ഒന്നാം അദ്ധ്യായം

# അർജ്ജുന വിഷാദം

പ്രിയ സഹോദരരേ,

ഇന്നു മുതൽ ഞാൻ ശ്രീമദ്ഭഗവദ്ഗീതയെപ്പറ്റി സംസാരിക്കാം. ഗീതയും ഞാനും തമ്മിലുള്ള ബന്ധം നിസ്തർക്കമാണ്. എന്റെ ശരീരം മാതൃസ്തന്യം കൊണ്ടു വളർന്നതിലുമധികം എന്റെ ഹൃദയവും ബുദ്ധിയും ഗീതാസ്തന്യം കൊണ്ടു പുഷ്ടിപ്പെട്ടിട്ടുണ്ട്. ഹാർദ്ദമായ സംബന്ധമുള്ളേടത്തു സംശയത്തിനിടമില്ല. ഞാൻ സംശയത്തെ ഭേദിച്ചു ശ്രദ്ധ, അനുഷ്ഠാനം എന്നീ രണ്ടു ചിറകുകൾ കൊണ്ടു ഗീതാകാശത്തിൽ യഥാശക്തി പറക്കുന്നു. ഞാൻ മിക്കവാറും ഗീതയുടെ അന്തരീക്ഷത്തിൽത്തന്നെയാണ് കഴിഞ്ഞു കൂടുന്നത്. ഗീത എന്റെ പ്രാണതത്ത്വമായിരിക്കുന്നു. ഞാൻ ഗീതയെപ്പറ്റി വല്ലവരോടും സംസാരിക്കുമ്പോൾ ഗീതാസമുദ്രത്തിനുമേലെ നീന്തുകയാണ്, ഒറ്റയ്ക്കിരിക്കുമ്പോൾ ആ അമൃതസമുദ്രത്തിന്റെ അഗാധതയിൽ മുങ്ങിക്കിടക്കുകയും.ഈ ഗീതാമാതാവിന്റെ ചരിത്രം ഞാൻ ഞായറാഴ്ച തോറും നിങ്ങളോടു പറയാമെന്നുറച്ചിരിയ്ക്കുന്നു.

ഗീതയെ ഘടിപ്പിച്ചിട്ടുള്ളതു മഹാഭാരതത്തിലാണ്. ഗീത മഹാഭാരതത്തിന്റെ നടുവിൽ ഉയർന്നൊരു വിളക്കുപോലെ അതിലെങ്ങും പ്രകാശം പരത്തിക്കൊണ്ടു നിലകൊള്ളുന്നു. ഒരു ഭാഗത്തു ആറു പർവ്വം, മറുഭാഗത്ത് പന്ത്രണ്ടു പർവ്വവും, ഇതുപോലെ, ഒരു ഭാഗത്ത് ഏഴക്ഷൗഹിണീപ്പട, മറുഭാഗത്തു പതിനൊന്നക്ഷൗഹിണിയും, ഇവയുടെ മദ്ധ്യത്തിൽ വെച്ചാണ് ഗീത ഉപദേശിക്കപ്പെട്ടിട്ടുള്ളത്.

മഹാഭാരതവും രാമായണവും നമ്മുടെ രാഷ്ട്രീയഗ്രന്ഥങ്ങളാ

ണ്. അവയിൽ വർണ്ണിക്കപ്പെട്ട വ്യക്തികൾ നമ്മുടെ ജീവിതത്തോടു സാത്മ്യപ്പെട്ടിരിയ്ക്കുന്നു. രാമൻ, സീത, ധർമ്മപുത്രൻ, ദ്രൗപദി, ഭീഷ്മർ, ഹനുമാൻ മുതലായവരുടെ ചരിത്രങ്ങൾ കൊണ്ട് ഭാരതീയ ജീവിതമാകെ എത്രയോ ആയിരത്താണ്ടുകളായി അഭിമന്ത്രിതമായിരിക്കുന്നു. ലോകത്തിലെ മറ്റു മഹാകാവ്യങ്ങളിലെ കഥാപാത്രങ്ങൾ ഇങ്ങിനെ ലോക ജീവിതത്തോട് ഇടകലർന്നതായി കാണുന്നില്ല. ഇങ്ങിനെ നോക്കുമ്പോൾ മഹാഭാരതവും രാമായണവും അത്ഭുത ഗ്രന്ഥങ്ങൾ തന്നെ. രാമായണം മധുരമായൊരു നീതി കാവ്യമാണെങ്കിൽ, മഹാഭാരതം വ്യാപകമായൊരു സമുദായ ശാസ്ത്രമാണ്. ഭഗവാൻ വ്യാസൻ ഒരു ലക്ഷം ശ്ലോകമെഴുതി, അസംഖ്യം ചിത്രങ്ങളും, ചരിത്രങ്ങളും, ചാരിത്രങ്ങളും ഉള്ളപടി അതി കുശലമായി ചിത്രീകരിച്ചു. തീരെ നിർദ്ദോഷനായി ഒരീശ്വരനൊഴികെ മറ്റാരുമില്ല; അതുപോലെ കേവലം ദോഷപൂർണ്ണനായിട്ടും ഈ ലോകത്തിൽ ആരുമില്ല. ഇക്കാര്യം മഹാഭാരതത്തിൽ തുലോം സ്പഷ്ടമായി പറയുന്നുണ്ട്. അതിൽ ഒരിടത്തു ഭീഷ്മയുധിഷ്ഠിരാദികളുടെ ദോഷങ്ങൾ എടുത്തു കാണിച്ചതോടൊപ്പം മറ്റൊരിടത്തു കർണ്ണദുര്യോധനാദികളുടെ ഗുണങ്ങളും വെളിപ്പെടുത്തിയിട്ടുണ്ട്. മനുഷ്യ ജീവിതം വെളുത്തും കറുത്തുമുള്ള നൂലുകൾ കൊണ്ടു നെയ്ത വസ്ത്രമാണെന്ന് മഹാഭാരതം പറയുന്നു. വ്യാസൻ നിർല്ലേപനായിനിന്നു ജഗത്തിന്റെ – ഈ മഹാ സംസാരത്തിന്റെ – നിഴലും വെളിച്ചവുമായുള്ള ചിത്രം കാണിച്ചു തരുന്നു. വ്യാസന്റെ നിശ്ശേഷം നിർല്ലേപവും ഉദാത്തവുമായ രചനാകുശലതയാൽ മഹാഭാരതം ഒരു മഹാ സ്വർണ്ണഖനിയായിച്ചമഞ്ഞിരിക്കുന്നു. അതിൽ നിന്നു പരീക്ഷിച്ചു വേണ്ടുവോളം സ്വർണ്ണം വാരിയെടുക്കാം.

വ്യാസൻ ഇത്ര വലിയ മഹാഭാരതം എഴുതി. എന്നാൽ, അദ്ദേഹത്തിനു സ്വന്തമായി വല്ലതും പറയാനുണ്ടോ? എവിടെയെങ്കിലും അദ്ദേഹം സ്വന്തം വല്ല സന്ദേശവും നല്കിയിട്ടുണ്ടോ? എവിടെയാണ് വ്യാസന്റെ സമാധി കുടികൊള്ളുന്നത്? മഹാഭാരതത്തിൽ പലേടത്തും തത്ത്വജ്ഞാനത്തിന്റെയും ഉപദേശങ്ങളുടെയും എന്നല്ല ഒട്ടാകെ ഗ്രന്ഥത്തിന്റെതന്നെയും സാരമായ രഹസ്യം എവിടെയെങ്കിലും എഴുതിവെച്ചിട്ടുണ്ടോ? ഉണ്ട്, എഴുതിവെച്ചിട്ടുണ്ട്. മഹാഭാരതം മുഴുവൻ കടഞ്ഞെടുത്ത വെണ്ണ വ്യാസൻ ഭഗവദ്ഗീതയിൽ എടുത്തു

വെച്ചിട്ടുണ്ട്. ഗീത വ്യാസന്റെ മുഖ്യശിക്ഷണവും അദ്ദേഹത്തിന്റെ മനനത്തിന്റെ സാരസഞ്ചയവുമാണ്. ഈ അടിസ്ഥാനത്തിലാണ് 'മുനീനാമപ്യഹം വ്യാസഃ' എന്ന വിഭൂതി അർത്ഥവത്താകുന്നത്. ഗീതയ്ക്കു പ്രാചീനകാലം മുതല്ക്കേ ഉപനിഷത്തിന്റെ പദവി ലഭിച്ചിട്ടുണ്ട്. ഗീത ഉപനിഷത്തുകളുടെയും ഉപനിഷത്താണ്; കാരണം ഭഗവാൻ അർജ്ജുനനെ നിമിത്തമാക്കി എല്ലാ ഉപനിഷത്തുകളെയും കറന്നിട്ടാണ് ഈ ഗീതാദുഗ്ദ്ധം ലോകത്തിന്നു നല്കിയിരിക്കുന്നത്. ജീവിതവികാസത്തിനു വേണ്ടുന്ന ഓരോ വിചാരവും ഗീതയിൽ ഏറെക്കുറെ വന്നിട്ടുണ്ട്. അതിനാലത്രേ ഗീത ധർമ്മജ്ഞാനത്തിന്റെ ഒരു നിഘണ്ടുവാണെന്ന് അനുഭവമുള്ളവർ നേരായി പറഞ്ഞിട്ടുള്ളത്. ഗീത ഹിന്ദുധർമ്മത്തിലെ ചെറുതെങ്കിലും പ്രധാനമായ ഗ്രന്ഥമത്രേ.

ഗീത ശ്രീകൃഷ്ണൻ ഉപദേശിച്ചതാണെന്ന് എല്ലാവർക്കുമറിയാം. ഈ മഹത്തായ ശിക്ഷണം കേട്ടുകൊണ്ടിരുന്ന ഭക്തനായ അർജ്ജുനൻ അതിൽ അത്രയധികം ലയിയ്ക്കുകയാൽ അദ്ദേഹത്തിന്നും 'കൃഷ്ണൻ' എന്ന പേർ കിട്ടി. ഭഗവാന്റെയും ഭക്തന്റെയും ഉള്ളിലുള്ളതു വെളിപ്പെടുത്തുന്നതിൽ വ്യാസദേവൻ അത്രയധികം തന്മയനായിരുന്നതിനാൽ, ജനങ്ങൾ അദ്ദേഹത്തെയും 'കൃഷ്ണ'നെന്ന പേരിൽ അറിഞ്ഞുതുടങ്ങി. പറയുന്നതു കൃഷ്ണൻ, കേൾക്കുന്നതു കൃഷ്ണൻ. രചിക്കുന്നതു കൃഷ്ണൻ - ഇങ്ങനെ മൂവരും ഒന്നായിച്ചമഞ്ഞുവെന്നും, മൂവരും സമധിയിൽലയിച്ചുവെന്നും തോന്നും . ഗീത അദ്ധ്യയനം ചെയ്യുന്നവർക്കും ഈ ഏകാഗ്രത വേണം.

## (പശ്ചാത്തലവുമായി അർജ്ജുനന്റെ ബന്ധം)

ഗീതയുടെ ആരംഭം രണ്ടാമധ്യായം മുതല്ക്കാണെന്നു കരുതണമെന്നു പലർക്കും തോന്നാം. നേരിട്ടുള്ള ഉപദേശം തുടങ്ങുന്നതു രണ്ടാമധ്യായത്തിലെ പതിനൊന്നാം ശ്ലോകം മുതല്ക്കാണ്. അതുകൊണ്ട് അവിടെനിന്നു തന്നെ ആരംഭം എന്നെന്തുകൊണ്ടു കരുതിക്കൂടാ? ഒരാൾ എന്നോടു പറഞ്ഞു, "അക്ഷരങ്ങളിൽ ആകാരത്തിന്നാണ് ഐശ്വര്യ വിഭൂതി എന്നു ഭഗവാൻ പറഞ്ഞിട്ടുണ്ട്. ഇവിടെ അശോച്യാതത്വ ശോചസ്ത്വം' എന്നതിന്റെ ആദ്യം അനായാസേന അകാരം സ്പഷ്ടമായി വന്നിട്ടുമുണ്ട്. അതിനാൽ അവിടെ മുതല്ക്കാ

ണ് ആരംഭമെന്നു കരുതണം.” ഈ വാദം വിട്ടു കളഞ്ഞാലും, ആര ംഭം ഇവിടെനിന്നുതന്നെയാണെന്നു കരുതുന്നത് പല പ്രകാ രത്തിലും ഉചിതമാണ്. എന്നാലും, അതിന്നുമുമ്പുള്ള പ്രസ്താവനാഭാഗ ത്തിന്നു തീർച്ചയായും മഹത്വമുണ്ട്. ഈ പ്രസ്താവനാകഥയില്ലാതെ, അർജ്ജുനൻ ഏതു പശ്ചാത്തലത്തിലാണ് നില്ക്കുന്നതെന്നും ഏതു കാര്യം പ്രതിപാദിപ്പാനാണ് ഗീതയുടെ പുറപ്പാടെന്നും നല്ലപോലെ മനസ്സിലാക്കാനാവില്ല.

ചിലർ പറയുന്നു, അർജ്ജുനന്റെ ക്ലൈബ്യം (ആണത്തമില്ലായ്മ) പോക്കി അദ്ദേഹത്തെക്കൊണ്ട് യുദ്ധം ചെയ്യിക്കുവാനാണ് ഗീത ഉപദേശിച്ചതെന്ന്. അവരുടെ അഭിപ്രായത്തിൽ ഗീത കർമ്മയോഗ ത്തെപ്പറ്റി മാത്രമല്ല, യുദ്ധയോഗത്തെപ്പറ്റിയും പ്രതിപാദിക്കുന്നുണ്ട്. പക്ഷേ, കുറഞ്ഞൊന്നു ചിന്തിച്ചാൽ ഈ പറഞ്ഞതിന്റെ തെറ്റും നമുക്കു കാണാം. പതിനെട്ടക്ഷൗഹിണീപ്പട യുദ്ധത്തിനു തയ്യാറാ യി നിന്നിരുന്നു. ഭഗവാൻ ഗീത മുഴുവൻ കേൾപ്പിച്ച് അർജ്ജുനനെ ആ സേനയ്ക്കൊത്തവനാക്കുകയാണുണ്ടായത് എന്നു പറയാമോ? അമ്പരന്നത് അർജ്ജുനനാണ്, ആ സൈന്യമല്ല. അപ്പോൾ, സേന യുടെ യോഗ്യത അർജ്ജുനന്റേതിനെക്കാൾ മികച്ചതായിരുന്നുവോ? അങ്ങിനെ സങ്കല്പിക്കാനേ വയ്യ. അർജ്ജുനൻ യുദ്ധത്തിൽ വിമു ഖനായത് പേടികൊണ്ടല്ല. അനേകം യുദ്ധത്തിൽ തന്റെ പരാക്രമം കാണിച്ചിട്ടുള്ള അദ്ദേഹം മഹാവീരനാണ്. ഉത്തരഗോഗ്രഹണസമ യത്ത് അദ്ദേഹം ഒറ്റയ്ക്ക് ഭീഷ്മദ്രോണകർണ്ണന്മാരെ തോറ്റു തുന്നം പാടിച്ചിട്ടുണ്ട്. സദാവിജയി, സർവ്വനരരിൽ വെച്ചും ഉത്തമനരൻ, ഇങ്ങനെയാണ് അദ്ദേഹത്തിന്റെ ഖ്യാതി വീരവൃത്തി അദ്ദേഹത്തി ന്റെ ഓരോ രോമകൂപത്തിലും നിറഞ്ഞിരുന്നു.അർജ്ജുന്നു ചുണ പിടിപ്പിക്കുവാനായി, ഉശിരു പിടിപ്പയ്ക്കുവാനായി, കൃഷ്ണൻ ആ ണത്തമില്ലായ്മയും ആരോപിച്ചു നോക്കി. പക്ഷേ ആ അമ്പു വെ റുതെ പോയി. പിന്നെ, മറ്റൊരു ലക്ഷ്യത്തെ മുൻനിർത്തി ജ്ഞാന വിജ്ഞാനങ്ങളെ വ്യഖ്യാനിച്ചുകൊടുക്കേണ്ടി വന്നു. അപ്പോൾ വെ റും ക്ലൈബ്യനിരാസംപോലെ ലഘുവായ ഉദ്ദേശമല്ല ഗീതയുടെ തെന്നു തീർച്ച തന്നെ.

വേറേ ചിലർ പറയുന്നു. അർജ്ജുനന്റെ അഹിംസാ വൃത്തിയക

റ്റി അദ്ദേഹത്തെ യുദ്ധദ്യുക്തനാക്കാൻ വേണ്ടിയാണ് ഗീത ഉപദേ ശിച്ചതെന്ന്. ഇതും എന്റെ ദൃഷ്ടിയിൽ ശരിയല്ല. ഇതു മനസ്സിലാ ക്കാൻ ആദ്യം അർജ്ജുനന്റെ പശ്ചാത്തലം കണ്ടറിയണം. ഇതിന്ന്, ഒന്നാമദ്ധ്യായവും രണ്ടാമദ്ധ്യായത്തിന്റെ ആദ്യഭാഗവും വളരെ സ ഹായമാണ്.

അർജ്ജുനൻ അടർക്കളത്തിൽ വന്നു നിന്നത് ഉറച്ചൊരുങ്ങിക്കൊ ണ്ടു തന്നെയാണ്. അദ്ദേഹത്തിന്റെ സ്വഭാവത്തിൽ ക്ഷത്രിയത്വമുണ്ട്. യുദ്ധം കൂടാതെ കഴിക്കാൻ ആവുന്നതും പ്രയത്നിച്ചു നോക്കിയെ ങ്കിലും ഫലപ്പെട്ടില്ല. ഏറ്റവും ചുരുങ്ങിയ ആവശ്യവും ശ്രീ കൃഷ് ണനെപ്പോലുള്ളവരുടെ മദ്ധ്യസ്ഥതയും രണ്ടും വ്യർത്ഥമായി. ഈ സ്ഥിതിയിൽ പല രാജ്യങ്ങളിലേയും രാജാക്കന്മാരെ വിളിച്ചുകൂട്ടി, ശ്രീ കൃഷ്ണനെക്കൊണ്ട് തന്റെ സാരഥ്യം സ്വീകരിപ്പിച്ച്, അദ്ദേഹം രണാങ്കണത്തിൽ വെച്ച് വീരോചിതമായ ഉത്സാഹത്തോടു കൂടി ശ്രീ കൃഷ്ണനോടു പറയുന്നു: “എന്റെ തേർ രണ്ടു സേനയുടെയും നടുക്കു നിർത്തു. എന്നോടു യുദ്ധം ചെയ്യാൻ തയ്യാറായി വന്നവരുടെ മുഖം ഞാനൊന്നു നോക്കി കാണട്ടെ.” കൃഷ്ണൻ അങ്ങനെ ചെ യ്തു. അർജ്ജുനൻ ചുറ്റുപാടും ഒന്നു കണ്ണോടിച്ചപ്പോൾ കണ്ടതെന്താ ണ്? രണ്ടു ഭാഗത്തും ബന്ധുക്കളുടെയും ചാർച്ചക്കാരുടെയും വലി യൊരു സമൂഹം നില്ക്കുന്നു. മുത്തച്ഛൻ, അച്ഛൻ, മകൻ, മകന്റെ മകൻ ഇങ്ങനെ ആപ്തസ്വജനസംബന്ധികളുടെ നാലു തലമുറകൾ ചാവാനും കൊല്ലാനും അന്തിമനിശ്ചയം ചെയ്തു അവിടെ ഒത്തു ചേർന്നിരിക്കുന്നു. ഇതൊന്നും അദ്ദേഹം മുൻകൂട്ടി ഊഹിക്കാത്ത തല്ല. പക്ഷേ നേരിട്ടു കാണുന്നതു കൂടുതൽ മനസ്സിൽ തട്ടും. ആ ബന്ധു സമൂഹത്തെയെല്ലാം നേരിട്ടുകണ്ടപ്പോൾ അദ്ദേഹത്തിന്റെ ഹൃദയത്തിന്ന് ഒരു കോളിളക്കമുണ്ടായി. അദ്ദേഹം ഖിന്നനായി. അതുവരെ താൻ അനേകം യുദ്ധങ്ങളിൽ അസംഖ്യം വീരന്മാരെ സംഹരിച്ചിട്ടുണ്ട്. അപ്പോഴൊന്നും താൻ ഖിന്നനായിട്ടില്ല, തന്റെ ഗാണ്ഡീവം കയ്യിൽ നിന്നു വീണുപോയിട്ടില്ല. ശരീരം വിറകൊ ണ്ടിട്ടില്ല, കണ്ണുനനഞ്ഞിട്ടില്ല, പിന്നെ ഇപ്പോൾ എന്തുകൊണ്ട് ഇങ്ങ നെ പറ്റി? അശോകനെന്നപോലെ അദ്ദേഹത്തിന്റെ മനസ്സിൽ അ ഹിംസാവൃത്തി ഉദിച്ചതാണോ? അല്ല, ഇത് വെറും സ്വജനാസക്തി യാണ്. ഇപ്പോഴും, ഗുരക്കന്മാരും ബന്ധുക്കളും ആപ്തന്മാരുമല്ല മു

മ്പിലെങ്കിൽ, അദ്ദേഹം ശത്രുക്കളുടെ തലകളിട്ട് പന്തു തട്ടുമായിരുന്നു. പക്ഷേ, ആസക്തിയിൽ നിന്നുണ്ടായ ഈ മോഹം തന്റെ കർത്തവ്യനിഷ്ഠയെ വിഴുങ്ങിക്കളഞ്ഞു. അപ്പോൾ തനിയ്ക്കു തത്ത്വജ്ഞാനം ഓർമ്മവന്നു. കർത്തവ്യനിഷ്ഠയുള്ള മനുഷ്യന്നു മോഹം പിടിപ്പെട്ടാലും നഗ്നമായ, പരസ്യമായ കർത്തവ്യച്യുതി സഹിക്കാൻ വയ്യ. അവൻ അതിനെ വല്ല സദ്വിചാരത്തിന്റെയും വേഷം കെട്ടിക്കുന്നു. ഇതേ സ്ഥിതിയായിരുന്നു അർജ്ജുനന്റേതും. അദ്ദേഹം യുദ്ധം തന്നെ യഥാർത്ഥത്തിൽ ഒരു പാപമാണെന്ന മിഥ്യാവാദം തുടങ്ങി. യുദ്ധം കൊണ്ട് കലക്ഷയം വരും. ധർമ്മലോപം നേരിടും, താന്തോന്നിത്തം പെരുകും, വ്യഭിചാരവാദം പരക്കും, ക്ഷാമമുണ്ടാവും സമുദായത്തിൽ പല പല സങ്കടങ്ങളും വരും. ഇങ്ങനെപല വാദങ്ങൾകൊണ്ടും അദ്ദേഹം കൃഷ്ണനെ പഠിപ്പിക്കാൻ തുടങ്ങി.

ഇവിട എനിക്ക് ഒരു ന്യായാധിപന്റെ കഥ ഓർമ്മ വരുന്നു. ഒരു ന്യായാധിപനുണ്ടായിരുന്നു. അദ്ദേഹം അനവധി അപരാധികൾക്ക് വധശിക്ഷ വിധിച്ചിട്ടുണ്ട്. ഒരു ദിവസം സ്വന്തം മകൻ തന്നെ കൊലക്കുറ്റത്തിന് അദ്ദേഹത്തിന്റെ മുമ്പിൽ ഹാജരാക്കപ്പെട്ടു. കൊലക്കുറ്റം തെളിയുകയും തന്റെ മകനെ തൂക്കിക്കൊല്ലാൻ വിധിക്കേണ്ട സന്ദർഭം വരികയും ചെയ്തു. അപ്പോൾ അദ്ദേഹം നടുങ്ങിപ്പോയി. അദ്ദേഹം ബുദ്ധിവാദം പുലമ്പാൻ തുടങ്ങി-"വധശിക്ഷയെന്നതു മൃഗീയമാണ്. ആ ശിക്ഷ നൽകുന്നതു മനുഷ്യന്നു അഴകല്ല. അതുകൊണ്ടു കുറ്റക്കാരൻ നന്നാകുമെന്നാശിക്കാനേ വഴിയില്ലതാവുന്നു. കൊലപാതകി ഭാവനയുടെ ആവേശം കൊണ്ടാണ് കൊല ചെയ്തു പോകുന്നത്. അവന്റെ കണ്ണിൽനിന്നു കൊലപാതകത്തിന്റെ ഉന്മാദം നീങ്ങിയാൽ, അവനെ ജീവനോടെ പിടിച്ച് തൂക്കുമരം കയറ്റുന്നതു മനുഷ്യത്വത്തിനു തുലോം ലജ്ജാവഹമാണ്, വലിയ കളങ്കമാണ്". ഇങ്ങനെ പലതും അദ്ദേഹം പറഞ്ഞു. സ്വന്തം മകൻ മുമ്പിൽ വന്നില്ലായിരുന്നുവെങ്കിൽ, ആ ന്യായാധിപൻ നിസ്സങ്കോചം വധശിക്ഷ നൽകൽ തുടരുമായിരുന്നു. അദ്ദേഹം തന്റെ മകനിലുള്ള മമതകൊണ്ടാണ് ഇങ്ങനെ പലതും പറഞ്ഞത്. അദ്ദേഹത്തിന്റെ ആ വാക്ക് ആന്തരശബ്ദമല്ല, ആസക്തി ജന്യമാണ്. 'ഇതെന്റെ മകനല്ലേ!' എന്ന മമതയിൽ നിന്നു ഉൽഭവിച്ചതത്രേ ഈ വാക്കുകൾ.

അർജ്ജുനന്റെ സ്ഥിതി ഈ ന്യായാധിപന്റേതുപോലെയായിരുന്നു. അദ്ദേഹം പറഞ്ഞു വാദങ്ങൾ തെറ്റല്ല. കഴിഞ്ഞ മഹായുദ്ധത്തിൽ ലോകം മുഴുവനും ശരിയ്ക്ക് ആ പരിണാമങ്ങൾ കണ്ടതാണല്ലോ. ആലോചിക്കേണ്ടത് ഇത്രയേ ഉള്ളു. അർജ്ജുനന്റേത് തത്ത്വജ്ഞാനമല്ല. വെറും പ്രജ്ഞാവാദമാണ്. കൃഷ്ണന് ഇതറിയാം. അതിനാൽ, അദ്ദേഹം അതിലൊന്നും തീരെ ശ്രദ്ധിക്കാതെ, നേരെ മോഹനിരാസത്തിനുള്ള ഉപായം അവലംബിച്ചു. അർജ്ജുനൻ വാസ്തവത്തിൽ അഹിംസാവാദിയായിച്ചമഞ്ഞിരുന്നുവെങ്കിൽ, ആരെന്ത് ഇടത്തരം ജ്ഞാനവിജ്ഞാനങ്ങൾ പറഞ്ഞു കൊടുത്താലും തക്കതായ ഉത്തരം ലഭിക്കാതെ അദ്ദേഹത്തിനു സമാധാനം ഉണ്ടാകുമായിരുന്നില്ല. എന്നാൽ ഗീതയിലെവിടെയും ഈ പ്രശ്നത്തിന്നു മറുപടി നൽകിയിട്ടില്ല. അർജ്ജുനന്നു സമാധാനം ലഭിച്ചു താനും. ഇതിന്റെയെല്ലാം ഭാവാർത്ഥം ഇതാണ്. അർജ്ജുനന്റേത് അഹിംസാവൃത്തിയായിരുന്നില്ല. അദ്ദേഹം യുദ്ധോദ്യുക്തൻ തന്നെയായിരുന്നു. യുദ്ധം അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ തനിയ്ക്കു സ്വഭാവസിദ്ധവും ഒഴിയ്ക്കരുതാത്തതും തീർച്ചപ്പെട്ടതുമായ കർത്തവ്യവുമായിരുന്നു. താൻ മോഹവശനായി അതു തട്ടിനീക്കാനാഗ്രഹിയ്ക്കയാണുണ്ടായത്. ആ മോഹത്തിന്മേൽ തന്നെയാണ് ഗീതയുടെ പ്രഹരം മുഖ്യമായി വീഴുന്നതും.

## (ഗീതയുടെ പ്രയോജനം)

### സ്വധർമ്മ വിരുദ്ധമായ മോഹനിരസനം

അർജ്ജുനൻ അഹിംസയുടെ മാത്രമല്ല സന്യാസത്തിന്റെയും ഭാഷ സംസാരിക്കുന്നുണ്ട്. അദ്ദേഹം പറയുന്നു–"ഈ ചോര പുരണ്ട ക്ഷാത്രധർമ്മത്തെക്കാൾ സന്യാസമാണ്നല്ലത്." എന്നാൽ അതാണോ അർജ്ജുനന്റെ സ്വധർമ്മം? അതാണോ അദ്ദേഹത്തിന്റെ തൊഴിൽ? അർജ്ജുനന്ന് സന്യാസിവേഷം കെട്ടാൻ അസ്സലായിട്ടറിയാം. പക്ഷേ, ആ തൊഴിൽ എങ്ങനെ നേടാൻ കഴിയും? അദ്ദേഹം സന്യാസത്തിന്റെ പേരിൽ കാട്ടിൽ ചെന്നിരുന്നാൽ അവിടെ മാനുകളെ കൊന്നു തുടങ്ങും. അതിനാലാണ് ഭഗവാൻ സ്പഷ്ടമായി പറഞ്ഞത്, "അർജ്ജുന, നീ യുദ്ധം ചെയ്യില്ലെന്നു പറയുന്നത് നിന്റെ കമ്പമാണ്.

ഇന്നോളമുള്ള നിന്റെ സ്വഭാവം നിന്നെക്കൊണ്ടു യുദ്ധം ചെയ്യിക്കാതെ വിടില്ല.”

അർജ്ജുനന്നു സ്വധർമ്മം വിഗുണമെന്നു തോന്നുകയായി. സ്വധർമ്മം എത്ര വിഗുണമായാലും, അതിലിരുന്നു കൊണ്ടുതന്നെ മനുഷ്യൻ തന്റെ വികാസം കൈവരുത്തണം; കാരണം അതിലിരുന്നുകൊണ്ടേ വികാസം ശക്യമാവൂ. ഇതിൽ അഭിമാനത്തിന്റെ പ്രശ്നമൊന്നുമില്ല. ഇതു വികാസത്തിനുള്ള വഴിയാണ്. വലുതെന്നു കരുതി കൊള്ളേണ്ടതോ, ചെറുതെന്നു കരുതി തള്ളേണ്ടതോ ആയ ഒന്നല്ല. വാസ്തവത്തിൽ അതു വലുതാവുന്നുമില്ല. ചെറുതാവുന്നുമില്ല. അതു നമുക്കു പാകമായിരുക്കും. ‘ശ്രേയാൻ സ്വധർമ്മേ വിഗുണ:’ എന്ന ഗീതാവചനത്തിലെ ധർമ്മശബ്ദത്തിന്റെ അർത്ഥം ഹിന്ദുധർമ്മം, ഇസ്ലാംധർമ്മം, ക്രിസ്തുധർമ്മം മുതലായവപോലെയല്ല.ഓരോ വ്യക്തിക്കും സ്വന്തമായി വെവ്വേറെ ധർമ്മമുണ്ട്. ഇവിടെ എന്റെ മുമ്പിലുള്ള ഇരുനൂറുപേരുടെ സ്വധർമ്മവും ഇരുനൂറാണ്. പത്തുവർഷം മുമ്പ് എനിയ്ക്കുണ്ടായിരുന്ന ധർമ്മം ഇന്നില്ല. ഇന്നത്തേത് പത്തുകൊല്ലം കഴിഞ്ഞാലുണ്ടാവില്ല. ചിന്തനം കൊണ്ടും അനുഭവം കൊണ്ടും മനോവൃത്തികൾ മാറുന്നതിന്നൊപ്പം മുമ്പത്തെ ധർമ്മം നശിച്ച് പുതിയ ധർമ്മം വന്നു ചേരുന്നു. വാശിപിടിച്ച് ഒന്നും ചെയ്യേണ്ടതില്ല.

അന്യന്റെ ധർമ്മം ശ്രേഷ്ഠമായി തോന്നിയാലും അതു സ്വീകരിയ്ക്കയല്ല എനിക്ക് ശുഭം. സൂര്യപ്രകാശം എനിക്കിഷ്ടമാണ്. ആ പ്രകാശം കൊണ്ടാണ് ഞാൻ വളരുന്നത്. സൂര്യൻ എനിയ്ക്കു വന്ദനീയനുമാണ്. എന്നു വെച്ച് ഞാൻ ഭൂലോകവാസം വെടിഞ്ഞ് അദ്ദേഹത്തിന്റെ അടുക്കലേക്കു പോയാൽ കരിഞ്ഞു വെണ്ണീറാകും. നേരേ മറിച്ചു, ഭൂലോകവാസം വിഗുണമായാലും, സൂര്യന്റെ മുമ്പിൽ പൃഥ്വി തീരെ തുച്ഛമാണെങ്കിലും സ്വയം പ്രകാശമില്ലെങ്കിലും സൂര്യന്റെ തേജസ്സ് സഹിക്കാൻ എനിക്കു കഴിവില്ലാത്തെടത്തോളം കാലം, ഞാൻ സൂര്യനിൽ നിന്നു ദൂരെ ഭൂമിയിൽ വസിച്ചുകൊണ്ടുതന്നെ വികാസം കൈവരുത്തേണ്ടിയിരിയ്ക്കുന്നു. മത്സ്യങ്ങളോട്, “പാൽ വെള്ളത്തെക്കാൾ വിലപ്പെട്ടതാണ്, പാലിൽ കിടക്കാൻ പോകൂ,” എന്നു പറഞ്ഞാൽഅവ അതു സ്വീകരിക്കുമോ? മത്സ്യങ്ങൾക്ക് വെള്ളത്തിലെ ജീവിക്കാൻ കഴിയൂ, പാലിലായാൽ അവ ചത്തുപോകും.

പരധർമ്മം എളുപ്പമാണെന്നു തോന്നിയാലുംഅതു സ്വീകരിക്ക രുത്. പലപ്പോഴും ഈ എളുപ്പം വെറും തോന്നലായിരിക്കും താ നും. കുടുംബത്തിലെ കുഞ്ഞുകുട്ടികളെ രക്ഷിക്കാൻ കഴിയാതെ മടുപ്പു തോന്നി വല്ല ഗൃഹസ്ഥനും സന്യാസം സ്വീകരിച്ചാൽ അതു തനി കാപട്യമാവും, അയാൾക്കത് ദുസ്സഹവുമാവും. തരം കിട്ടിയാ ൽ അയാളുടെ വാസനകൾ പ്രബലങ്ങളാകും. കുടുംബഭാരം സഹി ക്കരുതാതെ കാട്ടിൽ പോകുന്നവൻ ആദ്യം അവിടെ ഒരു ചെറിയ കുടിലുണ്ടാക്കും. പിന്നെ അതു രക്ഷിപ്പാൻ വേലി കെട്ടും. ഇങ്ങനെ ചെയ്തു ചെയ്ത് അവിടെ ഒന്നിനു പകരം ഒന്നേകാൽ കുടുംബം ഉണ്ടാക്കേണ്ട ഘട്ടം വരും. മനസ്സിൽ യഥാർത്ഥമായ വൈരാഗ്യവൃ ത്തിയുണ്ടെങ്കിൽ, സന്യാസത്തിനെന്തു പ്രയാസം? സന്യാസം എളു പ്പമാണെന്നു പറയുന്ന സ്മൃതിവചനങ്ങളും ഉണ്ട്. എന്നാൽ മുഖ്യം മനോവൃത്തിയാണ്. ഒരുവന്റെ വാസ്തവമായ മനോവൃത്തിയേതോ അതനുസരിച്ചിരിക്കും അവന്റെ ധർമ്മം. ഉയർന്നത് താണത്, എളുപ്പം കടുപ്പം എന്ന പ്രശ്നമേയില്ല. ശരിയായ വികാസം വേണം. പരി വർത്തനം യഥാർത്ഥമായിരിക്കണം.

14. എന്നിട്ടും ചില ഭാവനാശീലർ ചോദിക്കുന്നു-“സന്യാസം യുദ്ധത്തെക്കാൾ വാസ്തവത്തിൽ ശ്രേഷ്ഠമാണെങ്കിൽ, ഭഗവാൻ അർ ജ്ജുനനെ എന്തുകൊണ്ടു ശരിയ്ക്കൊരു സന്യാസിയാക്കിയില്ല? അദ്ദേഹത്തിന് അത് അശക്യമാണോ? അദ്ദേഹത്തിന് ഒന്നും അശ ക്യമല്ല. എന്നാൽ, അർജ്ജുനന്നു പിന്നെ പൗരുഷമെന്തുള്ളു. ഈശ്വ രൻ സ്വാതന്ത്ര്യം നൽകിയിട്ടുണ്ട്. അതിനാൽ, ഓരോ വ്യക്തിയും തനിയ്ക്കു വേണ്ടി പ്രയത്നിക്കണം. അതിലെ രസമുള്ളു. ചെറു കുട്ടികൾ സ്വയം ചിത്രം വരക്കുന്നതിൽ ആനന്ദിക്കുന്നു. വല്ലവരും അവരുടെ കൈപിടിച്ച് ചിത്രം വരപ്പിക്കുന്നത് അവർക്കിഷ്ടമല്ല. അദ്ധ്യാപകൻ തന്നെ ഉത്തരം പറഞ്ഞു കൊടുത്താൽ കുട്ടികളുടെ ബുദ്ധി എങ്ങിനെ വികസിക്കും? മാതാപിതാക്കന്മാരുടെയും ഗുരുക്ക ന്മാരുടെയും പ്രവൃത്തി സൂചനകൾ നൽകുകയാണ്. ഈശ്വരൻ ഉള്ളി ലിരുന്നു നമുക്കു സൂചന നൽകുന്നുണ്ട്. ഇതിലധികമൊന്നും ചെയ്യു ന്നുമില്ല. അവിടുന്നു കുമ്പാരനെപ്പോലെ തട്ടിയും കൊട്ടിയും മുട്ടി യും ഓരോരുത്തന്റെയും കുടം ശരിപ്പെടുത്തുകയാണെങ്കിൽ അതി ലെന്തു സാരം? നാം മൺകുടങ്ങളല്ല, ചിന്മയന്മാരാണ്.

ഈ വിവേചനം കൊണ്ട് ഒരു കാര്യം നിങ്ങൾക്കു മനസ്സിലായിരിയ്ക്കും: ഗീതയുടെ ജന്മം സ്വധർമ്മത്തെ ബാധിക്കുന്ന മോഹത്തെ നിവാരണം ചെയ്വാനാണെന്ന്. അർജ്ജുനൻ ധർമ്മസമ്മൂഢനായിരുന്നു. അദ്ദേഹത്തിന്റെ മനസ്സിൽ സ്വധർമ്മവിഷയകമായ മോഹം ഉളവായിരുന്നു. ശ്രീകൃഷ്ണൻ ആദ്യമൊന്നു പിടിച്ചു കുലുക്കിയതോടെ അർജ്ജുനൻ തന്നെ ഇക്കാര്യം സമ്മതിച്ചു. ആ മോഹം, ആ മമത, ആ ആസക്തി, ദുരീകരിക്കയാണ് ഗീതയുടെ മുഖ്യ പ്രവൃത്തി. അതിനാൽ ഗീത മുഴുവൻ കേൾപ്പിച്ച ശേഷം ഭഗവാൻ ചോദിച്ചു: "അർജ്ജുന, മോഹം തീർന്നില്ലേ?" അർജ്ജുനൻ പറഞ്ഞു. "ഉവ്വ് ഭഗവാനേ! മോഹം തീർന്നു. എനിക്കു സ്വധർമ്മം മനസ്സിലായി." ഇപ്രകാരം ഗീതയുടെ ഉപക്രമവും ഉപസംഹാരവും ചേർത്തു നോക്കിയാൽ മോഹനിരാസമാണ് ഫലമെന്നു തെളിയുന്നു. ഗീതയുടെയെന്നല്ല, മഹാഭാരതത്തിന്റെയാകെയും ഉദ്ദേശ്യം ഇതത്രേ. വ്യാസൻ മഹാഭാരതത്തിന്റെ പ്രാരംഭത്തിൽത്തന്നെ പറഞ്ഞിട്ടുണ്ട്, ലോകഹൃദയത്തിലെ മോഹാവരണം നീക്കാൻ വേണ്ടിയാണ് ഈ ഇതിഹാസ പ്രദീപം കൊളുത്തുന്നതാണ്.

## (ഋജുബുദ്ധിയുടെ അധികാരി)

അർജ്ജുനനെ സംബന്ധിച്ച മുഖവുര ശേഷമുള്ള ഗീത മുഴുവൻ മനസ്സിലാക്കുവാൻ നമുക്കു തുലോം ഉപയോഗപ്പെടുന്നു. ഇതിനു തന്നെ നാം കൃതജ്ഞരാണ്; എന്നാൽ, ഇതുകൊണ്ട് മറ്റൊരുപകാരം കൂടിയുണ്ട്. അർജ്ജുനനെ സംബന്ധിച്ച ഈ മുഖവുരയിൽ അദ്ദേഹത്തിന്റെ മനസ്സിനുള്ള അത്യന്തമായഋജൂത കാണാം. അർജ്ജുന ശബ്ദത്തിന്റെ അർത്ഥം തന്നെ ഋജൂ, അഥവാ സരളസ്വഭാവൻ എന്നാണ്. തന്റെ മനസ്സിൽ എന്തെല്ലാം വികാരവിചാരങ്ങളുണ്ടായോ അതെല്ലാം അദ്ദേഹം ഉള്ളു തുറന്നു ഭഗവാന്റെ മുമ്പിൽ വെച്ചു. മനസ്സിൽ ഒന്നും ഒളിച്ചുവെക്കാതെ അദ്ദേഹം ഒടുവിൽ ശ്രീകൃഷ്ണനെ ശരണം പ്രാപിച്ചു. വാസ്തവത്തിൽ അദ്ദേഹം ആദ്യമേ കൃഷ്ണനിൽ ശരണാഗതനാണ്. അർജ്ജുനൻ കൃഷ്ണനെ സാരഥിയാക്കി കുതിരകളുടെ കടിഞ്ഞാൺ അദ്ദേഹത്തിന്റെ കയ്യിൽ കൊടുത്തതോടെ തന്റെ മനോവൃത്തിയുടെ കടിഞ്ഞാണും അദ്ദേഹത്തിന്റെ കയ്യിൽ ഏല്പിക്കുവാൻ തയ്യാറായിരുന്നു. വരൂ നമുക്കും അങ്ങനെ

ചെയ്യാം. 'അർജ്ജുനന്റെ അടുക്കൽ കൃഷ്ണൻ ഉണ്ടായിരുന്നു. നമുക്കു കൃഷ്ണനെഎവിടെ കിട്ടും' എന്നു പറയരുത്. കൃഷ്ണൻ എന്നു പേരായ ഒരു വ്യക്തിയുണ്ട് എന്ന ഇതിഹാസപരമായ അന്ധാളിത്തത്തിൽ നാം കുടുങ്ങിപ്പോകരുത്. കൃഷ്ണൻ അന്തര്യാമിയുടെ രൂപത്തിൽ നമ്മളോരോരുത്തന്റെയും ഹൃദയത്തിൽ വിളങ്ങുന്നുണ്ട്. അദ്ദേഹം തന്നെയാണ് നമുക്കേറ്റവും അടുത്തുള്ളത്. നമ്മുടെ ഹൃദയത്തിലെ എല്ലാ മാലിന്യങ്ങളെയും അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചു നമുക്കു പറയാം, "ഭഗവാനേ, ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. അങ്ങ് എന്റെ ഏക ഗുരുവാണ്. എനിക്ക് ഉചിതമായ മാർഗ്ഗം കാട്ടിത്തന്നാലും, അങ്ങ് ഏതു മാർഗ്ഗം കാട്ടിത്തരുന്നുവോ അതിലൂടെ ഞാൻ നടന്നുകൊള്ളാം." നാം ഇങ്ങനെ ചെയ്താൽ ആ പാർത്ഥസാരഥി നമ്മുടെയും സാരഥ്യം വഹിക്കും. ആ തിരുമുഖത്തു നിന്നു അദ്ദേഹം നമ്മെ ഗീത കേൾപ്പിക്കും. വിജയലാഭം കൈവരുത്തും.

ഞായർ 21 – 2– '32

രണ്ടാമധ്യായം

# (എല്ലാ ഉപദേശവും ചുരുക്കത്തിൽ ആത്മജ്ഞാനവും സമത്വബുദ്ധിയും)

## (ഗീതയുടെ പരിഭാഷ)

സഹോദരരേ,

കഴിഞ്ഞ അധ്യായത്തിൽ നാം അർജ്ജുന വിഷാദയോഗ കണ്ടു. അർജ്ജുനന്റേതു പോലുള്ള ഋജുതയും ഹരിശരണ പ്രാപ്തിയും ഉണ്ടാവുമ്പോൾവിഷാദവും യോഗമായിച്ചമയും. ഇതു തന്നെയാണ് ഹൃദയമഥനമെന്നു പറയുന്നത്. ഗീതയുടെ ഈ ഭൂമികയ്ക്ക് അതു സങ്കല്പിച്ച ആളെ അനുസരിച്ച് അർജ്ജുന വിഷാദയോഗമെന്ന സാമാന്യ നാമമാണ് ഞാൻ നൽകുന്നത്. കാരണം, അർജ്ജുനൻ ഗീതയ്ക്ക് ഒരുനിമിത്തം മാത്രമാണ്പംഢരീപുരത്തിലെ (മഹാരാഷ്ട്രം) പാണ്ഡുരംഗന്റെ അവതാരം പുണ്ഡലീകന്നു വേണ്ടി മാത്രമാണെന്നു ധരിക്കരുത്; കാരണം പുണ്ഡലീകനെ നിമിത്തമാക്കി അദ്ദേഹം ജഡജീവികളായ നമുക്കു വേണ്ടി അനേകായിരം വർഷങ്ങളായി നിലനിൽക്കുന്നത് നാം ഇന്നും കാണിന്നു. ഇതുപോലെ ഗീതയുടെ ദയ അർജ്ജുനനെ നിമിത്തമാക്കിയായാലും നമുക്കെല്ലാവർക്കും വേണ്ടിയുള്ളതാണ്. അതുകൊണ്ട്, ഗീതയുടെ ഒന്നാമദ്ധ്യായത്തിന്നു വിഷാദയോഗം എന്ന സാമാന്യനാമമാണ് നന്നായിത്തോന്നുന്നത്. ഗീതാവൃക്ഷം ഇവിടെ നിന്നു വളർന്ന് വളർന്ന് അവസാനത്തെ അദ്ധ്യായത്തിൽ പ്രസാദയോഗരൂപത്തിലുള്ള ഫല

പ്രാപിക്കുന്നു. ഇശ്വരേച്ഛയുണ്ടെങ്കിൽ നമുക്കും ഈ കാരാഗൃഹവാസത്തിൽ ഇരുന്നു തന്ന അതുവരെ എത്താം.

രണ്ടാമദ്ധ്യായം മുതൽ ഗീതോപദേശം ആരംഭിക്കുന്നു; ആരംഭത്തിൽത്തന്നെ ഭഗവാൻ ജീവിതത്തിലെ മഹാസിദ്ധാന്തങ്ങൾ പറഞ്ഞും തരുന്നു. ഇതിൽ അദ്ദേഹത്തിന്റെ ആശയം ഇതാണ്: ഏതിന്മാലാണോ ജീവിതസൌധം കെട്ടിയുയർത്തിയിരിയ്ക്കുന്നത്, ആ മുഖ്യതത്ത്വങ്ങൾ ധരിച്ചുവെച്ചാൽ, ബാക്കിയുള്ള വഴി എളുപ്പമാവും. രണ്ടാമദ്ധ്യായത്തിൽ വരുന്ന സംഖ്യാബുദ്ധി എന്ന പദത്തിന്റെ അർത്ഥം ജീവിതത്തിന്റെ മൂലഭൂതസിദ്ധാന്തം എന്നാണെന്നു ഞാൻ കരുതുന്നു. ഈ മൂലസിദ്ധാന്തങ്ങളെ ഇപ്പോൾ നമുക്കൊന്നു നോക്കിവയ്ക്കാം. അതിനും മുമ്പ്, പ്രാസംഗികമായി ഈ സംഖ്യശബ്ദം വന്നതു കൊണ്ട് ഗീതയിലെ സാങ്കേതിക ശബ്ദങ്ങളുടെ അർത്ഥം കുറഞ്ഞൊന്നു സ്പഷ്ടമാക്കുന്നത് നല്ലതാണ്.

ഗീതയ്ക്ക് പഴയ ശാസ്ത്രീയ ശബ്ദങ്ങളെ പുതിയ അർത്ഥത്തിൽ പ്രയോഗിക്കുന്ന സ്വഭാവമുണ്ട്. പഴയ ശബ്ദങ്ങൾക്ക് പുതിയ അർത്ഥം കൽപിക്കുന്നത് വിചാരപരിവർത്തനത്തിനുള്ള അഹിംസാ പ്രക്രിയയാണ്. ഈ പണിയിൽ വ്യാസദേവൻ കൈ തെളിഞ്ഞവനായിരുന്നു. അതിനാൽ ഗീതയിലെ ശബ്ദങ്ങൾ വ്യാപകമായ അർത്ഥം നേടി നിത്യ നൂതനമായി വർത്തിക്കുന്നു. അവയിൽ നിന്നു അനേകം ചിന്തകന്മാർക്ക് തങ്ങളുടെ ആവശ്യത്തിന്നും അനുഭവത്തിന്നും അനുസരിച്ച് അനേകം അർത്ഥങ്ങൾ എടുക്കാൻ കഴിഞ്ഞിട്ടുണ്ട്. അതാതു പശ്ചാത്തലത്തിൽ എല്ലാ അർത്ഥവും ശരിയാവാം. അവയ്ക്കൊന്നും വിരോധമാവാതെ നമുക്കു സ്വതന്ത്രമായി അർത്ഥം കല്പിക്കാമെന്നു എനിക്കു തോന്നുന്നു.

ഇതിനെ സംബന്ധിച്ച് ഉപനിഷത്തിൽ സുന്ദരമായ ഒരു കഥയുണ്ട്. ഒരിക്കൽ ദേവന്മാരും ദാനവന്മാരും മനുഷ്യരുംകൂടി പ്രജാപതിയുടെ അടുക്കൽ ഉപദേശം കിട്ടുവാൻ ചെന്നു. പ്രജാപതി എല്ലാവർക്കുമായി 'ദ' എന്ന് ഒരൊറ്റആക്ഷരം പറഞ്ഞു കൊടുത്തു. ദേവന്മാർ പറഞ്ഞു: "ഞങ്ങൾ ദേവകൾ കാമികളാണ്, വിഷയ ഭോഗപ്രിയരാണ്. ഞങ്ങളെ 'ദ' അക്ഷരം കൊണ്ട് ദമനം ചെയ്യുവാനാണ് പ്രജാപതി പഠിപ്പിച്ചത്."ഞങ്ങൾ ദാനന്മാർ ക്രോധികളാണ് ദയാ

ഹീനരാണ്. ഞങ്ങളെ 'ദ' അക്ഷരം കൊണ്ട് ദയ കാണിക്കുവാനാണ് പ്രജാപതി പഠിപ്പിച്ചത്." മനുഷ്യർ പറഞ്ഞു–"ഞങ്ങൾ മനുഷ്യർ ലോഭികളാണ്, കെട്ടിവെയ്ക്കാൻ തുനിഞ്ഞു കൂടിയവരാണ്. ഞങ്ങളെ 'ദ' അക്ഷരം കൊണ്ട് ദാനം ചെയ്യുവാനാണ് പ്രജാപതി പഠിപ്പിച്ചത്." പ്രജാപതി എല്ലാവരുടെ അർത്ഥവും ശരിയാണെന്നു സമ്മതിച്ചു; കാരണം, എല്ലാവരുടെ അർത്ഥവും സ്വഭാവത്തിൽ നിന്നു കിട്ടിയതാണ്. ഗീതയിലെ സാങ്കേതിക പദങ്ങൾക്ക് അർത്ഥം പറയുമ്പോൾ ഉപനിഷത്തിലെ ഈ കഥ നാം ഓർമ്മിക്കണം.

## (ജീവിത സിദ്ധാന്തം)

രണ്ടാമദ്ധ്യായത്തിൽ ജീവിതത്തിന്റെ മൂന്നു മഹാ സിദ്ധാന്തങ്ങൾ അവതരിപ്പിയ്ക്കുന്നു. 1. ആത്മാവിന്റെ അമരത്വവും അഖണ്ഡതയും. 2. ദേഹത്തിന്റെ ക്ഷുദ്രത. 3. സ്വധർമ്മത്തിന്റെ അപരിഹാര്യത. ഇതിൽ സ്വധർമ്മ സിദ്ധാന്തം അനുഷ്ഠിക്കേണ്ടതും മറ്റേതു രണ്ടും അറിയേണ്ടതുമാണ്. കഴിഞ്ഞ അദ്ധ്യായത്തിൽ സ്വധർമ്മത്തെപ്പറ്റി ചിലതു പറഞ്ഞുവല്ലോ. ഈ സ്വധർമ്മം നമ്മളിൽ നൈസർഗികമായി വരുന്നതാണ്. നാം സ്വധർമ്മത്തെ തേടിപ്പോകേണ്ടതില്ല. നാം ആകാശത്തു നിന്നു വീണു ഭൂമിയിൽ നടന്നു തുടങ്ങിയതല്ലല്ലോ. നാം ജനിക്കുന്നതിനു മുമ്പേ ഈ സമുദായമുണ്ട്, നമ്മുടെ മാതാപിതാക്കന്മാരുണ്ട്. അയൽവാസികളുണ്ട്. ഈ പ്രവാഹത്തിലാണ് നാം വന്നു ജനിച്ചത്. എനിക്കു ജന്മം നൽകിയ മാതാപിതാക്കന്മാരെ സേവിക്കുക എന്റെ ജന്മസിദ്ധമായ ധർമ്മമാണ്. ഇതേ ക്രമത്തിൽ ഞാൻ ജനിച്ച സമുദായത്തെ സേവിക്കലും എന്റെ സ്വതസ്സിദ്ധമായ ധർമ്മമാണ്. വാസ്തവമിതാണ്: നമ്മോടൊപ്പം നമ്മുടെ സ്വധർമ്മവും ജനിക്കുന്നു. മറിച്ച് ഇങ്ങനേയും പറയാം; അതു നാം ജനിക്കുന്നതിനു മുമ്പേ നമുക്കുവേണ്ടി തയ്യാറായി നിൽക്കുന്നു; കാരണം, അതു നമ്മുടെ ജന്മത്തിനു ഹേതുവാണ്. നമ്മുടെ ജന്മം അതിന്റെ പൂർത്തിക്കു വേണ്ടിയാണ്. ചിലർ സ്വധർമ്മത്തെ പത്നിയോടുപമിക്കുന്നു, പത്നീബന്ധം അവിച്ഛേദ്യമാണെന്നു കരുതുന്നതുപോലെ ഈ സ്വധർമ്മബന്ധവും അവിച്ഛേദ്യമാണെന്ന്. എന്നാൽ എനിക്ക് ഈ ഉപമ അപ്രധാനമായിട്ടേതോന്നുന്നുള്ളു. ഞാൻ സ്വധർമ്മത്തെ അമ്മയോടാണുപമിയ്ക്കുക. എനിക്ക് ഈ ജന്മത്തിൽ അ

മ്മയെ തിരഞ്ഞെടുക്കേണ്ടി വരുന്നില്ല. അതു മുമ്പേ തീർച്ചപ്പെട്ടിരിക്കുന്നു. അവരെങ്ങിനെയായാലും എനിക്കിനി മാറ്റാൻ തരമില്ല. ഇതു തന്നെയാണ് സ്വധർമ്മത്തിന്റെയും സ്ഥിതി. ഈ ലോകത്തിൽ നമുക്കു സ്വധർമ്മമൊഴിച്ചുമറ്റൊരാശ്രയവുമില്ല. സ്വധർമ്മം വെടിയുന്നതു 'സ്വ' ത്തെ ത്തന്നെ വെടിയുന്നതുപോലുള്ള ആത്മഹത്യയാണ്. സ്വധർമ്മം കൊണ്ടേ നമുക്കു പുരോഗമിക്കാനാവൂ. അതിനാൽ ഈ സ്വധർമ്മത്തെ ആരും കൈവെടിയരുത്. ഇതു ജീവിതത്തിന്റെ ഒരേ മൂല സിദ്ധാന്തമായി ഉറച്ചു നിൽക്കുന്നു.

മനുഷ്യന്നുസ്വയമേവ പാലിക്കുവാൻ കഴിയുമാറ്, അത്രയും എളുപ്പമായി ലഭിച്ചതാണ് സ്വധർമ്മം. എന്നാൽ പലതരം വ്യാമോഹങ്ങൾ നിമിത്തം അങ്ങിനെയല്ലാതാവുന്നു, വളരെ ദുഷ്ക്കരമായിത്തീരുന്നു. അപ്പോഴോ, അതിൽ വിഷം- അനേകം- ദോഷങ്ങൾ- കലരുന്നു. സ്വധർമ്മ മാർഗത്തിൽ മുള്ളു പരത്തുന്ന ഈ വ്യാമോഹങ്ങളുടെ ബാഹ്യരൂപങ്ങൾക്ക് കണക്കില്ല. എന്നാലും അപഗ്രഥിച്ചു നോക്കിയാൽ, എല്ലാറ്റിന്റെയും അടിയിൽ മുഖ്യമായി ഒന്നേ കാണൂ-ഇടുങ്ങി ആഴമില്ലാത്ത ദേഹബുദ്ധി. ഞാനും എന്റെ ശരീരവുമായി ബന്ധപ്പെട്ടവരും സ്വത്തും-ഇത്രയുമായാൽ എന്റെ വ്യാപ്തിയുടെ അതിരായി. ഈ പരിധിക്കു പുറത്തുള്ളതെല്ലാം അന്യരോ ശത്രുക്കളോ ആണ്. ഈ ദേഹബുദ്ധി വ്യത്യാസത്തിന്റെ ഒരു തിണ്ടു കെട്ടിപ്പോക്കുന്നു. ഇതിൽ 'ഞാൻ' എന്റെ എന്നു കരുതുന്നതിലും ശരീരത്തെ മാത്രമെ കാണുന്നുള്ളു എന്നതാണ് വിശേഷം. ദേഹബുദ്ധിയുടെ ഈ കെണിയിൽ പ്പെട്ടു നാം പല ജാതി തിണ്ടുകൾ നിർമ്മിക്കാൻ മുതിരുന്നു. പ്രായേണ ലോകമാകെ ഈ പണിയിൽ ഏർപ്പെട്ടിരിക്കുകയാണ്. ഇതിൽ ചിലരുടേത് വലുതാണ്, ചിലരുടേതു ചെറുതാണ്, എന്നാൽ ഒടുക്കം ഇതെല്ലാം തിണ്ടുകൾ തന്നെ. ഈ ശരീരത്തിന്റെ പുറംതൊലിയോളമേ ഇതിന്നാഴമുള്ളു. ചിലർ കുടുംബാഭിമാനത്തിന്റെ തിണ്ടുകളുണ്ടാക്കുന്നു. മറ്റു ചിലർ ദേശാഭിമാനത്തിന്റെ,ബ്രാഹ്മണർ ബ്രാഹ്മണർ എന്ന പേരിൽഒരു തിണ്ട്, ഹിന്ദുമുസ്ലിം എന്ന പേരിൽ മറ്റൊന്ന്. ഇങ്ങനെ ഒന്നുരണ്ടല്ല, അനേകം തിണ്ടുകൾ നിർമ്മിച്ചിരിക്കുന്നു. എവിടെ നോക്കിയാലും ഇതേ ഉള്ളു. നമ്മുടെ ഈ ജയിലിനകത്തും രാഷ്ട്രീയ തടവുകാർ, അല്ലാത്തവർ, ഇങ്ങനെ തിണ്ടുകളുണ്ടാക്കീട്ടുണ്ട്. ഇതില്ലാതെ നമുക്കു

ജീവിക്കാനേ വയ്യെന്നു തോന്നും. എന്താവും ഇതിന്റെ പരിണാമം? ഒറ്റപ്പരിണാമമേ ഉള്ളു. ഹീനവിചാരങ്ങളാകുന്ന കൃമികളുടെ വർദ്ധനയും സ്വധർമ്മമാകുന്ന ആരോഗ്യത്തിന്റെ നാശവും.

ഈ സ്ഥിതിയിൽ സ്വധർമ്മനിഷ്ഠ മാത്രം മതിയാകാതെ വരുന്നു. മതിയാവാൻ മറ്റു രണ്ടു സിദ്ധാന്തങ്ങളെകൂടി ജാഗ്രത്താക്കിവയ്ക്കണം. ഒന്ന്, ഞാൻ ഈ അഴിഞ്ഞു പോകുന്ന ദേഹമല്ല; ദേഹമെന്നത് പുറമെയുള്ള നനുത്ത ആവരണം മാത്രമാണ്. രണ്ട്, ഞാൻ അഴിഞ്ഞു പോകാത്തതും അഖണ്ഡവും വ്യാപകവുമായ ആത്മാവാണ്. ഇതു രണ്ടും കൂട്ടിച്ചേർത്താൽ പൂർണ്ണമായ ഒരു തത്ത്വജ്ഞാനമായി.

ഈ തത്ത്വജ്ഞാനം അത്രയേറെ ആവശ്യമായിത്തോന്നിയതിനാൽ ഗീത അതിനെ ആദ്യം പ്രസ്താവിയ്ക്കുന്നു. അതിനു ശേഷമേ സ്വധർമ്മത്തെ പ്രസ്താവിക്കുന്നുള്ളു. ചിലർ ചോദിയ്ക്കാറുണ്ട് . ആദ്യം തന്നെ തത്ത്വജ്ഞാനത്തെ ക്കുറിച്ചുള്ള ഈ ശ്ലോകങ്ങൾ എന്തിനെന്ന്? എനിയ്ക്കു തോന്നുന്നത്, ഗീതയിൽ സ്ഥാനം മാറ്റിക്കൂടാത്ത വല്ല ശ്ലോകങ്ങളുമുണ്ടെങ്കിൽഅവ ഇവയാണെന്ന് .

ഇത്രയും തത്ത്വജ്ഞാനം മനസ്സിൽ പതിഞ്ഞാൽ പിന്നെ സ്വധർമ്മം ഒട്ടുമൊരു ഭാരമായി തോന്നില്ല. എന്നല്ല, സ്വധർമ്മത്തിൽ കവിഞ്ഞു ചെയ്യുന്നതെല്ലാം ഭാരമായി ത്തോന്നുകയും ചെയ്യും. ആത്മതത്ത്വത്തിന്റെ അഖണ്ഡതയും ദോഹത്തിന്റെ നേർമ്മയും മനസ്സിലാക്കുവാൻ ഒട്ടും പ്രയാസമില്ല, കാരണം ഇവരണ്ടും പരമാർത്ഥമാണ്. പക്ഷേ, നാമവയെപ്പറ്റി ചിന്തിക്കേണ്ടിവരും. വീണ്ടും വീണ്ടും അവയെ മനസ്സിൽ വെച്ചു കടഞ്ഞുകൊണ്ടിരിയ്ക്കണം. ഈ പുറന്തൊലിയുടെ മഹത്വം കുറച്ചു ആത്മാവിനു മഹത്വം വരുത്താൻ പഠിക്കണം.

ഈ ദേഹം അനുക്ഷണം മാറിക്കൊണ്ടിരിക്കുന്നു. ബാല്യം താരുണ്യം ജര എന്നീ ചുറ്റിത്തിരിയൽ ആർക്കും അറിയാമല്ലോ. ആധുനിക ശാസ്ത്രജ്ഞന്മാർ പറയുന്നു, ഈ ശരീരം ഏഴു കൊല്ലം കൂടുമ്പോൾ തീരെ മാറിപ്പോകുമെന്നും പഴയരക്തത്തിന്റെ ഒരു തുള്ളി പോലും ബാക്കിയുണ്ടാവില്ലെന്നും. നമ്മുടെ പൂർവ്വികന്മാർ

പന്ത്രണ്ടു കൊല്ലം കൊണ്ടു പഴയ ശരീരം മരിച്ചു പോകുമെന്നാണ് കരുതിയിരുന്നത്. അതുകൊണ്ടാണ് പ്രായശ്ചിത്തം തപശ്ചര്യ, അദ്ധ്യയനം മുതലായവയുടെ അവധി പന്തീരാണ്ടുകളായി വെച്ചിരിക്കുന്നത്. ഏറിയ കൊല്ലത്തെ വിയോഗത്തിനു ശേഷം മടങ്ങി വന്ന ഒരു മകനെ അമ്മ തിരിച്ചറിഞ്ഞില്ല ഇത്യാദി കഥകൾ നാം കേൾക്കാറുണ്ട്. അങ്ങിനെ അനുക്ഷണം മാറിക്കൊണ്ടിരിയ്ക്കുന്ന, അനുക്ഷണം അഴിഞ്ഞു കൊണ്ടിരിക്കുന്ന ഈ ദേഹമാണോ നിന്റെ രൂപം? രാവും പകലും മലമൂത്രച്ചാലുകൾ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നതും, നിന്നെപ്പോലെ കഴിവുറ്റ ഒരടിച്ചുതളിക്കാരനുണ്ടായിട്ടും അസ്വച്ഛതാവ്രതം നീങ്ങാത്തതുമായ ആ ദേഹമാണോ നീ? അത് അസ്വച്ഛം, നീ അതു സ്വച്ഛമാക്കുന്നവൻ; അതു രോഗി, നീ അതിനു മരുന്നും വെള്ളവും കൊടുക്കുന്നവൻ; അതു മൂന്നര കൈ നീളമുളളത്, നീ ത്രിഭുവന വിഹാരി; അത് എപ്പോഴും മാറിക്കൊണ്ടിരിക്കുന്നത്. നീ ആ മാറ്റമെല്ലാം നോക്കിയിരിക്കുന്നവൻ. അത് അഴിയുന്നത്, നീ അഴിച്ചലിന്റെ വ്യാവസ്ഥാപകൻ. നിനക്കും അതിനും തമ്മിലുള്ള വ്യത്യാസം ഇത്രയും സ്പഷ്ടമായിരിക്കേ, നീ എന്തിനിത്ര ചിരുങ്ങിപ്പോകുന്നു? ഈ ദേഹത്തോടു ബന്ധമുള്ള മാത്രം എന്റേത് എന്നു എന്തിനു പറയുന്നു? ഈ ദേഹത്തിന്റെ അഴിച്ചലിൽ എന്തിനിത്ര ദുഃഖിക്കുന്നു? ഭഗവാൻ ചോദിക്കുന്നു. "എടോ, ദേഹനാശത്തിൽ ദുഃഖിക്കാനെന്തുള്ളു?".

ദേഹം തുണിപോലെയാണ്. പഴയതു കീറിപ്പോയാലെ പുതിയ തുടുക്കാൻ പറ്റു. ഒരേ ശരീരം എന്നും ആത്മാവിനോടു പറ്റി ക്കൂടിയാൽ ആത്മാവിന്റെ ഗതി മോശമാവും. എല്ലാ വികാസവും നിലയ്ക്കും. ആനന്ദം നശിക്കും, ജ്ഞാനപ്രഭ മങ്ങിപ്പോകും. അതിനാൽ ദേഹനാശത്തെ ച്ചൊല്ലി ദുഃഖിയ്ക്കാനില്ല. ആത്മനാശമാണ് സംഭവിക്കുന്നതെങ്കിൽ, അതു വളരെ ശോചനീയമാണ്. എന്നാലത് വിനാശമില്ലാത്തതാണ്. അത് അഖണ്ഡമായി പ്രവഹിക്കുന്ന അരുവിപോലെയാണ്, അതിന്മേൽ അനേകം ശരീരം വരന്നു. പോകുന്നു. അതിനാൽ ദേഹത്തിന്റെ ചാർച്ച വേഴ്ച ചുറ്റിൽപ്പെട്ട് ദുഃഖിയ്ക്കുന്നതും ഇതെന്റെ ഇതന്യന്റെ എന്നു പങ്കിട്ടു വെക്കുന്നതും പാടേ അനുചിതമാണ്. ഈ ബ്രഹ്മാണ്ഡം ചന്തത്തിൽ നെയ്തുവെച്ച ഒരു പുതപ്പുപോലെയാണ്. ഒരു ചെറുകുട്ടി കത്തിരിയെടുത്തു പു

തപ്പു മറിച്ച് തുണ്ടാക്കുന്നതുപോലെ ദേഹത്തിനൊത്ത കത്തിരിയെ ടുത്ത് ഈ വിശ്വാത്മാവിനെ മുറിച്ചിടുന്നത് എത്ര ബാലിശം! എ ന്തൊരു ഹിംസ!

നേരാണ്, ഇതു തുലോം വ്യസനകരം തന്നെ: ബ്രഹ്മ വിദ്യ വന്നു പിറന്ന ഭാരതഭൂമിയിൽ ചെറുതും വലുതുമായ സംഘങ്ങളുടെയും സമുദായങ്ങളുടെയും ജാതികളുടെയും കോലാഹലം എമ്പാടും കാ ണുന്നു. മരണത്തെക്കുറിച്ചു ഒരു പക്ഷേ, മറ്റൊരു നാട്ടിലുമില്ലാത്തത്ര ഭയം നമ്മുടെ മനസ്സിൽ തിങ്ങിയിരിയ്ക്കുന്നു. ഇതു ദീർഘകാലത്തെ പാരതന്ത്ര്യത്തിന്റെ പരിണാമമണെന്നതിൽ സംശയമില്ല. എന്നാൽ ഇത് പാരതന്ത്ര്യത്തിന്നൊരു കാരണം കൂടിയാണെന്നു മറന്നിട്ടും കാര്യമില്ല.

മരണമെന്ന വാക്കുപോലും നമുക്കു സഹിക്കവയ്യ. മരണത്തി ന്റെ പേർ പറയുന്നതു പോലും നാം അമംഗളമായി വിചാരിക്കുന്നു. ജ്ഞാനദേവന്നു ദുഃഖത്തോടെ എഴുതേണ്ടി വന്നു:

"മരണ മെന്ന പേർ പൊറുക്കുവാൻ മേലാ
മരിച്ചുവെങ്കിലോ കരകയും ചെയ്വൂ."

വല്ലവരും മരിക്കുമ്പോഴേക്ക് എന്തൊരു കരച്ചിലും പിഴിച്ചിലുമാ ണ്! അതു നമ്മുടെ ഒരു കർത്തവ്യം തന്നെയാണെന്നു തോന്നും! കരയാൻ കൂലിക്കൊടുത്ത് ആളെ ഏർപ്പെടുത്തുന്നതു വരെ കാര്യ ങ്ങളെത്തിയിട്ടുണ്ട്. മരണമെടുത്താൽപ്പോലും രോഗിയെ വിവരം അറിയിക്കുന്നില്ല. രക്ഷപ്പെടില്ലെന്നു ഡോക്ടർ പറഞ്ഞു തന്നാലും രോഗിയെ ഇരുട്ടിൽത്തന്നെ കിടത്തുന്നു. ഡോക്ടറും തുറന്നു പറ യാതെ അന്ത്യശ്വാസം വരെ തൊണ്ടയിലേക്ക് മരുന്നു കുപ്പികൾ ഒഴിച്ചു കൊണ്ടിരിക്കും. ഇതിനു പകരം, നേരായതു പറഞ്ഞു കൊ ടുത്തു ധൈര്യം നൽകി അയാളെ ഈശ്വര സ്മരണയിലേക്കു തിരി ച്ചു വിട്ടാൽ, അതെന്തൊരു പകരമാവും! എന്നാൽ, ഈ തട്ടുകൊണ്ട് കുടം കാലേതകർന്നാലോ എന്നാണ് ആളുകളുടെ പേടി. പക്ഷേ ഈ കുടം നിശ്ചിത സമയത്തിനു മുമ്പ് ഉടഞ്ഞു പോകുമോ? പിന്നെ രണ്ടു മണിക്കൂറിനു ശേഷം ഉടയാൻ പോകുന്ന കുടം കുറച്ചു കാ ലേ ഉടഞ്ഞുപോയാൽ എന്താചേതം? നാം കഠോര ഹൃദയരോ പ്രേ മഹീനരോ ആവണമെന്നല്ല. ഇതിന്നർത്ഥം. പക്ഷേ ദേഹാസക്തി

പ്രേമമല്ല. മറിച്ചു ദേഹാസക്തി വിട്ടല്ലാതെ യാഥാർത്ഥ പ്രേമം ഉദിയ്ക്കുകയേ ഇല്ല.

ദേഹാസക്തിയില്ലാതാവുമ്പോൾ ദേഹം സേവനത്തിനുള്ള ഒരു പകരണമാണെന്നു മനസ്സിലാവും. അപ്പോൾ ദേഹത്തിന് അതിന്നൊത്തസ്ഥാനം ലഭിക്കുകയും ചെയ്യും. ഇന്നാകട്ടെ, നാം ദേഹപൂജയാണ്. നമ്മുടെ ലക്ഷ്യമെന്നു കരുതുന്നു. സ്വധർമ്മാചരണമാണ് ലക്ഷ്യമെന്ന കാര്യം കൂടി നാം മറന്നിരിക്കുന്നു. ദേഹം രക്ഷിക്കുകയും അതിനു തിന്നാനും കുടിക്കാനും കൊടുക്കുകയും വേണമെങ്കിൽ, അതു സ്വധർമ്മാചരണത്തിന്നാണ്. നാവിന്റെ കൊതി നിറവേറ്റുവാൻ അതു വേണ്ട. ചട്ടുകം കൊണ്ടു പായസം വിളമ്പിയാലും ചറും കൂട്ടാനും വിളമ്പിയാലും അതിനു സുഖമോ ദുഃഖമോ ഇല്ല. നാവിന്റെയും സ്ഥിതി ഇതാവണം. അതിനു രസജ്ഞാനം വേണം. സുഖദുഃഖങ്ങൾ പാടില്ല. ശരീരത്തിനു കൊടുക്കേണ്ടതു കൊടുത്തു, അത്രമാത്രം. ചർക്ക കൊണ്ട് നൂലു നൂൽക്കണം. അതിനു വേണ്ടിയാണ് അതിന് എണ്ണ കൊടുക്കുന്നത്. അതുപോലെ തന്നെ ശരീരം കൊണ്ടു പ്രവൃത്തിയെടുക്കണം. അതിനു വേണ്ടി അതിൽ കരിയിടണം. നാം ദേഹത്തെ ഇപ്രകാരം ഉപയോഗിച്ചാൽ സ്വതവേ നിസ്സാരമാണെങ്കിലും അതിന്റെ വില വർധിക്കുകയും അതിന്നു പ്രതിഷ്ഠ ലഭിക്കുകയും ചെയ്യും.

എന്നാൽ നാം ദേഹത്തെ ഉപകരണമെന്ന നിലയിൽ ഉപയോഗിക്കാതെ, അതിൽ മുഴുകി ആത്മസങ്കോചം വരുത്തുന്നു. തന്നിമിത്തം ആദ്യമേ ക്ഷുദ്രമായ ദേഹം ക്ഷുദ്രതരമായിത്തീരുന്നു അതുകൊണ്ടാണ് സജ്ജനങ്ങൾ തീർത്തു പറയുന്നത്: “ദേഹവും ദേഹസംബന്ധികളും നിന്ദ്യങ്ങളാണ്.” ശ്വാന സുഖരാധികൾ വന്ദ്യങ്ങളാണ്. എടോ ദേഹത്തേയും അതിനോടു  ബന്ധപ്പെട്ടവയേയും രാപ്പകൽ പൂജിക്കുന്നതിൽ മുഴുകരുത്. മറ്റു കാര്യങ്ങളും മനസ്സിലാക്കുവാൻ പഠിക്കുക എന്നാണ് സജ്ജനങ്ങൾ നമ്മെ വ്യാപകരാക്കാനുള്ള ശിക്ഷണം നൽകുന്നത്.  നാം നമുക്ക് ആപ്തരും ഇഷ്ടരുമായ ബന്ധുക്കളിൽക്കവിഞ്ഞു മറ്റാരുടെയെങ്കിലും അടുത്ത് നമ്മുടെ ആത്മാവിനെ കൊണ്ടു ചെല്ലാറുണ്ടോ? “ജീവനെ ജീവനിൽ ചേർക്കൂ, ആത്മാവെ ആത്മാവിൽ ചേർക്കൂ.” നാമിങ്ങനെ ചെയ്യാറുണ്ടോ?

നമ്മുടെ ആത്മഹംസത്തെ കൂട്ടിനു പുറത്തുള്ള കാറ്റു കൊള്ളിക്കാറുണ്ടോ? എപ്പോഴെങ്കിലും നിനക്കിങ്ങിനെ തോന്നിയിട്ടുണ്ടോ, ഞാൻ എന്റെയെന്ന പരിധി ഭേദിച്ചു എന്നലെ 10 പുതിയ മിത്രങ്ങളെ ഉണ്ടാക്കി, ഇന്നു 15 ആയി, നാളെ 50 ആകും, ഇങ്ങനെ ചെയ്ത് ചെയ്ത് ഒരു ദിവസം വിശ്വം മുഴുവൻ എന്റേതും ഞാൻ വിശ്വത്തിന്റേതും ആയിത്തീരും എന്ന്. നാം ജെയിലിൽ നിന്നു ചാർച്ചക്കാർക്ക് കത്തെഴുതാറുണ്ട്, അതിലെന്താ വിശേഷം? എന്നാൽ, ജെയിലിൽ നിന്നു വിട്ട ഏതെങ്കിലും പുതിയ സ്നേഹിതന്നു-രാഷ്ട്രീയ തടവുകാരനല്ല, കള്ളൻ തടവുകാരന്നു-നിങ്ങൾ കത്തെഴുതുമോ?

നമ്മുടെ ആത്മാവ് വ്യാപകമാകുവാൻ പിടഞ്ഞു കൊണ്ടിരിക്കയാണ്. ജഗത്തിനെ മുഴുവൻ ആലിംഗനം ചെയ്വാൻ അതാഗ്രഹിക്കുന്നു. പക്ഷേ, നാമതിനെ അറയിൽ അടച്ചിടുകയാണ്.ആത്മാവിനെ നാം തടവുപുള്ളിയാക്കിയിരിക്കുന്നു. അതിനെ നാം ഓർക്കുന്നേ ഇല്ല. ഉദയം മുതൽ അസ്തമയംവരെ ദേഹസേവയിൽത്തന്ന കഴിയുന്നു. രാപ്പകൽ ഇതേ വിചാരമുള്ളു. എന്റെ ഈ ശരീരം എത്ര തടിച്ചു, എത്ര മെലിഞ്ഞു, ജീവിതത്തിൽ വേറെ ആനന്ദമേ ഇല്ലെന്നു തോന്നും. ഭോഗം, രുചി ഇവയുടെ രസം മൃഗങ്ങളും അനുഭവിക്കുന്നു. നമുക്കിപ്പോൾ ത്യാഗത്തിന്റെയും രുചിക്കേടിന്റെയും ആനന്ദം കൂടി അനുഭവിച്ചു നോക്കിക്കൂടയോ? സ്വയം വിശന്നു വലയുമ്പോഴും വിളമ്പിയ ഇല വിശപ്പുള്ള ഒരു മനുഷ്യനു നീക്കു വച്ചു കൊടുക്കുന്നതിൽ  എന്താനന്ദമാണെന്ന് ഒന്നനുഭവിക്കൂ. ഇതിന്റെ രുചിയൊന്നു നോക്കൂ. സ്വന്തം കുട്ടിക്കുവേണ്ടി കഷ്ടപ്പെടുന്ന അമ്മയ്ക്ക് ഇതിന്റെ രുടി കുറച്ചറിയാം. മനുഷ്യൻ എന്റെ എന്നു പറഞ്ഞുണ്ടാക്കുന്ന സങ്കുചിത പരിധിയിലും താനറിയാതെതന്നെ ആത്മവികാസത്തിന്റെ രുചിയറിവാനുള്ള ശ്രമമുണ്ട്; കാരണം ദേഹബദ്ധമായ ആത്മാവ് കുറച്ചു നേരത്തെയ്ക്കെങ്കിലും അല്പമൊന്നു പുറത്തുവരുന്നു. പക്ഷേ, ഈ പുറത്തേക്കുള്ള വരവ് ഏതു തരത്തിലാണ്? കുറ്റവാളി തടവുമുറിയിൽ നിന്നു ജെയിൽ മുറ്റത്തേക്കു വരുന്നതുപോലെ, പക്ഷേ, ഇതുകൊണ്ട് ആത്മാവിന്റെ കാര്യം നടക്കുന്നില്ല. ആത്മാവിന്നു മുക്തന്റെ ആനന്ദം തന്നെ വേണം.

സാരാംശം (1) സാധകൻ അധർമ്മത്തിന്റേയും പരധർമ്മത്തി

ന്റേയും വളഞ്ഞവഴി വിട്ട് സ്വധർമ്മത്തിന്റെ സഹജവും സരളവുമായ മാർഗം കൈക്കൊള്ളണം. സ്വധർമ്മമാകുനിന വഴിയുടെ വക്ക് വിടരുത്. (2) ദേഹം ക്ഷണഭംഗുരമാണെന്നറിഞ്ഞ് അതു സ്വധർമ്മത്തിന്നായിത്തന്നെ ഉപയോഗിക്കണം; വേണ്ടിവന്നാൽ, സ്വധർമ്മത്തിന്നായി അതു വലിച്ചെറിവാനും മടക്കരുത്. (3) അത്മാവിന്റെ അഖണ്ഡതയും വ്യാപകതയും സദാ ഓർത്തുകൊണ്ടു ചിത്തത്തിൽ നിന്നു സ്വ-പരഭേദങ്ങൾ ദുരീകരിക്കണം. ജീവിതത്തിലെ ഈ മുഖ്യ സിദ്ധാന്തങ്ങളാണ് ഭഗവാൻ പറയുന്നത്. അതിന്നനുസരിച്ച് ആച□രിക്കുന്ന മനുഷ്യന് ഒരു ദിവസം മനുഷ്യദേഹം കൊണ്ടുതന്നെ സച്ചദാനന്ദ പദപ്രാപ്തി അനുഭവപ്പെടുത്താം.

## (രണ്ടും കൂട്ടിയിണക്കുന്നതിലെ യുക്തി:)

ഭഗവാൻ ജീവിത സിദ്ധാന്തം പറഞ്ഞു, ശരി. പക്ഷേ, കേവലം സിദ്ധാന്തം പറഞ്ഞു തന്നതുകൊണ്ടു കാര്യം മുഴുവനായില്ല; ഗീതയിൽ വർണ്ണിച്ച ഈ സിദ്ധാന്തങ്ങൾ പണ്ടേ ഉപനിഷത്തകളിലും സ്മൃതികളിലും പ്രസ്താവിച്ചിട്ടുണ്ട്. അവയെ വീണ്ടും സമർപ്പിച്ചതുകൊണ്ട് ഗീതയ്ക്ക് പുതുമയൊന്നുമുണ്ടാവില്ല. അതിന്റെ പുതുമ ഈ സിദ്ധാന്തങ്ങളെ പ്രവൃത്തിയിൽ കൊണ്ടുവരേണ്ടതെങ്ങിനെയെന്നു പറഞ്ഞു തരുന്നതിലാണ്. ഈ മഹാ പ്രശ്നത്തിന് ഉത്തരം പറയുന്നതിലാണ് ഗീതയുടെ മിടുക്ക്.

ജീവിത സിദ്ധാന്തങ്ങൾ പ്രവൃത്തിയിൽ കൊണ്ടുവരുന്ന കലയേയോ യുക്തിയേയോ ആണ് യോഗമെന്നു പറയുന്നത്. സാംഖ്യമെന്നാൽ സിദ്ധാന്തം അഥവാ ശാസ്ത്രം, യോഗമെന്നുവെച്ചാൽ കല. ''ജീവിതകല വശമാക്കിയവരാണ് യോഗികൾ" എന്നു ജ്ഞാനദേവൻ സാക്ഷ്യം പറയുന്നു. സാംഖ്യവും യോഗവും, ശാസ്ത്രവും കലയും ഈ രണ്ടുകൊണ്ടും പരിപൂർണ്ണമാണ് ഗീത. ശാസ്ത്രം കല എന്നീ രണ്ടും ചേർന്നാലാണ് ജീവിത സൗന്ദര്യ വികസിക്കുക. വെറും ശാസ്ത്രം ആകാശക്കോട്ടയാണ്. സംഗീതശാസ്ത്രം പഠിച്ചാലും തൊണ്ടകൊണ്ട് അതു പ്രകടിപ്പിക്കുന്ന കല വശമില്ലെങ്കിൽ അതു നാദബ്രഹ്മത്തെ ശോഭിപ്പിക്കുന്നില്ല. അതുകൊണ്ടാണ് ഭഗവാൻ സിദ്ധാന്തത്തോടൊപ്പം തന്നെ അതിന്റെ വിനിയോഗമറിയുന്ന കലയും പറഞ്ഞുതന്നത്. ശരി, ആ കല എങ്ങിനെയുള്ളതാണ്?

ദേഹത്തെ തുച്ഛമായിക്കരുതി ആത്മാവിന്റെ അമരതയിലും അഖെണ്ഡതയിലും ദൃഷ്ടിവെച്ച് സ്വധർമ്മാചരണം ചെയ്യാനുളള ആ കല ഏതാണ്?

കർമ്മം ചെയ്യുന്നവർക്ക് രണ്ടു വിചാരമാണുള്ളത്. ഒന്നിതാണ് നമ്മുടെ കർത്താവിന്റെ ഫലം നമുക്കു കിട്ടിയേ തീരൂ, അതു നമ്മുടെ അധികാരമാണ്. ഇതിനു വിപരീതമായുള്ള രണ്ടാമത്തെ വിചാരം ഇതാണ്: ഫലം നമുക്കനുഭവിക്കാൻ കിട്ടിയില്ലെങ്കിൽ, നാം കർമ്മമേ ചെയ്യില്ല. ഗീത ഈ രണ്ടിനുമപ്പുറം മൂന്നാമതൊരു വിചാരത്തെ, വൃത്തിയെ നിർദ്ദേശിക്കുന്നു. അതു പറയുന്നു. "കർമ്മം തീർച്ചയായും ചെയ്യൂ, പക്ഷേ ഫലത്തിൽ തനിക്കധികാരമുണ്ടെന്നു കരുതരുതേ." കർമ്മം ചെയ്യുന്നവന്ന് അതിന്റെ ഫലത്തിൽ അധികാരം തീർച്ചയായും ഉണ്ട് എന്നാൽ നീ ആ അധികാരം സ്വേച്ഛയാ ഉപേക്ഷിക്കുക." രജോഗുണം പറയുന്നു,"എടുക്കുകയാണെങ്കിൽ ഫലത്തോടുകൂടിതന്നെ." തമോഗുണം പറയുന്നു, "വിടുകയാണെങ്കിൽ കർമ്മത്തോടുകൂടിത്തന്നെ." ഇവ പരസ്പരം സഹോദരങ്ങളാണ്. അതിനാൽ നീ ഈ രണ്ടിൽ നിന്നും ഉയർന്നു ശുദ്ധസ്വാത്തികനാവുക, എന്നുവെച്ചാൽ കർമ്മം ചെയ്തു ഫലം ഉപേക്ഷിക്കുക; ഫലം ഉപേക്ഷിച്ച് കർമ്മം ചെയ്യുക. മുമ്പോ, പിമ്പോ, എങ്ങും ഫലത്തിൽ ആശ വെയ്ക്കരുത്.

ഫലത്തിൽ ആശവെയ്ക്കരുതെന്നു പറയുന്ന ഗീത, കർമ്മം ഉത്തമമായും കുശലതയോടുകൂടിയും ചെയ്യണമെന്നുകൂടി പറയുന്നുണ്ട്. സകാമമായി ചെയ്യുന്നവന്റെ കർമ്മത്തേക്കാൾ നിഷ്ക്കാമ്മായി ചെയ്യുന്നവന്റെ കർമ്മം ഏറെ നന്നായിരിക്കണം. ഈ താരതമ്യം ഉചിതമാണ്. കാരണം, സകാമമായി ചെയ്യുന്നവൻ ഫലാസക്തനാകയാൽ അയാളുടെ ഏറെക്കുറെ മുഴുവൻ സമയവും ശക്തിയും ഫലത്തെപ്പറ്റിയുള്ള മനോരാജ്യത്തിൽ അലിഞ്ഞു പോകുന്നു. ഫലേച്ഛയില്ലാത്തവന്റെ ഓരോ നിമിഷവും മുഴുവൻ ശക്തിയും കർമ്മത്തിൽത്തന്നെ ലയിക്കും. നദിക്ക് ഒഴിവില്ല, കാറ്റിനു വിശ്രമമില്ല, സൂര്യന്നു സദാ ജ്വലിച്ചുകൊണ്ടിരിക്കാനേ അറിയൂ. ഇപ്രകാരം നിഷ്ക്കാമനായ കർത്താവിനു സദാ സേവനം ചെയ്യാനേ അറിയൂ. ഇങ്ങിനെ നിരന്തരം കർമ്മരതനായവന്റെ കർമ്മം ഉൽക്കൃഷ്ടമാ

യില്ലെങ്കിൽപ്പിന്നെ ആരുടേതാണ് ആവുക? എന്നല്ല, ചിത്തസമത വലിയൊരു ഉത്തമ ഗുണമാണ്; അതാണുതാനും നിഷ്ക്കാമപുരുഷന്റെ മൂലധനം. തീരെ ബാഹ്യമായ ശിൽപ്പവേലയിലായാലും കൈമിടുക്കോടൊപ്പം മനസ്സിന്റെ സമതയും കൂടിച്ചേർന്നാൽ ആ കർമ്മം അധികം സുന്ദരമാകുമെന്നു സ്പഷ്ടമാണ്. ഇതിനും മേലെ സകാമനും നിഷ്ക്കാമനും കർമ്മത്തെ വീക്ഷിക്കുന്നതിലും വ്യത്യാസമുണ്ട്. അതു നിഷ്ക്കാമന്റെ കർമത്തിന് അധികം അനുകൂലമാണ്. സകാമൻ കർമ്മത്തെ വീക്ഷിക്കുന്നത് സ്വാർത്ഥദൃഷ്ടിയോടുകൂടിയാണ്. 'കർമ്മവും എന്റേത്, ഫലവും എന്റേത്' എന്ന വിചാരം മൂലം കർമ്മത്തിൽ തെല്ലൊരശ്രദ്ധ വന്നാലും അതു നൈതികമായ ഒരു കുറ്റമായി അയാൾക്കു തോന്നില്ല. കവിഞ്ഞത് വ്യവഹാരികളായ ഒരു വീഴ്ചയാണെന്നേ ധരിക്കൂ. നിഷ്ക്കാമനാകട്ടെ സ്വകർമ്മത്തിൽ നൈതികമായ കർത്തവ്യബോധമാണുള്ളത്. അതുകൊണ്ടയാൾ തന്റെ കർമ്മത്തിൽ വല്ല ന്യൂനതയും വന്നു പോകാതിരിപ്പാൻ ഏകാന്തശ്രദ്ധയുള്ളവനായിരിക്കും. അങ്ങിനെയും അയാളുടെ കർമ്മം അധികം നിർദോഷമായിരിക്കും. എങ്ങിനെ നോക്കിയാലും, ഫലത്യാഗം അത്യന്ത കുശലവും യശസ്ക്കരവുമായ തത്ത്വമാണെന്നു തെളിയുന്നു. അതുകൊണ്ടു ഫലത്യാഗത്തെ യോഗം അഥവാ ജീവിതകല എന്നു വിളിക്കണം.

നിഷ്ക്കാമ കർമത്തിന്റെ കാര്യം മാറ്റിവെച്ചാൽ കൂടി, വെറും കർമം ചെയ്യുന്നതിലുള്ള ആനന്ദം അതിന്റെ ഫലത്തിലില്ല. സ്വകർമം ചെയ്യുമ്പോൾ ഉണ്ടാകുന്ന ഒരുതരം തന്മയത്വമില്ലേ, അത് ആനന്ദത്തിന്റെ ഉറവാകുന്നു. ചിത്രകാരനോടു പറഞ്ഞു നോക്കു. "ചിത്രം വരയ്ക്കേണ്ട. അതിനു വേണ്ടുന്ന പണം പിടിച്ചോളൂ" എന്ന് അയാൾ കേൾക്കില്ല. കൃഷിക്കാരനോടു പറയുക, "വയലിൽ പോകേണ്ട, കാലി മേയ്ക്കണ്ട, വെള്ളം തേവണ്ട, നിനക്കു വേണ്ടത്ര ധാന്യം തന്നേയ്ക്കാ" എന്ന്. അയാളൊരു യഥാർത്ഥ കൃഷിക്കാരനാണെങ്കിൽ അയാൾക്കൂ കച്ചവടം പിടിക്കില്ല. കൃഷിക്കാരൻ പുലർകാലത്തു വയലിൽ പോകുന്നു. സൂര്യനാരായാണൻ അയാളെ സ്വാഗതം ചെയ്യുന്നു. പക്ഷികൾ അയാൾക്കു വേണ്ടി പാടുന്നു. കന്നുകാലികൾ അയാൾക്കു ചുറ്റും മേയുന്നു. അയാൾ സ്നേഹത്തോടെ അവയെ തലോടുന്നു, താൻ നട്ടുവളർത്തിയ വൃക്ഷങ്ങളെ ഉറ്റു നോക്കുന്നു.

ഈ കർമങ്ങളിലെല്ലാമുണ്ട് സ്വാതികമായ ഒരാനന്ദം. ഈ ആനന്ദം തന്നെയാണ്, ആ കർമത്തിന്റെ മുഖ്യവും യഥാർത്ഥവുമായ ഫലം. ഇതിനോടൊപ്പം വെച്ചു നോക്കുമ്പോൾ അതിന്റെ ബാഹ്യഫലം തീരെ അപ്രധാനമാണ്.

ഗീത, മനുഷ്യന്റെ ദൃഷ്ടിയെ കർമഫലത്തിൽ നിന്നു വിടർത്തുമ്പോൾ, അതേ ഉപായംകൊണ്ട് കർമത്തിൽ അവന്റെ തന്മയതയെ നൂറിരട്ടി വർധിപ്പിക്കുകയും ചെയ്യുന്നു. ഫലനിരപേക്ഷനായ മനുഷ്യന്നു കർമത്തിലുണ്ടാവുന്ന തന്മയത സമാധിക്കു തുല്യമാണ്. അതിനാൽ അയാളുടെ ആനന്ദം മറ്റുള്ളവരുടേതിനെക്കാൾ നൂറിരട്ടിയാകുന്നു. ഇങ്ങനെ നോക്കിയാൽ നിഷ്ക്കാമ കർമം തന്നെ സ്വയം ഒരു മഹാഫലമാണെന്നു പെട്ടെന്നു മനസ്സിലാവും. ജ്ഞാനദേവൻ ചോദിച്ചത് ശരിയാണ്: “വൃക്ഷത്തിൽ ഫലമുണ്ടാവുന്നു. ഫലത്തിൽ ഇനി എന്തു ഫലമാണുണ്ടാവുക?” ഈ ദേഹമാകുന്ന വൃക്ഷത്തിൽ നിഷ്ക്കാമമായ സ്വധർമാചരണം പോലുള്ള സുന്ദരഫലം ഉണ്ടായാൽപ്പിന്നെ മറ്റൊരുഫലത്തിന്റെ ആവശ്യമെന്ത്? കർഷകൻ വയലിൽ ഗോതമ്പു വിളയിച്ച് അത് വിറ്റ് ചോള റൊട്ടി വാങ്ങിത്തിന്നണമോ? നല്ല സ്വാദുള്ള വാഴപ്പഴമുണ്ടാക്കി അതു വിറ്റു മുളകുതിന്നണമോ? സഹോദരാ, വാഴപ്പഴം തന്നെ തിന്നുകൂടേ? പക്ഷേ,ലോകാഭിപ്രായം ഇതു സ്വീകരിക്കുന്നില്ല. വാഴപ്പഴം തിന്നാൻ ഭാഗ്യമുണ്ടായിട്ടും ആളുകൾ മുളകിനു പായുന്നു. ഗീത പറയുന്നു “അങ്ങിനെ ചെയ്യരുത്, കർമം തന്നെ തിന്നുക, കർമം തന്നെ കുടിക്കുക. കർമം തന്നെ പചിച്ചെടുക്കുക.” കർമം ചെയ്യുന്നതിൽത്തന്നെ എല്ലാം വന്നണയുന്നു. കുട്ടി കളിയിലെ ആനന്ദത്തിനു വേണ്ടി കളിക്കുന്നു. ഇതിൽ നിന്നു ആവന്നു വ്യായാമഫലം സ്വയമേവ ലഭിക്കുന്നു. എന്നാൽ ആ ഫലത്തെപ്പറ്റി അവനു ചിന്തയില്ല. അവന്റെ ആനന്ദം മുഴുവൻ ആ കളിയിൽ മാത്രമാണ്.

## (ഫലത്യാഗത്തിനു രണ്ടുദാഹരണം)

സജ്ജനങ്ങൾ സ്വജീവിതം കൊണ്ട് ഇത് വ്യക്തമാക്കീട്ടുണ്ട്. തുക്കാറാമിന്റെ ഭക്തിഭാവം കണ്ട് ശിവാജി മഹാരാജാവിന് അദ്ദേഹത്തോടു വളരെ ആദരവ് തോന്നി. ഒരിക്കൽ അദ്ദേഹം തുക്കാറാമിന്റെ വീട്ടിലേയ്ക്ക് പല്ലക്ക് അയച്ചുകൊടുത്ത് അദ്ദേഹത്തെ സൽക്ക

രിപ്പാൻ വട്ടം കൂട്ടി. തുക്കാറാമിന്നാകട്ടെ തന്നെ സൽക്കരിപ്പാനുള്ള വട്ടങ്ങൾ കണ്ട് കനത്ത ദുഃഖം തോന്നി. അദ്ദേഹം മനസ്സിൽ വിചാരിച്ചു: “ഇതാണോ എന്റെ ഭക്തിയുടെ ഫലം? ഇതിന്നാണോ ഞാൻ ഭക്തിയുൾക്കൊള്ളുന്നത്.?” ഭഗവൻ ബഹുമാന സമ്മാനങ്ങളാകുന്ന ഫലം കയ്യിൽ വെച്ചു തന്ന് തന്നെ അകറ്റി വിടുകയാണോ എന്ന് അദ്ദേഹത്തിനു തോന്നി. അദ്ദേഹം പറഞ്ഞു:

ആന്തരമറിഞ്ഞിട്ടും സൊല്ലയായ് കരുതുന്നോ
പന്തിയല്ലൊട്ടും നിന്റെയിമ്മട്ടു പാണ്ഡു രംഗ.

“ഭഗവാനേ, അങ്ങയുടെ ഈ സ്വഭാവം നന്നല്ല. അങ്ങ് ഈ പൊട്ടും പൊടിയും തന്ന് എന്നെ വഞ്ചിക്കാൻ നോക്കുന്നു. ഈ മാരണം വല്ല വിധത്തിലും ഒഴിയട്ടെ എന്ന് അങ്ങ് കരുതുന്നുണ്ടാവാം. പക്ഷേ, ഞാൻ അത്ര മോശപ്പെട്ട ഗുരുവിന്റെ ശിഷ്യനല്ല; ഞാൻ അങ്ങയുടെ കാലുകൾ മുറുകെ പിടിച്ചുകൊണ്ടിരിക്കും. ഭക്തി തന്നെയാണ് ഭക്തന്റെ സ്വധർമ്മം. ഭക്തിയിന്മേൽ മറ്റാരോ ഫലേച്ഛകളുടെ ചിനച്ചങ്ങൾ പൊടിച്ചുണ്ടാവാൻ വിടാതിരിയ്ക്കലാണ് ഭക്തന്റെ ജീവിതകല.”

പുണ്ഡലീകന്റെ ചരിത്രം ഫലത്യാഗത്തിൽ ഇതിനെക്കാൾ ഗഹനമായ ഒരാദർശം കാണിച്ചുതരുന്നു. പുണ്ഡലീകൻ തന്റെ മാതാപിതാക്കന്മാരെ ശുശ്രൂഷിച്ചു കൊണ്ടിരുന്നു. അതുകണ്ട് പ്രസന്നനായ പാണ്ഡുരംഗൻ അദ്ദേഹത്തെ കാണാൻ ഓടിവന്നു. പക്ഷേ, പുണ്ഡലീകൻ പാണ്ഡുരംഗന്റെ ചെപ്പിടിയിൽപ്പെട്ട് തന്റെ ആ സേവാകർമം കൈവെടിയാൻ കൂട്ടാക്കിയില്ല. അദ്ദേഹത്തിനു തന്റെ മാതാപിതാക്കന്മാരുടെ സേവനം നേരായ ഈശ്വരഭക്തിയായിരുന്നു. അന്യരെ കൊള്ളയടിച്ചു സ്വന്തം മാതാപിതാക്കന്മാരെ സുഖിപ്പിക്കുന്ന മക്കളുണ്ടാവാം, അഥവാ മറ്റു ദേശങ്ങളെ ദ്രോഹിച്ചു സ്വദേശത്തിന് ഉൽക്കർഷം ഇച്ഛിക്കുന്ന ദേശഭക്തന്മാരുണ്ടാവാം, എന്നാൽ ഇതു രണ്ടും ഭക്തിയല്ല, ആസക്തിയാണത്. പുണ്ഡലീകൻ അത്തരം ആസക്തിയിൽ കുടുങ്ങിയില്ല. അദ്ദേഹം വിചാരിച്ചു. പരമാത്മാവ് എന്റെ മുമ്പിൽ നില്ക്കുന്ന ഈ രൂപത്തോളമേ ഉള്ളു! അദ്ദേഹത്തിന്റെ ഈ രൂപം കാണുന്നതിനു മുമ്പു സൃഷ്ടി ചത്തു കിടക്കുകയായിരുന്നുവോ? അദ്ദേഹം ഭഗവാനോടു പറഞ്ഞു: “ഭഗ

വാനേ അങ്ങു സ്വയം എനിയ്ക്കു ദർശനം തരുവാൻ വന്നതാണെന്നു ഞാനറിഞ്ഞു. എന്നാൽ ഞാൻ 'ഉം' സിദ്ധാന്തം മാനിക്കുന്നവനാണ്. അങ്ങു മാത്രമേ ഈശ്വരനുള്ളു എന്നല്ല ഞാൻ കരുതുന്നത്. എനിക്ക് അങ്ങും ഈശ്വരനാണ്. കൂടെ ഈ മാതാപിതാക്കന്മാരും ഞാൻ അവരെ ശുശ്രൂഷിയ്ക്കുന്നതിൽ ഏർപ്പെട്ടിരിയ്ക്കയാൽ അങ്ങയെ ശ്രദ്ധിക്കാനാളല്ല. എനിക്കു മാപ്പു തരണം." ഇത്രയും പറഞ്ഞ് അയാൾ ഭഗവാന്ന് നില്ക്കുവാൻ ഒരു ഇഷ്ടിക ഇട്ടുകൊടുത്ത്, അതേ ശുശ്രൂഷയിൽ മുഴുകി. തുക്കാറാം ഈ സന്ദർഭമെടുത്തു തുലോം കൗതുകത്തോടെ വിനോദമായി പറയുന്നു:

വിഠലനെ നില്ക്കവിട്ട
നീയെന്തൊരു പ്രേമഭ്രാന്തൻ!
വിഠലന് ഇഷ്ടിക ഇട്ടുകൊടുത്ത
നീയെന്തൊരു കുറുമ്പൻ!

പുണ്ഡലീകൻ ഉപയോഗിച്ച 'ഉം' സിദ്ധാന്തം പലത്യാഗയുക്തിയുടെ ഒരംഗമാണ്. ഫലത്യാഗിയുടെ കർമ്മശ്രദ്ധ ഗംഭീരമായിരിക്കുംപോലെ, അയാളുടെ ചിത്തവൃത്തി വ്യാപകവും ഉദാരവും സമവുമായിരിക്കും. തന്നിമിത്തം അയാൾ നാനാ തത്ത്വജ്ഞാനങ്ങളുടെ നൂലാമാലയിൽ കുടുങ്ങി സ്വസിദ്ധാന്തം കൈവിട്ടു കളയുന്നില്ല. 'നാന്യദസ്തീതി വാദിനഃ – ഇതേ ഉള്ളു. മറ്റൊന്നില്ല എന്ന വാദത്തിൽ അയാൾ പെട്ടു പോവില്ല. 'ഇതും ശരി അതും ശരി; പക്ഷേ എനിക്കു ഇതു തന്നെ ശരി' എന്നിങ്ങനെയാണ് അയാളുടെ നമ്രവും നിശ്ചിതവുമായ മനോവൃത്തി. ഒരിക്കൽ ഒരു ഗൃഹസ്ഥൻ ഒരു സന്യാസിയുടെ അടുക്കൽ ചെന്നു ചോദിച്ചു. 'മോക്ഷ പ്രാപ്തിക്കു വീടും കുടുംബവും വിടണമെന്നുണ്ടോ? സന്യാസി പറഞ്ഞു, വേണ്ടേവേണ്ട. ജനകനെപ്പോലുള്ളവർ കൊട്ടാരത്തിലിരുന്നു മോക്ഷം നേടിയല്ലോ. പിന്നെ നീയെന്തിനു വീടു വിടുന്നു? തുടർന്നു വേറൊരാൾ വന്നു സന്യാസിയോടു ചോദിച്ചു, 'സ്വാമീ, വീടും കുടുംബവും വിടാതെ മോക്ഷം കിട്ടുമോ? സന്യാസി പറഞ്ഞു, 'ആരു പറഞ്ഞു' വീട്ടിലിരുന്ന് ഓശാരമായി മോക്ഷം കിട്ടുമെങ്കിൽ ശുകനെപ്പോലുള്ളവർ വീടുവിടുവാൻ വങ്കന്മാരാണോ? പിന്നീടൊരിക്കൽ ആ രണ്ടുപേരും തമ്മിൽ കണ്ടുമുട്ടിയപ്പോൾ വലിയ കലാ

പമായി. ഒരാൾ പറഞ്ഞു “സന്യാസി പറഞ്ഞിരിക്കുന്നു വീടു വിട ണമെന്ന്.” മറ്റേ ആൾ പറഞ്ഞു, ‘ഇല്ല, അദ്ദേഹം പറഞ്ഞത് വീടു വിടേണ്ട എന്നാണ്.’ എന്നിട്ടു രണ്ടു പേരുംകൂടി സന്യാസിയുടെ അടുത്തെത്തിച്ചേർന്നു. സന്യാസി പറഞ്ഞു. ‘രണ്ടാൾ പറഞ്ഞതും ശരിയാണ്. ഒരാളുടെ ഭാവനയെങ്ങിനെയോ, അങ്ങിനെ അയാൾ ക്കുള്ള മാർഗം. ഒരാളുടെ ചോദ്യമെങ്ങിനെയോ, അങ്ങിനെ അയാ ൾക്കുള്ള ഉത്തരവും. വീടു വിടണമെന്നതും നേരാണ്; വിടേണ്ട എന്നതും നേരാണ്” ഇതത്രേ ‘ഉം’ സിദ്ധാന്തം.

പുണ്ഡലീകന്റെ ഉദാഹരണത്തിൽ നിന്നു ഫലത്യാഗത്തിന് ഏ തു നിലവരെ ഉയരാൻ കഴിയുമെന്നു മനസ്സിലാക്കാം. ഭഗവാൻ തു ക്കാറാമിന്നു കൊടുക്കാൻ വെച്ച പ്രലോഭനത്തെക്കാളും മോഹക മായിരുന്നു പുണ്ഡലീകന്നു കാണിച്ച കൊതി. പക്ഷേ, അദ്ദേഹം അതിലും മയങ്ങിയില്ല. മയങ്ങിപ്പോയെങ്കിൽ കുടുങ്ങിയേനേ. ഒരി ക്കൽ സാധന നിശ്ചയിച്ചു കഴിഞ്ഞാൽപ്പിന്നെ അവസാനം വരെ അത് ആചരിച്ചുകൊണ്ടിരിക്കണം. ഇടയ്ക്ക് ഭഗവദ്ദർശനം പോലുള്ള പ്രത്യക്ഷ വിഘ്നങ്ങൾ നേരിട്ടാലും അതിനുവേണ്ടി സാധന ഉപേ ക്ഷിക്കേണ്ട ആവശ്യം വരരുത്. ദേഹമുള്ളേടത്തോളം കാലം അതു സാധനയ്ക്കു വേണ്ടിത്തന്നെയാണ്. ഭഗവദ്ദർശനം കയ്യിൽത്തന്നെ യുണ്ട്, അതെവിടെപ്പോകാനാണ്? ‘എന്റെ സർവ്വാത്മകത്വം ആർ കട്ടുകൊണ്ടു പോകും? എന്റെ മനസ്സ് അങ്ങയോടുള്ള ഭക്തിയാൽ നിറം പൂണ്ടതാണല്ലോ.’

ഈ ഭക്തി നേടുവാൻ വേണ്ടിയാണ് നമുക്ക് ഈ ജന്മം ലഭിച്ചത്. ‘മാ തേ സംഗോ സ്ത്വകർമണി’ എന്ന ഗീതാ വചനത്തിന് ഇത്ര ത്തോളം അർത്ഥമുണ്ട്: നിഷ്കാമ കർമം ചെയ്തുകൊണ്ടിരിക്കേ അകർമത്തിൽ, അന്തിമകർമമുക്തിയിൽ, അതായതു മോക്ഷത്തിൽ പ്പോലും അഭിലാഷം വെയ്ക്കരുത്. വാസനാ മുക്തിയാണല്ലോ മോ ക്ഷം. മോക്ഷത്തിനുണ്ടോ വാസനയോടു വല്ല ഇടപാടും? ഫല ത്യാഗം ഈ നിലയ്ക്ക് എത്തിയാൽ വിചാരിച്ചോളു, ജീവിതകലയ് ക്കു പൂർണതവന്നു എന്ന്.

## (ആദർശഗുരു മൂർത്തി)

ശാസ്ത്രം പറഞ്ഞുതന്നു, കലയും വിവരിച്ചു. എന്നാലും ഇ

തുകൊണ്ട് മുഴുവൻ ചിത്രം കൺമുമ്പിൽ വരികയില്ല. ശാസ്ത്രം നിർഗുണമാണ്, കല സഗുണവും; സഗുണവും സാകാരമാവാതെ വ്യക്തമാവുകയില്ല. കേവല നിർഗുണം ആകാശത്തിൽ നിൽക്കും പോലെയാണ്, അങ്ങിനെത്തന്നെയാവാം നിരാകാരസഗുണവും. ഇതിന്നു പായം, ഗുണം മൂർത്തിമത്തായി ഭവിച്ച ഗുണവാനെ കാണുകയാണ്. അതിനാൽ അർജ്ജുനൻ പറയുന്നു: "ഭഗവൻ, അങ്ങു ജീവിതത്തിന്റെ മുഖ്യസിദ്ധാന്തങ്ങൾ ഉപദേശിച്ചു, ആ സിദ്ധാന്തങ്ങൾ ആചരിക്കാനുള്ള കലയും ഉപദേശിച്ചു, എന്നാലും അതിന്റെ സ്പഷ്ടമായ രൂപം എന്റെ കൺമുന്നിൽ വരുന്നില്ല. അതിനാൽ എനിക്കിനി അതിന്റെ ചരിത്രം പറഞ്ഞുതരൂ. ബുദ്ധിയിൽ സാംഖ്യനിഷ്ഠയുറയ്ക്കുകയും ഫലത്യാഗരൂപമായ യോഗം ഓരോ സിരയിലും വ്യാപിയ്ക്കയും ചെയ്തിട്ടുള്ളവരുടെ ലക്ഷണം പറഞ്ഞു തരൂ. ഫലത്യാഗത്തിന്റെ ആഴം മുഴുവൻ കാട്ടിത്തരുന്ന കർമശ്രദ്ധയിൽ മഗ്നനായ, നിശ്ചയത്തിന്റെ മഹാമേരുവായ, സ്ഥിതപ്രജ്ഞനെന്നു പറയപ്പെടുന്നവൻ എങ്ങിനെ സംസാരിക്കുന്നു, എങ്ങിനെ ഇരിക്കുന്നു, എങ്ങിനെ നടക്കുന്നു എന്നൊക്കെ എനിക്കു പറഞ്ഞു തരൂ. ആ മൂർത്തി എങ്ങിനെയിരിക്കും, അദ്ദേഹത്തെ എങ്ങിനെ തിരിച്ചറിയാം? ഇതെല്ലാം പറഞ്ഞുതരൂ, ഭഗവാൻ!".

ഇതിന്നായി ഭഗവാൻ രണ്ടാമദ്ധ്യായത്തിന്റെ അവസാനത്തെ പതിനെട്ടു ശ്ലോകങ്ങളിൽ സ്ത്രിതപ്രജ്ഞന്റെ ഗംഭീരോദാത്തമായ ചരിത്രം ചിത്രീകരിയ്ക്കുന്നു. ഈ പതിനെട്ടു ശ്ലോകങ്ങളിൽ ഗീതയിലെ പതിനെട്ടദ്ധ്യായങ്ങളുടേയും സാരം ഉൾപ്പെടുത്തിയിരിക്കുന്നുവെന്നു തോന്നും. സ്ഥിതപ്രജ്ഞൻ ഗീതയുടെ ആദർശമൂർത്തിയാണ്, ഈ ശബ്ദവും ഗീതയുടെ സ്വന്തമാണ്. പിന്നീട് അഞ്ചാമദ്ധ്യായത്തിൽ ജീവമുക്തന്റേയും, പന്ത്രണ്ടാമത്തേതിൽ ഭക്തന്റേയും, പതിനാലാമത്തേതിൽ ഗുണാതീതന്റെയും, പതിനെട്ടാമത്തേതിൽ ജ്ഞാനനിഷ്ഠയുടെയും വർണന ഇങ്ങിനെതന്നെ വരുന്നുണ്ട്. എന്നാൽ അവയേക്കാളെല്ലാം അധികം സ്പഷ്ടമായും സവിസ്താരമായും സ്ഥിതപ്രജ്ഞനെ വർണ്ണിച്ചിരിക്കുന്നു. അതിൽ സിദ്ധന്റെ ലക്ഷണങ്ങളോടൊപ്പം സാധകന്റെ ലക്ഷണങ്ങളും പറഞ്ഞിട്ടുണ്ട്. ആയിരകണക്കിൽ സത്യാഗ്രഹി സ്ത്രീപുരുഷന്മാർ സായാഹ്ന പ്രാർത്ഥനയ്ക്ക് ഈ ലക്ഷണങ്ങൾ ചൊല്ലാറുണ്ട്. ഓരോ ഗ്രാമത്തിലും

ഓരോ വീട്ടിലും അവ എത്തിക്കാൻ കഴിഞ്ഞാൽപ്പിന്നെ അവ സ്വ യമേവ പുറത്തു വന്നുകൊള്ളും. നിത്യപാരായണം യാന്ത്രികമായി പ്പോയാൽ, മനസ്സിൽ പതിയുന്നതിനു പകരം മാഞ്ഞു പോകയേ ഉള്ളു. ഇതു നിത്യപാരായണത്തിന്റെ ദോഷമല്ല, മനനം ചെയ്യാത്ത തിന്റെ ദോഷമാണ്. നിത്യപാരായണത്തോടൊപ്പം നിത്യ മനനവും നിത്യ ആത്മ പരീക്ഷണവും വേണം.

സ്ഥിത പ്രജ്ഞൻ എന്നുവെച്ചാൽ സ്ഥിരബുദ്ധിയുള്ളവൻ: ഇത് ആ പേരുതന്നെ വ്യക്തമാക്കുന്നുണ്ട്. എന്നാൽ സംയമമില്ലാതെ യുണ്ടോ ബുദ്ധി സ്ഥിരമാവുന്നു? അതിനാൽ സ്ഥിരപ്രജ്ഞനെ സം യമമൂർത്തി എന്നു പറഞ്ഞിരിക്കുന്നു. ബുദ്ധി ആത്മനിഷ്ഠമാവണ ം, അന്തർ ബാഹ്യേന്ദ്രിയങ്ങൾ ബുദ്ധീയ്ക്കധീനവും. ഇതാണ് സം യമത്തിന്റെ അർത്ഥം. സ്ഥിതപ്രജ്ഞൻ ഇന്ദ്രിയങ്ങളെല്ലാം കടി ഞ്ഞാണിട്ടു പിടിച്ച് അവയെ കർമ്മയോഗത്തിൽ പൂട്ടുന്നു. അയാൾ ഇന്ദ്രിയങ്ങളാകുന്ന കാളകളെകൊണ്ട് നിഷ്കാമ സ്വധർമ്മാചരണ മാകുന്ന വയൽ ഉഴുതൊരുക്കുന്നു. തന്റെ ഓരോ ശ്വാസോച്ഛ്വാസവും പരമാർത്ഥത്തിന്നായി വ്യയം ചെയ്യുന്നു.

ഈ ഇന്ദ്രിയ സംയമം എളുപ്പമല്ല. ഇന്ദ്രിയങ്ങളെ തീരെ ഉപയോ ഗിക്കാതിരിക്കുന്നത്, പക്ഷേ, എളുപ്പമാകാം. മൗനം നിരാഹാരം മുതലായവ ഇത്ര കഠിനമല്ല. നേരെ മറിച്ച് ഇന്ദ്രിയങ്ങളെ അഴിച്ചു വിടലാകട്ടെ എല്ലാവരും ശീലിച്ചിട്ടുള്ളതാണ്. എന്നാൽ ആമ ആപ ത്തുള്ളേടത്ത് അവയവങ്ങളെ മുഴുവനും ഉള്ളിലേക്കു വലിക്കുകയും ആപത്തില്ലാത്തേടത്ത് ഉപയോഗിക്കുകയും ചെയ്യുന്നതുപോലെ വിഷയഭോഗങ്ങളിൽ നിന്ന് ഇന്ദ്രിയങ്ങളെ പിൻവലിക്കുകയും പാ രമാർത്ഥിക കർമ്മങ്ങളിൽ അവയെ ഉചിതമായി ഉപയോഗിക്കയും ചെയ്ക എന്ന സംയമം കഠിനമാണ്. ഇതിന്നു വലിയ പ്രയത്നം വേണം, ജ്ഞാനവും വേണം. ഇങ്ങിനെയൊക്കെയായാലും അതു എപ്പോഴും ശരിക്കു സാധിച്ചുവെന്നും വരില്ല, അപ്പോൾ നാം നിരാ ശരാകാമോ? പാടില്ല. സാധകർ ഒരിക്കലും നിരാശരാവരുത്. അ യാൾ സാധനയുടെ എല്ലാ യുക്തികളും ഉപയോഗിച്ചിട്ടും മതിയാ കാത്തേടത്ത് ഭക്തിയെ കൂട്ടിച്ചേർക്കണം. വളരെ വിലപിടിച്ച ഈ സൂചന ഭഗവാൻ സ്ഥിതി പ്രജ്ഞ ലക്ഷണത്തിൽ നൽകിയിട്ടുണ്ട്.

അതോ കുറച്ചു വാക്കുകളിൽ എന്നാൽ വലിയ വ്യാഖ്യാനങ്ങളെ അപേക്ഷിച്ച് ഇതിന്ന് വില കൂടും. കാരണം ഭക്തി അത്യവശ്യമായേടത്താണ് ഭഗവാൻ അത് കൊള്ളിച്ചിട്ടുള്ളത്. സ്ഥിതിപ്രജ്ഞ ലക്ഷണങ്ങളുടെ സവിസ്തര വിവരണം ഇന്നു ഞാൻ തരുന്നില്ല. നമ്മുടെ എല്ലാ സാധനകളിലും ഭക്തിയുടെ നിശ്ചിതസ്ഥാനം നാം മറന്നു പോകരുതെന്നു കരുതി ഞാൻ അതു ശ്രദ്ധയിൽപ്പെടുത്തി എന്നു മാത്രം. തികച്ചും സ്ഥിതപ്രജ്ഞനായിട്ട് ആരുണ്ടായിട്ടുണ്ട് എന്നു ഭഗവാനേ അറിയാവൂ. എന്നാൽ, സേവാപരായണനായ സ്ഥിതപ്രജ്ഞനുദാഹരണമായി സദാ പുണ്ഡലീകന്റെ രൂപം എന്റെ മുമ്പിൽ വന്നു കൊണ്ടിരിയ്ക്കുന്നു. അതു ഞാൻ നിങ്ങളുടെ മുമ്പിലും വെച്ചു.

അങ്ങിനെ സ്ഥിതപ്രജ്ഞലക്ഷണം അവസാനിച്ചു. രണ്ടാമദ്ധ്യായവും കഴിഞ്ഞു.

ഞായറാഴ്ച 28-2-'32

മൂന്നാമദ്ധ്യായം

# കർമ്മയോഗം

## (ഫലത്യാഗിക്ക് അനന്തഫലം ലഭിക്കുന്നു)

സഹോദരരേ, രണ്ടാമദ്ധ്യായത്തിൽ നാം ജീവിത ശാസ്ത്രത്തിൽ ആകെ ഒന്നു കണ്ണോടിച്ചു. ഇനി മൂന്നാമദ്ധ്യായത്തിൽ ഇതേ ജീവിത ശാസ്ത്രത്തിന്റെ വിശദീകരണമാണുള്ളത്. ആദ്യം നാം തത്ത്വചിന്ത നം ചെയ്തു. ഇനി അവയുടെ വിശദാംശങ്ങളിലേക്കു കടക്കാം. കഴിഞ്ഞ അദ്ധ്യായത്തിൽ കർമ്മയോഗത്തെപ്പറ്റി വിവേചനം ചെയ ്തു. കർമ്മയോഗത്തിൽ മികവുറ്റ വസ്തു ഫലത്യാഗം തന്നെ. കർമ്മ യോഗത്തിൽ ഫലത്യാഗമുണ്ട്. എന്നാലും ഫലം കിട്ടുന്നുണ്ടോ ഇല്ല യോ എന്ന ചോദ്യം വരുന്നു. അതിനാൽ മൂന്നാമദ്ധ്യായത്തിൽ പറ യുന്നു. കർമ്മഫലം ഉപേക്ഷിച്ചാൽ കർമ്മയോഗിക്കു എത്രയോ ഇര ട്ടി ഫലം കിട്ടുമെന്ന്.

ഇവിടെ ഞാൻ മഹലക്ഷ്മിയുടെ കഥയോർക്കുന്നു. അവരുടെ സ്വയംവരമാണ്. എല്ലാ ദേവദാനവന്മാരും വലിയ ആശയോടെ വ ന്നിരിക്കുന്നു. ലക്ഷ്മീദേവി തന്റെ നിശ്ചയം നേരത്തേ വ്യക്തമാ ക്കിയിരുന്നില്ല. അവർ സഭാമണ്ഡപത്തിൽ വന്ന് ഇങ്ങനെ പറഞ്ഞു, "എന്നെ കൊതിക്കാത്തവന്റെ കഴുത്തിലാണ് ഞാൻ മാലയിടുക". പക്ഷേ, അവരെല്ലാം കൊതിയന്മാരായിരുന്നു. ലക്ഷ്മീദേവി കൊ തിയറ്റ വരനെ തിരയുകയായി. അപ്പോൾ കണ്ടു, ആദിശേഷന്മേൽ ശാന്തനായി പള്ളികൊള്ളുന്ന വിഷ്ണുഭഗവാന്റെ രൂപം. ദേവി അവി ടുത്തെ കഴുത്തിൽ വരണമാല്യമർപ്പിച്ച് ഇന്നും ആ ചരണകമലങ്ങൾ തലോടിക്കൊണ്ടിരിക്കുന്നു. 'ആർ കാമിക്കുന്നില്ലയോ, അവന്റെ ദാ സിയാണ് രമ' ഇതാണ് വിശേഷം.

സാധാരണ മനുഷ്യർ സ്വന്തം ഫലത്തിനു ചുറ്റും മുള്ളുവേലി കെട്ടുന്നു. അതുകൊണ്ട് അവൻ തനിക്കു കിട്ടാവുന്ന അനന്തഫല ത്തെ അകറ്റുകയാണ്. സംസാരിയായ മനുഷ്യൻ അപാരകർമ്മം ചെയ്ത് അല്പം ഫലം നേടുന്നു. കർമ്മയോഗിയോ അല്പം ചെയ് തു അനന്തഫലവും. വെറുമൊരു ഭാവനാവ്യത്യാസം കൊണ്ട് സംഭ

വിക്കുന്നതാണിത്. ടോൾസ്റ്റായി ഒരിടത്തു പറഞ്ഞിട്ടുണ്ട്, "ജനങ്ങൾ യേശുക്രിസ്തുവിന്റെ ബലിദാനത്തെ വളരെ സ്തുതിക്കുന്നു. എന്നാൽ ഈ സംസാരികൾ ദിവസേന എത്ര ചോര വറ്റിക്കുന്നു! എത്ര കഷ്ടപ്പെടുന്നു! തികച്ചും രണ്ടു കഴുതയ്ക്കുള്ള ഭാരം പുറത്തേറ്റിയും കൊണ്ടാണ് ഈ സംസാരികൾ നടക്കുന്നത്. ഇവരുടെ ക്ലേശം യേശുവിന്റേതിനെക്കാൾ എത്ര ഇരട്ടിയാണ്; എത്ര ഇരട്ടിയാണ് ഇവരുടെ ദുർഗ്ഗതി! ഇതിൽ പകുതിയെങ്കിലും ക്ലേശം ഭഗവാന്നു വേണ്ടി അനുഭവിച്ചിരുന്നെങ്കിൽ വാസ്തവത്തിൽ, യേശുവിനെക്കാൾ മഹാന്മാരായേനേ."

സംസാരികളുടെ തപസ്യ വാസ്തവത്തിൽ വലുതാണ്. എന്നാൽ എല്ലാം തുച്ഛഫലത്തിനു വേണ്ടി ! വാസനയെങ്ങിനെയോ, ഫലവുമങ്ങിനെ. നമ്മുടെ സാമാനങ്ങൾക്കു നാമിടുന്നതിലേറെ വില ലോകത്തിൽ നിന്നു കിട്ടില്ല. കുചേലൻ അവലും കൊണ്ടു ഭഗവാന്റെ അടുത്തു പോയി. ആരു പിടി അവലിന്ന് അരപ്പൈസ പോലും വിലയുണ്ടാവില്ല. പക്ഷേ കുചേലന് അതു അമൂല്യമായിരുന്നു; കാരണം അതിൽ ഭക്തിഭാവമുണ്ടായിരുന്നു, അതു അഭിമന്ത്രിതമായിരുന്നു. അതിലെ ഓരോ തരിയിലും ഭാവനയുണ്ടായിരുന്നു. വസ്തു തുച്ഛമായാലെന്തു വേണ്ടൂ, മന്ത്രം കൊണ്ട് അതിന്റെ വില, അതിന്റെ കഴിവു വർദ്ധിക്കുന്നു. നോട്ടിന് എന്തു കനമുണ്ട്.? അതു കത്തിച്ചിട്ട് ഒരു തുള്ളി വെള്ളം പോലും ചൂടാക്കാൻ വയ്യ. പക്ഷേ, അതിന്മേലൊരു മുദ്രയുണ്ട്. അതുകൊണ്ടാണിതിനു വില.

കർമ്മയോഗത്തിലുമുണ്ട് ഈ വിശേഷമെല്ലാം. കർമ്മത്തെ നോട്ടാണെന്നു കരുതുക. ഭാവനാരൂപമായ മുദ്രയ്ക്കാണ് വില, കർമ്മരൂപമായ കടലാസ്സിൻ കഷ്ണത്തിനല്ല. ഞാനിപ്പറയുന്നത് ഒരു പ്രകാരത്തിൽ വിഗ്രഹാരാധനയുടെ രഹസ്യമാണ്. വിഗ്രഹാരാധനയുടെ സങ്കൽപ്പത്തിനു വലിയ അഴകുണ്ട്. ഈ വിഗ്രഹത്ത തകർക്കാൻ ആരാലാവും? ഈ വിഗ്രഹം ആദ്യം വെറുമൊരു കല്ലായിരുന്നു. ഞാനതിൽ പ്രാണപ്രതിഷ്ഠ ചെയ്തു. സ്വന്തം ഭാവനയെ ആവാഹിച്ചു. ഈ ഭാവനയെ ആർക്കാനും തച്ചുടക്കാൻ കഴിയുമോ? കല്ലു തല്ലിപ്പൊട്ടിക്കാം, ഭാവനയെ വയ്യ. ഞാൻ വിഗ്രഹത്തിൽ നിന്നു സ്വന്തം ഭാവനയെ വയ്യ. ഞാൻ വിഗ്രഹത്തിൽ നിന്നു സ്വന്തം ഭാവ

നയെ പിൻവലിച്ചാൽപ്പിന്നെ കല്ലു ശേഷിക്കും. അപ്പോഴേ അതു തച്ചുടക്കാവൂ.

കർമ്മത്തിന്റെ അർത്ഥം കല്ലിന്റെയോ കടലാസ്സിന്റെയോ കഷ്ണമെന്നാണ്. എന്റെ അമ്മ ഒരു തുണ്ടു കടലാസ്സിൽ നാലഞ്ചക്ഷരം കുറിച്ചയച്ചുതന്നു, മറ്റൊരാൾ 50 ഏടു നിറയെ വളരെ ഭംഗിയായി എഴുതിയയച്ചു. ഇതിൽ ഏതിനാണധികം തൂക്കം? അമ്മയെഴുതിയ ആ നാലഞ്ചക്ഷരത്തിലുള്ള ഭാവനയുടെ വില അനർഘമാണ്, പവിത്രമാണ്. അതിനോടു കിടപിടിക്കാൻ അൻപതേടിനു കഴിയില്ല. കർമ്മത്തിൽ ആർദ്രത വേണം, ഭാവന വേണം. നാം വേലക്കാരന്റെ പണിക്കു കൂലി നിശ്ചയിച്ച് അതു കൊടുക്കുന്നു. അങ്ങനെയല്ല ദക്ഷിണയുടെ കാര്യം. ദക്ഷിണ ഉദകപൂർവ്വം കൊടുക്കുന്നു. ദക്ഷിണയെ സംബന്ധിച്ച് എത്ര കൊടുത്തു എന്ന ചോദ്യമില്ല. ഉദകപൂർവ്വമാണോ എന്നേ നോട്ടമുള്ളു. മനുസ്മൃതിയിൽ വളരെ രസകരമായ ഒരു കഥയുണ്ട്. ഒരു ശിഷ്യൻ പന്ത്രണ്ടു കൊല്ലം ഗുരുഗൃഹത്തിൽ താമസിച്ച് മൃഗത്വം വിട്ടു മനുഷ്യനായി. ഇനി അവൻ എന്തു ഗുരുദക്ഷിണ ചെയ്യും? പഴയ കാലത്ത് ഫീസ് മുൻകൂറായി വാങ്ങുന്ന പതിവുണ്ടായിരുന്നില്ല. പന്തീരാണ്ടു കാലം പഠിച്ചതിനു ശേഷം തന്നേക്കൊണ്ടു കഴിയുന്നതു ഗുരുദക്ഷിണ ചെയ്യും. മനു പറയുന്നു: "ഒന്നോ രണ്ടോ ഇലയോ പൂവോ വിശറിയോ മെതിയടിയോ ഒരു കലശപ്പാനിയോ ഗുരുവിന്നു കൊടുക്കുക." ഇതു നേരം പോക്കാണെന്നു കരുതരുത്; എന്തു കൊടുത്താലും അതു ഭക്തിയുടെ ചിഹ്നമായി കരുതി കൊടുക്കണം. ഒരു പൂവിനു വല്ല കനവുമുണ്ടോ? എന്നാൽ ആ ഭക്തിഭാവത്തിനാകട്ടെ ബ്രഹ്മാണ്ഡത്തോളം കനമുണ്ട്.

"രുക്മിണീനേം ഏക്യാ തുളസീദളാനേം
ഗിരിധര പ്രഭു തുളിലാ"

(രുഗ്മിണി ദേവി ഒരു തുളസിയില കൊണ്ട് ഗിരിധരനായ പ്രഭുവിനെ തൂക്കിനോക്കി). സത്യഭാമയുടെ തുലാക്കണക്കിലുള്ള ആഭരണങ്ങൾ കൊണ്ടു കാര്യം നടന്നില്ല. രുഗ്മിണി ദേവി ഭക്തിഭാവപൂർണ്ണമായ ഒരു തുളസിയില തുലാസിന്റെ തട്ടിലിട്ടപ്പോൾ എല്ലാം

ശരിയായി. ആ തുളസിയില അഭിമന്ത്രിതമായിരുന്നു. അപ്പോൾ അതു സാധാരണമല്ലാത്ത ഒന്നായി. കർമ്മയോഗിയുടെ കർമ്മത്തിന്റെ കാര്യവും ഇങ്ങനെയാണ്.

രണ്ടു പേർ ഗംഗാസ്നാനത്തിനു പോയി എന്നു വിചാരിക്കുക. അതിൽ ഒരാൾ പറയുന്നു, "ആളുകൾ ഗംഗ ഗംഗ എന്നു പറയുന്നുണ്ടല്ലോ, അതിലെന്താണുള്ളത്? രണ്ടു ഭാഗം അബ്ജനകവായുവും, ഒരു ഭാഗം പ്രാണവായുവും-ഇതു രണ്ടും കൂട്ടിച്ചേർത്താൽ ഗംഗായായീ. ഇതിലധികം അതിലെന്തുണ്ട്? മറ്റേ ആൾ പറയുന്നു. "ഇതു വിഷ്ണു ഭഗവാന്റെ പാദകമലങ്ങളിൽ നിന്നുത്ഭവിച്ചു, ശങ്കരന്റെ ജടാജൂടത്തിൽ വസിച്ചു, ഇതിന്റെ തീരത്തിൽ അനേകായിരം മഹർഷിമാരും രാജർഷിമാരും തപസ്സു ചെയ്തു.ഇതിന്റെ വക്കത്തുവെച്ച് അസംഖ്യം പുണ്യകർമ്മങ്ങൾ ഉണ്ടായിട്ടുണ്ട്-അങ്ങിനെ പവിത്രമായ ഗംഗാമാതാവാണിത്." അയാൾ ഭാവനയിൽ മുഴുകി അതിൽ കുളിക്കുന്നു. അബ്ജനകവായു പ്രാണവായുക്കാരനും കുളിക്കുന്നു. ദേഹശുദ്ധിയാകുന്ന ഫലം രണ്ടുപേർക്കും കിട്ടുകയും ചെയ്തു. എന്നാൽ ആ ഭക്തനു ദേഹശുദ്ധിയോടൊപ്പം ചിത്തശുദ്ധിയാകുന്ന ഫലവും കൂടി കിട്ടി. ഗംഗയിൽ കുളിച്ചാൽ കാളയ്ക്കും ദേഹശുദ്ധി കിട്ടും, ശരീരത്തിലെ മാലിന്യം പോകും. പക്ഷേ മനസ്സിലെ മാലിന്യം തീരുമോ? ഒരുവന്നു ദേഹശുദ്ധിയാകുന്ന തുച്ഛഫലം കിട്ടി. മറ്റേവന് അതിനു പുറമേ ചിത്തശുദ്ധിയാകുന്ന അമൂല്യ ഫലവും കിട്ടി.

കുളിച്ചു സൂര്യനമസ്ക്കാരം ചെയ്യുന്നവനു വ്യായാമമാകുന്ന ഫലം കിട്ടുകതന്നെ ചെയ്യും. പക്ഷേ, അയാൾ നമസ്ക്കരിക്കുന്നത് ആരോഗ്യത്തിനു വേണ്ടിയല്ല, ഉപാസനക്കു വേണ്ടിയാണ്. അതിനാൽ അയാൾക്ക് ആരോഗ്യം കിട്ടുക തന്നെ ചെയ്യുന്നു. അതോടൊപ്പം ബുദ്ധിയുടെ പ്രഭയും വർദ്ധിക്കുന്നു. ആരോഗ്യത്തോടൊപ്പം തന്നെ ഉന്മേഷവും പ്രതിഭയും സൂര്യനാരായണനിൽ നിന്നു ലഭിക്കുന്നു.

ഒരേ കർമ്മം; എന്നാൽ ഭാവനാഭേദം കൊണ്ട് അതിൽ അന്തരം വന്നു ചേരുന്നു. പരമാർത്ഥിയായ മനുഷ്യന്നു കർമ്മം ആത്മവികാസം നൽകുന്നു; സംസാരിയ്ക്കാകട്ടെ, ആത്മബന്ധത്തിനു കാരണമാകുന്നു. കർമ്മയോഗി കർഷകനാണെങ്കിൽ, അയാൾ സ്വധർമ്മമെന്നു കരുതി കൃഷി ചെയ്യും. ഇതുകൊണ്ട് അയാൾക്കു തീർച്ചയായും

വയർ നിറയും; പക്ഷേ, അയാൾ വയർനിറയ്ക്കാനല്ല കർമ്മം ചെയ്യുന്നത്. കൃഷി ചെയ്യാൻ ശരീരം കഴിവുള്ളതായിരിയ്ക്കണമെന്നു കരുതി, അതിനു വേണ്ടിയാണ് അയാൾ ഭക്ഷണം കഴിയ്ക്കുന്നത്. സ്വധർമ്മം അയാൾക്കു സാധ്യവും ഭോജനം സാധനവുമാണ്. മറ്റു കൃഷിക്കാർക്കാകട്ടെ ഉദരപൂർത്തി സാധ്യവും, കൃഷിരൂപമായ സ്വധർമ്മം സാധനയുമാണ്. ഇങ്ങനെ ഇതു പരസ്പരഭിന്നമായ ഒരവസ്ഥയാണ്.

രണ്ടാമദ്ധ്യായത്തിലെ സ്ഥിതപ്രജ്ഞ ലക്ഷണത്തിൽ ഇക്കാര്യം സരസമായി വിവരിച്ചിട്ടുണ്ട്. മറ്റുള്ളവർ ഉണർന്നിരിക്കുന്നേടത്തു കർമ്മയോഗി ഉറങ്ങുന്നു; മറ്റുള്ളവർ ഉറങ്ങുന്നേടത്തു കർമ്മയോഗി ഉണർന്നിരിക്കും. നാം ഉദര പൂർത്തിക്കു വേണ്ടിയാണ് ഉണർന്നിരിക്കുന്നതെങ്കിൽ കർമ്മയോഗി താൻ ക്ഷണനേരം പോലും കർമ്മരഹിതമാകരുതെന്നു കരുതിയാണ് ഉണർന്നിരിക്കുന്നത്. അയാളും ഭക്ഷിക്കുന്നു, അതു ഗത്യന്തരമില്ലാഞ്ഞിട്ടാണ്, ഈ വയറാകുന്ന പാത്രത്തിൽ വല്ലതും ഇട്ടുകൊടുത്തേ കഴിയൂ എന്തു കൊണ്ടാണ് എന്തെങ്കിലും ഇട്ടുകൊടുക്കുന്നത്. സംസാരികൾക്ക് ഭോജനം ആനന്ദമുണ്ടാക്കുന്നു. യോഗികൾക്ക് അതു ക്ലേശമുണ്ടാക്കുന്നു. തന്നിമിത്തം അവർ സ്വാദറിഞ്ഞല്ല ഭക്ഷിക്കാറ്. സംയമത്തോടെ ജോലി തീർക്കുകയാണ്. ഒരാളുടെ രാത്രി മറ്റേ ആൾക്കു പകലും ഒരാളുടെ പകൽ മറ്റേ ആൾക്കു രാത്രിയും. അതായത് ഒരാളുടെ ആനന്ദം മറ്റേ ആൾക്കു ക്ലേശവും ഒരാളുടെ ക്ലേശം മറ്റേ ആളുടെ ആനന്ദവുമാകുന്നു. സംസാരിയുടെയും കർമ്മയോഗിയുടെയും, ഇരുവരുടെയും കർമ്മം ഒന്നുതന്നെ. എങ്കിലും കർമ്മയോഗിക്കുള്ള വിശേഷം, അയാൾ ഫലാസക്തി വെടിഞ്ഞു കർമ്മത്തിൽത്തന്നെ രമിക്കുന്നു എന്നതാണ് സംസാരിയെപ്പോലെ യോഗിയും ഉണ്ണും, കുടിക്കും, ഉറങ്ങും. എങ്കിലും അതിലുള്ള അയാളുടെ ഭാവന വേറെയാണ്. അതുകൊണ്ടാണ് ആരംഭത്തിൽത്തന്നെ, ഗീതയുടെ ബാക്കി പതിനാറധ്യായവും വരാനിരിക്കെ, സ്ഥിതപ്രജ്ഞന്റെ സംയമാകാരം മുമ്പിൽ പ്രതിഷ്ഠിച്ചു വെച്ചത്.

സംസാരിയുടെയും കർമ്മയോഗിയുടെയും കർമ്മത്തിന്റെ സാമ്യവൈഷമ്യങ്ങൾ കാണുമാറായി. ഇപ്പോൾ കർമ്മയോഗി ഗോരക്ഷ

ചെയ്കയാണെന്നു വിചാരിക്കുക, അയാൾ ഏതു ദൃഷ്ടിയിലാണ് അതു ചെയ്യുക? ഗോസേവകൊണ്ടു സമുദായത്തിനു ധാരാളം പാൽകിട്ടും, പശുവിനെ നിമിത്തമാക്കി മനുഷ്യന്നു താഴെയുള്ള ജീവജാലങ്ങളോടു പ്രേമബന്ധം പുലർത്താം-ഇതായിരിക്കും അയാളുടെ ഭാവന; തനിക്കു കൂലി കിട്ടും എന്നാവില്ല. കൂലി എങ്ങും പോവില്ല, ശരിയായ ആനന്ദം, യഥാർത്ഥസുഖം, ഈ ദിവ്യ ഭാവനയിലാണ്.

കർമ്മയോഗിയുടെ കർമ്മം അയാളെ ഈ വിശ്വത്തോടു സമരസപ്പെടുത്തുന്നു. തുളസിക്ക് നനച്ചല്ലാതെ ഭക്ഷണം കഴിക്കില്ല-ഇതുകൊണ്ടു നാം സ്ഥാവരസൃഷ്ടിയോടു പ്രേമബന്ധം സ്ഥാപിക്കുന്നു. തുളസിയെ പട്ടിണിയിട്ടു ഞാൻ എങ്ങനെ ആദ്യം ഭക്ഷിക്കും. ഇങ്ങനെ പശുക്കളോട് ഐകരൂപ്യവും വനസ്പതികളോട് ഐകരൂപ്യവും പ്രാപിച്ചു പ്രാപിച്ച് നാം വിശ്വത്തോടു മുഴുവൻ ഐകരൂപ്യം പ്രാപിക്കണം. ഭാരത യുദ്ധത്തിൽ വൈകുന്നേരമായാൽ എല്ലാവരും സന്ധ്യാവന്ദനത്തിനു പോകുന്നു. എന്നാൽ ശ്രീകൃഷ്ണ ഭഗവാൻ കുതിരകളെ തേരിൽ നിന്നു അഴിച്ച് അവയ്ക്കു വെള്ളം കാട്ടുന്നു, അവയെ തിരുമ്മുന്നു, അവയുടെ ശരീരത്തിൽത്തറച്ച അമ്പുകൾ നീക്കം ചെയ്യുന്നു. ആ സേവനത്തിൽ ഭഗവാന്ന് എന്തൊരാനന്ദമായിരുന്നു! കവിയ്ക്കു അത് എത്ര വർണിച്ചാലും മതിയാവുന്നില്ല. തന്റെ പീതാംബരത്തിൽ നിന്നു മുതിരയെടുത്തു കുതിരകൾക്കു കൊടുക്കുന്ന ആ പാർത്ഥസാരഥിയുടെ ചിത്രം കൺമുന്നിൽ നിർത്തി കർമ്മയോഗത്തിലെ ആനന്ദത്തെ സങ്കലിപ്പിച്ചനുഭവിക്കുക. ഓരോ പ്രവൃത്തിയും അധ്യാത്മികമാണ്, ഏറ്റവും പാരമാർത്ഥകമാണ് എന്നു കരുതുക. ഖാദിപ്രവൃത്തി തന്നെ എടുത്തു നോക്കുക. ചുമലിൽ ഖാദിയുടെ ഭാണ്ഡവുമായി അലയുന്നവനു വല്ല മടുപ്പും തോന്നാറുണ്ടോ? ഇല്ല. കാരണം എന്റെ നാട്ടിൽ ഉണ്ണാനും ഉടുക്കാനുമില്ലാത്ത കോടിക്കണക്കിലുള്ള എന്റെ സഹോദരീ സഹോദരന്മാർക്ക് ഇത്തിരി കഞ്ഞിയെങ്കിലും കൊടുക്കണം എന്ന വിചാരത്തിൽ ലയിച്ചുകൊണ്ടാണ് അയാൾ അങ്ങനെ ചെയ്യുന്നത്. അയാളുടെ ഒരു വാര ഖാദിവില്പന എല്ലാ ദരിദ്രനാരായണന്മാരുമായി ബന്ധപ്പെട്ടതാണ്.

## (കർമ്മയോഗത്തിന്റെ വിവിധ പ്രയോജനങ്ങൾ)

നിഷ്കാമകർമ്മയോഗത്തിന് അത്ഭുതമായ കഴിവുണ്ട്. ഇത്തരം കർമ്മംകൊണ്ടു വ്യക്തിക്കും സമുദായത്തിന്നു, ഇരുക്കൂട്ടർക്കും, പരമമായ മംഗളം ഭവിക്കുന്നു. സ്വധർമ്മാചരണം ചെയ്യുന്ന കർമ്മയോഗിയ്ക്കു കൂട്ടത്തിൽ ശരീര യാത്രയും നടക്കുന്നുണ്ട്; എന്നാൽ സർവ്വദാ കർമ്മനിരതനാകയാൽ അയാളുടെ ശരീരം അരോഗവും സ്വച്ഛവുമായിരിക്കും. അയാളുടെ ഈ കർമ്മത്തെ ആശ്രയിച്ച് അയാളുടെയും അയാൾ ജീവിക്കുന്ന സമുദായത്തിന്റെയും യോഗക്ഷേമം വെടിപ്പായി നടക്കുന്നു. കർമ്മയോഗിയായ കർഷകൻ പണം അധികം കിട്ടുമെന്നു കരുതി അവിനോ പുകയിലയോ കൃഷി ചെയ്യില്ല; കാരണം അയാൾ തന്റെ കർമ്മത്തേയും സമുദായ മംഗളത്തേയും കൂട്ടിയിണക്കിയിരിക്കുന്നു. സ്വധർമ്മരൂപത്തിലുള്ള കർമ്മം സമുദായത്തിനു ഹിതകരമായേ വരൂ. തന്റെ കച്ചവടതൊഴിൽ ജനഹിതത്തിനാണെന്നു കരുതുന്ന വ്യാപാരി ഒരിക്കലും വിദേശവസ്ത്രം വില്ക്കുകയില്ല. അയാളുടെ വ്യാപാരം സമുദായത്തിന് ഉപകാരപ്രദമായിരിക്കും. തന്നത്താൻ മറന്നു ചുറ്റുപാടുമുള്ള സമുദായത്തോടു സാമരസ്യം പ്രാപിക്കുന്ന കർമ്മയോഗി വന്നു ജനിക്കുന്ന സമുദായത്തിലാണ് സുവ്യവസ്ഥയും സമൃദ്ധിയും സൌമനസ്യവും ഉണ്ടായിരിക്കുക.

കർമ്മയോഗിയുടെ കർമ്മത്തിന്റെ ഫലമായി, അയാളുടെ ശരീരയാത്രയും നിർവ്വഹിക്കപ്പെടും. ദേഹവും ബുദ്ധിയും തേജോമയമാവും; സമുദായത്തിനു ക്ഷേമവുമുണ്ടാകും. ഈ രണ്ടു ഫലത്തിനും പുറമേ, അയാൾക്കു ചിത്തശുദ്ധി എന്ന മഹാഫലവും കിട്ടുന്നു, “കർമ്മണാ ശുദ്ധിഃ’എന്നൊരു ചൊല്ലുണ്ട്.കർമ്മം ചിത്തശുദ്ധിക്കുള്ള സാധനമാണ്, എന്നാൽ അതു എല്ലാവരും ചെയ്യുന്ന സാധാരണ കർമ്മമല്ല. കർമ്മയോഗി ചെയ്യുന്ന അഭിമന്ത്രിതകർമ്മം കൊണ്ടേ ചിത്തശുദ്ധിയുണ്ടാവൂ. മഹാഭാരതത്തിൽ തുലാധാരനെന്ന ഒരു വൈശ്യന്റെ കഥയുണ്ട്.* ജാജിലി എന്ന ബ്രാഹ്മണൻ തുലാധാരന്റെ അടുത്തു ജ്ഞാന പ്രാപ്തിക്കായി ചെല്ലുന്നു.തുലാധാരൻ അദ്ദേഹത്തോടു പറയുന്നു:“സഹോദരാ, ഈ തുലാസ്സിന്റെ തണ്ട് എപ്പോഴും നേരേ നിർത്തേണ്ടി വരുന്നു.” ഈ ബാഹ്യകർമ്മം ചെയ്തു ചെയ്തു തുലാധാരന്റെ മനസ്സും ഋജുവും സരളവുമായിത്തീർന്നു. പീടികയിൽ വരുന്നതു കൊച്ചുകുഞ്ഞായാലും മുതിർന്നവനായാലും,

അയാളുടെ തുലാസ്സിൻതണ്ട് എല്ലാവർക്കും ഒരുപോലെ നിൽക്കും, പൊന്തുകയുമില്ല, താഴുകയുമില്ല. തൊഴിൽ മനസ്സിൽ പാകപ്പെടുന്നു.കർമ്മയോഗിയുടെ കർമ്മം ഒരു പ്രകാരത്തിൽ ജപമാണെന്നു കരുതാം. അതുകൊണ്ട് അയാളുടെ മനസ്സ് ശുദ്ധമാവുകയും. നിർമ്മലമായ മനസ്സിൽ ജ്ഞാനം പ്രതിബിംബിക്കുകയും ചെയ്യുന്നു. തന്റെ അതാതു കർമ്മങ്ങൾ കൊണ്ട് കർമ്മയോഗിക്ക് അവസാനം ജ്ഞാനം കൈവരുന്നു. തുലാസിൻ തണ്ടിൽ നിന്ന് തുലാധാരനു സമവൃത്തി ലഭിച്ചു. സേനൻ എന്ന ഒരു ക്ഷുരകനുണ്ടായിരുന്നു. മറ്റുള്ളവരുടെ തലയിലെ മാലിന്യം കളഞ്ഞു കളഞ്ഞ് അദ്ദേഹത്തിനു ജ്ഞാനമുണ്ടായി. “ഞാൻ മറ്റുള്ളവരുടെ തലയിലെ മാലിന്യം നീക്കുന്നു. എന്നാൽ എപ്പോഴെങ്കിലും എന്റെ തലയിലെ, ബുദ്ധിയിലെ, ചളി നീക്കിയിട്ടുണ്ടോ?” ഇത്തരം അധ്യാത്മികഭാഷ ആ കർമ്മത്തിൽ നിന്ന് അയാൾക്കു തോന്നാൻ തുടങ്ങി. കർമ്മയോഗിയായ കർഷകന്നു വയലിലെ കള പറിച്ചു പറിച്ചു സ്വന്തം ഹൃദയത്തിലെ വാസനാവികാരരൂപത്തിലുള്ള കളകളും പറിക്കാൻ തോന്നുന്നു. പച്ചമണ്ണ് കുഴച്ചുരുട്ടി ഉറപ്പുള്ള വെന്തകുടമുണ്ടാക്കി സമുദായത്തിനു കൊടുത്തിരുന്ന ഗോര എന്ന കുശവൻ അതിൽ നിന്നു തന്റെ ജീവിതമാവുന്ന കുടവും വേവിച്ച് ഉപ്പുള്ളതാക്കി തീർക്കണമെന്നായി. ഇതുപോലെ കൈകൊണ്ടു കൊട്ടിനോക്കി കുടം, വെന്തതോ പച്ചയോ എന്നും നോക്കും പോലെ സജ്ജനങ്ങളുടെയും പാകം വന്നവരോ അല്ലയോ എന്നു പരീക്ഷിക്കുവാൻ അയാൾക്ക് കഴിവുണ്ടായി.* ഇതിൽ നിന്നു, കർമ്മയോഗി ഏതേതു കർമ്മവുംതൊഴിലും ചെയ്യുന്നുവോ അതു മുഖേന തന്നെ അയാൾക്കു ഭവ്യമായ ജ്ഞാനവും ലഭിക്കുന്നു വെന്നു സ്പഷ്ടമത്രേ. ആ കർമ്മങ്ങൾ എന്തായിരുന്നു. അയാളുടെ ആധ്യാത്മിക വിദ്യാലയം! അവരുടെ ആ കർമ്മങ്ങൾ ഉപാസനാമയമായിരുന്നു. സേവാമയമായിരുന്നു. കാഴ്ചക്ക് അവ ലൗകികങ്ങളാവാം, എങ്കിലും വാസ്തവത്തിൽ ആധ്യാത്മികങ്ങളായിരുന്നു.

സമുദായത്തിന്ന് ഒരു നല്ല ആദർശം ലഭിക്കുക എന്ന മറ്റൊരുത്തമ ഫലം കൂടി കർമ്മയോഗിയുടെ കർമ്മയോഗത്തിൽ നിന്നുണ്ടാവുന്നുണ്ട്. ആദ്യം ജനിച്ചത്, പിന്നീടു ജനിച്ചത് എന്ന ഭേദം

സമുദായത്തിലുണ്ട്. ആദ്യം ജനിച്ചവർ പിന്നീടുന്നവർക്ക് ഉദാഹരണമായിത്തീരേണ്ടവരാണ്. ജ്യേഷ്ഠൻ അനുജന്നും, മാതാപിതാക്കന്മാർ സന്താനങ്ങൾക്കും, നേതാവ് അനുയായികൾക്കും, ഗുരുശിഷ്യനും തങ്ങളുടെ പ്രവൃത്തി മുഖേന ഉദാഹരണമായിത്തീരാൻ ചുമതലപ്പെട്ടവരാണ്. ഇത്തരം ഉദാഹരണം കാണിച്ചുതരാൻ കർമ്മയോഗിക്കല്ലാതെ മറ്റാർക്കു സാധിക്കും?

കർമ്മയോഗി സദാ കർമ്മരതനായിരിക്കും. കാരണം കർമ്മത്തിൽത്തന്നെയാണ് അയാളുടെ ആനന്ദം. ഇതുകൊണ്ട് സമുദായത്തിൽ ദംഭം വർദ്ധിക്കുന്നില്ല. കർമ്മയോഗി സ്വയം തൃപ്തനാണ്, എന്നിട്ടും അയാൾ കർമ്മം ചെയ്യാതിരിക്കുന്നില്ല. തുക്കാറാം പറയുന്നു, "ഭജനം കൊണ്ടു ഭഗവാനെ ലഭിച്ചു. എന്നു വെച്ചു ഞാൻ ഭജനം വേണ്ടെന്നു വെയ്ക്കുകയോ? ഭജനം ഇപ്പോൾ നമ്മുടെ സഹജധർമ്മമായിരിക്കുന്നു".

"ആധീം ഹോതാ സംതസംഗ, തുകാത്ധാലാ
പാണ്ഡുരംഗ,
ത്യാപേം ഭജന രാഹീനാ മൂളസ്വഭാവ ജാഈനാ"*

കർമ്മത്തിന്റെ കോണിയിലൂടെ കയറി അറ്റത്തെത്തി. എന്നാലും കർമ്മയോഗി കോണി കൈവിടുന്നില്ല. അയാൾക്ക് അതുപേക്ഷിക്കാൻ വയ്യ. അയാളുടെ ഇന്ദ്രിയങ്ങൾക്ക് ആ കർമ്മാനുഷ്ഠാനം സ്വാഭാവികമായിത്തീരുന്നു. ഇങ്ങനെ സ്വധർമ്മാനുഷ്ഠാനരൂപത്തിലുള്ള സേവനത്തിന്റെ കോണിയുടെ മഹത്ത്വം അയാൾ സമുദായത്തിനു കാട്ടിക്കൊടുക്കുന്നു.

സമുദായത്തിൽ നിന്നു കാപട്യമൊഴിക്കുക വലിയൊരു കാര്യമാണ്. കാപട്യം കൊണ്ടു സമുദായം അധഃപതിക്കുന്നു, ജ്ഞാനികൾ മിണ്ടാതിരുന്നാൽ അതു കണ്ട് മറ്റുള്ളവരും കയ്യും കെട്ടി ഇരുന്നു തുടങ്ങും. ജ്ഞാനി നിത്യ തൃപ്തനാകയാലാണ് ആന്തരിക സുഖത്തിൽ ലീനനായി മിണ്ടാതിരിക്കുന്നത്; മറ്റുള്ളവരോ ഉള്ളിൽ കര

ഞ്ഞും കൊണ്ടാണ് കർമ്മശൂന്യനായിരിക്കുക, ഒരാൾ സന്തൃപ്തി യാൽ സ്വസ്ഥനായിരിക്കുന്നു. മറ്റവൻ മനോഃദുഖത്താൽ സ്വസ്ഥമാ യിരിക്കുന്നു. ഇത്രയും ഭയാനകമാണ് സ്ഥിതി. ഇതിൽ നിന്നു ദംഭവും കാപട്യവും വളരും. അതുകൊണ്ടാണ് എല്ലാ സജ്ജനങ്ങളും അറ്റ ത്തെത്തിയിട്ടും സാധനയുടെ കൊമ്പ് മുറുകെ പിടിക്കുന്നതും സ്വ ധർമ്മാചരണം മരണം വരെ ചെയ്യുന്നതും. കുട്ടികൾപാവയുണ്ടാ ക്കിക്കളിക്കുന്നതിൽ അമ്മ രസിക്കുന്നു. പാവകൾ കെട്ടിയുണ്ടാക്കി യതാണെന്നറിഞ്ഞിട്ടും അമ്മ അതിൽ ഇണങ്ങിച്ചേർന്ന് അവർക്കു കൗതുകമുണ്ടാക്കുന്നു. അമ്മ കൂടി ചേർന്നില്ലെങ്കിൽ കുട്ടികൾക്ക് കളിയിൽ രസമുണ്ടാകയില്ല. കർമ്മയോഗി തൃപ്തനായി കർമ്മം ഉപേക്ഷിച്ചാൽ മറ്റുള്ളവർ തൃപ്തി വരാതെതന്നെകർമ്മം ഉപേക്ഷി ക്കും. എന്നിട്ടും മനസ്സിൽ വിശപ്പും അസുഖവുമായി കഴിയും.

അതിനാൽ കർമ്മയോഗി സാധാരണ മനുഷ്യരെപ്പോലെ തന്നെ കർമ്മം ചെയ്തുകൊണ്ടേ ഇരിക്കുന്നു. താൻ ഒരു അസാമാന്യ മനു ഷ്യനാണെന്ന് അയാൾ കരുതില്ല. അയാൾ അന്യരെക്കാൾ വളരെ യിരട്ടി പരിശ്രമിക്കും. ഇന്ന കർമ്മമാണ് പാരമാർത്ഥികമെന്നു മുദ്ര യടിക്കേണ്ട; കർമ്മത്തിന്റെ വിജ്ഞാപനവും ആവശ്യമില്ല. നിങ്ങൾ ഉൽക്കൃഷ്ട ബ്രഹ്മചാരിയാണെങ്കിൽ തന്റെ കർമ്മത്തിൽ അന്യരുടേ തിനെക്കാൾ നൂറിരട്ടി ഉത്സാഹം കാണിച്ചുകൊടുക്കണം, ഭക്ഷണം കുറച്ചേ കിട്ടിയുള്ളുവെങ്കിലും മൂന്നിരട്ടി പണി ചെയ്യുക. സമുദായ സേവനം നിങ്ങൾ മുഖേന അധികമാവട്ടെ. നിങ്ങളുടെ ബ്രഹ്മചര്യത്തെ ആചാരമര്യാദകളിൽ കാണിച്ചുകൊടുക്കുക. ചന്ദനത്തിന്റെ സുഗന്ധം പുറത്തു പരക്കട്ടെ.

സാരം ഇതാണ്: കർമ്മയോഗി ഫലേച്ഛ വെടിഞ്ഞാൽ അതിരറ്റ ഫലമുണ്ടാവാനുണ്ട്. അയാളുടെ ശരീരയാത്ര നിർവ്വഹിക്കപ്പെടും.

അയാളുടെ ശരീരവും ബുദ്ധിയും തേജസ്വമാവും. അയാൾ ഏതു സമുദായത്തിൽ സഞ്ചരിക്കുന്നുവോ ആ സമുദായം സുഖിയാവും. അയാൾക്കു ചിത്ത ശുദ്ധി വന്നു ജ്ഞാനം കൈവരും. സമുദായ ത്തിൽ നിന്നു ദംഭും കാപട്യവും നശിച്ച് ജീവിതത്തിന്റെ പവിത്ര മായ ആദർശം കൈവരും. ഇത് കർമ്മയോഗത്തിന്റെ അനുഭവസി ദ്ധമായ മഹിമയത്രേ.

## (കർമ്മയോഗവ്രതങ്ങളിലെ വിഘ്നങ്ങൾ)

കർമ്മയോഗി തന്റെ കർമ്മം അന്യരെക്കാൾ മികച്ച നിലയിൽ നിരവേറ്റും. കാരണം, അയാൾക്കു കർമ്മം തന്നെയാണല്ലോ ഉപാ സനയും, പൂജാനുഷ്ഠാനവും. ഞാൻ ഭഗവാനെ പൂജിച്ചു. പൂജയുടെ നൈവേദ്യം പ്രസാദരൂപത്തിൽ കിട്ടുകയും ചെയ്തു. എന്നാൽ ഈ നൈവേദ്യം പൂജയുടെ ഫലമാണോ? നൈവേദ്യത്തിനായി പൂജ ചെയ്യുന്നവർക്ക് പ്രസാദത്തിന്റെ അംശം ഉടനെ കിട്ടും. പക്ഷേ കർ മ്മയോഗി തന്റെ പൂജാകർമ്മം മുഖേന ഈശ്വരദർശന രൂപമായ ഫലമാണ് ആഗ്രഹിക്കുന്നത്. അയാൾ തന്റെ കർമ്മത്തിന്റെ വില കുറച്ചു പ്രസാദം മാത്രം കിട്ടത്തക്കവിധം അത്ര തുച്ഛമായി കരുതു ന്നില്ല. തന്റെ കർമ്മത്തിനു വില കുറക്കുവാൻ അയാൾ തയ്യാറില്ല. സ്ഥൂലമായ താപ്പുകൊണ്ടല്ല അയാൾ തന്റെ കർമ്മങ്ങൾ അളക്കു ന്നത്. സ്ഥൂലദൃഷ്ടിയുള്ളവന്നു കിട്ടുന്ന ഫലവും സ്ഥൂലം തന്നെ. കൃഷിയെപ്പറ്റി ഒരു ചൊല്ലുണ്ട്,

"ഖോലീംപേര, പണ ഓളീം പേര."*

ആഴത്തിൽ ഉഴുതാൽ മാത്രം പോര, അടിയിൽ നനവും വേണം. ആഴവും നനവും രണ്ടും ഉണ്ടെങ്കിലേ പണിയെടുത്തതിനൊത്ത നല്ല വിളവുണ്ടാവൂ. അതിനാൽ കർമ്മം ആഴമുള്ളതാവണം, ഉൽ ക്കൃഷ്ടമാവണം. പിന്നെ അതിൽ ഈശ്വരഭക്തി, ഈശ്വരാർപ്പണ രൂപത്തിലുള്ള നനവു വേണം. കർമ്മയോഗി ഗഹനമായ കർമ്മം ചെയ്തു അത് ഈശ്വരന്നർപ്പിക്കുന്നു.

തത്ത്വജ്ഞാനത്തെസ്സംബന്ധിച്ച ചില അബദ്ധധാരണകൾ നമ്മു ടെ ഇടയിൽ പരന്നിട്ടുണ്ട്. തത്ത്വജ്ഞാനം നേടിയവൻ കൈകാൽ ഇളക്കേണ്ടതില്ല. പണിയൊന്നും ചെയ്യേണ്ടതില്ല. എന്നു ലോകം കരുതുന്നു. വയലുഴുന്നവനും ഖദർ നെയ്യുന്നവനും എന്തു തത്ത്വ

ജ്ഞാനിയാണ് എന്നു ചോദിക്കുന്നു. പക്ഷേ, ഭക്ഷിക്കുന്നവൻ എന്തു തത്ത്വജ്ഞാനിയാണ് എന്നാരും ചോദിക്കുന്നില്ല! കർമ്മയോഗിയുടെ പരമേശ്വരനാകട്ടെ കുതിരകളെ തുടയ്ക്കുന്നു, രാജസൂയയജ്ഞത്തിൽ എച്ചിലെടുക്കുന്നു. കാട്ടിൽ പശുക്കളെ മേയ്ക്കുവാൻ പോകുന്നു. ആ ദ്വാരകാനാഥൻ വല്ലപ്പോഴും ഗോകുലത്തിലേക്കു ചെന്നാൽ ഓടക്കുഴലുമൂതി പശുക്കളെ മേയ്ക്കും. സജ്ജനങ്ങൾ ഇങ്ങനെ കുതിരകളെ തടവുന്നവനും, പശുക്കളെ മേയ്ക്കുന്നവനും, തേർ തെളിയ്ക്കുന്നവനും, എച്ചിലെടുക്കുന്നവനും മെഴുകുന്നവനുമായ കർമ്മയോഗിയായ പരമേശ്വരനെ നമുക്കു കാട്ടിത്തന്നു. സ്വന്തം നിലയ്ക്ക് അവർ തുന്നപ്പണി, കുശവപ്പണി, നെയ്ത്ത് തോട്ടപ്പണി, നെല്ലുകുത്ത്, കച്ചവടം, ക്ഷൌരം, ചത്ത ജന്തുക്കളെ വലിച്ചുകൊണ്ടു പോകൽ മുതലായ ജോലികൾ ചെയ്തു മുക്തപദവി പ്രാപിയ്ക്കുകയും ചെയ്തു.

ഇങ്ങനെയുള്ള ദിവ്യമായ ഈ കർമ്മയോഗ വ്രതത്തിൽ നിന്നു മനുഷ്യർ രണ്ടു കാരണത്താൽ വ്യതിചലിക്കുന്നു.ഈ അവസരത്തിൽ ഇന്ദ്രിയങ്ങളുടെ സ്വഭാവവിശേഷം നാം ഓർക്കണം. “ഇതു വേണം, അതു വേണ്ട” എന്ന ദ്വന്ദ്വങ്ങളാൽ ഇന്ദ്രിയങ്ങൾ അവൃതമാണ്. വേണമെന്നുള്ളതിൽ രാഗവും അഥവാ പ്രീതിയും, വേണ്ടാത്തതിൽ ദ്വേഷവും ഉളവാകുന്നു. ഇങ്ങനെ ഈ രാഗദ്വേഷങ്ങൾ, കാമക്രോധങ്ങൾ, മനുഷ്യരെ നുള്ളി നുള്ളിത്തിന്നുന്നു. കർമ്മയോഗമാവട്ടെ എത്ര സുന്ദരം, എത്ര രമണീയം, എത്ര ആനന്ദപ്രദം! പക്ഷേ, ഈ കാമക്രോധങ്ങൾ, ‘ഇതെടുക്കൂ, അതു കളയൂ’ എന്ന കെണി നമ്മുടെ കഴുത്തിൽ കുടുക്കിയിട്ട്, അഹോരാത്രം നമ്മെ വിടാതെ കൂടുന്നു. അതിനാൽ ഈ അദ്ധ്യായത്തിന്റെ ഒടുവിൽ ഭഗവാൻ ഇവയുമായുള്ള ബന്ധം വിടുക, ഇവയിൽ നിന്നു രക്ഷപ്പെടുക എന്ന ആപൽ സൂചനയുടെ മണിമുഴക്കുന്നു. സ്ഥിതപ്രജ്ഞൻ ഏതുപ്രകാരം സംയമമൂർത്തിയാണോ കർമ്മയോഗിയും അതുപോലെയായിത്തീരണം.

ഞായറാഴ്ച, 6-3-’23

നാലാമധ്യായം

## കർമ്മയോഗ സഹകാരിയായ സാധന

# വികർമ്മം

## (കർമ്മത്തിനു വികർമ്മവും വേണം)

സഹോദരരേ, കഴിഞ്ഞ അധ്യായത്തിൽ നാം നിഷ്കാമ കർമ്മ യോഗത്തെപ്പറ്റി വിവേചനം ചെയ്തു. സ്വധർമ്മം വെടിഞ്ഞ് അവാന്തര ധർമ്മം സ്വീകരിച്ചാൽ നിഷ്കാമതാ രൂപമായ ഫലം ലഭിയ്ക്കയില്ലെന്നറിയണം. സ്വദേശ വസ്തുക്കൾ വിൽക്കുന്നതു വ്യാപാരിയുടെ സ്വധർമ്മമാണ്. പക്ഷേ, ഈ സ്വധർമ്മം ഉപേക്ഷിച്ച് അയാൾ ഏഴായിരം നാഴിക അകലെ നിന്നു വിദേശച്ചരക്കു കൊണ്ടു വന്നു നിൽക്കുമ്പോൾ അയാൾക്കുള്ളതു വളരെ ലാഭം കിട്ടണമെന്ന മോഹമാണ്. പിന്നെ ആ കർമ്മത്തിൽ നിഷ്കാമത എങ്ങനെയുണ്ടാവും? അതിനാൽ കർമ്മത്തെ നിഷ്കാമമാക്കുവാൻ സ്വധർമ്മ പാലനം അത്യാവശ്യമാണ്. എന്നാൽ ഈ സ്വധർമ്മാചരണവും 'സകാമ മാവാം അഹിംസയുടെ കാര്യം തന്നെ എടുക്കാം. അഹിംസോപാസകന്നു ഹിംസ വർജ്യമാണല്ലോ. പക്ഷേ, പുറമേ അഹിംസകനായിട്ടും അയാൾ വാസ്തവത്തിൽ ഹിംസമയനാണെന്നു വരാം. കാരണം, ഹിം ഒരു മാനസ്സിക ധർമ്മമാണ്. പുറമെ തീരെ ഹിംസ ചെയ്യുന്നില്ലെന്നു വെച്ചു മനസ്സും അഹിംസാമയമാകണമെന്നില്ല. വാൾ കയ്യിലെടുക്കുമ്പോൾ ഹിംസാപ്രവൃത്തി തികച്ചും തെളിഞ്ഞു കാണാം. എന്നാൽ വാൾ ഉപേക്ഷിക്കുന്നതോടുകൂടി മനുഷ്യൻ അഹിംസാമയനാകുമെന്നില്ല, ഇങ്ങിനെയാണ് സ്വധർമ്മാചരണത്തിന്റെ കാര്യവും. നിഷ്കാമതയ്ക്കുവേണ്ടി പരധർമ്മത്തിൽ നിന്നു പിൻമാറണം; എന്നാൽ അതു നിഷ്കാമതയുടെ ആരംഭമേ ആയുള്ളു. അതുകൊണ്ടു നാം ലക്ഷ്യത്തോളമെത്തുന്നില്ല.

നിഷ്കാമത മനസ്സിന്റെ ധർമ്മമത്രേ. ഇതുണ്ടാകുവാൻ സ്വധർമ്മാചരണമെന്ന ഒരേ സാധനം പോരാ, വേറേ ചില സാധനങ്ങൾ കൂടി വേണം. എണ്ണയും തിരിയും ഉണ്ടായതുകൊണ്ടുമാത്രം വിളക്കു കത്തില്ല. അതിനു ജ്യോതിസ്സുകൂടി വേണം. ജ്യോതിസ്സുണ്ടായാൽ അന്ധകാരം നീങ്ങും. ഈ തീ എങ്ങിനെ പിടിപ്പിയ്ക്കാം? അതിനു മാനസികമായ സംശോധനം വേണം. ആത്മ പരീക്ഷണത്താൽ മനസ്സിലെ കറകൾ കഴുകിക്കളയണം. മൂന്നാമധ്യായത്തിന്റെ ഒടുവി

ൽ ഈ പ്രധാനകാര്യമാണ് ഭഗവാൻ പറഞ്ഞത്. അതിൽ നിന്നാണ് നാലാമധ്യായം ഉളവായത്.

ഗീതയിൽ കർമ്മശബ്ദം 'സ്വധർമ്മ' മെന്ന അർത്ഥത്തിലാണ് ഉപയോഗിച്ചിട്ടുള്ളത്. നമ്മുടെ തീനും കുടിയും ഉറക്കവും എല്ലാം കർമ്മങ്ങൾതന്നെ. എന്നാൽ ഗീതയിലെ 'കർമ്മ' ശബ്ദം കൊണ്ട് ഈ ക്രിയകളൊന്നുമല്ല കുറിയ്ക്കുന്നത്. അവിടെ കർമ്മത്തിനു സ്വധ ർമ്മാചരണം എന്നാണർത്ഥം. എന്നാൽ ഈ സ്വധർമ്മാചരണ രൂപ മായ കർമ്മം ചെയ്ത നിഷ്കാമത പ്രാപിക്കുവാൻ മറ്റൊരു വസ് തുവിന്റെ സാഹായ്യം കൂടി ആവശ്യമാണ്. അതു കാമക്രോധങ്ങളെ ജയിക്കലാണ്. ചിത്തംഗംഗാജലംപോലെ നിർമ്മലവും, പ്രശാന്ത വുമാകുന്നതുവരെ നിഷ്കാമതവന്നു ചേരില്ല. ഇങ്ങനെ ചിത്ത സം ശോധനത്തിനായി ചെയ്യുന്ന കർമ്മങ്ങളെയെല്ലാം ഗീത 'വികർമ്മം' എന്നു പറയുന്നു. 'കർമ്മം' 'വികർമ്മം' 'അകർമ്മം' എന്നീ മൂന്നു വാക്കും ഈ നാലാമധ്യായത്തിൽ വളരെ മേന്മയുറ്റവയാണ്. കർമ്മ മെന്നാൽ ബാഹ്യമായ, സ്ഥൂലമായ സ്വധർമ്മാചരണക്രിയ. ഈ ബാ ഹ്യക്രിയയിൽ മനസ്സു ലയിപ്പിക്കുന്നതത്രേ 'വികർമ്മം'. നാം പുറമേ ഒരാളെ നമസ്ക്കരിക്കുമ്പോൾ, പുറമേ ശിരസ്സു കുനിയ്ക്കുന്നതോ ടൊപ്പം അകമേ മനസ്സും കുനിയുന്നില്ലെങ്കിൽ ആ കാട്ടി കൂട്ടൽ വ്യർത്ഥമാണ്. അകവും പുറവും ഒന്നാവണം. പുറമേ ഞാൻ ശിവ ലിംഗത്തിന്മേൽ ധീരമുറിയാതെ അഭിഷേകം നടത്തുന്നു. ഈ ജല ധാരയോടൊപ്പം തന്നെ മാനസിക ചിന്തനത്തിന്റെ ധാരയും ഇട മുറിയാതെ നടക്കുന്നില്ലെങ്കിൽ ആ അഭിഷേഖത്തിനെന്തുവില? ആ സ്ഥിതിയിൽ ശിവലിംഗവും കല്ല്, ഞാനും കല്ലു തന്നെ! കല്ലിനു മുമ്പിൽ കല്ലിരിക്കുന്നു! ഇതാവും അതിന്റെ അർഥം. നമുക്കു ബാഹ്യ കർമ്മത്തോടൊപ്പം ഉള്ളിൽ ചിത്തശുദ്ധി രൂപമായ കർമ്മവും ചേരു മ്പോഴേ നിഷ്കാമ കർമ്മയോഗം സിദ്ധമാവൂ.

'നിഷ്കാമകർമ്മം' എന്ന പദപ്രയോഗത്തിൽ 'കർമ്മ' പദത്തേ ക്കാൾ 'നിഷ്കാമ' പദത്തിനാണ് കൂടുതൽ മഹത്ത്വം. 'അഹിംസാ ത്മക നിസ്സഹരണ' മെന്ന പദപ്രയോഗത്തിൽ 'നിസ്സഹകരണ' ത്തേക്കാൾ 'അഹിംസാത്മക' മെന്ന വിശേഷണത്തിന്നാണ് കൂടുത ൽ മഹത്ത്വം എന്നപോലെതന്നെ. അഹിംസയെ അകറ്റി നിസ്സ

ഹരണത്തെ മാത്രം അവലംബിച്ചാൽ, അത് ഒരു ഭയങ്കര സാധനമായിത്തീരും. അതുപോലെ തന്നെ, സ്വധർമ്മാചരണ രൂപമായ കർമ്മം ചെയ്യുമ്പോൾ, അതിൽ മനസ്സിന്റെ വികർമ്മം കൂടി ചേർന്നില്ലെങ്കിൽ അതു വഞ്ചനയാണെന്നു കരുതണം.

ഇന്നു പൊതുജനസേവനം ചെയ്യുന്നവർ സ്വധർമ്മം തന്നെയാണചരിക്കുന്നത്. ജനങ്ങൾ അവശരും ദരിദ്രരും ദുഃഖിതരും ആപന്നരുമായിരിക്കുമ്പോൾ, അവരെ പരിസേവിച്ചു സുഖികളാക്കുന്നത് പ്രവാഹപ്രാപ്തമായ (നൈമിത്തിക) ധർമ്മം തന്നെ. എന്നാൽ പൊതുജനസേവ ചെയ്യുന്നവരൊക്കെയും കർമ്മയോഗികളാണെന്ന് അനുമാനിച്ചു പോകരുത്. ലോകസേവനം ചെയ്യുമ്പോൾ മനസ്സിൽ ശുദ്ധമായ ഭാവനയില്ലെങ്കിൽ, ആ ലോകസേവനം ഭയാനകമായേക്കാം. സ്വന്തം കുടുംബത്തെ സേവിയ്ക്കുമ്പോൾ എത്ര അഹങ്കാരവും എത്ര ദ്വേഷമത്സരങ്ങളും എത്ര സ്വാർഥാദിവികാരങ്ങളും നാം ഉണ്ടാക്കുന്നുണ്ടോ അത്രയും പൊതുജന സേവനത്തിലും നാം ഉണ്ടാക്കുന്നുണ്ട്. ഇത് ഇന്നു ലോകസേവനം ചെയ്യുന്ന സംഘങ്ങളുടെ ഇടയിൽത്തന്നെ വേണ്ടുവോളം പ്രത്യക്ഷമാണ്.

## (രണ്ടും ചേർന്നാൽ അകർമ്മം പൊട്ടിയുണ്ടാവുന്നു)

കർമ്മത്തോടു മനസ്സും കൂടിച്ചേരണം. ഈ മനസ്സു കൂടിച്ചേരലിനെയാണ് ഗീത'വികർമ്മ'മെന്നു പറയുന്നത്. പുറത്തേതു സ്വധർമ്മരൂപമായ സാമാന്യ കർമ്മം, അകത്തേതു വിശേഷകർമ്മം. ഈ വിശേഷ കർമ്മം അവനവന്റെ മാനസികാവശ്യമനുസരിച്ചു പലതരത്തിലായിരിക്കും. വികർമ്മത്തിന്റെ ഈ അനേക രീതികൾ ഉദാഹരണരീത്യാ നാലാമധ്യായത്തിൽ കാണിച്ചിട്ടുണ്ട്. വീണ്ടും ആറാമധ്യായത്തിൽ ഇതു വിസ്തരിച്ചിട്ടുമുണ്ട്. ഈ വിശേഷ കർമ്മത്തെ, മാനസികാനുസന്ധാനയോഗത്തെ അനുഷ്ഠിക്കമ്പോഴേ അതിൽ നിഷ്കാമതയുടെ ജ്യോതിസ്സുദിക്കൂ. കർമ്മത്തോടു വികർമ്മം ചേരുകയേ വേണ്ടൂ, നമ്മുടെ ഉള്ളിൽ മെല്ലെമെല്ലെ നിഷ്കാമത ഉണ്ടാവുകയായി. ശരീരവും മനസ്സും വെവ്വേറെ വസ്തുക്കളാണെങ്കിൽ, രണ്ടിന്റെയും സാധനങ്ങളും വെവ്വേറെയായിരിക്കണം. ഇവ രണ്ടും ഒത്തുചേരുമ്പോൾ ലക്ഷ്യവും നമുക്കു കൈവരുന്നു. മനസ്സ് ഒരുവശത്തേക്ക ്, ശരീരം മറ്റൊരുവശത്തേക്കും. ഇങ്ങനെയാവരുതെന്നു കരുതിയാണ്

ശാസ്ത്രകാരന്മാർ ഇരട്ടവഴി നിർദ്ദേശിച്ചിരിക്കുന്നത്. ഭക്തിയോഗത്തിൽ പുറമേയ്ക്കു തപവും അകമേയ്ക്കു ജപവും നിർദ്ദേശിച്ചിരിക്കുന്നു. ഉപവാസം മുതലായ ബാഹ്യതപശ്ചര്യകൾ നടക്കുമ്പോൾ, ആന്തരമായി മാനസികജപമില്ലെങ്കിൽ, ആ തപസ്സു മുഴുവനും വ്യർഥമായിപ്പോകും. തപസ്സംബന്ധമായ എന്റെ ഭാവന സദാകത്തിനിൽക്കണം. ഉപവാസ ശബ്ദത്തിന്റെ അർഥം തന്നെ ഭഗവാന്റെ സമീപത്തിരിക്കുക എന്നാണ്. നമ്മുടെ ചിത്തം പരമാത്മാവിന്റെ അടുത്തിരിയ്ക്കുവാൻ ബാഹ്യഭോഗങ്ങളുടെ വാതിലടച്ചിടുക ആവശ്യമാണ്. എന്നാൽ, ബാഹ്യമായ വിഷയ ഭോഗങ്ങൾ ഉപേക്ഷിച്ചാലും മനസ്സിൽ ഭഗവച്ചിന്തനമില്ലെങ്കിൽ ഈ ബാഹ്യമായ ഉപവാസത്തിന് എന്തു വില? ഈശ്വര ചിന്തനം ചെയ്യാതെ ആ സമയത്തും തിന്നാനും കുടിക്കാനുമുള്ള പണ്ടങ്ങളെപ്പറ്റി ചിന്തിക്കുകയാണെങ്കിൽ, അതു തുലോം ഭയങ്കരമായ ഒരു ഭോജനമായിത്തീരും. ഈ മാനസിക ഭോജനമുണ്ടല്ലോ, മനസ്സിൽ വിഷയങ്ങളെ ധ്യാനിച്ചു കൊണ്ടിരിയ്ക്കുക, അതിനേക്കാൾ ഭയങ്കരമായി മറ്റൊന്നില്ല. തന്ത്രത്തോടൊപ്പം മന്ത്രവും വേണം. വെറും ബാഹ്യതന്ത്രത്തിന് ഒരു മഹത്ത്വവുമില്ല. കേവലം കർമ്മഹീനമായ മന്ത്രത്തിനും വിലയില്ല. കൈകൊണ്ടും സേവനം വേണം. ഹൃദയം കൊണ്ടും സേവനം വേണം. അപ്പോഴേ നമ്മുടെ കയ്യിനു ശരിയായ സേവനം ചെയ്യാൻ കഴിയൂ.

ബാഹ്യകർമ്മത്തിൽ ഹൃദയം അലിഞ്ഞു ചേരുന്നില്ലെങ്കിൽ, ആ സ്വധർമ്മാചരണം ഉണങ്ങിപ്പോകും. അതിൽ നിഷ്കാമതാരൂപമായ പൂവും കായുമുണ്ടാവില്ല. നാം ഒരു രോഗിയെ ശുശ്രൂഷിക്കുകയാണെന്നു കരുതുക. ആ സേവാകർമ്മത്തോടൊപ്പം മനസ്സിൽ കോമളമായ ദയാഭാവം കൂടിയില്ലെങ്കിൽ, ആ ആതുരസേവ നീരസമായിത്തോന്നും. മനസ്സു മടുത്തുപോകും. അതൊരു ഭാരമായിത്തീരും. രോഗിക്കും ആ ശുശ്രൂഷ ഒരു ഭാരമായിത്തോന്നും. ആ ശുശ്രൂഷയിൽ മനസ്സിന്റെ സഹകരണമില്ലെങ്കിൽ അതിൽ നിന്ന് അഹങ്കാരം ജനിക്കും. 'ഞാൻ ഇന്ന് അയാൾക്കുപകാരം ചെയ്തു, അയാൾ എന്നെ പ്രശംസിക്കണം, ലോകം എന്നെ ബഹുമാനിക്കണം' എന്നീവക ചിന്തകൾ മനസ്സിൽ ഉളവാകും. അഥവാ നാം നിരാശയോടെ

പറയും–'നാം ഇത്രയെല്ലാം ശുശ്രൂഷിച്ചിട്ടും ഈയാൾ പിറുപിറുക്കുന്നുവല്ലോ' എന്ന്. രോഗികൾ അങ്ങിനെ പിറുപിറുത്തുകൊണ്ടിരിക്കും. മനസ്സിൽ യഥാർത്ഥമായ സേവാഭാവമില്ലാത്ത സേവകന്നു, രോഗിയുടെ ഈ സ്വഭാവത്തിൽ മടുപ്പു തോന്നും.

കർമ്മത്തോടു ആന്തരഭാവനയും കൂടിച്ചേർന്നാലോ, ആ കർമ്മത്തിന്റെ മട്ടേ മാറും. എണ്ണയോടും തിരിയോടും ജ്യോതിസ്സു കൂടിച്ചേർന്നാൽ, പ്രകാശമായി. കർമ്മത്തോടൊപ്പം വികർമ്മം ചേർന്നാൽ നിഷ്കാമത വരുന്നു. വെടിമരുന്നിനു തിരിവെച്ചാൽ അതു പൊട്ടിത്തെറിക്കുന്നു. ആ വെടിമരുന്നിൽ ഒരു ശക്തിയുളവാകുന്നു. കർമ്മം തോക്കിനുള്ളിലെ വെടിമരുന്നാണെന്നു കരുതുക. അതിൽ വികർമ്മത്തിന്റെ തീ വെച്ചാൽ പണി കഴിഞ്ഞു. വികർമ്മം വന്നു ചേരുന്നതുവരെ ആ കർമ്മം ജഡമാണ്. അതിൽ ചൈതന്യമില്ല. അതിൽ വികർമ്മത്തിന്റെ ഒരു തീപ്പൊരി വീണാൽപ്പിന്നെ ആ കർമ്മത്തിനുണ്ടാവുന്ന വൈഭവം അവർണ്ണനീയമാണ്! ഒരു പിടി വെടിമരുന്ന് കീശയിൽ കിടന്നുകൊള്ളും. കയ്യിൽ കിടന്നു കളിച്ചുകൊള്ളും. അതിൽ തീ തട്ടിയാലോ ശരീരം പൊള്ളിപ്പോകുന്നു. സ്വധർമ്മത്തിന്റെ അനന്ത വൈഭവം ഇതിൻവണ്ണം ഒളിഞ്ഞു കിടക്കുകയാണ്. അതിൽ വികർമ്മം ചേർത്തുനോക്കിയാൽ കാണാം. എന്തെന്തഴകുകളാണുണ്ടാവുന്നതെന്ന്. അതിന്റെ പൊട്ടിത്തെറികൊണ്ട് അഹങ്കാരം, കാമം, ക്രോധം ഇവയുടെ പ്രാണൻ പോകും, അതിൽ നിന്ന് ആ പരമജ്ഞാനം ഉണ്ടാവുകയും ചെയ്യും.

കർമ്മം ജ്ഞാനത്തിന്റെ പന്തമാണ്. ഒരു വലിയ മരമുട്ടി ഒരിടത്തു കിടക്കുന്നു. അതിനു തീ കൊടുക്കുക. അതു കത്തി കനലായിത്തീരുന്നു. ആ മരമുട്ടിക്കും ഈ കനലിനും തമ്മിൽ എന്തൊരന്തരം! എന്നാലും ആ മരമുട്ടിയുടേതു തന്നെയാണ് ഈ കനൽ. കർമ്മത്തിൽ വികർമ്മം പകർന്നാൽ കർമ്മം ദിവ്യമായി കാണപ്പെടും. അമ്മ കുട്ടിയുടെ മുതുകത്തു തലോടുന്നു. ഒരു മുതുക്, അതിന്മേൽ ഒരുകൈ അങ്ങോട്ടുമിങ്ങോട്ടും നീങ്ങുന്നു. എന്നാൽ ഈ സാധാരണ കർമ്മത്തിൽ ആ അമ്മയുടേയും കുട്ടിയുടേയും മനസ്സിലുളവാകുന്ന ഭാവനകളുണ്ടല്ലോ, അവയെ ആർക്കു വർണ്ണിക്കാം? ഇത്ര നീളമുള്ള മുതുകത്ത് ഇത്ര കനമുള്ള മാർദ്ദവമായ കൈ നീങ്ങിയാൽ

ആ ആനന്ദമുണ്ടാവുമെന്ന് ആരെങ്കിലും കണക്കിടാൻ ശ്രമിച്ചാൽ അതു നല്ല നേരംപോക്കാവും. കൈ നിരക്കുന്ന ഈ പ്രവൃത്തി തുലോം നിസ്സാരമാണ്. പക്ഷേ, അതിൽ അമ്മയുടെ ഹൃദയം അലിഞ്ഞു ചേർന്നിരിക്കുന്നു. വികർമ്മം കൂടി ച്ചേർന്നിട്ടുണ്ട്. അതുകൊണ്ടത്രേ ആ പൂർവ്വാനന്ദം ലഭിക്കുന്നത്. തുളസീരാമായണത്തിൽ ഒരു രംഗമുണ്ട്. വാനരന്മാർ രാക്ഷസരോടു യുദ്ധം ചെയ്തു തിരിച്ചു വരുന്നു. അവർക്കൊക്കെ മുറിവ് പറ്റിയിട്ടുണ്ട്. ശരീരത്തിൽ നിന്നു ചോരയൊലിക്കുന്നു. പക്ഷേ, ശ്രീരാമചന്ദ്രന്റെ പ്രേമമയമായ ഒറ്റ നോട്ടം കൊണ്ട് ആ വനരന്മാരുടെ വേദന തീരെ മാറി. * രാമന്റെ ആ സമയത്തെ നോട്ടത്തിന്റെ ഫോട്ടോ എടുത്തു അതേപടി മറ്റൊരാൾ ആരുടെയെങ്കിലും നേരെ നോക്കിയാൽ അതിന്ന് ആ പ്രഭാവമുണ്ടാവുമോ? അങ്ങിനെ ചെയ് വാൻ നോക്കുന്നത് ഹാസ്യാസ്പദമാണ്.

കർമ്മത്തോടു  വികർമ്മം കൂടിച്ചേരുമ്പോൾ ഒരു ശകതി പൊട്ടുന്നു. അതിൽ നിന്നു അകർമ്മമുണ്ടാകുന്നു. വിറകു കത്തിച്ചാൽ വെണ്ണീറാവും. ആദ്യം അത്ര വലിയൊരു മരമുട്ടി; അവസാനം വെറും ഒരു പിടി വെണ്ണീറ്! അതു യഥേഷ്ടം കയ്യിലെടുക്കാം, മേലാസകലം പൂശാം, ഇങ്ങിനെ കർമ്മത്തിൽ വികർമ്മത്തിന്റെ ജോതിസ്സു കൊളുത്തിയാൽ ഒടുവിലത് അകർമ്മമായിച്ചമയും. വിറകെവിടെ, വെണ്ണീറെവിടെ? “കഃകേന സംബന്ധഃ!” അവയുടെ ഗുണധർമ്മങ്ങൾക്ക് ഇപ്പോൾ യാതൊരു  സാമ്യവുമില്ല. എന്നാലും ആ വെണ്ണീർ, ആ മരമുട്ടിയുടേതാണെന്നതിൽ  ഒരു  സംശയവുമില്ല.

കർമ്മത്തിൽ വികർമ്മം ചേർന്നാൽ അകർമ്മമാകുന്നു. എന്നതിന്നർത്ഥമെന്ത്?  ഇതിന്റെ  അർത്ഥം, വല്ല കർമ്മവും ചെയ്തുവെന്നു തന്നെ തോന്നാതിരിക്കുകയാണ്. ആ കർമ്മത്തിന്റെ ഭാരം തോന്നുന്നില്ല. ചെയ്തിട്ടും ചെയ്യാത്തവൻ (അകർത്താവ്) ആകുന്നു. ഗീത പറയുന്നു, കൊന്നാലും നിങ്ങൾ കൊല്ലുന്നില്ല. അമ്മ കുട്ടിയെ അടിക്കുന്നു. എന്നു വെച്ചു നിങ്ങളും അടിച്ചു നോക്കൂ. നിങ്ങളുടെ അടി കുട്ടി പൊറുക്കില്ല. അമ്മ അടിച്ചാലും അവൻ അമ്മയുടെ ഉടുതുണി കൊണ്ടു മുഖം  പൊത്തുന്നു; കാരണം അമ്മയുടെ ബാഹ്യകർമ്മത്തിൽ ചിത്തശുദ്ധി ചേർന്നിട്ടുണ്ട്. അവരുടെ ഈ അടിയും പിടിയുമെല്ലാം നിഷ്കാമ ഭാവത്തോടു കൂടിയാണ്. ആ കർമ്മത്തിൽ അവർക്ക് സ്വാർത്ഥമില്ല. വികർമ്മം നിമിത്തം, മനഃശുദ്ധി നിമിത്തം, കർമ്മത്തിന്റെ കർമ്മത്വം പൊയ്പോകുന്നു. രാമന്റെ ആ നോട്ടം, ആന്തരമായ വികർമ്മം നിമിത്തം, കേവലം പ്രേമസുധസാഗരമായിത്തീർന്നിരുന്നു. എന്നാൽ രാമന്ന് ആ കർമ്മത്തിന്ന് ഒരു ശ്രമവും വേണ്ടി വന്നില്ല. ചിത്തശുദ്ധിയോടെ ചെയ്ത കർമ്മം നിർല്ലേപമായിരിക്കും. അതിന്റെ പാപമോ പുണ്യമോ ബാക്കി കിടക്കുന്നില്ല.

ഇങ്ങിനെയല്ലെങ്കിൽ കർമ്മത്തിന്റെ എന്തു ഭാരം, എന്തൊരമർച്ച, ബുദ്ധിയിലും ഹൃദയത്തിലും പതിയും! നാളെത്തന്നെ എല്ലാ രാഷ്ട്രിയ തടവുകാരേയും വിട്ടയയ്ക്കുമെന്നൊരു വർത്തമാനം ഇന്നു രണ്ടു മണിക്കു പ്രസിദ്ധമായാൽ, ചുറ്റുപാടും എന്തൊരു തിരക്കായിത്തീരുമെന്ന് ആലോചിച്ചു നോക്കുക. ചുറ്റുപാടും ലഹളയും തിക്കും തിരക്കും തന്നെ. നാം കർമ്മങ്ങളുടെ നന്മ തിന്മ കാരണമാണ് വ്യഗ്രരായിത്തീരുന്നത്. കർമ്മം നമ്മെ നാലു പുറത്തു നിന്നും വളയുന്നു, അതു നമ്മുടെ കഴുത്തു പിടിച്ചു ഞെക്കും പോലെ തോന്നുന്നു. സമുദ്രത്തിന്റെ അടിച്ചുകയറ്റം നിമിത്തം കരയിടിഞ്ഞ് ഉൾക്കടലുണ്ടാവും പോലെ, കർമ്മത്തിന്റെ ഈ ചുഴി മനസ്സിൽക്കേറിക്ഷോഭമുളവാക്കുന്നു, സുഖദുഃഖ ദ്വന്ദ്വങ്ങൾ ഉണ്ടാവുന്നു. ശാന്തിയാകെ നശിയ്ക്കുന്നു. കർമ്മം നടന്നു നടന്നു തീരുകയും ചെയ്തു എന്നിട്ടും അതിന്റെ ആവേശം ബാക്കിയാവുന്നു. കർമ്മം ചിത്തത്തെ കീഴടക്കുന്നു. പിന്നെ അതിന്ന് ഉറക്കം നിഷിദ്ധമാവുന്നു.

എന്നാൽ, മേൽപ്രകാരം കർമ്മത്തിൽ വികർമ്മം ചേർത്താൽപ്പിന്ന, എത്ര കർമ്മം ചെയ്താലും, അതിൽ ക്ഷീണം തോന്നില്ല. മനസ്സ് ധ്രുവത്തെപ്പോലെ ശാന്തമായി, സ്ഥിരമായി, തേജോമയമായി നിൽക്കും. കർമ്മത്തിൽ വികർമ്മം ചേർത്താൽ അത് അകർമ്മമാവും, കർമ്മം ചെയ്തു പിന്നെ തുടച്ചുകളഞ്ഞതുപോലെ.

## (അകർമ്മത്തിന്റെ കല സജ്ജനങ്ങളോടു ചോദിക്കൂ)

ഈ കർമ്മത്തിന്റെ അകർമ്മമുണ്ടാകുന്നതെങ്ങിനെ? ഈ കല ആരിൽ നിന്നു കിട്ടും? സജ്ജനങ്ങളിൽ നിന്ന്. ഈ അധ്യായത്തിന്റ ഒടുവിൽ ഭഗവാൻ പറയുന്നു,"ജ്ഞാനികളെ ചെന്നു പ്രണിപാതം ചെയ്തു സേവിച്ചു ചോദിയ്ക്കു." കർമ്മത്തിന്റെ അകർമ്മമുണ്ടാകുന്നതെങ്ങിനെയെന്നു വർണ്ണിക്കുവാൻ ഭാഷ പോരാ. അതു ശരിക്കു സങ്കല്പിക്കുവാൻ സജ്ജനങ്ങളുടെ കാൽക്കൽ ചെന്നിരിക്കണം. ഈശ്വരനെ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു:- "ശാന്താകാരം ഭുജഗശയനം" ഭഗവാൻ ആയിരം ഫണമുള്ള ആദിശേഷന്റെ മേൽ ശയിക്കുമ്പോഴും ശാന്തനാണ്. അതുപോലെ, സജ്ജനങ്ങൾ അനേകായിരം കർമ്മം ചെയ്യുമ്പോഴും തങ്ങളുടെ മാനസസരോവരത്തിൽ ഒരൊറ്റ ക്ഷോഭതരംഗത്തിന്റെ രേഖപോലും ഉളവാകാൻ വിടുന്നില്ല.

ഇക്കാലത്തു പുസ്തകങ്ങൾക്കു വില വളരെ കുറഞ്ഞിട്ടുണ്ട്. ഒന്നും രണ്ടും അണയ്ക്കു ഗീത, 'മനാചേശ്ലോക' മുതലായവ കിട്ടും. ഗുരുക്കന്മാർക്കും കുറവില്ല. വിദ്യാഭ്യാസം ഉദാരവും ആദായവുമാണ്. സർവ്വകലാശാലകൾ ജ്ഞാനദാനം പങ്കിട്ടികൊണ്ടിരിക്കുകയാണെന്നു തോന്നും. എന്നാൽ ജ്ഞാനാമൃതഭോജനത്തിന്റെ തികട്ടൽ ആർക്കുമുണ്ടാവുന്നില്ല. പുസ്തകങ്ങളുടെ ഈ കുന്നു കാണുമ്പോൾ സജ്ജന സംസ്സർഗ്ഗം ആവശ്യമാണെന്നു ദിനംപ്രതി അധികമധികം തോന്നുന്നു. പുസ്തകങ്ങളിലെ ജ്ഞാനം അവയുടെ കനത്ത ചട്ടയുടെ പുറത്തേക്കു വരുന്നില്ല. ഇത്തരം അവസരങ്ങളിൽ എനിക്ക് ഒരു 'അഭംഗം' (പദ്യം) ഓർമ്മ വരുന്നു.

"കാമക്രോധ ആഡ പഡിലേ പർവ്വത
രാഹിലാ അനന്ത പൈലീകഡേ"

കാമക്രോധരൂപത്തിലുള്ള പർവ്വതത്തിനപ്പുറത്താണ് നാരായണൻ വസിക്കുന്നത്. അതുപോലെ ഈ പുസ്തക ക്കൂമ്പാരത്തിന്റെ പിറകിൽ ജ്ഞാനരാജാവു മറഞ്ഞിരിക്കുന്നു. നാലുപാടും പുസ്തകാലയങ്ങളും ഗ്രന്ഥാലയങ്ങളും, പരന്നിട്ടും ഇന്നും എല്ലായിടത്തും മനുഷ്യൻ സംസ്കാരഹീനരും ജ്ഞാനഹീനരുമായ കുരങ്ങന്മാരായി കാണപ്പെടുന്നു. ബറോഡയിൽ വലിയൊരു ലൈബ്രറിയുണ്ട്. ഒരിക്കൽ ഒരു മാന്യൻ ഒരു വലിയ പുസ്തകം എടുത്തുകൊണ്ട് പോകയായിരുന്നു. അതിൽ ചിത്രങ്ങൾ ഉണ്ട്. അതൊരു ഇംഗ്ലീഷുപുസ്തകമാണെന്നു കരുതിയാണ് അദ്ദേഹം കൊണ്ടുപോയിരുന്നത്. ഞാൻ ചോദിച്ചു "ഇതെന്തു പുസ്തകമാണ്?" അദ്ദേഹം പുസ്തകം നീട്ടിക്കാണിച്ചു. ഞാൻ പറഞ്ഞു, "ഇതു ഫ്രഞ്ചാണല്ലോ." അദ്ദേഹം പറഞ്ഞു "ഫ്രഞ്ചാണോ?" വളരെ വെടിപ്പുള്ള റോമൻ ലിപി, ഒന്നാംതരം ചിത്രങ്ങൾ, അഴകുള്ള ബൈണ്ടിങ്ങ്, പിന്നെ ജ്ഞാനത്തിനെന്താ കുറവ് !

ഇംഗ്ലീഷിൽ ഓരോ കൊല്ലവും പതിനായിരത്തിൽപ്പരം പുതിയ പുസ്തകങ്ങൾ പുറത്തുവരുന്നുണ്ട്. മറ്റു ഭാഷകളുടെ സ്ഥിതിയും ഇതുതന്നെയെന്നു കരുതാം. ജ്ഞാനം ഇത്രമേൽ പ്രസരിച്ചിട്ടും മനുഷ്യന്റെ മസ്തിഷ്കം ഇന്നും പൊള്ളയായിരിയ്ക്കുന്നതെന്താണ്? ചിലർ പറയുന്നു ഓർമ്മശക്തി കുറഞ്ഞുപോയെന്ന്. ചിലർ പറ

യുന്നു, ഏകാഗ്രതയുണ്ടാവുന്നില്ലെന്ന് ചിലർ പറയുന്നു. എന്തു വായിച്ചാലും അതെല്ലാം തന്നെ വാസ്തവമായി തോന്നുന്നുവെന്ന്. ചിലർ പറയുന്നു, ഐ, ചിന്തിയ്ക്കുവാൻ സമയം കിട്ടുന്നേ ഇല്ലെന്ന്. ശ്രീകൃഷ്ണൻ പറയുന്നു: അർജ്ജുന, വളരെയെല്ലാം കേട്ടു കേട്ടു നിന്റെ ബുദ്ധി നട്ടം തിരിഞ്ഞു പോയി. അതു സ്ഥിരത പ്രാപിയ്ക്കാതെ നിനക്കു യോഗ പ്രാപ്തി സാദ്ധ്യമല്ല. ഇനി കേൾക്കലും വായിക്കലും നിർത്തിവെച്ച് സജ്ജനങ്ങളെ ശരണം പ്രാപിക്കൂ! അവിടെ നിന്നു ജീവിത ഗ്രന്ഥം വായിക്കാൻ കിട്ടും. അവിടുത്തെ 'മൌന വ്യഖ്യാനം' കേട്ടു നീ 'ഛിന്ന സംശയ' നാകും. അവിടെച്ചെന്നാൽ നിനക്കു മനസ്സിലാവും. തുടർച്ചയായി സേവാകർമ്മമനുഷ്ഠിച്ചാൽത്തന്നെ മനസ്സ് എങ്ങിനെ അത്യന്തം ശാന്തമാകുമെന്നും, ബാഹ്യ കർമ്മങ്ങൾ മുറുകിയിരിക്കുമ്പോഴും ഹൃദയത്തിൽ അഖണ്ഡ സംഗീതത്തിന്റെ വീണ കേട്ടുകൊണ്ടിരിയ്ക്കാൻ എങ്ങിനെ കഴിയുമെന്നും.

ഞായർ 13-3-'32

അഞ്ചാമദ്ധ്യായം

# യോഗവും സന്ന്യാസവും

## (ബാഹ്യകർമ്മം മനസ്സിന്റെ കണ്ണാടി)

സംസാരം വളരെ ഭയാനകമായ വസ്തുവാണ്. പലപ്പോഴും അതിനെ സമുദ്രത്തോടു പമിയ്ക്കുന്നു. സമുദ്രത്തിൽ എവിടെ നോക്കിയാലും വെള്ളമേ കാണൂ. ഇതു തന്നെ സംസാരത്തിന്റെയും സ്ഥിതി. നോക്കുന്നേടത്തെല്ലാം സംസാരം നിറഞ്ഞിരിയ്ക്കുന്നു. വല്ലവരും വീടും കുടുംബവും വെടിഞ്ഞു പൊതുജന സേവനത്തിൽ ഏർപ്പെട്ടാൽ അവിടെയും കാണാം. അയാളുടെ, മനസ്സിൽ സംസാരം താവളമുറപ്പിച്ചിരിക്കുന്നത്. വല്ലവരും ഗുഹയിൽ ചെന്നിരുന്നാൽ അവരുടെ ആ ചെറിയലങ്കോട്ടിയിൽ സംസാരം നെയ്തിണക്കിയിരിയ്ക്കും. ആ ലങ്കോട്ടി അയാളുടെ മമതയുടെ സാരസർവ്വസ്വമായി

ച്ചമഞ്ഞിരിയ്ക്കും. ഒരു ചെറിയ നോട്ടിൽ ആയിരം രൂപ അടങ്ങിയിരിക്കുന്നതുപോലെ ആ ചെറിയ ലങ്കോട്ടിയിൽ അതിരറ്റ ആസക്തി നിറഞ്ഞിരിയ്ക്കും. വീടും ചുമതലകളും വെടിഞ്ഞ് 'പ്രാരാബ്ധ' ങ്ങൾ ചുരുക്കിയാലും സംസാരം കുറയുന്നില്ല. 10/25 എന്നു പറഞ്ഞാലും 2/5 എന്നു പറഞ്ഞാലും സാരം ഒന്നുതന്നെ. വീട്ടിലായാലും കാട്ടിലായാലും ആസക്തി അരികത്തു തന്നെയുണ്ട്. സംസാരം ലേശവും കുറയുന്നില്ല. രണ്ടു യോഗികൾ നേരെ ഹിമാലയത്തിന്റെ ഗുഹകളിൽ ചെന്നിരിയ്ക്കട്ടെ. അവിടെയും ഒരാളുടെ കീർത്തി കേൾക്കാനിടവന്നാൽ മറ്റവൻ ആളിക്കത്തും. പൊതുജനസേവാരംഗത്തിലും ഇതേ കാഴ്ചയാത്ര കാണുന്നത്.

ഇങ്ങിനെ ഈ സംസാരപ്രപഞ്ചം കയ്യും കെട്ടി നമ്മുടെ പുറകേ കൂടിയിരിയ്ക്കകൊണ്ടു, സ്വധർമ്മാചരണത്തിന്റെ പരിധിയിലിരുന്നാലും സംസാരബാധ ഒഴിയുന്നില്ല. പലതും ഉപേക്ഷിച്ചു. ബുദ്ധിമുട്ടുകൾ കുറച്ചു. സംസാരപ്രപഞ്ചം പേരിനു മാത്രമാക്കി. എന്നിട്ടും അവിടെ മമത്വം നിറഞ്ഞിരിയ്ക്കുന്നു. രാക്ഷസന്മാർ ചിലപ്പോൾ ചെറുതാകുകയും ചെയ്യുന്ന മാതിരിയാണ് ഈ സംസാരത്തിന്റെയും നില ചെറുതായാലും വലുതായാലും, അവസാനം അവർ രാക്ഷസർ തന്നെ. ഈ ഒഴിച്ചാലൊഴിയായ്ക കൊട്ടാരത്തിലായാലും, കുടിലിലായാലും ഒരു പോലെതന്നെ. സ്വധർമ്മത്തിന്റെ കെട്ടിലിരുന്നു സംസാരത്തെ സമതുലിതമാക്കിയാൽത്തന്നെ അവിടെയും പല കലഹങ്ങൾ വന്നു ചേർന്ന് നിങ്ങൾക്കു വെറുപ്പു തോന്നും. അവിടെയും, പല സ്ഥാപനങ്ങളോടും, വ്യക്തികളോടും ബന്ധപ്പെട്ട് നിങ്ങൾ ഞെട്ടിപ്പോവും. 'ഈ ആപത്തിൽ വന്നു കുടുങ്ങിപ്പോയല്ലോ' എന്നു നിങ്ങൾ നിലവിളിക്കും. പക്ഷേ അതാണ് നിങ്ങളുടെ മനസ്സിനുള്ള പരീക്ഷ. സ്വധർമ്മാചരണം കൊണ്ടു മാത്രം നിർല്ലേപത്വം കൈവരുന്നില്ല. കർമ്മത്തിന്റെ വ്യാപ്തി കുറച്ചതുകൊണ്ടു നിർല്ലേപനാകുന്നില്ല.

പിന്നെ എങ്ങിനെ കിട്ടും നിർല്ലേപത്വം? അതിന് മാനസിക പ്രയത്നം വേണം. മനസ്സിന്റെ സഹയോഗമില്ലാതെ ഒരു കാര്യവും സിദ്ധമാകുന്നില്ല. അച്ഛനമ്മമാർ കുട്ടിയെ ഏതെങ്കിലും സ്ഥാപനത്തിലേക്കയക്കുന്നു. അവൻ അവിടെ പുലർച്ചെ എഴുന്നേല്ക്കുന്നു, സൂര്യ

നമസ്ക്കാരം ചെയ്യുന്നു, ചായ കുടിക്കുന്നില്ല. എന്നാൽ വീട്ടിൽ തിരിച്ചു വന്നു രണ്ടു നാലു ദിവസത്തിനകം അവൻ അതെല്ലാം ഉപേക്ഷിക്കുന്നു. ഇത്തരം അനുഭവങ്ങൾ ഉണ്ടാകാറുണ്ട്. മനുഷ്യൻ മണ്ണുരുളയല്ല. നാം അവന്റെ മനസ്സിനു കൊടുക്കാനാഗ്രഹിക്കുന്ന രൂപം അവന്റെ മനസ്സിൽ പതിയണ്ടേ? മനസ്സ് ആ രൂപത്തിൽ ഉറച്ചു നില്ക്കുന്നില്ലെങ്കിൽ ബാഹ്യമായ പഠിപ്പെല്ലാം വ്യർഥമായെന്നുത ന്നെ പറയണം. അതിനാൽ സാധനയിൽ മനസ്സിന്റെ സഹയോഗം അത്യാവശ്യമാണ്.

സാധനയുടെ രൂപത്തിൽ പുറമേ സ്വധർമ്മാചരണവും അകമേ വികർമ്മവും, രണ്ടു വേണം. ബാഹ്യകർമ്മമോ ആവശ്യം തന്നെ, കർമ്മം ചെയ്യാതെ മനസ്സിനേ പരീക്ഷിയ്ക്കുകയേ വയ്യ. പ്രാതഃ കാലത്തെ പ്രശാന്തതയിൽ നമ്മുടെ മനസ്സ് അത്യന്തം ശാന്തമായി രിക്കുന്നതായി നമുക്കു തോന്നുന്നു. വല്ല കുട്ടിയും കരഞ്ഞില്ലെങ്കിൽ നമുക്ക് ആ മനശ്ശാന്തിയുടെ ശരിയായ വില മനസ്സിലാകും. അതു കൊണ്ടു ബാഹ്യകർമ്മം ഉപേക്ഷിക്കുന്നതുകൊണ്ടു കാര്യമാവില്ല. ബാഹ്യകർമ്മം കൊണ്ടാണ് നമ്മുടെ മനസ്സിന്റെ സ്വരൂപം വെളി പ്പെടുന്നത്. വെള്ളം മുകളിൽ നിർമ്മലമായിത്തോന്നാം. അതിൽ കല്ലിട്ടു നോക്കൂ. ഉടനെ അടിയിൽ നിന്നു ചളി പൊന്തിവരുന്നതു കാണാം. ഇതുതന്നെയാണ് നമ്മുടെ മനസ്സിന്റെ സ്ഥിതിയും. മനസ്സി നുള്ളിലെ സരസ്സിന്റെ അടിയിൽ മുട്ടുവരെ ചളിയുണ്ട്. ബാഹ്യ വസ് തുവിന്റെ സ്പർശം ഏല്ക്കുമ്പോഴേക്കും അതു കാഴ്ചയിൽപ്പെടു ന്നു. 'അയാൾക്കു ദ്വേഷ്യം വന്നു' എന്നു നാം പറയാറുണ്ട്. ആ ദേഷ്യം പുറമെ വല്ലേടത്തും നിന്നു വന്നതാണോ? അതു ഉള്ളിൽ ത്തന്നെ ഉണ്ടായിരുന്നു. മനസ്സിലുണ്ടായിരുന്നില്ലെങ്കിൽ അതു പുറ ത്തു കാണുമായിരുന്നില്ല.

ജനങ്ങൾ പറയുന്നു: "വെളുത്ത ഖാദി വേണ്ട അതു മുഷിയും. നിറമുള്ളതായാൽ മുഷിയില്ല." അതും മുഷിയും. പക്ഷേ കാണില്ല. വെളുത്തഖാദി മുഷിഞ്ഞാൽ കാണാം. അതു പറയുന്നു, "ഞാൻ മുഷിഞ്ഞിരിക്കുന്നു. എന്നെ അലക്കൂ." ഇങ്ങിനെ തുറന്നു പറയുന്ന ഖാദിയെ ജനങ്ങൾക്കിഷ്ടമല്ല. ഇതുപോലെ നമ്മുടെ കർമ്മവും സംസാരിയ്ക്കുന്നു. കർമ്മം പറയുന്നതിതാണ്: 'നിങ്ങൾ ക്രുദ്ധനാ

ണ് സ്വാർത്ഥിയാണ്, അല്ലെങ്കിൽ മറ്റെന്തെങ്കിലുമാണ്.' നമ്മുടെ സ്വരൂപം നമുക്കു കാണിച്ചു തരുന്ന കണ്ണാടിയാണ് കർമ്മം. അതിനാൽ നാം കർമ്മത്തോടു കൃതജ്ഞരായിരിക്കണം. കണ്ണാടിയിൽ നമ്മുടെ മുഖം മുഷിഞ്ഞു വൃത്തികെട്ടു കണ്ടാൽ നാം കണ്ണാടി ഉടയ്ക്കുകയാണോ ചെയ്യുക? അല്ല, മറിച്ച് അതിനോടു കൃതജ്ഞരാവുകയാണ്. മുഖം കഴുകി വീണ്ടും അതിൽ നോക്കുന്നു. ഇതുപോലെ, കർമ്മം വഴിയായി മനസ്സിലെ പാപദോഷങ്ങൾ പുറത്തുവരുമെന്നു കരുതി നാം കർമ്മത്തിൽ നിന്ന് ഒഴിഞ്ഞു മാറണമോ? കർമ്മത്തിൽ നിന്ന് ഒഴിഞ്ഞു മാറിയാൽ മനസ്സു നിർമ്മലമാകുമോ? അതിനാൽ കർമ്മം ചെയ്തു കൊണ്ടേ ഇരിക്കുക, മനസ്സ നിർമ്മലമാക്കാൻ മേല്ക്കുമേൽ പ്രയത്നിക്കുക.

ഒരാൾ ഗുഹയിൽ ചെന്നുകൂടുന്നു. അവിടെ അയാൾക്ക് ആരോടും സമ്പർക്കമില്ല. താൻ ഇപ്പോൾ തികച്ചും ശാന്തമതിയായെന്നു അയാൾ കരുതുന്നു. എന്നാൽ അയാൾ ഗുഹവിട്ട് എങ്ങോട്ടെങ്കിലും ഭിക്ഷ ചോദിയ്ക്കാനിറങ്ങട്ടെ. അവിടെ ഒരു വികൃതിക്കുട്ടി വാതിൽച്ചങ്ങല കിലുക്കുകയാണ്. ആ ബാലൻ ആ നാദബ്രഹ്മത്തിൽ ലയിച്ചിരിക്കുകയാണ്. പക്ഷേ, ശുദ്ധാത്മാവായ ആ കുട്ടിയുടെ ചങ്ങലകിലുക്കം ആ യോഗിയ്ക്കു സഹിക്കാൻ കഴിയുന്നില്ല. അയാൾ പറയുന്നു, "കുട്ടി എന്തു കശപിശ കൂട്ടുന്നു!" അയാൾ ഗുഹയിൽ ഇരുന്ന് തന്റെ മനസ്സിനെ ചെറിയൊരനക്കം കൂടി സഹിക്കാനാവാത്ത്ര അശക്തമാക്കിയിരിക്കുന്നു. ചെറിയൊരു കശപിശയുണ്ടായാൽ തീർന്നു, അയാളുടെ ശാന്തി അദൃശ്യമായി. മനസ്സ് ഇത്ര ദുർബ്ബലമാകുന്നതു നന്നല്ല.

സാരം ഇതാണ്, സ്വന്തം മനസ്സിന്റെ സ്വരൂപം മനസ്സിലാക്കുവാൻ കർമ്മം തുലോം പ്രയോജനകരമാണ്. ദോഷം കണ്ടാൽ അതകറ്റാമല്ലോ. ദോഷം അറിയുന്ന ഇല്ലെങ്കിൽ പുരോഗതി തടഞ്ഞു. വികാസം നിലച്ചു. കർമ്മം ചെയ്താൽ ദോഷങ്ങൾ കാഴ്ചയിൽ വരും. അവയെ ദുരീകരിക്കാൻ വികർമ്മം ചേർക്കണം. ഉള്ളിലിങ്ങനെ വികർമ്മ പ്രയത്നം അഹോരാത്രം നടന്നുകൊണ്ടിരുന്നാൽ മതി, പിന്നെ സ്വധർമ്മാചരണം ചെയ്തുകൊണ്ടും എങ്ങിനെ അലിപ്തനായിരിക്കാം, എങ്ങിനെ കാമക്രോധാതീതനായിരിക്കാം, എങ്ങിനെ

ലോഭമോഹാതീതനായിരിക്കാം എന്നെല്ലാം യഥാസമയം മനസ്സിലാവും. കർമ്മം നിർമ്മലമാക്കാൻ സദാ പ്രയത്നിച്ചാൽപ്പിന്നെ നിർമ്മല കർമ്മം തനിയേ വന്നുചേരും. നിർവ്വികാരകർമ്മങ്ങൾ ഒന്നൊന്നായി സ്വഭാവികമായിക്കഴിഞ്ഞാൽ, എപ്പോഴാണ് കർമ്മമുണ്ടായതെന്നേ തിരിയാതാവും. കർമ്മം സ്വഭാവികമായാൽ, അത് അകർമ്മമാകുന്നു. സഹജകർമ്മമാണ് അകർമ്മമെന്നു പറയുന്നതെന്നു നാം നാലാമദ്ധ്യായത്തിൽ കണ്ടു. കർമ്മത്തിന്റെ അകർമ്മമുണ്ടാകുന്നതെങ്ങനെയെന്നു സജ്ജനങ്ങളുടെ കാൽക്കലിരിക്കുമ്പോൾ അറിയാമെന്നും ഭഗവാൻ നാലാമദ്ധ്യായത്തിന്റെ അവസാനത്തിൽ പറഞ്ഞിട്ടുണ്ട്. ഈ അകർമ്മസ്ഥിതി വർണ്ണിക്കാൻ വാക്ക് അപര്യാപ്തമാണ്.

## (അകർമ്മാവസ്ഥയുടെ സ്വരൂപം)

7. കർമ്മത്തിന്റെ സഹജത്വം മനസ്സിലാക്കുവാൻ നമ്മുടെ പരിചയത്തിൽ നിന്ന് ഒരുദാഹരണമെടുക്കാം. ചെറിയ കുട്ടി ആദ്യം നടക്കാൻ പഠിക്കുന്നു. അപ്പോൾ അവന്ന് എത്ര ബുദ്ധിമുട്ടുണ്ടാവുന്നു! എന്നാലും നമുക്ക് അവന്റെ ആ ലീല കണ്ടു കൌതുകം തോന്നുന്നു. നാം പറയുന്നു, 'ഓമന നടക്കാൻ തുടങ്ങി.' പിന്നീട് ആ നടത്തം സഹജമായിത്തീരുന്നു. അവൻ നടക്കുമ്പോൾ തന്നെ വർത്തമാനവും പറയുന്നു. നടത്തത്തെപ്പറ്റി അവൻ ശ്രദ്ധിക്കുന്നേ ഇല്ല. ഇതുപോലെ തന്നെ ഭക്ഷണത്തിന്റെ കാര്യവും. നാം കൊച്ചു കുഞ്ഞിന് 'ചോറൂൺ' നടത്തുന്നു-ഊണ് വമ്പിച്ചൊരു കാര്യമാണെന്ന ഭാവത്തിൽ. എങ്കിലും, പിന്നീട് ഊണ് ഒരു സഹജകർമ്മമായിത്തീരുന്നു. മനുഷ്യൻ നീന്തൽ പഠിക്കാൻ എത്ര കഷ്ടപ്പെടുന്നു. ആദ്യം ശ്വാസം മുട്ടും. പിന്നീടാകട്ടെ. മറ്റു ജോലികൾ കൊണ്ട് ക്ഷീണിച്ചിരിക്കുമ്പോൾ, 'നടക്കൂ, ഒന്നു നീന്തി ക്ഷീണം മാറ്റി വരൂ' എന്നു പറയാറുണ്ട്. അപ്പോൾ ആ നീന്തൽ കഷ്ടപ്പാടായി തോന്നുന്നില്ല. ശരീരം തനിയേ വെള്ളത്തിനു മീതെ പൊന്തികിടക്കുകയാണെന്നു തോന്നും. ക്ഷീണിക്കൽ മനസ്സിന്റെ ധർമ്മമാണ്. മനസ്സ് കർമ്മത്തിൽ വ്യാപരിക്കുമ്പോഴാണ് ക്ഷീണം തോന്നുന്നത്; കർമ്മം സഹജമായിത്തീർന്നാലോ അതിന്റെ ഭാരം പിന്നെ അറികയില്ല; കർമ്മം അകർമ്മമായെന്നു തോന്നും.  കർമ്മം ആനന്ദമയമായിത്തീരും.

കർമ്മത്തെ അകർമ്മമാക്കുകയാണ് നമ്മുടെ ലക്ഷ്യം, അതിനു സ്വധർമ്മാചരണരൂപമായ കർമ്മം ചെയ്യണം. അവ ചെയ്യുമ്പോൾ കാണാവുന്ന ദോഷങ്ങൾ ദുരീകരിക്കാൻ വികർമ്മത്തിന്റെ സാഹായം തേടണം. ഇങ്ങിനെ അഭ്യസിച്ചുകൊണ്ടിരുന്നാൽ മനസ്സിന്നു കർമ്മത്തിൽ ക്ലേശവും ഭയവും തോന്നാത്ത ഒരു സ്ഥിതിയുളവാകും. കൈകൊണ്ട് ആയിരം കർമ്മങ്ങൾ നടക്കുമ്പോഴും മനസ്സ് നിർമ്മലവും ശാന്തവുമായിരിക്കും. നിങ്ങൾ ആകാശത്തോടു ചോദിച്ചു നോക്കുക, "ഹേ സഹോദര, ആകാശമേ, വെയിൽകൊണ്ടു നിനക്കു നീറുന്നുണ്ടോ? മഴകൊണ്ടു നനയുന്നുണ്ടോ? കുളിരു കൊണ്ടു വിറയ്ക്കുന്നുണ്ടോ?" അപ്പോൾ അതെന്തു മറുപടി പറയും? അതു പറയും, എനിക്ക് എന്തെല്ലാമാണുണ്ടാകുന്നതെന്നു നിങ്ങൾ തീരുമാനിച്ചു കൊൾക. എനിക്കൊന്നും അറികയില്ല.

"പിസേം നേസലേം കീം നാഗവേം
ലോ കീം യേ ഊന ജാണാവേം"

'ഭ്രാന്തൻ നഗ്നനോ ഉടുത്തവനോ എന്നു നോക്കുന്നത് ജനങ്ങളാണ്. ഭ്രാന്തന്ന് അതിനെപ്പറ്റി ഒരു വിവരവുമില്ല.'

ഇതിന്റെ ഭാവാർത്ഥം ഇതാണ്; സ്വധർമ്മാചരണം സംബന്ധിച്ച കർമ്മത്തെ വികർമ്മത്തിന്റെ സാഹായം കൊണ്ടു നിർവ്വീകാരമാക്കുന്നതു പതിവാകുമ്പോൾ, അതു സ്വാഭാവികമായിച്ചമയുന്നു. വലിയ വലിയ ദുർഘടാവസരങ്ങൾ പോലും പിന്നെ പ്രയാസമായി തോന്നില്ല. ഇതാണ് കർമ്മയോഗത്തിന്റെ താക്കോൽ. താക്കോലില്ലെങ്കിൽ പൂട്ടിനു മുട്ടി മുട്ടി കയ്യു വീർക്കും. താക്കോൽ കയ്യിൽ കിട്ടിയാലോ ഒരു നിമിഷം കൊണ്ട് എല്ലാം തുറക്കാം. കർമ്മയോഗത്തിന്റെ ഈ താക്കോൽ കാരണമായി എല്ലാ കർമ്മവും നിരുപദ്രവമായനുഭവപ്പെടും. ഈ താക്കോൽ മനോജയത്തിൽ നിന്നു കിട്ടും. അതിനാൽ മനോജത്തിന്നായി നിർത്താതെ പ്രയത്നം ചെയ്യണം, കർമ്മം ചെയ്യുമ്പോൾ കണ്ടേക്കാവുന്ന മനോമാലിന്യങ്ങളെ കഴുകിക്കളയുവാൻ പ്രയത്നിക്കണം. അപ്പോൾപ്പിന്നെ ബാഹ്യകർമ്മങ്ങൾക്കു ബുദ്ധിമുട്ടു തോന്നില്ല. കർമ്മത്തിന്റെ അഹങ്കാരവും മാഞ്ഞുപോകും. കാമക്രോധങ്ങളുടെ വേഗം നിലയ്ക്കും. ക്ലേശങ്ങൾ അനുഭവപ്പെടുകയില്ല. കർമ്മത്തിന്റെ പ്രതീതി പോലും ബാക്കി നിൽ

ക്കില്ല.

ഒരിയ്ക്കൽ ഒരു മാന്യൻ എനിയ്ക്കൊരു കത്തെഴുതി. "ഇത്ര ഉരു രാമനാമം ജപിയ്ക്കേണ്ടിയിരിയ്ക്കുന്നു. നിങ്ങളും ഇതിൽ ചേർന്നാൽക്കൊള്ളാം. നിത്യവും എത്ര ജപിയ്ക്കാമെന്നറിയിക്കുക." ആ മനുഷ്യൻ തന്റെ ബുദ്ധിയ്ക്കനുസരിച്ച് ഉദ്യമിയ്ക്കയായിരുന്നു. അയാളെ ശകാരിക്കാനുദ്ദേശിച്ചല്ല ഞാനിതു പറയുന്നത്. രാമനാമം എണ്ണിക്കണക്കാക്കാനുള്ളതല്ല. അമ്മ കുഞ്ഞിനെ ശുശ്രൂഷിയ്ക്കുന്നതിന്റെ റിപ്പോർട്ട് പ്രസിദ്ധീകരിയ്ക്കാറുണ്ടോ? അവർ റിപ്പോർട്ട് പ്രസിദ്ധപ്പെടുത്തുമെങ്കിൽ, 'താങ്ക് യൂ' (നന്ദി) പറഞ്ഞ് ആ കടം വീട്ടാമായിരുന്നു. എന്നാൽ അമ്മ റിപ്പോർട്ടെഴുതുന്നില്ല. അവർ പറയുന്നു, "ഞാനെന്തു ചെയ്തു? ഞാനൊന്നും ചെയ്തില്ലല്ലോ. എനിയ്ക്കിതൊരു ഭാരമാണോ? മനുഷ്യൻ വികർമ്മത്തിന്റെ സഹായത്തോടെ മനസ്സിരുത്തി,ഹൃദയപൂർവ്വം കർമ്മം ചെയ്യുമ്പോൾ അതു കർമ്മമേ ആകുന്നില്ല, അകർമ്മമാകുന്നു. അവിടെ ക്ലേശം, വലച്ചിൽ, ക്രമക്കേട്, അങ്ങിനെയൊന്നുമില്ല.

ഈ സ്ഥിതി വർണ്ണിക്കുക സാദ്ധ്യമല്ല. ഒരു മങ്ങിയ ചിത്രമുണ്ടാക്കുവാനേ കഴിയൂ. സൂര്യൻ ഉദിയ്ക്കുന്നു. പക്ഷേ, അദ്ദേഹം വല്ലപ്പോഴും വിചാരിയ്ക്കാറുണ്ടോ, ഞാൻ ഇരുട്ടകറ്റും, പക്ഷികളെ പറക്കുവാൻ വീടും, ആളുകളെ വേലചെയ്യാനിറക്കും എന്നൊക്കെ? അദ്ദേഹം ഉദിച്ചേടത്തു തന്നെ നില്ക്കുന്നു. അദ്ദേഹത്തിന്റെ അസ്തിത്വം കൊണ്ടു തന്നെ വിശ്വത്തിനു ചലനമുണ്ടാവുന്നു. എന്നാൽ സൂര്യന്ന് ആ തോന്നലൊന്നുമില്ല. "ഹേ സൂര്യദേവ, അങ്ങ് അളവറ്റ ഉപകാരം ചെയ്തു. അങ്ങ് എത്ര അന്ധകാരം നശിപ്പിച്ചു!" എന്നു നിങ്ങൾ സൂര്യനോടു പറഞ്ഞാൽ അദ്ദേഹം അമ്പരന്നു പോകും. അദ്ദേഹം പറയും, "കുറച്ചിരുട്ട് എനിക്കു കാണിച്ചു തരൂ. അതെനിയ്ക്കു നീക്കുവാൻ കഴിഞ്ഞാൽ , ഞാൻ വല്ലതും ചെയ്തുവെന്നു പറയാം." സൂര്യന്റെ അടുക്കലേയ്ക്ക് ഇരുട്ടു കൊണ്ടു ചെല്ലാൻ കഴിയുമോ? സൂര്യന്റെ അസ്തിത്വത്തിൽ നിന്ന് ഇരുട്ട് അകന്നു പോകുന്നു. ആ പ്രകാശത്തിൽ ചിലർ നല്ല ഗ്രന്ഥങ്ങൾ വായിക്കുന്നു, ചിലർ ചീത്ത ഗ്രന്ഥങ്ങളും വായിക്കുന്നു. ചിലർ തീ കൊളുത്തുന്നു. ചിലർ പരോപകാരം ചെയ്യുന്നു. എന്നാൽ ഈ പാപപുണ്യങ്ങൾക്കു

ത്തരവാദി സൂര്യനല്ല. സൂര്യൻ പറയുന്നു, "പ്രകാശം എന്റെ സഹജധർമ്മമാണ്. എന്റെ അടുത്തു പ്രകാശമില്ലെങ്കിൽപ്പിന്നെ എന്താണുണ്ടാവുക? ഞാൻ പ്രകാശം നൽകുന്നുണ്ടെന്നു ഞാൻ അറിയുന്നേയില്ല. ഞാനുണ്ടായിരിക്കുന്നതു തന്നെയാണ് പ്രകാശം. പ്രകാശം നൽകുക എന്ന പണിയുടെ ക്ലേശം ഞാനറിയുന്നില്ല. ഞാൻ വല്ലതും ചെയ്യുന്നുണ്ടെന്ന തോന്നലേ എനിക്കില്ല."

സൂര്യന്റെ ഈ പ്രകാശദാനം എത്രയ്ക്കു സ്വഭാവികമോ അതു തന്നെയാണ് സജ്ജനങ്ങളുടെ സ്ഥിതിയും. അവർ ജീവിച്ചിരിക്കുന്നതു തന്നെ പ്രകാശം നൽകുന്നതു പോലെയാണ്. നിങ്ങൾ ഒരു ജ്ഞാനിയോടു ചെന്ന്, "അങ്ങ് മഹാത്മാവാണ്, സത്യവാദിയാണ്" എന്നു പറഞ്ഞാൽ അദ്ദേഹം പറയും, "ഞാൻ സത്യത്തിൽ സഞ്ചരിക്കുകയല്ലാതെ മറ്റെന്തു ചെയ്യാനാണ്? ഞാൻ വിശേഷമായി എന്തു ചെയ്യുന്നു?" ജ്ഞാനികളിൽ അസത്യമുണ്ടാവുകയെന്നതേ സാദ്ധ്യമല്ലല്ലോ.

ഇതത്രേ കർമ്മത്തിന്റെ അടിസ്ഥാനം. സാധനയുടെ പോക്കുവരവുകൾ അറികയേ ചെയ്യാത്തവിധം അത് നൈസർഗ്ഗികവും സ്വാഭാവികവുമാകുന്നു. ഇന്ദ്രിയങ്ങൾക്ക് അത് സഹജമായ പഠിപ്പായിച്ചമയുന്നു.

"സഹജ ബോലണേം ഹിത ഉപദേശ"

സഹജമായത് 'ഹിതോപദേശം' എന്ന സ്ഥിതിയിൽ എത്തിച്ചേരുന്നു. ഈ സ്ഥിതിയിലെത്തിയാൽ കർമ്മം അകർമ്മമാകുന്നു. ജ്ഞാനിക്ക് സൽക്കർമ്മം സഹജമായിച്ചമയുന്നു. കളകളം മുതിർത്തുകൊണ്ടിരിക്കുന്നതു പക്ഷികളുടെ സഹജധർമ്മമാണ്. അമ്മയെ ഓർമ്മവരിക കുട്ടികളുടെ സഹജധർമ്മമാണ്. ഇതിൻവിധം ഈശ്വരസ്മരണയുണ്ടാവുക സജ്ജനങ്ങളുടെയും സഹജധർമ്മമാണ്. പുലരുമ്പോഴേക്ക് 'കൊ-ക്കൊ ക്കൊ-കോ' എന്നു കൂവുന്നത് കോഴിയുടെ സഹജധർമ്മമാണ്. ഭഗവാൻ പാണിനിസ്വരങ്ങൾ പഠിപ്പിക്കുമ്പോൾ, കോഴിയുടെ ഈ 'ബാംഗു' വിളിയെ ഉദാഹറണമാക്കിയിട്ടുണ്ട്. പാണിനിയുടെ കാലം മുതൽ ഇന്നുവരെ കാലത്ത് കോഴി ബാംഗു വിളിച്ചു പോരുന്നു. എന്നാൽ അതുചൊല്ലി വല്ലവരും കോഴിയ്ക്കു

ബഹുമതിപത്രം കൊടുത്തിട്ടുണ്ടോ? അതു കോഴിയുടെ സഹജ ധർമ്മമാണ്. അതിൻ വിധം സത്യം പറയുക, പ്രാണി ലോകത്തോ ടാകെ ദയ, ആരുടെയും ദോഷം കാണാതിരിക്കുക, എല്ലാവർക്കും സേവന ശുശ്രൂഷകൾ ചെയ്യുക മുതലായ സൽപുരുഷന്മാരുടെ കർ മ്മങ്ങൾ സഹജമായി ഉണ്ടായികൊണ്ടിരിക്കും. ഇവ ചെയ്യാതേ അവ ർക്കു ജീവിച്ചിരിക്കാൻ സാധിക്കില്ല . ഒരാൾ ഊണു കഴിച്ചു എന്നു വെച്ചു നാമയാളെ ബഹുമാനിക്കാറുണ്ടോ? ഉണ്ണുക, കുടിക്കുക, ഉറങ്ങുക എന്നിവ സംസാരികൾക്ക് സഹജ കർമ്മമായിരിക്കും പോ ലെ സേവനം ജ്ഞാനികൾക്കും സഹജ കർമ്മമാണ്. ഉപകാരം ചെയ്യൽ അവരുടെ സ്വഭാവമായിത്തീരുന്നു, 'ഞാൻ ഉപകാരം ചെയ്യി ല്ല' എന്നു പറഞ്ഞാലും അത് അയാൾക്കു വരില്ല. ഇത്തരം ജ്ഞാ നിയുടെ കർമ്മം അകർമ്മാവസ്ഥയിലെത്തിയിരിക്കുന്നുവെന്നു മന സ്സിലാക്കണം. ഈ അവസ്ഥയ്ക്കു 'സംന്യാസം' എന്ന അതിപവി ത്രമായ പദവി നല്കിയിരിക്കുന്നു. സന്യാസമാണ് പരമധന്യമായ അകർമ്മദശ. ഈയവസ്ഥയെ കർമ്മയോഗമെന്നും പറയാം. കർ മ്മം ചെയ്തു കൊണ്ടേയിരിക്കുന്നതുകൊണ്ട് അതു 'യോഗ'മാ ണ്.എന്നാൽ, ചെയ്തിട്ടും ചെയ്തു എന്നു തോന്നാത്തതുകൊണ്ട് അതു 'സന്യാസ'മാണ്. കർമ്മത്തിന്റെ ലേപം തന്നിൽ ഉളവാകാ ത്തവിധം യുക്തിയോടെ കർമ്മം ചെയ്യുന്നതു കൊണ്ട് അതു യോ ഗമാണ്. ചെയ്തിട്ടും ഒന്നുംചെയ്യാത്തതുകൊണ്ട് അതു സന്യാസ മാണ്.

## (അകർമ്മത്തിന്റെ ഒരു വശം: യോഗം)

സന്യാസമെന്നുവെച്ചാൽ എന്താണുദ്ദേശം? ചിലതൊക്കെ ചെയ്യാതിരിയ്ക്കുക, ചിലതൊക്കെ ചെയ്യുക ഇതാണോ ഉദ്ദേശം? അല്ല. അതൊന്നുമല്ല കാര്യം. സന്യാസത്തിന്റെ വ്യാഖ്യാനം തന്നെ 'സർവ്വകർമ്മപരിത്യാഗ' മെന്നാണ്. എല്ലാ കർമ്മങ്ങളിൽ നിന്നും വിട്ടു നില്ക്കുകയാണ്., തീരെ കർമ്മം ചെയ്യാതിരിക്കുകയാണ് സംന്യാസം. പക്ഷേ, കർമ്മം ചെയ്യാതിരിക്കുക എന്നതിന്റെ അർ ത്ഥമെന്ത്? കർമ്മമെന്നതു തുലോം വിചിത്രമായ വസ്തുവാണ്. 'സ ർവ്വകർമ്മ സംന്യാസം' എങ്ങിനെയുണ്ടാവും? കർമ്മം മുന്നിലും പിന്നിലും ഇടത്തും വലത്തും എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു.

വെറും ഇരിക്കലും ഒരു ക്രിയതന്നെയല്ലേ? ഇരിക്കുക' ഒരു ക്രിയാ പദമാണ്. വ്യാകരണ ദൃഷ്ടിയിൽ മാത്രമല്ല, സൃഷ്ടിശാസ്ത്രത്തിലും 'ഇരിക്കുക' ക്രിയ തന്നെയാണ്. ഏറെ നേരം ഇരിക്കുകയാണെങ്കിൽ കാലു കടഞ്ഞു തുടങ്ങും. ഇരിക്കുന്നതിലും ശ്രമമുണ്ട്. ഒന്നും ചെയ്യാതിരിക്കലും കർമ്മമാണെന്നു വരുമ്പോൾ എങ്ങിനെ കർമ്മ സംന്യാസമുണ്ടാകും? ഭഗവാൻ അർജ്ജുനന് വിശ്വരൂപം കാട്ടികൊടുത്തു. സർവത്ര വ്യാപിച്ച ആ വിശ്വരൂപം കണ്ട് പേടിച്ച അർജ്ജുനൻ കണ്ണടച്ചു. കണ്ണടച്ചു നോക്കിയപ്പോൾ അത് ഉള്ളിലും കണ്ടു തുടങ്ങി. ഇങ്ങിനെ കണ്ണടച്ചാലും കാണുന്നതിൽ നിന്ന് എങ്ങിനെ രക്ഷപ്പെടാം? ചെയ്യാഞ്ഞാലും ഉണ്ടാവുന്നതിനെ എങ്ങനെ കൈവെടിയാം?

ഒരു മനുഷ്യന്റെ കഥയുണ്ട്. അയാളുടെ പക്കൽ വിലപിടിച്ച കുറേ പൊൻപണ്ടങ്ങളുണ്ടായിരുന്നു. അയാൾക്ക് അതെല്ലാം ഒരു വലിയ പെട്ടിയിൽ പൂട്ടി വെയ്ക്കണം. ഭൃത്യൻ വലിയൊരിരുമ്പുപെട്ടി ഉണ്ടാക്കിച്ചു കൊണ്ടുവന്നു. അതുകണ്ട് അയാൾ പറഞ്ഞു. "നീയെന്തു വിഡ്ഢിയാണെടോ! നിനക്കു സൌന്ദര്യമെന്നാൽ എന്താണെന്നു തിരിയുമോ? ഇത്രയും വിലപിടിച്ച ആഭരണങ്ങൾ പെരും പോത്തൻ ഇരുമ്പുപെട്ടിയിൽ വെയ്ക്കുകയോ? പോയി, നല്ലൊരു പൊൻ പെട്ടി ഉണ്ടാക്കിച്ചു കൊണ്ടു വാ". ഭൃത്യൻ പൊൻപെട്ടി ഉണ്ടാക്കിച്ചു കൊണ്ടുവന്നു. "ഇനി പൂട്ടും പൊന്നാക്കി കൊണ്ടുവാ. പൊൻ പെട്ടിക്ക് പൊൻ പൂട്ടാണ് പറ്റുക". അയാൾ പുറപ്പെട്ടത് ആഭരണങ്ങൾ സൂക്ഷിച്ചു വെയ്ക്കാനാണ്, മറച്ചു വെയ്ക്കാനാണ്., എന്നാൽ ആ പൊന്ന് ഒളിച്ചു വെച്ചുവോ, തുറന്നു വെച്ചുവോ? കള്ളന്മാർക്ക് ആഭരണം അന്വേഷിക്കേണ്ട പണിയേ ഉണ്ടായില്ല. പെട്ടിയെടുത്തുകൊണ്ടുപോയി, കാര്യം തീർന്നു. സാരമിതാണ്. കർമ്മം ചെയ്യാതിരിക്കുന്നതും കർമ്മം ചെയ്യുന്നതിന്റെ പ്രകാരഭേദമായിത്തീരുന്നു. ഇത്രയും വ്യാപകമായ ഈ കർമ്മം സംന്യസിക്കുന്നതെങ്ങിനെ?.

ഇങ്ങിനെയുള്ള കർമ്മങ്ങളെ സംന്യസിക്കുവാനുള്ള വഴി ഇത്ര, ലോകത്തിലെ മുഴുവൻ കർമ്മം ചെയ്താലും അതെല്ലാം അലിഞ്ഞൊലിച്ചു പോകുന്ന ഒരുപായം കണ്ടുപിടിക്കുക. അതു സാധിച്ചാൽ സംന്യാസപ്രാപ്തിയുണ്ടായി എന്നു പറയാം. കർമ്മം ചെയ്തിട്ടും അതെല്ലാം 'അലിഞ്ഞു പോവുക' എന്നു വെച്ചാലെന്താണ്?

സൂര്യനെപ്പോലെ. സൂര്യൻ രാവും പകലും കർമ്മം ചെയ്യുന്നു, രാത്രിയും സൂര്യൻ കർമ്മം ചെയ്യുന്നുണ്ട്. സൂര്യപ്രകാശം മറ്റേ ഗോളാർദ്ധത്തിൽ പ്രവർത്തിച്ചു കൊണ്ടിരിക്കുന്നു. ഇത്രയെല്ലാം കർമ്മം ചെയ്തിട്ടും സൂര്യൻ ഒന്നും ചെയ്യുന്നില്ലെന്നാണല്ലോ പറയുന്നത്. അതുകൊണ്ടത്രേ നാലാമധ്യായത്തിൽ ഭഗവാൻ പറയുന്നത്–"ഞാൻ ഈ യോഗം ആദ്യം സൂര്യനെ പഠിപ്പിച്ചു; പിന്നീടു ചിന്തിക്കുന്നവനായ, മനനംചെയ്യുന്നവനായ, മനു സൂര്യനിൽ നിന്നു ഇതു പഠിച്ചു". ഇരുപത്തിനാലു മണിക്കൂർ കർമ്മം ചെയ്തിട്ടും സൂര്യൻ തരിമ്പും കർമ്മം ചെയ്യുന്നില്ല! ഈ സ്ഥിതി വാസ്തവത്തിൽ അത്ഭുതമാണെന്നതിൽ ഒരു സംശയവുമില്ല.

## (അകർമ്മത്തിന്റെ മറ്റേ വശം: സംന്യാസം)

പക്ഷേ, ഇതു സംന്യാസത്തിന്റെ ഒരു പ്രകാരമേ ആവുന്നുള്ളു. കർമ്മം ചെയ്തിട്ടും ചെയ്യുന്നില്ല എന്നത് ആ സ്ഥിതിയുടെ ഒരു വശം. ഒരു കർമ്മവും ചെയ്യാതിരുന്നിട്ടും ലോകത്തെയാകെ കർമ്മപ്രവൃത്തമാക്കുന്നു എന്നത് അതിന്റെ മറ്റേ വശമാണ്. ഇതിൽ അതിരറ്റ പ്രേരക ശക്തിയുണ്ട്. അകർമ്മത്തിന്റെ വിശേഷം തന്നെ ഇതാണ്. അകർമ്മത്തിൽ അനന്തമായ കാര്യങ്ങൾക്കു വേണ്ടുന്ന ശക്തി നിറഞ്ഞിരിപ്പുണ്ട്. ആവിയ്ക്കും അങ്ങിനെതന്നെ അല്ലേ? ആവി തടഞ്ഞു നിർത്തിയാൽ അത് എത്ര വമ്പിച്ച കാര്യങ്ങൾ നടത്തുന്നു! തടഞ്ഞു നിർത്തിയ ആവിയിൽ അപാരമായ ശക്തി വന്നു ചേരുന്നു. അതു വലിയ വലിയ കപ്പലുകളേയും തീവണ്ടികളേയും വലിച്ചു കൊണ്ടു പോകുന്നു. സൂര്യന്റെ കാര്യവും ഇതുതന്നെ. അദ്ദേഹം തരിമ്പും കർമ്മം ചെയ്യുന്നില്ല. പഷേ, ഇരുപത്തിനാലു മണിക്കുറും ഇടവിടാതെ കർമ്മം ചെയ്യുന്നു. ചോദിച്ചാൽ അദ്ദേഹം പറയും, "ഞാൻ ഒന്നും ചെയ്യുന്നില്ല," രാപ്പകൽ കർമ്മം ചെയ്തിട്ടും ചെയ്യാതിരിക്കുന്നതു സൂര്യന്റെ ഒരു വശമായിരിക്കും പോലെ ഒന്നും ചെയ്യാതെ രാപ്പകൽ അനന്ത കർമ്മങ്ങൾ ചെയ്യുന്നതു മറ്റൊരു വശമായിരിക്കുന്നു, സംന്യാസം ഈ രണ്ടു പ്രാകാരത്തിലും വിഭൂഷിതമാണ്.

രണ്ടും അസാധാരണമാണ്. ഒരു പ്രകാരത്തിൽ കർമ്മം പ്രകടവും അകർമ്മാവസ്ഥ ഗുപ്തവുമായിരിക്കുന്നു. മറ്റൊരു പ്രകാര

ത്തിൽ അകർമ്മാവസ്ഥയാണ്പ്രകടം, പക്ഷേ അതുകൊണ്ട് അനന്ത കർമ്മങ്ങൾ ഉണ്ടായികൊണ്ടിരിക്കുന്നു. ഈ അവസ്ഥയിൽ , അകർ മ്മത്തിൽ കർമ്മം തിങ്ങി നിറഞ്ഞിരിക്കുന്നു. അതുകൊണ്ടു വമ്പിച്ച കാര്യങ്ങൾ ഉണ്ടാവുന്നു.ഇത്തരം വ്യക്തിയ്ക്കും അലസന്നും തമ്മിൽ വലിയ അന്തരമുണ്ട്. അലസന്നു ക്ഷീണംവരും, മടുപ്പുതോന്നും. എന്നാൽ ഈ അകർമ്മിയായ സംന്യാസി കർമ്മശക്തിയെ കെട്ടി നിർത്തുന്നു. തരിമ്പും  കർമ്മം ചെയ്യുന്നില്ല. കൈ കാലുകൾകൊ ണ്ടോ മറ്റിന്ദ്രിയങ്ങൾകൊണ്ടോ ഒരു കർമ്മവും ചെയ്യുന്നില്ല. എന്നാൽ ഒന്നും ചോയ്യാതെ തന്നെ ആയാൾ അനന്ത കർമ്മങ്ങൽ ചെയ്യുന്നു.

ഒരാൾക്ക് ദേഷ്യംവന്നു. നമ്മുടെ വല്ല തെറ്റകൊണ്ടുമാണ് ദേഷ്യം വന്നതെങ്കിൽ, നാം അയാളുടെ അടുത്തുചെല്ലുന്നു. അയാൾ അന ങ്ങാതിരിക്കുന്നു, മിണ്ടുന്നില്ല. അപ്പോൾ അയാളുടെ ആ മൗനത്തി ന്റെ  ആ കർമ്മത്യാഗത്തിന്റെ, പരിണാമം എത്ര വമ്പിച്ചതായിരി ക്കും? മറ്റൊറാൾ പിറുപിറുത്തു കൊണ്ടിരിക്കുന്നു. രണ്ടുപേർക്കും ദേഷ്യമാണ്. എന്നാൽ ഒരാൾ മിണ്ടാതിരിക്കുന്നു. മറ്റേ ആൾ പിറു പിറുക്കുന്നു: രണ്ടും ദേഷ്യത്തിന്റെ ചിഹ്നമാണ്, മിണ്ടാതിരിക്കലും ക്രോധത്തിന്റെ  ഒരു രൂപമാണ്.അതുകൊണ്ടും കാര്യം നടക്കും. അമ്മയോ അച്ഛനോ കുട്ടിയോടു മിണ്ടാതിരുന്നാൽ ,  അതിന്റെ പരിണാമം എത്രവമ്പിച്ചതായിരിക്കും! മിണ്ടുക എന്ന കർമ്മം ഉപേ ക്ഷിച്ചതുകൊണ്ടു. ആ കർമ്മം ചെയ്യാത്തകുകൊണ്ട് തന്നെ, പ്രത്യ ക്ഷകർമ്മം കൊണ്ടുണ്ടാവാൻ കഴിയാത്തത്ര വമ്പിച്ച ഫലം ഉണ്ടായി. ആ മിണ്ടാതിരിക്കൽ കൊണ്ടുള്ള പ്രഭാവം മിണ്ടുന്നതുകൊണ്ടുണ്ടാ വുന്നില്ല. ജ്ഞാനിയുടെ സ്ഥിതിയും ഇതുതന്നെ. അവരുടെ അക ർമ്മം, അവരുടെ മിണ്ടാതിരിക്കൽ തന്നെ, വമ്പിച്ച കഴിവുണ്ടാക്കുന്നു. അയാൾ അകർമ്മിയായിരുന്നു. എല്ലാ ക്രിയകൊണ്ടും വെളിപ്പെടു ത്താൻ കഴിയാത്തത്ര കർമ്മം ചെയ്യുന്നു. ഇതു സന്യാസത്തിന്റെ മറ്റൊരു പ്രകാരമാണ്.

ഇങ്ങിനെ സന്യാസിയുടെ എല്ലാ പ്രയത്നവും അയാളുടെ എല്ലാ ഉദ്യമവും, ഒരേ സ്ഥാനത്തു ചെന്നിരിക്കുന്നു.

“പ്രവൃത്തിയുടെ വേഗമെല്ലാം നിലച്ചു. നാരായണനാണ് ഈ ഭാണ്ഡം കെട്ടിയേല്പിച്ചത്. എന്റെ ചിന്തയെല്ലാം തീർന്നു, ഇനി

എന്റെ ഗർഭവാസം അവസാനിച്ചു എന്നു വിശ്വാസമായി. ഞാൻ എന്റെ അധികാരത്തിലല്ല ജീവിക്കുന്നത്. എന്റെ ഈ അഭിമാനം ഭഗവാൻ തട്ടിയെടുത്തു. ഞാൻ കാലിയായിരിക്കുന്നു. എല്ലാം ഒരേ സത്തകൊണ്ടാണ് ജീവിക്കുന്നതെ" ന്നു തുക്കാറാം പറയുന്നു.*

തുക്കാറാം പറയുന്നു: 'ഞാനിപ്പോൾ കാലിയായിരിക്കുന്നു. ചാക്കുപോലെ കിടക്കുകയാണ്. എല്ലാം ഉദ്യമവും തീർന്നു.' തുക്കാറാം കാലിയായി. എന്നാൽ ആ കാലിച്ചാക്കിൽ വമ്പിച്ച പ്രേരക ശക്തിയുണ്ട്. സൂര്യൻ സ്വയം ശബ്ദമുണ്ടാക്കുന്നില്ല. എന്നാൽ അദ്ദേഹത്തെ കാണുമ്പോഴേക്ക് പക്ഷികൾ പറക്കുന്നു. ആട്ടിൻകുട്ടികൾ തുള്ളിച്ചാടുന്നു, പശുക്കൾ കാട്ടിലേക്ക് മേയാൻ പോകുന്നു, വ്യാപാരികൾ പീടിക തുറക്കുന്നു, കർഷകർ വയലിൽ പോകുന്നു, ലോകത്തിലേ നാനാവ്യവഹാരങ്ങളും ആരംഭിക്കുന്നു. സൂര്യനുണ്ടായാൽ മതി, എല്ലാം ശരിയായി. അത്രമാത്രം കൊണ്ടുതന്നെ അനന്തകർമ്മങ്ങൾ ആരംഭിക്കുന്നു. ഈ അകർമ്മാവസ്ഥയിൽ അനേകം കർമ്മങ്ങൾക്കുള്ള പ്രേരണ നിറഞ്ഞിരിക്കുന്നു. കഴിവു കുത്തിനിറച്ചിരിക്കുന്നു. ഇത് സന്യാസത്തിന്റെ മറ്റൊരു അത്ഭുതപ്രകാരമാണ്.

## (രണ്ടിന്റെയും തുലനം ശബ്ദാതീതം)

അഞ്ചാമധ്യായത്തിൽ സന്യാസത്തിന്റെ രണ്ടു പ്രകാരങ്ങളെയും തുലനം ചെയ്തിട്ടുണ്ട്. ഒന്ന് ഇരുപത്തിനാലു മണിക്കൂർ കർമ്മം ചെയ്തിട്ടും ഒന്നും ചെയ്യുന്നില്ല; മറ്റേത് ക്ഷണനേരം പോലും ഒന്ന് ചെയ്യാതെ എല്ലാം ചെയ്യുന്നു. ഒന്നു പറഞ്ഞിട്ടു പറയാതിരിക്കുകയാണ്; മറ്റേതു പറയാതെ പറയുകയാണ്. ഈ രണ്ടു പ്രകാരങ്ങളെയും ഇവിടെ തുലനം ചെയ്തിരിക്കുന്നു, ഈ ദിവ്യപ്രകാരങ്ങളുണ്ടല്ലോ, അവയെ നമുക്ക് അവലോകനം ചെയ്യാം, പര്യാലോചിക്കാം, മനനം ചെയ്യാം. ഇതിൽ അപൂർവ്വമായ ആനന്ദമുണ്ട്.

ഈ വിഷയം തന്നെ അപൂർവ്വവും ഉദാത്തവുമാണ്. വാസ്തവത്തിൽ ഈ സന്യാസസങ്കല്പം വളരെ പവിത്രവും ഭവ്യവുമാണ്. ഈ വിചാരത്തെ, ഈ സങ്കല്പത്തെ, ആദ്യമായാവിഷ്കരിച്ച ആളോട് എത്ര ധന്യവാദം ചെയ്താലും കുറച്ചേ ആവൂ. അത്ര വളരെ ഉജ്ജ്വലമായ സങ്കല്പമാണിത്. മനുഷ്യബുദ്ധി, മനുഷ്യവിചാരം

ഇന്നോളം പറന്നെത്തിയതിൽ വെച്ച് ഏറ്റവും ഉന്നതമായ സ്ഥാനം സന്യാസമാണ്. അതിലപ്പുറം പറക്കാൻ ഇന്നുവരെ ആർക്കും സാധിച്ചിട്ടില്ല. പറക്കലുകൾ തുടർന്നുകൊണ്ടിരിക്കുന്നു; എങ്കിലും വിചാരം കൊണ്ടും അനുഭവം കൊണ്ടും ഇത്ര ഉയരത്തിൽ ആരെങ്കിലും എത്തിയിട്ടുണ്ടോഎന്ന് എനിക്കു പറയാൻ വയ്യ. ഈ രണ്ടു തരവും ചേർന്ന സന്യാസത്തിന്റെ വെറും സങ്കല്പം കൺമുന്നിൽ വരുമ്പോൾത്തന്നെ അപൂർവ്വമായ ആനന്ദമുളവാകുന്നു. എന്നാൽ ഭാഷാസംവ്യവഹാരങ്ങളുടേതായ ഈ ലോകത്തിലേയ്ക്കിറങ്ങുമ്പോൾ ആ ആനന്ദം കുറഞ്ഞുപോകുന്നു; താഴെ വീഴുകയാണെന്നു തോന്നിപ്പോകുന്നു. ഞാനെന്റെ സുഹൃത്തുക്കളോട് ഈ വിഷയത്തെക്കുറിച്ച് എപ്പോഴും പറയാറുണ്ട്. ഇന്നെയ്ക്ക് എത്ര വർഷങ്ങളായി ഞാൻ ഈ ദിവ്യവിചാരത്തെപ്പറ്റി മനനം ചെയ്യാൻ തുടങ്ങിയിട്ട്! ഇവിടെ ഭാഷ അപൂർണ്ണമാണ്. ഇതു വാക്കുകളുടെ പരിധിയിലേയ്ക്കിറങ്ങി വരുന്നില്ല.

ഒന്നും ചെയ്യാതെ എല്ലാം ചെയ്തു; എല്ലാം ചെയ്തിട്ടും ഒന്നും ചെയ്തില്ല–എത്ര ഉദാത്തവും രസമയവും കവിതാമയവുമായ സങ്കല്പം! ഇനിയെന്ത് കവിതയാണ് ബാക്കിയുളളത്? കവിത എന്ന പേരിൽ പ്രസിദ്ധമായതെല്ലാം ഈ കവിതയുടെ മുമ്പിൽ നീരസമായിപ്പോകുന്നു. ഈ കവിതയിലുളളത്ര ആനന്ദമോ, ഉത്സാഹമോ, ഉജ്ജ്വലതയോ, ദിവ്യത്വമോ മറ്റൊരു കവിതയിലുമില്ല. ഈ നിലയ്ക്ക് ഈ അഞ്ചാമധ്യായം ഉയർന്ന, ഏറ്റവും ഉയർന്ന സ്ഥാനത്താണ് പ്രതിഷ്ഠിച്ചിട്ടുളളത്. നാലാമധ്യായം വരെ കർമ്മവും വികർമ്മവും വിവരിച്ച് ഇവിടെ തികച്ചും ഉയരത്തിലേക്ക് പറന്നിരിക്കുന്നു. ഇവിടെ അകർമ്മാവസ്ഥയെ രണ്ടുതരത്തിൽ പ്രത്യക്ഷമായി തുലനം ചെയ്തിരിക്കുന്നു. ഇവിടെ ഭാഷ കീഴ്മേൽ മറിയുന്നു. കർമ്മയോഗിയോ ശ്രേഷ്ഠൻ, കർമ്മ സന്യാസിയോ ശ്രേഷ്ഠൻ? ആരാണ് അധികം കർമ്മം ചെയ്യുന്നത് എന്നു പറവാനേ വയ്യ. എല്ലാം ചെയ്തിട്ടും ഒന്നും ചെയ്യുന്നില്ല. ഒന്നും ചെയ്യാതെയും എല്ലാം ചെയ്യുന്നു. ഇതു രണ്ടും യോഗമാണ്. എന്നാൽ തുലനം ചെയ്വാനായി ഒന്നിനെ ‘യോഗ’മെന്നും മറ്റേതിനെ ‘സന്യാസ’മെന്നും പറയുന്നു.

**(ക്ഷേത്രഗണിതത്തിലെയും മീമാംസക**

## ന്മാരുടെയും ഉദാഹരണം)

ഇപ്പോൾ ഇവയെ എങ്ങിനെ താരതമ്യപ്പെടുത്താം? അതിന്നു വല്ല ഉദാഹരണങ്ങളും വേണ്ടിവരും. ഉദാഹരണമെടുക്കാൻ തുടങ്ങു മ്പോഴാകട്ടെ താഴോട്ടു വീഴുംപോലെയും തോന്നുന്നു. പക്ഷെ താഴോട്ടു വീഴുകയേ നിവൃത്തിയുള്ളു. യഥാർത്ഥത്തിൽ, പൂർണ്ണ കർമ്മസന്യാസം അഥവാ പൂർണ്ണകർമ്മയോഗം എന്ന സങ്കല്ങ്ങൾ ഈ ശരീരത്തിൽ ഒതുക്കാൻ കഴിയാത്തവയാണ്. അവ ഈ ശരീര ത്തെ പിളർന്നു കളയും. എന്നാൽ ഈ സങ്കൽപങ്ങളുടെ അടുെ ത്തത്തിയ മഹാപുരുഷന്മാരെ ഉദാഹരിച്ചു കാര്യം നടത്താം. ഉദാ ഹരണം എപ്പോഴും അപൂർണ്ണമായിരിക്കും. പക്ഷേ, കുറച്ചു നേര ത്തേക്ക് അതു പൂർണ്ണമാണെന്നു കരുതുക.

ക്ഷേത്ര ഗണിതത്തിൽ പറയുന്നു: സ, രി, ഗ എന്നൊരു ത്രികോണമാണെന്നു സങ്കൽപിക്കുക എന്ന്. എങ്ങിനെ 'സങ്കല്പി ക്കാം?' കാരണം, ഈ ത്രികോണരേഖകൾ യഥാർത്ഥത്തിൽ രേഖ കളല്ല. രേഖ എന്നുവെച്ചാൽ അതിൽ നീളമുണ്ട്, വീതിയില്ല എന്നാ ണർത്ഥം. പലകമേൽ വീതിയില്ലാത്ത ഈ നീളം കാണിക്കുന്നതി നെ? നീളം വരുമ്പോൾ വീതിയും വരുന്നു. നാം ഏതു വര വരച്ചാ ലും അതിൽ കുറച്ചെങ്കിലും വീതിയുണ്ടാകും. അതിനാൽ ക്ഷേത്ര ഗണിതത്തിൽ രേഖയെ സങ്കൽപ്പിക്കുകയല്ലാതെ പോംവഴിയില്ല. ഭക്തി ശാസ്ത്രത്തിലുമില്ലേ ഇങ്ങിനത്തെ കാര്യങ്ങൾ? അവിടെ ഭക്തൻ പറയുന്നു, ഈ ചെറിയ സാളഗ്രാമത്തിൽ അഖിലബ്രഹ്മ ാണ്ഡമുണ്ടെന്നു "കരുതുക"എന്ന്. ഇതെന്തു ഭ്രാന്താണെന്ന് വല്ല വരും ചോദിച്ചാൽ അങ്ങോട്ടു ചോദിച്ചോളു: "നിങ്ങളുടെ ഈ ക്ഷേത്രഗണിതം എന്തു ഭ്രാന്താണ്! തികച്ചും സ്പഷ്ടമായി തടിച്ച രേഖ കണ്ടിട്ടും അതു വീതിയില്ലാത്തതാണെന്ന് സങ്കൽപ്പിക്കാൻ പറയുന്നു. ഇതെന്തു ഭ്രാന്താണ്? ഭൂതക്കണ്ണാടി കൊണ്ടു നോക്കി യാൽ അതിന് അര ഇഞ്ചു വീതിയുള്ളതായി കാണാം".

നിങ്ങൾ നിങ്ങളുടെ ക്ഷേത്രഗണിതത്തിൽ സങ്കൽപ്പിക്കുന്നതു□ പോലെ ഭക്തിശാസ്ത്രം ഈ സാളഗ്രാമത്തിൽപരമേശ്വരനുണ്ടെ ന്നു സങ്കല്പിക്കുവാൻ പറയുന്നു. അപ്പോൾ വല്ലവരും 'പരമേശ്വ രൻ ഉടയുന്നില്ല, പൊട്ടുന്നില്ല; നിങ്ങളുടെ സാളഗ്രാമം പൊട്ടില്ലേ?

ഒന്നു തട്ടിനോക്കട്ടേ?' എന്നു ചോദിച്ചാൽ ഇതു ബുദ്ധിപൂർവ്വമാണെന്നു വരില്ല. കാരണം, ക്ഷേത്രഗണിതത്തിൽ 'സങ്കൽപ്പം' നടക്കുമെങ്കിൽ, ഭക്തിശാസ്ത്രത്തിൽ എന്തുകൊണ്ടു നടക്കില്ല? ബിന്ദുവിനെ സങ്കൽപ്പിക്കാൻ പറയുന്നു, പലകമേൽ ബിന്ദു പ്രത്യക്ഷമായി കുറിക്കുന്നു. ബിന്ദു എന്താണ്? ബിന്ദു ശരിയായ വർത്തുളം തന്നെ. ബിന്ദുവിനെ വ്യാഖ്യാനിക്കുക എന്നു വെച്ചാൽ ബ്രഹ്മത്തെ വ്യാഖ്യാനിയ്ക്കുകയാണ്. ബിന്ദുവിന്നു നീളമില്ല, വീതിയില്ല, വണ്ണമില്ല, ഒന്നുമില്ല. ഇങ്ങിനെ വ്യാഖ്യാനിക്കുകയും പിന്നെ അതു പലകമേൽ കുറിച്ച് കാണിക്കുകയും ചെയ്യുന്നു. എന്നാൽ ബിന്ദു വാസ്തവത്തിൽ അസ്തിത്വം മാത്രമാണ്, മൂന്നളവും ഇല്ലാത്തതാണ്. സാരമിതാണ്: യഥാർത്ഥ ത്രികോണം, യഥാർത്ഥ ബിന്ദു ഇ വ്യാഖ്യാനത്തിലേ ഉള്ളൂ. നമുക്ക് അവയെ സങ്കൽപ്പിച്ച് മുന്നോട്ടു പോകേണ്ടിയിരിക്കുന്നു. ഭക്തിശാസ്ത്രത്തിലും സാളഗ്രാമത്തിൽ ഉടയാത്ത സർവ്വവ്യാപിയായ പരമേശ്വരനുണ്ടെന്നു സങ്കൽപ്പിക്കേണ്ടി വരുന്നു. നമുക്കും ഇതുപോലെ സാങ്കൽപ്പികങ്ങളായ ഉദാഹരണങ്ങളെടുത്ത് ഇവയെ തുലനം ചെയ്യാം

മീമാംസകന്മാരാകട്ടെ, വലിയൊരു രസികത്തം കാണിച്ചിട്ടുണ്ട്. ഈശ്വരൻ എവിടെയാണെന്നു മീമാംസ ചെയ്യുമ്പോൾ അവർ തുലോം സുന്ദരമായ ഒരു വിവരണം നല്കിയിട്ടുണ്ട്. വേദത്തിൽ ഇന്ദ്രൻ, അഗ്നി, വരുണൻ മുതലായ ദേവതകളുണ്ട്. ഈ ദേവതകളെപ്പറ്റി ആലോചിക്കുമ്പോൾ മീമാംസയിൽ ഇങ്ങിനെ ഒരു ചോദ്യം വന്നു: "ഈ ഇന്ദ്രൻ എങ്ങിനെയായിരിക്കും? അദ്ദേഹത്തിന്റെ രൂപമെന്ത്? അദ്ദേഹം എവിടെ വസിക്കുന്നു?" മീമാംസകൻ ഉത്തരം പറയുന്നു: 'ഇന്ദ്ര' ശബ്ദം തന്നെയാണ് ഇന്ദ്രന്റെ രൂപം. 'ഇന്ദ്ര' ശബ്ദത്തിൽത്തന്നെ അദ്ദേഹം വസിക്കുന്നു. 'ഇ', അതിനെത്തുടർന്നുള്ള 'അനുസ്വാരം' പിന്നെ 'ദ്ര' ഇതാണ് അദ്ദേഹത്തിന്റെ സ്വരൂപം. അതു തന്നെ ആകൃതിയും. അളവും. വരുണദേവത എങ്ങിനെ? അങ്ങിനെതന്നെ. ആദ്യം 'വ' പിന്നെ 'രു' പിന്നെ 'ണ'. വരുണ-ഇതാണ് വരുണന്റെ രൂപം, ഇതുപോലെ അഗ്നി മുതലായ ദേവതകളെപ്പറ്റിയും കരുതുക. ഈ ദേവതകളെല്ലാം അക്ഷരരൂപധാരികളാണ്. ദേവതകളെല്ലാം അക്ഷരമൂർത്തികളാകുന്നു എന്നു സങ്കല്പത്തിൽ, വിചാര

ത്തിൽ, വലിയ മാധുര്യമുണ്ട്. ദേവനെന്ന സങ്കല്പം, ആ വസ്തു, ഒരാകാരത്തിലും ഒതുങ്ങാത്തതാണ്. ആ സങ്കല്പം പ്രദർശിപ്പി ക്കാൻ അക്ഷരചിഹ്നം മാത്രമേ പറ്റൂ. ഈശ്വരൻ എങ്ങിനെയാണ്? ആദ്യം 'ഈ' പിന്നെ 'ശ്വ' പിന്നെ 'ര': ॐ ഓം കാരം ഒടുവിൽ ഇതിനു പൂർണ്ണത വരുത്തി.. 'ഓം' കാരം തന്നെ ഈശ്വരനായി. ഈശ്വരന്ന് അത് ഏക സംജ്ഞയായിച്ചമഞ്ഞു. ഇത്തരം സംജ്ഞ കൾ ഉണ്ടാക്കേണ്ടിവരും. കാരണം, മൂർത്തിയിൽ, ആകാരത്തിൽ, ഈ വിശാലസങ്കൽപങ്ങളെ ഒതുക്കാൻ വയ്യ. പക്ഷേ, മനുഷ്യന്റെ ഇച്ഛ തുലോം പ്രബലമാണ്. അവൻ ഈ സങ്കൽപ്പങ്ങളെ മൂർത്തി യിൽ കടത്തിവിടുവാൻ പ്രയത്നിക്കുകതന്നെ ചെയ്യുന്നു.

## (സന്യാസിയും യോഗിയും ഒന്നുതന്നെ ശുകജനകന്മാരെപ്പോലെ)

സന്യാസവും യോഗവും വളരെ ഉയർന്നു പറക്കലാണ്. പൂർണ്ണ സന്യാസത്തിന്റെയും പൂർണ്ണയോഗത്തിന്റെയും സങ്കൽപം ഈ ദേഹത്തിൽ ഒതുങ്ങുന്നില്ല. ഈ സങ്കൽപങ്ങൾ ദേഹത്തിൽ ഒതു ങ്ങുകയില്ലെങ്കിലും വിചാരത്തിൽ തീർച്ചയായും ഒതുങ്ങും. പൂർണ്ണ സന്യാസിയും പൂർണ്ണയോഗിയും വ്യാഖ്യാനത്തിലിരിക്കുന്നവരാണ്. അവർ ധ്യാനിയ്ക്കപ്പെടേണ്ടവരും. പ്രാപിക്കരുതാത്തവരുമാകയാൽ അവരോട് ഏറ്റവും അടുത്തെത്തിയ വ്യക്തികളെ ഉദാഹരണമായെ ടുത്തിട്ട് ക്ഷേത്രഗണിതത്തിലെന്നപോലെ, 'ഇദ്ദേഹം പൂർണ്ണയോഗി, ഇദ്ദേഹം പൂർണ്ണ സന്യാസി' എന്നു കരുതുവാൻ പറയേണ്ടിവരും. സന്യാസത്തിന്നുദാഹരണമെടുക്കുമ്പോൾ, ശുകയാജ്ഞ വല്ക്യന്മാ രുടെ പേരുകൾ പറയാറുണ്ട്. ഇവിടെ കർമ്മയോഗിയുടെ രൂപത്തിൽ ജനകന്റെയും ശ്രീകൃഷ്ണന്റെയും പേരുകൾ ഭഗവദ്ഗീതയിൽത്ത ന്നെ വന്നിട്ടുണ്ട്. ലോകമാന്യൻ ഗീതാരഹസ്യത്തിൽ ഒരു നാമാ വലിതന്നെ ചേർത്തിട്ടുണ്ട്. "ജനകൻ ശ്രീകൃഷ്ണൻ, ശുകൻ യാജ്ഞ വല്ക്യൻ മുതലായവർ ആ വഴിക്കുപോയി". പക്ഷേ കുറഞ്ഞൊന്ന് ചിന്തിച്ചാൽ ഈ നാമാവലി നനഞ്ഞ കൈകൊണ്ടു വരച്ചതു മാ യും പോലെ, മായ്ക്കാവുന്നതാണ്. യാജ്ഞവല്ക്യൻ സന്യാസി യായിരുന്നു. ജനകൻ കർമ്മയോഗിയും. അതായത്, സന്യാസിയായ യാജ്ഞവല്ക്യന്റെ ശിഷ്യനായിരുന്നുകർമ്മയോഗിയായ ജനകൻ.

അതേ ജനകന്റെ ശിഷ്യനായ ശുകദേവൻ സന്യാസിയുമായി. യാജ്ഞവല്ക്യന്റെ ശിഷ്യൻ ജനകൻ, ജനകന്റെ ശിഷ്യൻ ശുകനും; സന്യാസി, പിന്നെ കർമ്മയോഗി, പിന്നെ സന്യാസി ഇങ്ങിനെയാണ് ഈ മാല കോർത്തിരിയ്ക്കുന്നത്. ഇങ്ങിനെ യോഗവും സന്യാസവും ഒരേ പരമ്പരയിൽ വന്നു ചേരുന്നു.

ശുകദേവനോടു വ്യാസൻ പറഞ്ഞു. "വത്സ, ശുക, നീ ജ്ഞാനിയാണ്. പക്ഷെ ഗുരുവിന്റെ മുദ്ര നിന്റെ മേൽ പതിഞ്ഞിട്ടില്ല. നീ ജനകന്റെ അടുത്തുപോ." ശുകദേവൻ പോയി. ജനകൻ മൂന്നാം നിലയിൽ വിശാലമായ മണ്ഡപത്തിൽ ഇരിക്കുകയായിരുന്നു. ശുകൻ വനവാസിയാണല്ലോ! അദ്ദേഹം നഗരം നോക്കിനോക്കിയാണ് ചെന്നത്. ജനകൻ ശുകദേവനോടു ചോദിച്ചു, "എന്തിനു വന്നു?" ശുകൻ പറഞ്ഞു, "ജ്ഞാനപ്രാപ്തിക്ക്." "ആർ അയച്ചു?" "വ്യാസദേവൻ." "എവിടെ നിന്നു വന്നു?" "ആശ്രമത്തിൽ നിന്ന്." "വരുമ്പോൾ ഇവിടുത്തെ അങ്ങാടിയിൽ എന്തെല്ലാം കണ്ടു?" "നാലുപാടും പഞ്ചസാര കൊണ്ടുള്ള പലഹാരങ്ങൾ നിരത്തിവെച്ചിരിക്കുന്നതുകണ്ടു." "പിന്നെയെന്തുകണ്ടു?" പഞ്ചസാരപ്പാവകൾ നടക്കുന്നതും സംസാരിക്കുന്നതും കണ്ടു." "പിന്നെയെന്തു കണ്ടു?" "ഇങ്ങോട്ടുവരുമ്പോൾ പഞ്ചസാരകൊണ്ടുള്ള കടുത്ത പടവുകൾ കണ്ടു." "പിന്നെയെന്തു കണ്ടു?" "പഞ്ചസാര കൊണ്ടുള്ള ചിത്രങ്ങൾ ഇവിടെ സർവ്വത്ര കണ്ടു." "ഇപ്പോൾ എന്തു കാണുന്നു?" "ഒരു പഞ്ചസാരപ്പാവ മറ്റൊരു പഞ്ചസാരപ്പാവയോടു സംസാരിക്കുന്നു." ജനകൻ പറഞ്ഞു, "പോകാം താങ്കൾക്കു സർവ്വജ്ഞാനവും കൈവന്നിരിയ്ക്കുന്നു." ശുകദേവന്നു ജനകനിൽ നിന്നു അദ്ദേഹത്തിന്റെ കയ്യക്ഷരത്തിലുള്ള പ്രമാണപത്രം കിട്ടേണ്ടിയിരുന്നതു കിട്ടി. കാര്യം ഇതാണ്: കർമ്മയോഗിയായ ജനകൻ സന്യാസിയായ ശുകദേവനെ ശിഷ്യനായെടുത്തു പാസ്സാക്കി. ശുകൻ സന്യാസി തന്നെ. പക്ഷേ, കഥ എത്ര രസകരമാണ്!

പരീക്ഷിത്തിന്നു 'നീ ഏഴു ദിവസത്തിനുള്ളിൽ മരിക്കും' എന്ന ശാപം കിട്ടി. പരീക്ഷിത്തു മരിക്കാൻ ഒരുക്കം കൂട്ടുകയായി. എങ്ങിനെ മരിക്കണം എന്നു പഠിപ്പിക്കുന്ന ഗുരു വേണ്ടിയിരുന്നു. അദ്ദേഹം ശുകാചാര്യനെ ക്ഷണിച്ചു. ശുകാചാര്യൻ വന്നു. 24X7=168 മണി

ക്കൂർ  ചമ്രം പിടിഞ്ഞിരുന്നു ഭാഗവതം കേൾപ്പിച്ചു. അദ്ദേഹം ഇരുന്ന ഇരുപ്പിൽ നിന്നനങ്ങിയില്ല. തുടർച്ചയായി കഥ കേൾപ്പിച്ചു കൊണ്ടേയിരുന്നു. 'ഇതിലെന്താ വിശേഷം?' എന്നോ? വിശേഷമിതാണ്. ഇടവിടാതെ ഏഴു ദിവസം അദ്ദേഹത്തിന്നു മഹാപ്രയത്നം ചെയ്യേണ്ടിവന്നു. എന്നിട്ടും അദ്ദേഹത്തിന് അതു തോന്നിയില്ല. സതതം കർമ്മം ചെയ്തിരുന്നിട്ടും അദ്ദേഹത്തിനു ചെയ്തില്ലന്നേ തോന്നിയുള്ളു. ശ്രമത്തിന്റെ ചിന്തയേ അദ്ദേഹത്തിനുണ്ടായില്ല. സാരം ഇതാണ്, സന്യാസവും കർമ്മയോഗവും ഭിന്നമല്ല തന്നെ.

അതുകൊണ്ടു................ഭഗവാൻ പറയുന്നു.

“ഏകം സാംഖ്യം ച യോഗം ച
യ ഃ പശ്യതി സ പശ്യതി”

സന്യാസത്തിലും യോഗത്തിലും ഐകരൂപ്യം കാണുന്നവനാണ് വാസ്തവ രഹസ്യം അറിയുന്നതെന്നു പറയേണ്ടിയിരിക്കുന്നു. ഒരാൾ ചെയ്യാതെ ചെയ്യുന്നു. മറ്റേ ആൾ ചെയ്തിട്ടും ചെയ്യുന്നില്ല. വാസ്തവത്തിൽ ശ്രേഷ്ഠനായൊരു സന്യാസി, സദാ സമാധി നിഷ്ഠനും, തികച്ചും നിർവ്വീകാരനുമായ ഒരു സന്യാസി, പത്ത് ദിവസം നമ്മുടെ ഇടയിൽ വന്നു താമസിക്കട്ടെ. എത്ര പ്രകാശം, എത്ര വികാസം അദ്ദേഹത്തിൽ നിന്നു ലഭിക്കും! അനേക വർഷങ്ങളായി കിണഞ്ഞു പ്രയത്നിച്ചിട്ടും സാധിക്കാത്തത് അദ്ദേഹത്തിന്റെ കേവല ദർശനം കൊണ്ടു-അസ്തിത്വമാത്രം കൊണ്ടു-ഉണ്ടാകുന്നു. ഫോട്ടോ കണ്ടു മനസ്സിൽ സംശുദ്ധിയുണ്ടാകുമെങ്കിൽ, മരിച്ചവരുടെ ചിത്രം കണ്ടു ഹൃദയത്തിൽ ഭക്തിയും പ്രേമവും സംശുദ്ധിയുമുണ്ടാകുമെങ്കിൽ, ജീവനോടു കൂടിയിരിക്കുന്ന സന്യാസിയെക്കാണുമ്പോൾ എത്ര പ്രേരണ ലഭിക്കണം?

സന്യാസിയും യോഗിയും രണ്ടുപേരും ലോക സംഗ്രഹം ചെയ്യുന്നു. ഒരു വശത്തു പുറമേക്കു കർമ്മത്യാഗം കാണുന്നുവെങ്കിലും ആ കർമ്മത്യാഗത്തിൽ കർമ്മം തിങ്ങി നിറഞ്ഞിരിക്കുന്നു. ജ്ഞാനിയായ സന്യാസിയും ജ്ഞാനിയായ കർമ്മയോഗിയും രണ്ടുപേരും ഒരേ സിംഹാസനത്തിൽ ഇരിക്കുന്നവരാണ്. പേരു മാറിയാലും അർത്ഥം ഒന്നു തന്നെ. ഒരേ തത്ത്വത്തിന്റെ രണ്ടു വശം. അഥവാ പ്രകാരമാണിവ. യന്ത്രം വളരെ വേഗത്തിൽ തിരിയുമ്പോൾ അതനങ്ങാതെ നില്ക്കുകയാണ്. തിരിയുന്നില്ല എന്നു തോന്നുന്നു. സന്യാസിയുടെ സ്ഥിതിയും ഇതുതന്നെയാണ്. അദ്ദേഹത്തിന്റെ ശാന്തിയിൽ നിന്ന്, സ്ഥിരതയിൽ നിന്ന്, അതിരറ്റ ശക്തിയുളവാകുന്നു. മഹാവീ

രൻ, ബുദ്ധൻ, നിവൃത്തിനാഥൻ ഇവർ ഇത്തരം വിഭൂതികളായിരുന്നു. സന്യാസിയുടെ എല്ലാ കർമ്മങ്ങളുടെയും ഓട്ടം ഒരേ ഇരുപ്പിൽച്ചെന്നവസാനിച്ചാലും, അദ്ദേഹം വമ്പിച്ച കർമ്മം ചെയ്യുന്നുണ്ട്. സാരാംശം ഇതാണ്; യോഗിതന്നെ സന്യാസി, സന്യാസി തന്നെ യോഗി. രണ്ടു പേർക്കും തമ്മിൽ വ്യത്യാസമില്ല. ശബ്ദം വെവ്വേറെ, പക്ഷെ, അർത്ഥം ഒന്നു തന്നെ. കല്ല് എന്നാൽ പാറ, പാറ എന്നാൽ കല്ല്. അതുപോലെ കർമ്മയോഗി എന്നു വെച്ചാൽ സന്യാസി; സന്യാസി എന്ന് വെച്ചാൽ കർമ്മയോഗി.

## (എങ്കിലും സന്യാസത്തേക്കാൾ കർമ്മയോഗം ശ്രേഷ്ഠമെന്നു കരുതണം)

കാര്യം ഇങ്ങിനെയാണെങ്കിലും, ഭഗവാൻ ഒരു പൊടിപ്പ് വെച്ചിട്ടുണ്ട്. ഭഗവാൻ പറയുന്നു, സന്യാസത്തേക്കാൾ കർമ്മയോഗം ശ്രേഷ്ഠമാണ്. രണ്ടും ഒരേ പോലെയാണെങ്കിൽ, ഭഗവാൻ എന്തിനാണിങ്ങനെ പറയുന്നത്? ഇതൊരു തമാശയാണോ? ഭഗവാൻ കർമ്മയോഗം ശ്രേഷ്ഠമാണെന്നു പറയുന്നതു, സാധകന്റെ ദൃഷ്ടിയോടുകൂടിയാണ്. ഒരു കർമ്മവും ചെയ്യാതെ എല്ലാ കർമ്മവും ചെയ്യാനുള്ള വിധി ഒരു സിദ്ധന്നേ കഴിയൂ, സാധകന്നു കഴിയില്ല. മറിച്ച് എല്ലാ കർമ്മവും ചെയ്തിട്ടും ഒന്നും ചെയ്യാതിരിക്കുക എന്ന രീതി ഏറെക്കുറെ അനുകരിക്കാവുന്നതാണ്. ഒരു വിധി ഇങ്ങിനെയാണ്. സാധകന്നു ശക്യമല്ല, സിദ്ധന്ന് മാത്രം ശക്യമാണ്. മറ്റേതിങ്ങിനെയും: സാധകന്നു ഏറെക്കുറെ ശക്യമാണ്. തീരെ കർമ്മം ചെയ്യാതെ കർമ്മം ചെയ്യുന്നതെങ്ങിനെയെന്നതു സാധകന്ന് ഒരു പ്രഹേളികയായിരിക്കും. ഇതു അയാൾക്കു മനസ്സിലാക്കാൻ വയ്യ. കർമ്മയോഗം സാധകന്ന് ഒരു മാർഗ്ഗവും ഒരു താവളവുമാണ്; സന്യാസമാകട്ടെ അവസാനത്തേ നിലയിലുള്ളതാണ്, വഴിയിലുള്ളതല്ല. ഇതു കാരണം, സാധകന്റെ ദൃഷ്ടിയിൽ സന്യാസത്തേക്കാൾ കർമ്മയോഗം ശ്രേഷ്ഠമാണ്.

ഇതേ ന്യായപ്രകാരം ഭഗവാൻ മേൽ പന്ത്രണ്ടാമധ്യായത്തിൽ നിർഗുണത്തെ അപേക്ഷിച്ച് സഗുണം വിശേഷമാണെന്നു കല്പിച്ചിട്ടുണ്ട്. സഗുണത്തിൽ എല്ലാ ഇന്ദ്രിയങ്ങൾക്കും പ്രവൃത്തിയുണ്ട്, നിർഗുണത്തിൽ അങ്ങിനെയില്ല. നിർഗുണത്തിൽ കൈവെറുതെ,

കാലുവെറുതെ,കണ്ണുവെറുതെ -എല്ലാ ഇന്ദ്രിയങ്ങളും കർമ്മ ശൂന്യങ്ങൾ ആകുന്നു. സാധകന്ന് ഇതെല്ലാം അസാധ്യമാണ്. എന്നാൽ സഗുണത്തിൽ ഈ ബിദ്ധിമുട്ടില്ല. കണ്ണുകൊണ്ടു രുപം കാണാം. കാതുകൊണ്ട് കീർത്തനം കേൾക്കാം, കൈകൊണ്ടുപൂജചെയ്യാം, ലോകസേവനം ചെയ്യാം, കാലുകൊണ്ട് തീർത്ഥയാത്രചെയ്യാം- ഇങ്ങിന എല്ലാ ഇന്ദ്രിയങ്ങൾക്കും പ്രവർത്തികൊടുത്ത്, അവകൊണ്ട് അതാത് പ്രവർത്തികൾചെയ്യിച്ച്, മെല്ലെ മെല്ലെ അവയെ ഹരിമയങ്ങളാക്കിതീർക്കാൻ സഗുണത്തിനു കഴിയും. പക്ഷെ നിർഗുണത്തിൽ ഇതെല്ലാം തടഞ്ഞിരിക്കയാണ്- നാവുതടഞ്ഞു,കാതുതടഞ്ഞു, കൈകാല്തടഞ്ഞു. ഇവയെല്ലാം തടവിലായിക്കണ്ടുസാധു സാധകൻ പരിഭ്രമിക്കുന്നു. അയാളുടെ മനസ്സിലുണ്ടോ നിർഗുണം പതിയുന്നു? അയാൾ വെറുതെ യിരുന്നാൽ, മനസ്സിൽ പലതരം വിചാരങ്ങളും വന്നുകേറും. ഇന്ദ്രിയങ്ങളുടെ സ്വഭാവമിതാണ്. അവയോട് ചെയ്യരുതെന്നു പറഞ്ഞാൽ അതു ചെയ്തേനിൽക്കു.ഇതല്ലേ പരസ്യങ്ങളിലുണ്ടാവുന്നത്? മീതെ എഴുതുന്നു,'വായിക്കരുത്' അപ്പോൾ വായനക്കാർ മനസ്സിൽ പറയും, വായിക്കാൻ പാടില്ലെന്നെഴുതിയിട്ടുള്ളത് ആദ്യം വായിച്ചേക്കാം,'വായിക്രുത്' എന്നു പറയുന്നതിലെ ഉദ്ദേശം വായനക്കാർ തീർച്ചയായും വായിക്കട്ടെ എന്നാണ്. ജനങ്ങൾ തീർച്ചയായും അത്ശ്രദ്ധിച്ചു വായിക്കുന്നു. നിർഗുണത്തിൽ മനസ്സ് അലഞ്ഞുകൊണ്ടിരിക്കും, സഗുണഭക്തിയുടെ കാര്യം ഇങ്ങിനെയല്ല. അവിടെ ദീപാരാധനയുണ്ട്, പൂജയുണ്ട ്,സേവനമുണ്ട്, ഭൂതദയയുണ്ട്. ഇന്ദ്രിയങ്ങൾക്ക് അവിടെജോലിയുണ്ട്. ഈ ഇന്ദ്രിയങ്ങളെ ശരിക്ക് പണിക്കേർപ്പെടുത്തിയ ശേഷം മനല്ലിനോടു പറയുക, " ഇനി ഇഷ്ടമുള്ളേടത്തു പോയ്ക്കൊൾക." പക്ഷെ, അപ്പോൾ മനസ്സുപോവില്ല. അവിടെത്തന്നെ രമിച്ചിരിക്കും. അറിയാതെ തന്നെ ഏകാഗ്രമാകും . മറിച്ചു നിർബ്ബന്ധിച്ച് ഒരിടത്തിരുത്താൻ നോക്കിയാലോ, അത് ഓടിപ്പോകയും ചെയ്യും. അതാതിന്ദ്രിയങ്ങളെ ഉത്തമവും സുന്ദ രവുമായ കർമ്മങ്ങളിൽ ലയിപ്പിച്ചു മനസ്സിനോട് യഥേഷ്ടം അലഞ്ഞുകൊൾവാൻ പറഞ്ഞുനോക്കുക. അതെങ്ങും അലയില്ല, അതിന്നു പോകുവാൻ തികച്ചും അനുവാദം നൽകിയാൽ അതുപറയും, "ഇല്ലാ ഞാൻ ഇവിടെത്തന്നെ ഇരിയ്ക്കും." അതിനോടു"വെറുതെയിരി" എന്നു കൽപിച്ചാലോ, അതുപറയും, "ഞാ

നിതാ പോണു.”

ദേഹികളായ മനുഷ്യർക്ക് എളുപ്പത്തേസ്സംബന്ധിച്ചിടത്തോളം മിർഗുണത്തേക്കാൾ സഗുണമാണ് ശ്രേഷ്ടം. കർമ്മംചെയ്തിട്ടും അവയെ അകറ്റുന്ന യുക്തി, കർമ്മം ചെയ്യാതെ കർമ്മം ചെയ്യുന്നതിനെക്കാൾ ശ്രേഷ്ടമാണ്. കാരണം, അതിൽ എളുപ്പമുണ്ട്. കർമ്മയോഗത്തിൽപ്രയത്നത്തിന്ന്, പരിശീലനത്തിന്ന് ഇടമുണ്ട്, എല്ലാ ഇന്ദ്രിയങ്ങളേയും സ്വാധീനമാക്കി മെല്ലെ മെല്ലെ എല്ലാ പ്രവൃത്തികളിൽ മിന്നും മനസ്സു പിൻവലിക്കാനുള്ള പരിശീലനം കർമ്മയോഗത്തിൽ ചെയ്യാം. ഈ യുക്തിഇന്നു സാധിച്ചില്ലെങ്കിലും സാധിക്കത്തെതാണ്. കർമ്മയോഗം അനുകരിക്കാനെളുപ്പമാണെന്നുള്ളതാണ്. അതിനുസംന്യാസത്തേക്കാളുള്ള വിശേഷം; എന്നാൽ പൂർണ്ണാവസ്ഥയിൽ കർമ്മയോഗവും സംന്യാസവും രണ്ടു ഒന്നും തന്നെ പൂർണ്ണ സന്യാസവും പൂർണ്ണകർമ്മയോഗവും രണ്ടും ഒന്നു തന്നെ. പേരു രണ്ടാണ്,കാഴ്ചയിലും ഭിന്നമാണ്, എന്നാലും പരമാർത്ഥത്തിൽ രണ്ടും ഒന്നുതന്നെ. ഒന്നാം പ്രാകരത്തിൽ കർമ്മത്തിന്റെ ഭൂതം പുറത്തു തുള്ളിച്ചാടുന്നതു കാണാം, എങ്കിലും അകത്തു ശാന്തിയുണ്ട്. രണ്ടാം പ്രകാരത്തിൽ ഒന്നും ചയ്യാതെ ത്രിഭൂവനത്തെ ഇളക്കി മറിക്കാനുള്ള ശക്തിയുണ്ട്. കണ്ടതല്ല കാര്യം- ഇതാണ് രണ്ടിന്റെയും സ്വരുപം. പൂർണ്ണ കർമ്മയോഗം സന്യാസമാണെങ്കിൽ, പൂർണ്ണ സംന്യാസം കർമ്മയോഗമാണ്. ഭേദമേ ഇല്ല. എന്നാലും സാധകന്നു കർമ്മയോഗമാണെളുപ്പം. പൂർണ്ണാവസ്ഥയിൽ രണ്ടും ഒന്നു തന്നെ.

ചാംഗ്ദേവൻ ജ്ഞാനദേവന് ഒരു കത്തയച്ചു. അതുവെറും കടലാസ്സായിരുന്നു. ജ്ഞാനദേവൻ ചാംഗ്ദേവനേക്കാൾ ഇളയവനായിരുന്നു. ‘ചിരഞ്ജീവി’ എന്നെഴുതുവാൻ ജ്ഞാനദേവൻ ജ്ഞാനശ്രേഷ്ഠനാണ്; ‘പൂജ്യൻ’ എന്നെഴുതുവാൻ ഇളയവനുമാണ്, അപ്പോൾ സംബോധനയായി എന്തെഴുതും? അതിലൊരു തീരുമാനം വന്നില്ല. അതിനാൽ, ചാംഗ്ദേവൻ വെറും കടലാസ്സുതന്നെ അയച്ചുകൊടുത്തു. അത് ആദ്യം നിവൃത്തിനാഥന്റെ കയ്യിലാണ് കിട്ടിയത്. അദ്ദേഹം അതു വായിച്ചു ജ്ഞാനദേവന്നു കൊടുത്തു. ജ്ഞാനദേവൻ അത് വായിച്ചു മുക്താബായിക്കു കൊടുത്തു. മുക്താബായി

വായിച്ചു പറഞ്ഞു:– “ ചാംഗ്ദേവൻ ഇത്ര വലുതായിട്ടും ഇപ്പോഴും ശൂന്യൻ തന്നെ!”നിവൃത്തിനാഥൻ വായിച്ച അർത്ഥം വേറെയാണ്. അദ്ദേഹം പറഞ്ഞു:“ചാംഗ്ദേവൻശൂന്യനാണ്, ശുദ്ധനാണ്, നിർമ്മലനാണ് ഉപദേശിക്കാൻ അർഹനാണ്.” എന്നുട്ടു ജ്ഞാനദേവനോടു കത്തിനു മറുപടി അയക്കാൻ പറഞ്ഞു. ജ്ഞാനദേവൻ 65* ഓവികളുള്ള ഒരു കത്തയച്ചു. അതിനെ “ജ്ഞാനദേവപാസഷ്ടി” എന്നു പറയുന്നു ഇതാണ് ഈകത്തിന്റെ ഹൃദ്യമായ കഥ. എഴുതിയത് വായിക്കു എപ്പളും, എന്നാൽ എഴുതാത്തതു വായിക്കുക പ്രയാസം. അതിന്റെ വായന ഒരിക്കലും അവസാനിക്കില്ല. അതുപോലെ സന്യാസി ശുദ്ധിശൂന്യനായികാണപ്പെട്ടാലും, അദ്ദേഹത്തിൽ അതിരറ്റ കർമ്മം നിറഞ്ഞിരിക്കുന്നുണ്ട്.

സന്യാസവും കർമ്മയോഗവും – പൂർണ്ണരൂപത്തിൽ രണ്ടിന്റെയും വില ഒന്നാണ്. പക്ഷേ, കർമ്മയോഗത്തിന്നു വ്യാവഹാരികമായ വില ഏറെയുണ്ട്. ഒരുനോട്ടിന്റെ വില അഞ്ചുറുപ്പികയാണ്. അഞ്ചുറുപ്പികയ്ക്കുള്ള സ്വർണ്ണനാണ്യവും ഉണ്ടാവും. സർക്കാരുള്ളേടത്തോളം കാലം രണ്ടിന്നും വില തുല്യമാണ്. എന്നാൽ സർക്കാർ മാറിപ്പോയാൽ ആ നോട്ടിന്നു കൈമാറ്റത്തിൽ ഒരു പൈസ പോലും വിലയില്ല. എന്നാൽ സ്വർണ്ണനാണ്യത്തിന്നു തീർച്ചയായും എന്തെങ്കിലും കുറച്ചു വില കിട്ടും. കാരണം എന്തായാലും അതു സ്വർണ്ണമാണ്. പൂർണ്ണാവസ്ഥയിൽ കർമ്മത്യാഗത്തിന്നും കർമ്മയോഗത്തിന്നും വില ഒന്നാണ്. കാരണം ജ്ഞാനം രണ്ടിലും തുല്യമാണ്. ജ്ഞാനത്തിന്റെ വില അനന്തമാണ്. അനന്തത്തിൽ കുറച്ചു കൂടിചേർത്താലും വില അനന്തംതന്നെയാണെന്നതു ഗണിതശാസ്ത്ര സിദ്ധാന്തമാണ്. കർമ്മത്യാഗവും കർമ്മയോഗവും പൂർണ്ണ ജ്ഞാനത്തോടു കൂടിച്ചേരുമ്പോൾ രണ്ടിന്റെയും വില ഒപ്പമാണ്. രണ്ടിൽ നിന്നും ജ്ഞാനത്തെ അകറ്റിയാലോ, അപ്പോൾകർമ്മത്യാഗത്തേക്കാൾ കർമ്മയോഗമാണ് സാധകന്നു ശ്രേഷ്ഠമായിരിക്കുക. ദൃഢവും ശുദ്ധവുമായ ജ്ഞാനം ചേർന്നാൽ രണ്ടിന്റെയും വില തുല്യമാണ്. പരമാവസ്ഥയിൽ ജ്ഞാനം + കർമ്മം =ജ്ഞാനം + കർമ്മഭാവം. എന്നാൽ ജ്ഞാനത്തെ രണ്ടു ഭാഗത്തു നിന്നും നീക്കിയാലോ, അപ്പോൾ കർമ്മ ഭാവത്തേക്കാൾ കർമ്മം തന്നെയാണ്

സാധകന്നു ശ്രേഷ്ഠമായി നില്ക്കുക. ചെയ്യാതെ ചെയ്യുക എന്നതു സാധകന്നു മനസ്സിലാവുകയേ ഇല്ല. ചെയ്തിട്ടു ചെയ്യാതിരിക്കുക എന്നത് അയാൾക്കു മനസ്സിലാക്കാം. കർമ്മയോഗം മാർഗത്തിലു മുണ്ട്, താവളത്തിലുമുണ്ട്.എന്നാൽ സന്യാസം താവളത്തിലേ ഉള്ളൂ. മാർഗത്തിലില്ല. ഇതു തന്നെ ശാസ്ത്രഭാഷയിൽ പറഞ്ഞാൽ കർമ്മ യോഗം സാധനവുമാണ്, നിഷ്ഠയുമാണ്. പക്ഷേ,സന്യാസം നിഷ്ഠ മാത്രം. നിഷ്ഠ എന്നു വെച്ചാൽ അന്തിമാവസ്ഥ.

ഞായറാഴ്ച, 20-3-'32

ആറാമധ്യായം

# ചിത്തവൃത്തി നിരോധം

## (ആത്മോദ്ധരണത്തിൽ ആകാംഷ)

അഞ്ചാമധ്യായത്തിൽ സങ്കൽപത്തിന്റെയും വിചാരത്തിന്റെയും വഴിയ്ക്കു മനുഷ്യന്ന് എത്രത്തോളം ഉയരത്തിൽ പറക്കാമെന്നു നാം കണ്ടു. കർമ്മവും വികർമ്മവും അകർമ്മവും ചേർന്നാൽ സാധ ന പൂർണ്ണമായി. കർമ്മം സ്ഥൂല വസ്തുവാണ്. നാം ചെയ്യുന്ന ഓരോ സ്വധർമ്മകർമ്മത്തിലും മനസ്സിന്റെ സഹയോഗം വേണം. മാനസിക ശിക്ഷണത്തിനുവേണ്ടി ചെയ്യുന്ന കർമ്മങ്ങളെല്ലാം വികർ മ്മങ്ങൾ, വിശേഷകർമ്മങ്ങൾ, അഥവാ സൂക്ഷ്മ കർമ്മങ്ങൾ. കർമ്മ വും വികർമ്മവും രണ്ടും ആവശ്യമത്രേ. ഇത് രണ്ടും ചെയ്ത് ചെയ്ത് അകർമ്മത്തിന്റെ അടിസ്ഥാനം തയ്യറാകുന്നു. ഈ അടിസ്ഥാനത്തി ൽ കർമ്മവും സന്യാസവും രണ്ടും ഏകരൂപമായിച്ചമയുന്നുവെന്നു കഴിഞ്ഞ അധ്യായത്തിൽ നാം കണ്ടു. ഇപ്പോൾ ആറാമധ്യായത്തിന്റെ ആരംഭത്തിൽ പറയുന്നു, കർമ്മയോഗത്തിന്റെ അടിസ്ഥാനം സന്യാ സത്തിന്റെ അടിസ്ഥാനത്തിൽ നിന്നു ഭിന്നമായി തോന്നുമെങ്കിലും അക്ഷരംപ്രതി ഏകരൂപമാണെന്ന്. കാഴ്ചയിലേ വ്യത്യാസമുള്ളു. അഞ്ചാമധ്യായത്തിൽ ഏതൊരവസ്ഥയെ വർണിച്ചുവോ അതിന്നു ള്ള സാധന തേടുകയാണ് ഇനിയുള്ള അധ്യായങ്ങളിലെ വിഷയം.

പലർക്കും ഒരാന്ധാളിത്തമുണ്ട്: തത്ത്വജ്ഞാനം, ഗീതാദിഗ്രന്ഥ ങ്ങൾ മുതലായവ സാധു (സന്യാസി)ക്കൾക്കു വേണ്ടിയുള്ളതാ

ണെന്ന്. ഒരു ഗൃഹനാഥൻ പറഞ്ഞു, 'ഞാൻ സാധുവൊന്നുമല്ല.' ഇതിന്റെ അർത്ഥമിതാണ്, സാധു എന്നൊരു തരം ജീവിയുണ്ട്, അയാൾ അതിൽപ്പെട്ടതല്ല. കുതിര, സിംഹം, കരടി, പശു മുതലായ ജീവികളെപ്പോലെ സാധു എന്നൊരു ജീവിയുമുണ്ട്, തത്ത്വജ്ഞാനം അയാൾക്കു മാത്രമുള്ളതാണ്. വ്യാവഹാരിക ലോകത്തിൽ ജീവിക്കുന്ന ബാക്കിയുള്ളവർ മറ്റൊരു ജാതിയിൽപ്പെട്ടവരാണ്. അവരുടെ വിചാരം വേറെ, ആചാരം വേറെ! ഈ സങ്കല്പമാണ്, സാധുസന്യാസികളും വ്യാവഹാരികന്മാരും വെവ്വേറെ ജാതിക്കാരാണെന്നാക്കിത്തീർത്തത്. 'ഗീതാരഹസ്യ'ത്തിൽ തിലക മഹാരാജൻ ഒരു കാര്യത്തിലേക്കു നമ്മുടെ ശ്രദ്ധ ആകർഷിച്ചിട്ടുണ്ട്. ഗീതാഗ്രന്ഥം സർവസാധാരണരായ വ്യാവഹാരികന്മാർക്കുള്ളതാണ്, എന്നദ്ദേഹം പറഞ്ഞതു അക്ഷരം പ്രതി ശരിയാണെന്നു ഞാൻ കരുതുന്നു, ഭഗവദ് ഗീത ലോകത്തിന്നൊട്ടാകെയുള്ളതാണ്. തത്ത്വജ്ഞാനവിഷയകമായ എല്ലാ സാധനകളും ഓരോ സംസാരിക്കും വേണ്ടിയുള്ളതാണ്. നമ്മുടെ വ്യവഹാരങ്ങളെ ശുദ്ധവും നിർമ്മലവുമാക്കി, മനസ്സിനു സമാധാനവും ശാന്തിയും എങ്ങിനെ നേടാമെന്നത്രേ തത്ത്വജ്ഞാനം പഠിപ്പിക്കുന്നത്.വ്യവഹാരത്തെ എങ്ങിനെ ശുദ്ധമാക്കാം എന്നു പറയാനുള്ളതാണ് ഗീത. എവിടെയെല്ലാം നിങ്ങൾ വ്യവഹരിയ്ക്കുന്നുവോ, അവിടെയെല്ലാം ഗീത എത്തുന്നു. എന്നാൽ അതു നിങ്ങളെ അവിടെത്തന്നെ ഇരുത്താനല്ല കരുതുന്നത്. അതു നിങ്ങളെ കൈ പിടിച്ച് അവസാനത്തെ നിലയിലേക്കു കൊണ്ടുപോകും. പ്രസിദ്ധമായ ഒരു പഴഞ്ചൊല്ലില്ലേ, 'പർവ്വതം മുഹമ്മദിന്റെ അടുക്കൽ വന്നില്ലെങ്കിൽ മുഹമ്മദ് പർവ്വതത്തിന്റെ അടുക്കൽ ചെല്ലും' എന്ന്. മുഹമ്മദിനു തന്റെ സന്ദേശം ജഡമായ പർവ്വതത്തിനും കിട്ടണമെന്ന വിചാരമുണ്ടായിരുന്നു. പർവ്വതം ജഡമാണ്. അതുകൊണ്ട് മുഹമ്മദ് അതിങ്ങോട്ടു വരുന്നതും കാത്തിരിക്കില്ല. ഇതുതന്നെയാണ് ഗീതയുടെ കാര്യവും. എത്രയ്ക്കു ദീന ദുർബലനായാലും, മൂർഖനായാലും ഗീത അയാളുടെ അടത്തെത്തും. എന്നാൽ അയാൾ എവിടെയാണോ അവിടെത്തന്നെ ഇരുത്താനല്ല, മറിച്ച്, കൈ പിടിച്ച് മുന്നോട്ടു കൊണ്ടുപോകാൻ, മുകളിലേക്കു കയറ്റാൻ. മനുഷ്യൻ തന്റെ വ്യവഹാരങ്ങളെ ശുദ്ധമാക്കി പരമോച്ച സ്ഥിതി പ്രാപിക്കട്ടെ എന്നു ഗീത ഇച്ഛിയ്ക്കുന്നു. ഇതിന്നു വേണ്ടിയാണ് ഗീതയുടെ ജന്മം.

അതിനാൽ ഞാൻ ജഡനാണ്, വ്യാവഹാരികനണ്, സംസാരിയാണ്, എന്നെല്ലാം പറഞ്ഞ് അവനവന് ചുറ്റും വേലി കെട്ടരുത്; 'എന്നെക്കൊണ്ട് എന്തു കഴിയും, മൂന്നര കൈ നീളമുള്ള ഈ ശരീരമല്ലേ എന്റെ ആകെ മുതൽ എന്നു പറയരുത്. ഇത്തരം തടവുമതിലുകൾ ചുറ്റും കെട്ടി മൃഗങ്ങളെപ്പോലെ പെരുമാററരുത്. മുന്നോട്ടു പോകുവാൻ, മുകളിലേക്കു കയറുവാൻ വീറെടുക്കുക.

"ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേൽ".

ഞാൻ എന്നെ തീർച്ചയായും മേല്പോട്ടു കൊണ്ടുപോകും എന്ന ധൈര്യമുണ്ടാവണം. ഞാൻ ക്ഷുദ്രമായ സാംസാരിക ജീവിയാണെന്നു വെച്ച് മനഃശക്തി കൊടുക്കരുത്. സങ്കല്പത്തിന്റെ ചിറകു മുറിക്കരുത്. സ്വന്തം സങ്കല്പത്തെ വിശാലമാക്കുക. വാനമ്പാടിപ്പക്ഷിയെ ഉദാഹരണമായി മുന്നിൽ നിർത്തുക. പുലർകാലത്തെ സൂര്യനെ കണ്ടു വാനമ്പാടി പറയുന്നു. ഞാൻ പറന്നു സൂര്യനിലെത്തും എന്ന്. നമുക്കും അതുപോലെയാവണം. തന്റെ കരുത്തുറ്റ ചിറകുകൾ കൊണ്ട് എത്ര പറന്നാലും ആ സാധു വാനമ്പാടിയ്ക്കു സൂര്യനിലെത്താൻ കഴിയുമോ? പക്ഷേ, തന്റെ സങ്കല്പ ശക്തികൊണ്ടെങ്കിലും അതു തീർച്ചയായും സൂര്യനിലെത്തുന്നുണ്ട്. നമ്മുടെ ആചരണം ഇതിന്നു നേരെവിപരീതമാണ്. നാം നമുക്ക് പറക്കാവുന്നേടത്തോളവും പറക്കാതെ, നമ്മുടെ സങ്കല്പങ്ങളേയും ഭാവനകളേയും തടഞ്ഞിട്ട് നമ്മെത്തന്നെ അഃപതിപ്പിക്കുകയാണ്; കിട്ടിയ ശക്തി പോലും നമ്മുടെ ഹീന ഭാവനകൾ കൊണ്ടു നശിപ്പിക്കുകയാണ്. സങ്കല്പത്തിന്റെ തന്നെ കാലൊടിഞ്ഞാൽ താഴെ വീഴുകയില്ലാതെ മറ്റെന്തു ഗതി? അതിനാൽ സങ്കല്പ ചേഷ്ട എപ്പോഴും ഉന്മുഖമായിരിക്കണം. സങ്കല്പത്തിന്റെ സഹായാത്താലാണ് മനുഷ്യൻ മുന്നോട്ടു പോകുന്നത്. അതിനാൽ സങ്കല്പത്തെ സങ്കുചിതമാക്കരുത്.

* "സ്ഥൂല മാർഗ്ഗം ത്യജിക്കേണ്ട. സംസാരത്തിൽ വീണു കിടന്നോളൂ. സഹോദര, വെറുതെ കിടന്നു പിടഞ്ഞിട്ടു കാര്യമില്ല." എന്ന കരച്ചിൽ കരയരുത്. ആത്മാവിനെ അപമാനിക്കരുത്. സാധകന്നു വിശാലമായ സങ്കല്പമുണ്ടെങ്കിൽ, ആത്മവിശ്വാസമുണ്ടെങ്കിൽ, മാത്രമേ നില നില്ക്കാൻ കഴിയൂ. ഇതു കൊണ്ടേ ഉന്നതിയുള്ളു. അല്ലാതെ ധർമ്മം സാധുസന്യാസിമാർക്കുള്ളതാണ്. അവരുടെ അടു

ത്തു പോകുന്നത്, 'നിങ്ങൾ ഏതു സ്ഥിതിയിലാണോ ആ സ്ഥിതി യിൽ വ്യവഹരിച്ചു കൊള്ളുന്നതാണു ചിത'മെന്ന പ്രമാണപത്രം വാങ്ങാൻ വേണ്ടിയാണെന്ന വിചാരം വിടണം. ഇത്തരം ഭേദാത്മ കസങ്കല്പങ്ങൾ കൊണ്ട് തന്നെത്താൻ കുടുക്കിലാക്കരുത്, നിങ്ങ ൾക്ക് ഉയർന്ന ആകാംഷയില്ലെങ്കിൽ ഒരടിപോലും മുന്നോട്ടുവെ ക്കാൻ കഴിയില്ല.

ഈ ദൃഷ്ടി, ഈ ആകാംഷ, ഈ മഹത്തായ ഭാവന ഉണ്ടായാൽ സാധനങ്ങളുടെ വെട്ടുംതിരുത്തുംആവശ്യമാണ്; ഈ വെട്ടും തിരുത്തുമില്ലെങ്കിൽ പിന്നെ കഥ കഴിഞ്ഞു. ബാഹ്യ കർമ്മത്തെ സഹായിപ്പാൻ മാനസിക സാധനയാകുന്ന വികർമ്മം നിർദ്ദേശിച്ചിട്ടു ണ്ട്. കർമ്മത്തെ സഹായിപ്പാൻ വികർമ്മം നിരന്തരം ആവശ്യമാണ്. ഈ രണ്ടിന്റെയും സഹായത്താൽ കൈവരുന്ന അകർമ്മമെന്നു പേരായ ആ ദിവ്യസ്ഥിതിയും അതിന്റെ പ്രകാരങ്ങളും അഞ്ചാമദ്ധ്യാ യത്തിൽ കണ്ടു. ഈ ആറാമദ്ധ്യായം മുതൽ വികർമ്മത്തിന്റെ സമ്പ്ര ദായങ്ങൾ പറയുകയാണ്. മാനസിക സാധന പറഞ്ഞു കഴിഞ്ഞുവ ല്ലോ. ഈ മാനസിക സാധന പറഞ്ഞു തരും മുമ്പ് ഗീത പറയുന്നു, "ഹേ സഹോദരീജീവി, നിനക്ക് ദിവ്യാകാംഷയുണ്ടായിരിക്കട്ടെ, മന സ്സിനെ വിടുവിച്ച് അതിന്റെ ചിറകുകളെ സുദൃഢങ്ങളാക്കുക." സാധ നയ്ക്കു, വികർമ്മത്തിന്നു, പല പ്രകാര ഭേദങ്ങളുണ്ട്. ഭക്തിയോഗം, ധ്യാനം, ജ്ഞാനവിജ്ഞാനം, ഗുണവികാസം, അത്മാനാത്മ വിവേ കം മുതലായ നാനാപ്രകാരങ്ങൾ.

ഈ ആറാമദ്ധ്യായത്തിൽ ധ്യാനയോഗമെന്ന സാധനാ സമ്പ്രദാ യമാണ് വിവരിച്ചിരിക്കുന്നത്.

## 26. ചിത്തത്തിന്റെ ഏകാഗ്രത

ധ്യാനയോഗത്തിന്റെ മൂന്നു കാര്യം പ്രധാനമാണ്. (1) ചിത്ത ത്തിന്റെ ഏകാഗ്രത, (2) ചിത്തത്തിന്റെ ഏകാഗ്രതക്കുതക മറുജീവി തത്തിൽ പരിമിതി, (3) സാമ്യദശ അഥവാ സമദൃഷ്ടി. ഈ മൂന്നും കൂടാതെ ശരിയായ സാധന സാദ്ധ്യമല്ല. ചിത്തത്തിന്റെ ഏകാഗ്രത എന്നതിനർത്ഥം ചീത്ത ചാഞ്ചല്യത്തിന്മേലുള്ള നിയന്ത്രണമെന്നാ ണ്. ജീവിതത്തിൽ പരിമിതി എന്നതിനർത്ഥം എല്ലാ ക്രിയകളേയും അളന്നു കണക്കാക്കുക. സമദൃഷ്ടി എന്നതിനർത്ഥം ലോകത്തിന്റെ

നേർക്കു നോക്കുമ്പോൾ ഉദാരദൃഷ്ടി എന്നാണ്. ഈ മൂന്നെണ്ണവും ചേർന്നാൽ ധ്യാനയോഗമായി. ഈ മൂന്നു സാധനയ്ക്കുമുണ്ട് സാധനങ്ങൾ. അവ അഭ്യാസവും വൈരാഗ്യവുമാണ്. ഈ അഞ്ചു കാര്യത്തെയും പറ്റി ഇവിടെ കുറഞ്ഞൊന്നു ചർച്ച ചെയ്യാം.

ആദ്യം ചിത്തത്തിന്റെ ഏകാഗ്രതയെടുക്കാം. ഓരോ പ്രവൃത്തിക്കും വേണം ചിത്തത്തിന്റെ ഏകാഗ്രത. വ്യാവഹാരിക കാര്യങ്ങളിലും ചിത്തത്തിന്റെ ഏകാഗ്രത വേണം. വ്യവഹാരത്തിൽ വേണ്ട ഗുണം വേറെ എന്നില്ല. വ്യവഹാരം ശുദ്ധീകരിക്കുക എന്നതിനർത്ഥം തന്നെ തത്ത്വജ്ഞാനമെന്നാണ്. വ്യവഹാരം എങ്ങിനെയായാലും അതിന്റെ യശസ്സും അപയശസ്സും നിങ്ങളുടെ ഏകഗ്രതയെ ആശ്രയിച്ചിരിക്കുന്നു.വ്യാപാരം, വ്യവഹാരം, ശാസ്ത്ര പരീക്ഷണം, രാജനീതി, കുടനീതി ഇതിൽ ഏതെടുത്താലും അതിൽ ഉണ്ടാകുന്ന യശസ്സ് അതിലേർപ്പെട്ടവരുടെ ചിത്തത്തിന്റെ ഏകാഗ്രതയനുസരിച്ചിരിയ്ക്കും. നെപ്പോളിയനെപ്പറ്റി പറയാറുണ്ട്, അദ്ദേഹം യുദ്ധത്തിനുള്ള ഏർപ്പാടെല്ലാം ചെയ്തു അടർക്കളത്തിലെത്തിയാൽ പിന്നെ ഗണിതസിദ്ധാന്തങ്ങൾ ശരിപ്പെടുത്തുന്നതിൽ ബദ്ധ ശ്രദ്ധനായിരിക്കുമെന്ന്. ശിബിരത്തിലും തമ്പുകളിലും ഉണ്ടകൾ വർഷിച്ചാലും, ഭടന്മാർ മരിച്ചാലും, നെപ്പോളിയന്റെ ഏകാഗ്രത വളരെ കേമമായിരുന്നു വെന്നല്ല ഞാൻ പറയുന്നത്. അതിനേക്കാൾ ഉയർന്ന ഏകാഗ്രതയുടെ ഉദാഹരണങ്ങൾനല്കാൻ കഴിയും. എന്നാലും നോക്കൂ, അദ്ദേഹത്തിന്ന് എന്തൊരേകാഗ്രതയായിരുന്നു! ഖലീഫാ ഉമറിനെപ്പറ്റിയും ഇങ്ങിനെ പറഞ്ഞു കേട്ടിട്ടുണ്ട്. യുദ്ധമദ്ധ്യത്തിൽ നിസ ്ക്കാരത്തിനുള്ള സമയമായാൽ, അദ്ദേഹം ആ പടക്കളത്തിലും ചിത്തത്തെ ഏകാഗ്രമാക്കി മുട്ടുകുത്തി നിസ്ക്കാരം ചൊല്ലിത്തുടങ്ങും. ആരുടെ ഭടന്മാരാണ് ചത്തുപോകുന്നതെന്നു പോലും അറിയാതിരിക്കുമാറു ചിത്തം ഏകാഗ്രമായിച്ചമയും. ആദ്യകാലത്തെ മുസൽമാന്മാരുടെ ഈ ഈശ്വരനിഷ്ഠ, ഈ ഏകാഗ്രത, നിമിത്തമാണ് ഇസ്ലാം മതം ഇത്രയും പ്രചരിച്ചത്.

ഒരിയ്ക്കൽ ഞാനൊരു കഥ കേട്ടു. ഒരു ഫക്കീറുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശരീരത്തിൽ ഒരസ്ത്രം തറച്ചു. വല്ലാത്ത വേദന തോന്നിയിരുന്നു. അമ്പു വലിച്ചെടുക്കാൻ നോക്കിയാൽ തൊടു

മ്പോഴേയ്ക്കു വേദന വർദ്ധിയ്ക്കും. അതിനാൽ അമ്പു വലിച്ചെടുക്കാൻ നോക്കിയാൽ തൊടുമ്പോഴേയ്ക്കു വേദന വർദ്ധിക്കും. അതിനാൽഅമ്പുവലിച്ചെടുക്കാൻ  കഴിഞ്ഞില്ല. ക്ലോറോഫാറം പോലുള്ള ബോധം കെടുത്തുന്ന മരുന്നുകൾ അന്നുണ്ടായിരുന്നില്ല. വലിയ കുഴപ്പത്തിലായി. ആ ഫക്കീറിനെ അറിയാവുന്ന ചിലർ വന്നു പറഞ്ഞു, " അമ്പ് ഇപ്പോൾ വലിച്ചെടുക്കേണ്ട, അദ്ദേഹം നിസ്ക്കാരം ചൊല്ലുമ്പോൾ  എടുക്കാം," വൈകുന്നേരത്തെ നസ്ക്കാരത്തിനുള്ള സമയമായി. ഫക്കീർ നിസ്ക്കാരംജപിയ്ക്കാനിരുന്നു. ഒരു നിമിയഷത്തിനുള്ളിൽ ശരീരത്തിൽ നിന്ന് അമ്പു വലിച്ചെടത്തതു പോലും അറിയാത്തവണ്ണം അദ്ദേഹത്തിന്റെ മനസ്സ് അത്ര ഏകാഗ്രമായി. എത്ര ശക്തിയുള്ളതാണ് ഈ ഏകാഗ്രത!

സാരാംശം ഇതാണ്: വ്യവഹ്രത്തിലായാലും തത്ത്വജ്ഞാനത്തിലായാലും ചിത്തത്തിന്റെ  ഏകാഗ്രതയില്ലാതെ സാഫല്യമുണ്ടാകുക പ്രയാസമാണ്. ചിത്തം ഏകാഗ്രമായാൽപ്പിന്നെ കഴിവിന്ന് ഒരിയ ്ക്കലും കുറവുണ്ടാവില്ല. അറുപതുവയസ്സായ കിഴവനിലും  നിങ്ങൾക്കു ഒരു നവയുവാവിനോളം തന്നെ ഉത്സാഹവും ത്രാണിയും കാണാം. മനുഷ്യൻ എത്രത്തോളം വയസ്സനാകുന്നുവോ അത്രത്തോളമധികം മനസ്സ് പ്രബലമാകണം. കായ്കളുടെ കാര്യം നോക്കു. ആദ്യം അതു പച്ചയായിരിയ്ക്കും, പിന്നെ പഴുക്കും, പിന്നെ ചീയും, പിന്നെ അളിയും , പിന്നെ നശിയ്ക്കും: എന്നാൽ അതൊടൊപ്പം ഉള്ളിലെ വിത്തു മേയക്കുമേലേ  കടുപ്പമുള്ളതാവുന്നു. ഈ പുറംതൊലി ജീർണ്ണിയ്ക്കും, വീണുപോകും, എന്നാൽ  ആ പുറം തൊലിയല്ല ഫലത്തിന്റെ സാരസർവ്വസ്വം. അതിന്റെ സാരസർവ്വസ്വം ആത്മാവാണ്, വിത്താണ്,ശരീരത്തിന്റെ കാര്യവും ഇതുതന്നെ. ശരീരത്തെ ജരാനരകൾ ബാധിച്ചാലും സ്മരണശക്തി വർദ്ധിച്ചുകൊണ്ടേ ഇരിക്കണം: ബുദ്ധിതേജോമയമാകണം, പക്ഷേ, നടപ്പ് ഇങ്ങനെയല്ല. മനുഷ്യൻ പറയുന്നു, " ഈയിടെയായി എന്റെ ഓർമ്മശക്തികുറഞ്ഞിരിക്കുന്നു." "എന്തുകൊണ്ട്?" ഇപ്പോൾ വയസ്സായില്ലെ. നിങ്ങളുടെ വിത്ത്. വയസ്സാകുമ്പോൾ ശരീരത്തിന്റെ കെട്ടുറപ്പു കുറയുംതോറും അത്രത്തോളം ആത്മാവിന്റെ  ബലം വർദ്ധിക്കണം. ഇതു ഏകാഗ്രത, കൂടാതെ സാദ്ധ്യമല്ല.

## (ഏകാഗ്രത എങ്ങിനെ സാധിക്കും?)

അപ്പോൾ ഏകാഗ്രത വേണം, എന്നാൽ അത് എങ്ങിനെയുണ്ടാവും? അതിനെന്തുചെയ്യണം? ഭഗവാൻ പറയുന്നു, ആത്മാവിൽ മനസ്സിനെ ഉറപ്പിച്ചു നിർത്തി, “ന കിഞ്ചിദപി ചിന്തയേൽ” – മറ്റൊന്നും ചിന്തിക്കരുത്.

എന്നാൽ, ഇതെങ്ങിനെ സാധിക്കും? മനസ്സിനെ പാടേ ശാന്തമാക്കുക വളരെ മഹത്വമുള്ള കാര്യമാണ്.വിചാരങ്ങളുടെ ചക്രത്തെ ഊക്കിൽ പിടിച്ചു നിർത്തിയലല്ലാതെ എങ്ങിനെ ഏകാഗ്രതയുണ്ടാവും? പുറമെയുള്ള ചക്രത്തെ വല്ല പാടും പിടിച്ചു നിർത്താം. എന്നാലും ഉള്ളിലെ ചക്രം തിരിഞ്ഞുകൊണ്ടേ ഇരിക്കും . ചിത്തത്തിന്റെ ഏകാഗ്രതയ്ക്കായി ബാഹ്യസാധനങ്ങളെ നടപ്പാക്കും തോറും അകത്തെ ചക്രം കൂടുതൽ വേഗത്തിൽ തിരിഞ്ഞുതുടങ്ങും . നിങ്ങൾ ‘ആസനം’ ബന്ധിച്ച് നിവർന്നിരുന്നാലും ദൃഷ്ടി ഇളകാതെ നിർത്തിയാലും, അതുകൊണ്ടൊന്നും മനസ്സ് ഏകാഗ്രമാകയില്ല. മനസ്സിന്റെ ചക്രത്തെത്തന്നെ പിടിച്ചു നിർത്താൻ സാധിക്കണം. ഇതാണ് മുഖ്യകാര്യം.

പുറത്തെ ഈ അതിരറ്റ സംസാരം നമ്മുടെ മനസ്സിലും നിറഞ്ഞിരിക്കുന്നുണ്ട്. അതിനെ തടയാതെ ഏകാഗ്രത അസാദ്ധ്യമാണ്. നമ്മുടെ ആത്മാവിന്റെ അപാരമായ ജ്ഞാനശക്തിയെ നാം ബാഹ്യമായ ക്ഷുദ്രവസ്തുക്കളിൽ ചെലവാക്കിക്കളയുന്നു. അതു പാടില്ല. അന്യരുടേതപഹരിക്കാതെ സ്വന്തം പ്രയത്നംകൊണ്ടു ധനവാനാകുന്ന ആൾ അനാവശ്യമായി ഒന്നും ചെലവാക്കുകയില്ല; അതുപോലെ നാമും നമ്മുടെ ജ്ഞാനശക്തിയെ ക്ഷുദ്രകാര്യങ്ങൾ ചിന്തിക്കാനായി ചെലവാക്കരുത്. ഈ ജ്ഞാനശക്തി നമ്മുടെ അമൂല്യനിക്ഷേപമാണ്. എന്നാലതിനെ നാം സ്ഥൂലവിഷയങ്ങളിൽ ചെലവഴിക്കുന്നു. ഈ കറി നന്നായിട്ടില്ല, ഇതിൽ ഉപ്പു പോരാം. എടോ ചങ്ങാതി, എത്ര ലേശമാണ് ഉപ്പു കുറഞ്ഞിരിക്കുന്നത് ഉപ്പു ലേശം കുറഞ്ഞുവെന്ന ഈ കനത്ത വിചാരത്തിൽത്തന്നെ നമ്മുടെ ജ്ഞാനം ചെലവായിപ്പോകുന്നു! കുട്ടികളെ വിദ്യാലയത്തിന്റെ നാലു ചുമരുകൾക്കുള്ളിൽത്തന്നെ ഇരുത്തിപ്പഠിപ്പിക്കുന്നു. കാരണം, മരച്ചുവട്ടിലിരുത്തിപ്പഠിപ്പിച്ചാൽ, കാക്കകുയിൽ മുതലായ പക്ഷികളെക്കൊണ്ട് അവരുടെ മനസ്സ് ഏകാഗ്രമല്ലാതാവുമത്രേ! അവർ കുട്ടികളല്ലേ,

കാക്ക മുതലായ പക്ഷികളെ കാണാതിരുന്നാൽ മനസ്സ് ഏകാഗ്രമാവാം. എന്നാൽ നാമിപ്പോൾ കുതിരകളെപ്പോലെയിരിയ്ക്കുന്നു. നമുക്കു കൊമ്പും മുളച്ചിരിക്കുന്നു. നമ്മളെ മനസ്സ് ഏകാഗ്രമായില്ല. കാരണം, ലോകത്തിലെ ചില്ലറച്ചിലറ കാര്യങ്ങളെപ്പറ്റി ചർച്ചചെയ്യുക നമ്മുടെ സ്വഭാവമായിരിക്കുന്നു. പരമേശ്വരപ്രാപ്തി നല്കുവാനുതകുന്ന ജ്ഞാനത്തെ, നാം കറികളുടെ രുചിയെപ്പറ്റി ചർച്ച ചെയ്യുന്നതിൽ ചെലവഴിക്കുന്നു,അതിൽ കൃതാർത്ഥതയടയുകയും ചെയ്യുന്നു.

ഇത്രയും ഭയാനകമായ സംസാരം രാവും പകലും നമ്മുടെ ചുറ്റുപാടും അകത്തും പുറത്തും കിടന്നിരമ്പുന്നു. പ്രാർത്ഥനയോ ഭജനയോ നടത്തുകയാണെങ്കിൽ, അതിന്റെ ഹേതുവും ബാഹ്യമാണ്. ഈശ്വരനിൽ ലയിച്ച് ഒരുക്ഷണ നേരമെങ്കിലും സംസാരം മറക്കാനുള്ള വിചാരം പോലുമില്ല. പ്രാർത്ഥനയും വെറും കാട്ടിക്കൂട്ടലാണ്. മനസ്സിന്റെ സ്ഥിതി ഇതായിരിക്കെ, ‘ആസന’ത്തിലിരിക്കുക, കണ്ണടയ്ക്കുക മുതലായവയെല്ലാം വ്യർത്ഥമാണ്. മനസ്സ് കുതറി പുറത്തേയ്ക്കു പോയിരിക്കുമ്പോൾ മനുഷ്യന്റെ കഴിവുകളെല്ലാം നഷ്ടമായിപ്പോകുന്നു. ഒരുതരത്തിലുള്ള വ്യവസ്ഥയും നിയന്ത്രണ ശക്തിയും മനുഷ്യനില്ലാതാവുന്നു. ഇന്നു നമ്മുടെ രാജ്യത്ത് അടിക്കടി ഇതനുഭവപ്പെട്ടു വരുന്നുണ്ട്. വാസ്തവത്തിൽഭാരതവർഷം മുക്തിക്ഷേത്രമാണ്. ഇവിടുത്തുകാർ പണ്ടേ ഉയരെപ്പറക്കുന്നവരാണെന്നറിയപ്പെടുന്നു. അങ്ങിനെയായിരുന്ന ഈ രാജ്യത്ത് നമ്മളിൽച്ചിലരുടെ സ്ഥിതിയെന്ത്? ചെറിയ ചെറിയ കാര്യങ്ങളെപ്പറ്റി കവിഞ്ഞ താല്പര്യത്തോടെ ചർച്ചചെയ്യുന്നതും പിഷ്ടപേഷണം ചെയ്യുന്നതും കാണുമ്പോൾ ദുഃഖം തോന്നുന്നു. നമ്മുടെ ചിത്തം ക്ഷുദ്ര വിഷയങ്ങളിൽത്തന്നെ മുഴുകിയിരിക്കുന്നു.

“കഥാ പുരാണ ഐ കതാം  
ത്സോപേം നാഡിലേം തത്ത്വതാം  
ഖാടേവരീ ചിന്താ തള മള  
ഐസീ ഗഹന കർമ്മ ഗതി  
കായ തയാസീ രുഡതീ”.

“പുരാണകഥ കേൾക്കുമ്പോൾ ഉറക്കം വരുന്നു. മെത്തയിൽ

വീണാലോ ചിന്ത കിടന്നുഴയ്ക്കുന്നു. ഇത്ര ഗഹനമാണ് കർമ്മഗതി. അതു ചൊല്ലി കരഞ്ഞിട്ടെന്തു കാര്യം.”

കഥാപുരാണങ്ങൾ കേൾക്കാൻ പോയാൽ ഉറക്കം വരുന്നു. ഉറങ്ങാൻ കിടന്നാലോ, ചിന്തയും വിചാര ചക്രവും ചുറ്റിത്തുടങ്ങും. ഒരു വശത്തു ശൂന്യാഗ്രതയാണെങ്കിൽ മറുവശത്ത് അനേകാഗ്രത യാണ്. ഏകാഗ്രത എങ്ങുമില്ല. ഇത്രയ്ക്കും ഈ മനുഷ്യൻ ഇന്ദ്രി യങ്ങൾക്കടിമയാണ്. ഒരിക്കൽ ഒരാൾ ചോദിച്ചു, “കണ്ണു പകുതി അടച്ചിരിക്കണമെന്നു പറയാൻ കാരണമെന്താണ്?” ഞാൻ പറഞ്ഞു, ‘എളുപ്പത്തിൽ ഉത്തരം തരാം. കണ്ണു തീരെ അടച്ചാൽ ഉറക്കം വരും. തുറന്നുവെച്ചാലോ, ദൃഷ്ടി ചുറ്റുപാടും പാഞ്ഞ് ഏകഗ്രതയില്ലാതാ വും. കണ്ണു ചിമ്മിയാൽ ഉറക്കം വരുന്നതു തമോഗുണമാണ്. തുറന്നു വെച്ചാൽ ദൃഷ്ടി എല്ലായിടത്തും പായുന്നത് രജോഗുണമാണ്. ഇതു കൊണ്ടാണ് മദ്ധ്യസ്ഥിതി വിധിച്ചിട്ടുള്ളത്.’

അതായത്, മാനസികാവസ്ഥ മാറ്റതെ ഏകഗ്രതയുണ്ടാവില്ല. മാന സികാവസ്ഥ ശുദ്ധമായിരിക്കണം. കേവലം ആസനത്തിലിരുന്നതു കൊണ്ട് അതുകൈവരില്ല. അതിന്നു നമ്മുടെ സർവ്വവ്യവഹാരങ്ങളും ശുദ്ധമാക്കണം. വ്യവഹാരം ശുദ്ധമാക്കുവാൻ, അതിന്റെ ഉദ്ദേശം മാറ്റണം. നാം വ്യവഹരിക്കുന്നത് വ്യക്തിപ്രമായ ലാഭത്തിനോ, വികാരതൃപ്തിക്കോ, ബാഹ്യകാര്യങ്ങൾക്കോ വേണ്ടിയാകരുത്.

നാം ദിവസമാകെ വ്യവഹരിച്ചുകൊണ്ടിരിക്കുന്നു. ദിവസമാകെ യുള്ള ഈ ബദ്ധിമുട്ടിനെയും കാരണമെന്താണ്?.

*“ യാജ സാഠീം കേലാ ഹോത അട്ടഹാസ
ശേംവട് ചാ ഭീസ ഗോഡ വ്ഹാവാ”

എല്ലാ ബദ്ധിമുട്ടുകളും , എല്ലാ പരിശ്രമങ്ങളും , നമ്മുടെ അന്ത്യ ദിവസം മധുരമാവാൻ വേണ്ടിയാണ്.

ജീവിതം മുഴുവൻ കടുത്ത വിഷം കഴിച്ചതെന്തിന്ന്? ആ അവസാ നനിമിഷം, മരണം, പവിത്രമാവാൻ വേണ്ടിത്തന്നെ. ദിവസത്തിന്റെ അന്ത്യനിമിഷം വൈകുന്നേരമാണ്. ഇന്നു പകലത്തെ കർമ്മമെല്ലാം പവുത്രഭാവനയോടുകൂട്യാണ് ചെയ്യതെങ്കിൽ രാത്രിയിൽ പ്രാർത്ഥന മധുരമാവും. പകലിന്റെ അന്ത്യക്ഷണം മധുരമായാൽ, അന്നത്തെ

കർമ്മമെല്ലാം സഫലമായി. അപ്പോൾ എന്റെ മനസ്സ് ഏകാഗ്രമാകും.

ഏകാഗ്രതയ്ക്ക് ഇത്തരം ജീവിതശുദ്ധി ആവശ്യമാണ്. ബാഹ്യ വസ്തുക്കളുടെ ചിന്ത വിടണം. മനുഷ്യായുസ്സ് അധികമൊന്നുമില്ല, എങ്കിലും ഈ ചുരുങ്ങിയ ആയുസ്സിൽ ഈശ്വരസുഖം ആസ്വദിക്കാൻ കഴിവുണ്ട്. കാഴ്ചക്ക് ഒരേ അച്ചിലിട്ടു വാർത്ത രണ്ടാളുകൾ–രണ്ടു കണ്ണ്, അവയ്ക്കിടയിൽ ഒരു മൂക്ക്, ആ മൂക്കിന്നു രണ്ടുതുള. ഇങ്ങിനെ തികച്ചും ഒരുപോലെയായിട്ടും ഒരാൾ ദേവതുല്യനും മറ്റേ ആൾമൃഗതുല്യനും. ഇങ്ങിനെ വരുന്നതിന്ന് കാരണമെന്ത്?ഒരേ ഈശ്വരന്റെ സന്താനങ്ങൾ.' അവഘീ ഏകാചീ ചവീണ്'. ' ഒരേ ഖനിയിൽ വിളഞ്ഞവർ' അതേ, പിന്നെ ഈവ്യത്യാസം എന്തുകൊണ്ടുണ്ടായി? ഇവരിരുവരും ഒരേ ജാതിയിൽ പെട്ടവരാണെന്നുപോലും വിശ്വാസം വരുന്നില്ല. ഒന്ന് നരനാരായണൻ, മറ്റേതു നരവാനരൻ!

മനുഷ്യന്നു എത്രത്തോളം ഉയരുവാൻ കഴിയമെന്നതിന്റെ മാതൃക കാണിച്ചുതരുന്നവർ പണ്ടും ഉണ്ടായിരുന്നു,ഇന്നും നമ്മുടെയിടയിലുണ്ട്. ഇതു അനുഭവപ്പെട്ട കാര്യമാണ്. ഈ മനുഷ്യദേഹത്തിൽ എത്രത്തോളം ശക്തിയുണ്ടെന്നു കാണിച്ചു തരുന്ന സജ്ജനങ്ങൾ പണ്ടും ഉണ്ടായിരുന്നു. ഇന്നുമുണ്ട്. ഈദേഹത്തിലിരുന്നുകൊണ്ടുതന്നെ മനുഷ്യന് ഇത്തരം അത്ഭുതങ്ങൾ ചെയ്യാൻ കഴിയുമെങ്കിൽ, എനിക്കോന്തുകൊണ്ട് കഴിയുകയില്ല? ഞാൻ എന്റെ സങ്കൽപ്പങ്ങളെ അതിരിട്ട് തടയുന്നതെന്തിന്? ഏതു മനുഷ്യശരീരത്തിലിരുന്നു മറ്റുള്ളവർ മനുഷ്യവീരന്മാരായോ, ആ മനുഷ്യശരീരം എനിക്കു കിട്ടിയിട്ടുണ്ട്, എന്നിട്ടും എന്റെ സ്ഥിതിഇങ്ങനെയാവാൻ കാരണമെന്ത്? എന്നിൽ എവിടേയോ ഒരു തെറ്റുണ്ട്. എന്റെ ഈ ചിത്തം സദാ പുറമേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു. അന്യരുടെ ഗുണദോഷങ്ങൾനോക്കുന്നതിൽ അതു പാഴായിപ്പോവുകയാണ്. എനിക്കു മറ്റുള്ളവരുടെ ഗുണദോഷങ്ങൾ നോക്കേണ്ട ആവശ്യമെന്തുണ്ട്?

*"കാസയാ ഗുണദോഷ പാഹും ആണികാം ചേ
മജ കായ ത്യാം ചേം ഉണേം അസേ"

എന്നിൽത്തന്നെ ദോഷം കുറവാണോ?ഞാൻ സദാഅന്യരുടെ ചെറിയ ചെറിയ കാര്യങ്ങൾ നോക്കുന്നതിൽ ലയിച്ചിരുന്നാൽ പിന്നെ എന്റെ ചിത്തത്തിന് ഏകാഗ്രതയുണ്ടാവുന്നതെങ്ങിനെ? അക്കണക്കിൽ എന്റെ സ്ഥിതി രണ്ടുതരത്തിലാവാനേ കഴിയു: ഒന്നു ശൂന്യാവസ്ഥ അതായത് ഉറക്കം മറ്റേത് അനേകാഗ്രത ഞാൻ തമോഗുണത്തിലും, രജോഗുണത്തിലുമായി കുടുങ്ങിക്കിടക്കും.

ചിത്തത്തിന്റെ ഏകാഗ്രതയ്ക്കു ഇന്നവിധം ഇരിക്കണം, ഇന്നവിധം കണ്ണുനിർത്തണം, ഇന്നതരം ആസനത്തിലിരിക്കണം എന്നെല്ലാം ഭഗവാൻ പറയായ്കയില്ല. പക്ഷെ ചിത്തത്തിന് ഏകാഗ്രത വേണമെന്ന് ആദ്യമേ ഗ്രഹിച്ചാലേ ഇതെല്ലാം പ്രയോജനപ്പെടൂ. ചിത്തത്തിന്റെ ഏകാഗ്രത ആവശ്യമാണെന്നു ആദ്യം മനസ്സിലുറപ്പിച്ചാൽപ്പിന്നെ അതിന്റെ സാധനകളും മാർഗ്ഗങ്ങളും മനുഷ്യൻ തനിയേ കണ്ടെത്തിക്കൊള്ളും.

## (ജീവിതത്തിന്റെ പരിമിതി)

ചിത്തത്തിന്റെ ഏകാഗ്രതയ്ക്കു സഹായകമായി മറ്റൊന്നുള്ളതു ജീവിതത്തിന്റെ പരിമിതിയത്രേ. നമ്മുടെ എല്ലാ പ്രവൃത്തികൾക്കും അളവും തൂക്കവും വേണം. ഈ ഗണിതശാസ്ത്രരഹസ്യം എല്ലാ ക്രിയകളിലുമുണ്ടാവണം. ഔഷധം അളന്നു തൂക്കിയെടുക്കും പോലെ ആഹര നിദ്രകളും അളന്നു തൂക്കിയിരിക്കണം. എല്ലാറ്റിലും വേണം അളവും തൂക്കവും. ഓരോ ഇന്ദ്രിയത്തിനും കാവൽ നിർത്തണം. ഞാൻ അധികം ഉണ്ണുന്നില്ലല്ലോ. അധികം ഉറങ്ങുന്നില്ലല്ലോ, എന്നിങ്ങനെ നിരന്തരം സൂക്ഷ്മമായി ചിന്തിച്ചുകൊണ്ടിരിക്കണം.

ഒരു മാന്യൻ ഒരു വ്യക്തിയെപറ്റി പറയുകയുണ്ടായി. അയാൾ വല്ലവരുടെയും മുറിയിൽച്ചെന്നാൽ ആ മുറിയിൽ എവിടെ എന്തു വെച്ചിരിക്കുന്നുവെന്നു ഒരുമിനിട്ടിനുള്ളിൽ അയാളുടെ കണ്ണിൽപ്പെടുമത്രേ. ഞാൻ ചിന്തച്ചു: "ഭഗവാനേ, ഈ മഹിമ എനിക്കുണ്ടാവരുതേ!" ഞാൻ അയാളുടെ മന്ത്രിയാണോ പത്തമ്പതു വസ്തുക്കളുടെ പട്ടിക മനസ്സിൽ കുറിച്ചുവെക്കാൻ! അതോ എനിക്ക് മോഷണം നടത്താനുണ്ടോ? സോപ്പ് ഇവിടെ, വാച്ച് അവിടെ എന്നുവെച്ചിട്ട്

എനിക്കെന്തുവേണം? ഈ ജ്ഞാനം കൊണ്ട് എനിക്കെന്താവശ്യം? കണ്ണിന്റെ ഈ പാഴ് വേല ഞാനുപേക്ഷിക്കണം. ഇതുതന്നെ കാതിന്റെ കഥയും. കാതിന്നും കാവൽ നിർത്തണം. ചിലർക്കു തോന്നുന്നു, നമ്മുടെ ചെവിയും നായുടേതുപോലെയായാൽ എത്ര നന്ന്! ക്ഷണം കൊണ്ട് എവിടേക്കു വേണമോ അവിടേക്കു ചെവിയാട്ടാം. പരമാത്മാവു മനുഷ്യന്റെ ചെവിക്ക് ഈ കുറവു വരുത്തിവെച്ചുവല്ലോ! എന്നാൽ ചെവിയുടെ ഈ പാഴ്വേല നമുക്കു വേണ്ട. അതുപോലെ, ഈ മനസ്സും വളരെ ശക്തിയുള്ളതാണ്. എവിടെയെങ്കിലും ചെറിയൊരനക്കമോ ഒച്ചയോ ഉണ്ടായാൽ, പോയി അവിടേയ്ക്ക് ശ്രദ്ധ.

അതിനാൽ ജീവിതത്തിൽ നിയന്ത്രണവും പരിമിതിയും വരുത്തണം. ചീത്ത വസ്തു കാണരുത്, ചീത്ത പുസ്തകം വായിക്കരുത്. നിന്ദാ സ്തുതി കേൾക്കരുത്. സദോഷ വസ്തുക്കൾ അകറ്റണം, നിർദ്ദോഷ വസ്തുക്കളും വേണ്ടതിലധികം സേവിക്കരുത്. ഒരു പ്രകാരത്തിലുള്ള ലോലുപതയും ഉണ്ടാകരുത്. മദ്യം, പൊക്കവട, മധുര പലഹാരങ്ങൾ ഇവയൊന്നും ആവശ്യമേയില്ല. മധുരനാരങ്ങ,വാഴപ്പഴം, മാതളപ്പഴം എന്നിവയും അധികമാവരുത്. ഫലാഹാരം ശുദ്ധാഹാരമാണെങ്കിലും അതു പിടിപ്പതാവരുത്. നാവിന്റെ തന്തോന്നിത്തം ഉള്ളിലെ യജമാനെന്നു സഹിക്കേണ്ടി വരരുത്. തങ്ങൾ താന്തോന്നിത്തം കാണിച്ചാൽ അകത്തെ യജമാനൻ തങ്ങളെ ശിക്ഷിക്കും എന്ന ഓർമ്മ ഇന്ദ്രിയങ്ങൾക്ക് എപ്പോഴും ഉണ്ടായിരിക്കണം. നിയമിതമായ ആചരണത്തെയാണ് ജീവിതത്തിന്റെ പരിമിതിയെന്നു പറയുന്നത്.

## (മംഗളദൃഷ്ടി)

മൂന്നാമത്തെ കാര്യം സമദൃഷ്ടി വേണമെന്നാണ്. സമദൃഷ്ടി എന്നു വെച്ചാൽ ശുഭദൃഷ്ടി. ശുഭദൃഷ്ടി ലഭിക്കാതെ ചിത്തം ഏകാഗ്രമാകയില്ല. സിംഹം ഇത്ര വലിയ വനരാജനാണ്. എങ്കിലും നാലടി നടന്നാൽ പിന്നോട്ടു നോക്കും. ഹിംസകനായ സിംഹത്തിനുണ്ടോ ഏകാഗ്രത കിട്ടുന്നു? സിംഹം, കാക്ക,പൂച്ച, ഇവയുടെ കണ്ണു സദാ ഇളകികൊണ്ടിരിക്കും . അവയുടെ ദൃഷ്ടി അമ്പരന്നു കരുതലുള്ളതായിരിക്കും. ഹിംസ്രപ്രാണികളുടെ സ്ഥിതി അങ്ങിനെ യേവരു. സാമ്യദൃഷ്ടി വരണം, ഈ സൃഷ്ടിയാകെ മംഗളമയമാണെന്നു മന

സ്സിലാക്കണം. എനിക്ക് എന്നിൽ എത്ര വിശ്വാസമുണ്ടോ, അത്രയും വിശ്വാസം എല്ലാസൃഷ്ടിയിലും വരണം.

ഇവിടെ പേടിക്കാനെന്തുള്ളു? എല്ലാം ശുദ്ധവും പവിത്രവുമാണ്.

"വിശ്വം തദ് ഭദ്രം യദവന്തി ദേവാഃ"

ഈ വിശ്വം മംഗളമയമാണ്, കാരണം ഭഗവാനാണ് അതു ക്ത് തുരക്ഷിക്കുന്നത്. ഇംഗ്ലിഷുകവി ബ്രൗണിങ്ങും അങ്ങിനെ പറഞ്ഞിട്ടുണ്ട്:

"ഈശ്വരൻ ആകാശത്തിൽ ഇരുന്നരുളുന്നു. സംസാരമെല്ലാം ശരിയായി നടക്കുന്നു."

സമസാരത്തിൽ ഒരു തിന്മയുമില്ല. വല്ല തിന്മയുമുണ്ടെങ്കിൽ എന്റെ നോട്ടത്തിലാണ്. എന്റെ നോട്ടം എങ്ങിനെയോ അങ്ങിനെയാണ്.ഈ സൃഷ്ടി. ഞാൻ ചുവന്ന കണ്ണട വെച്ചു നോക്കിയാൽ സൃഷ്ടിമുഴുവനും ചുവന്നു കാണും, ജ്വലിക്കുന്നതായിത്തോന്നും.

രാമദാസൻ രാമായണം എഴുതിവരുമ്പോൾ ശിഷ്യനെ വായിച്ചു കേൾപ്പിച്ചിരുന്നു. ഹനുമാനും ഗൂഢരുപത്തിൽ അതുകേൾക്കാൻ വന്നിരുന്നു. സമർത്ഥമായ രാമദാസൻ എഴുതിയിരുന്നു,"ഹനുമാൻ അശോകവനത്തിൽ ചെന്നു. അവിടെ അദ്ദേഹം വെളുത്ത പൂക്കൾ കണ്ടു." ഇതുകേട്ടുപെട്ടെന്നു ഹനുമാൻ പ്രത്യക്ഷനായി പറഞ്ഞു, "ഞാൻ വെളുത്തപൂക്കൾ അല്ലകണ്ടത്, ചുവന്നതാണ്. താങ്കൾതെറ്റിയെഴുതി, അതു ശരിയാക്കൂ." സമർത്ഥൻ പറഞ്ഞു:- "ഞാൻ എഴുതിയത് ശരിയാണ്. താങ്കൾ കണ്ടത് വെളുത്ത പൂക്കൾ തന്നെയാണ്. " ഹനുമാൻ പറഞ്ഞു, ഞാൻ അവിടെ പോയത്. എന്നിട്ടു ഞാൻ

പറയുന്നതോ അസത്യം?" അവസാനം തർക്കം ശ്രീരാമന്റെ അടുത്തെത്തി. അദ്ദേഹം പറഞ്ഞു: "പൂക്കൾ വെളുത്തവ തന്നെയായിരുന്നു. പക്ഷെ, ഹനുമാന്റെ കണ്ണ് ക്രോതത്താൽ ചുവന്നിരുന്നു. അതിനാൽ ആ വെളുത്ത പൂക്കൾ അയാൾക്ക് ചുവന്നതായിതോന്നി," ഈ മധുരക്കഥയിലെ ആശയം ഇതത്രെ; സംസാരത്തെ നോക്കുന്ന നമ്മുടെ ദൃഷ്ടി എങ്ങിനേയോ, അങ്ങിനെ തന്നെയാണ് സംസാരം നമുക്കുകാണപ്പെടുക.

ഈ സൃഷ്ടി ശുഭമാണെന്ന കാര്യം നമ്മുടെ മനസ്സിന്നു തീർച്ചയയില്ലെങ്കിൽ, ചിത്തത്തിന് ഏകാഗ്രതയുണ്ടാവില്ല. ഈ സൃഷ്ടി ചീത്തയായിരിയ്ക്കുന്നു എന്നു കരുതുന്നേടത്തോളം കാലം ഞാൻ സംശയദൃഷ്ടിയോടെയാണ് ചുറ്റുപാടും നോക്കിക്കൊണ്ടിരിക്കുക. കവികൾ പക്ഷികളുടെ സ്വാതന്ത്ര്യത്തെ പാടിപുകഴ്ത്തുന്നു. ഒരിക്കൽ പക്ഷിയായി നോക്കാൻ അവരോടു പറയണം. അപ്പോൾ അവയുടെ സ്വാതന്ത്ര്യത്തിന്റെ തനി വില അറിയാറാവും. പക്ഷികളുടെ കഴുത്തുമുന്നോട്ടും ഒരുപോലെ തിരിഞ്ഞുകൊണ്ടിരിക്കും. അവ എപ്പോളും മറ്റുള്ളവയെ ഭയപ്പെട്ടു കൊണ്ടിരിക്കുന്നത്. ഒരു പക്ഷിയെ ഒരിടത്തുകൊണ്ടുവന്നിരുത്തി നോക്കു. അത് ഏകാഗ്രമാകുമോ? ഞാൻ കുറച്ചടുത്തു ചെന്നാൽ അതു ഫൂർർ എന്നു പറന്നുപോകും. തന്നെ കോല്ലാനല്ലേ ഈയാൾ വരുന്നതെന്ന് അതുഭയപ്പെടുന്നു. ഈ സംസാരമാകെ കൊന്നുതിന്നുന്നതാണെന്ന ഭയാനകമായ സങ്കല്പം ആരുടെ തലച്ചോറിലിരിക്കുന്നുവോ അവർക്ക് ശാന്തിയെവിടെ? എന്നെ രക്ഷിക്കാൻ ഞാൻ മാത്രമേ ഉള്ളൂ, ബാക്കിയെല്ലാവരും എന്നെ തിന്നാനുള്ളവരാണ് എന്ന വിചാരം തലച്ചോറിൽ നിന്നു പോകാത്തേടത്തോളം കാലം ഏകാഗ്രത സാധ്യമല്ല അതിന്നുള്ള ഉത്തമമാർഗ്ഗം സമദൃഷ്ടിഭാവന ഉണ്ടാക്കുകയാണ്. നിങ്ങൾ

എല്ലായിടത്തും മംഗളം മാത്രം കാണാൻ തുടങ്ങിയാൽ ചിത്തം തനിയേ ശാന്തമാകും.

ദുഃഖിതനായ ഒരാളെ കലകലാരവത്തോടെ ഒഴുകുന്ന ഒരരുവിയുടെ തീരത്തേയ്ക്കു കൊണ്ടുചെല്ലുക; അതിന്റെ സ്വച്ഛശാന്തമായ പ്രവാഹം കണ്ട് അയാളുടെ അസ്വസ്ഥതകുറയും. അയാൾ തന്റെ ദുഃഖം മറന്നുപോകും. ആ അരുവിയ്ക്ക്, ആ ഒഴുക്കിന്, ഇത്ര ശക്തി എവിടെ നിന്നു വന്നു? ഈശ്വരന്റെ ശുഭശക്തി അതിൽ പ്രകടമായിരിക്കുന്നു. വേദങ്ങളിൽ അരുവികളെ വളരെച്ചന്തത്തിൽ വർണ്ണിച്ചിട്ടുണ്ട്–

"അതിഷ്ഠന്തീനാം അനി വേശനാനാം."

ഇങ്ങിനെയാണ് ഈ അരുവികൾ. അരുവി മുറിയാതെ ഒഴുകുന്നു: അതിനു സ്വന്തമായി വീടും കുടുംബവുമില്ല, അതു സന്യാസിയാണ്. അത്രയും പവിത്രമായ അരുവിക്ഷണനേരംകൊണ്ടു എന്റെ മനസ്സിനെ ഏകാഗ്രമാക്കുന്നു. അങ്ങിനെ സുന്ദരമായ അരുവി കണ്ടിട്ടു എന്റെ മനസ്സിൽ പ്രേമത്തിന്റെ, ജ്ഞാനത്തിന്റെ, ഉറവു എങ്ങിനെ ഉത്ഭവിക്കാതിരിയ്ക്കും?

ഈ ജഡമായ ബാഹ്യജലത്തിനു പോലും എന്റെ മനസ്സിൽ ഇത്ര ശാന്തി ഉളവാക്കാൻ കഴിയുമെങ്കിൽ, എന്റെ മനോഗുഹയിൽ ഭക്തിയുടേയും, ജ്ഞാനത്തിന്റെയും ചിന്മയമായ അരുവി ഒഴുകി തുടങ്ങിയാൽ, എന്റെ മനസ്സിന് എത്ര ശാന്തി ലഭിക്കും!

എന്റെ ഒരു സ്നേഹിതൻ ഹിമാലയത്തിൽ, കാശ്മീരിൽ, സഞ്ചതിക്കയായിരുന്നു. അവിടത്തെ പവിത്രങ്ങളായ പർവ്വതങ്ങളുടെയും സുന്ദരങ്ങളായ ജലപ്രവാഹങ്ങളുടെയും വർണ്ണനകൾ അദ്ദേഹം എനിക്ക് എഴുതി അയച്ചിരുന്നു. ഞാൻ അയാൽക്ക് മറുപടിഅയച്ചു: നിങ്ങൾക്ക് അനുപമാനന്ദം നൽകുന്നജലസ്രോതസ്സും പർവ്വതമാലയും ശുഭ സമീരണനുമെല്ലാം എനിക്കെന്റെ ഹൃദയത്തിൽ അനുഭവിക്കാം. എന്റെ അന്തഃദൃഷ്ടിയിൽ ഞാൻ നിത്യവും ആ എല്ലാ രമണീയദൃശ്യങ്ങളും കാണുന്നു: അതിനാൽ നിങ്ങൾ ക്ഷണിച്ചാലും ഞാൻ എന്റെ ഹൃദയത്തിലെ ഈ ഭവ്യവും ദിവ്യവുമായ ഹിമാലയം വിട്ടു വരില്ല.

‘സ്ഥാവരാണാം ഹിമാലയഃ’

സ്ഥിരത കൈവരുത്താനായി സ്തിരതാമൂർത്തി രുപത്തിൽ ഏതോരു ഹിമായത്തെ ഉപാസന ചെയ്യണമോ, അതിന്റെ വർണ്ണന കേട്ട് ഞാനെന്റെ കർത്തവ്യം വെടിഞ്ഞാൽ അതിൽനിന്നു പിന്നെ എന്തുകിട്ടും?

സാരാംശം. ചിത്തത്തെ കുറച്ചു ശാന്തമാക്കുക. സൃഷ്ടീയെ മംഗളദൃഷ്ടിയോടേ വീക്ഷിക്കുക, അപ്പോൾ നിങ്ങളുടെ ഹൃദയത്തിൽ എണ്ണമറ്റ അരുവികൾ ഒഴുകിത്തുടങ്ങും.സങ്കൽപ്പങ്ങളുടെ ദിവ്യതാരകങ്ങൾഹൃദയാകാശത്തിൽ തിളങ്ങുവാൻ തുടങ്ങും. കല്ലുകൊണ്ടും മണ്ണുകൊണ്ടുമുള്ള ശുഭവസ്തുക്കൾ കണ്ട്ചിത്തം ശാന്തമാകുമെങ്കിൽ , അന്തദൃഷ്ടിയിലെ കാഴ്ചകൾ കണ്ടിട്ടും അങ്ങിനെയാകാതിരിക്കുമോ? ഒരിക്കൽ ഞാൻ തിരുവിതാംകൂറിൽ പോയിരുന്നു. ഒരു ദിവസം സമുദ്രതീരത്തുചെന്നിരുന്നു. അപാരമായ ആ സമുദ്രം, അതിന്റെ ധൂം ധൂം ഗർജ്ജനം, ,സായാഹ്നസമയം, ഞാൻ സ്തബ്ധനായി, നിശ്ചേഷ്ടനായി. എന്റെ സ്നേഹിതൻ എനിക്ക് അവിടെ, സമുദ്ര തീരത്ത്,കുറെ പഴങ്ങളും മറ്റും തിന്നാൻ കൊണ്ടു വന്നു തന്നു. ആ സമയത്ത് ആ സ്വാത്തികാഹാരം പോലും എനിക്കു വിഷം പോലെ തോന്നി- സമുദ്രത്തിന്റെ ആ ഓം ഓം എന്ന ഗർജ്ജ്നം എന്നെ“മാമനുസ്മരയുദ്ധ്യ ച ”എന്ന ഗീതാവചനം ഓർമ്മപ്പോടുത്തിയിരുന്നു. സമുദ്രം സദാ സ്മരിച്ചുകൊണ്ടിരിക്കുന്നു, കർമ്മവും ചെയ്തുകൊണ്ടിരിക്കുന്നു. ഒരു തിര വന്നു അതുപോയി, മറ്റെന്നു വന്നു. അതിന് ക്ഷണനേരവും വിശ്രമമില്ല. ഈ കാഴ്ച കണ്ട് എന്റെ വിശപ്പും ദാഹവും പറപറന്നു. എന്നാൽ ആ സമുദ്രത്തിൽ അത്രക്കെന്തുണ്ട്? ആ ഉപ്പുവെള്ളത്തിന്റെ തിരയടി കണ്ട് എന്റെ ഹൃദയം ആഹ്ലാദത്താൽ തിരയടിച്ചു വെങ്കിൽ, ജ്ഞാനത്തിന്റെയും പ്രേമത്തിന്റെയും അഗാധസാഗരമാകുന്ന ഹൃദയത്തിൽ അലയടിക്കുമ്പോൾ ഞാൻ എത്രതന്നെ നൃത്തമാടുകയില്ല! വൈദീക ഋഷിയുടെ ഹൃദയത്തിൽ ഇത്തരം സമുദ്രം തന്നെയാണ് അലതല്ലിയിരുന്നത്.

“അന്തഃസമുദ്രേ ഹൃദി അന്തരായുഷി
ഘൃതസ്യ ധാരാ അഭിചാരകശീമി

സമുദ്രാദൂർമ്മിർമ്മധുമാനുദാരൽ"

ഈ ദിവ്യഭാഷയ്ക്ക് ഭാഷ്യമെഴുതി പാവപ്പെട്ട ഭാഷ്യകാരന്മാർ പോലും ദുര്യശസ്സിന്നു വകയുണ്ടാക്കി. എങ്ങിനത്തതാണ് ആ ഘൃത ധാര ? എങ്ങിനത്തതാണ് ആ മധുധാര? എന്റെ അന്തഃസമുദ്രത്തിൽ ഉപ്പുവെള്ളത്തിരകളുയരുമോ? ഇല്ല, ഇല്ല. എന്റെ ഹൃദയത്തിൽ പാൽ, തേൻ, നെയ്യ് ഇവയുടെ അലകളാണടിക്കുന്നതി.

## (പൈതങ്ങൾ ഗുരുക്കൾ)

ഹൃദമാകുന്ന ഈ സമുദ്രം അവലോകനം ചെയ്വാൻ പഠിക്കൂ. കാറകന്നു നീലമായ പുറത്തെ ആകാശം കണ്ടുചിത്തത്തെ നിർമ്മലവും നിർല്ലേപവുമാക്കുക. വസ്തവത്തിൽ ചിത്തത്തിന്റെ ഏകാഗ്രത ഒരു കളിയാണ്. സാധാരണ കാര്യമാണ്. ചിത്തത്തിന്റെ വ്യഗ്രതയാണ്അസ്വാഭാവികവും അനൈസർഗ്ഗികവും. ചെറുപൈതങ്ങളുടെ കണ്ണിലേക്ക് ഉറ്റുനോക്കുക. ചെറുപൈതൽ ഇമവെട്ടാതെ നോക്കികൊണ്ടിരുക്കുന്നതിനിടയിൽ നിങ്ങൾപത്തു പ്രാവശ്യം ഇമവെട്ടിയിരിക്കും. കുട്ടികളുടെ മനസ്സ് പെട്ടന്ന് ഏകാഗ്രമാകും, നാലഞ്ചുമാസമായ പൈതലിന്നു പുറത്തെ പച്ചപിടിച്ച സൃഷ്ടിയെ കാണിച്ചുകൊടുക്കുക.അവൻ ഒരുപോലെ നോക്കിക്കാണുന്നു. പുറത്തെ പച്ചകണ്ടിട്ടാണ് കുട്ടികളുടെ മലം പച്ചനിറമാകുന്നതെന്ന് സ്ത്രീകൾക്കു ഒരു ധാരണയുണ്ട്. അവൻ എല്ലാ ഇന്ദ്രിയങ്ങളെയും കണ്ണാക്കി നോക്കിക്കാണുകയാണെന്നു തോന്നും . ചെറിയ കുട്ടിയുടെ മനസ്സിൽ ഏതൊരു സംഭവത്തിനും വലിയ പിടിയുണ്ടു. ശിക്ഷണ ശാസ്ത്രജ്ഞർ പറയുന്നു, ആദ്യത്തെ രണ്ടു നാലു കൊല്ലം കുട്ടികൾക്ക് ലഭിക്കുന്ന ശിക്ഷണമാണ് യഥാർത്ഥമായ ശിക്ഷണമെന്ന്. നിങ്ങൾ എത്രയെങ്കിലും വിദ്യാപീഠങ്ങളും പാഠശാലകളും സംഘങ്ങളും സ്ഥാപിച്ചു കൊള്ളുക: ആദ്യകാലത്തുകിട്ടുന്ന ശിക്ഷണത്തോളം പിന്നീടൊരിക്കലും കിട്ടുക സാധ്യമല്ല. എനിക്കു ശിക്ഷണവിഷത്തിൽ പരിചയമുണ്ട്. ഈ ബാഹ്യശിക്ഷണത്തിന്റെ പരിണാമം ശൂന്യപ്രായമാണെന്ന് നാൾ ചെല്ലുന്തോറും എനിക്കു ബോധപ്പെട്ടുവരികയാണ്. ആദ്യകാലത്തെ സംസ്ക്കാരം വസ്ത്രലേപമായിച്ചമയുന്നു. പിന്നിടുള്ള ശിക്ഷണം പുറംപൂച്ച്, പുറന്തൊലിയാണെന്നു കരുതുക. സോപ്പു തേച്ചാൽ പുറത്തെ കറ, അഴുക്കുപോ

കും. പക്ഷെ, തോലിന്റെ കറുപ്പുനിറം എങ്ങിനെ പോകും? അതു പോലെ ആദ്യകാലത്തു വന്നുചേരുന്ന സംസ്ക്കാരം മാഞ്ഞുപോവുക പ്രായാസമാണ്.

അപ്പോൾ ഈ ആദ്യത്തെ സംസ്ക്കാരം പ്രബലമാകുന്നതെന്തു കൊണ്ട്? പിന്നിടുള്ള സംസ്ക്കാരം ദുർബ്ബലങ്ങളാക്കുന്നതും എന്തു കൊണ്ട്? ബാല്യത്തിൽ ചിത്തത്തിന്റെ ഏകാഗ്രത നൈസർഗ്ഗികമായിരിക്കുന്നതു കൊണ്ടുതന്നെ. ഏകാഗ്രത വഴിക്കുണ്ടാകുന്ന സംസ്ക്കാരങ്ങൾ പിന്നെ മായില്ല. ചിത്തത്തിന്റെ ഏകാഗ്രതയ്ക്ക് ഇത്ര മഹിമയുണ്ട്. ഈ ഏകാഗ്രത കൈവന്നവന് എന്താണ് അശക്യം?

നമ്മുടെ ജീവിതമാകെ ഇന്ന് കൃത്രിമമായിരിക്കന്നു. നമമുടെ ബാലവൃത്തി മൃതിയടഞ്ഞിരിക്കുന്നു, നഷ്ടമായിരിക്കുന്നു. ജീവതത്തിൽ യഥാർത്ഥമായ, സാരസ്യമില്ല. അതുണങ്ങിപ്പോയിരിക്കുന്നു. നാം വ്യവസ്ഥയില്ലാതെ, തോന്നിയപോലെ നടക്കുന്നു. ഡാർവിൻ സായിപ്പല്ല, നാം തന്നെയാണ് നമ്മുടെ പ്രവൃത്തികൊണ്ട് മനുഷ്യരുടെ പൂർവ്വജർ വാനരരായിരുന്നുവെന്നു തെളിയിക്കുന്നത്.

ചെറിയ കുട്ടി വിശ്വാസശീലനാണ്. അമ്മ പറഞ്ഞതെന്തോ അതാണവന്നു പ്രമാണം. അവന്നു പറഞ്ഞുകൊടുക്കുന്ന കഥകളൊന്നും അവൻ നുണയാണെന്നു കരുതുന്നില്ല. കാക്ക പറഞ്ഞു, കിളി പറഞ്ഞു എന്നിതെല്ലാം അവന്നു സത്യമായി തോന്നുന്നു. കുട്ടികളുടെ ഈ മംഗളവൃത്തികാരണം അവർക്ക് ഏകാഗ്രത വേഗത്തിൽ ഉണ്ടായിത്തിരുന്നു.

## (അഭ്യാസം, വൈരാഗ്യം, ശ്രദ്ധ)

താല്പര്യമില്ലാതാണ്: ധ്യാനയോഗത്തിനു ചിത്തത്തിന്റെ ഏകാഗ്രതയും ജീവിത പരിമിതിയും ശുദ്ധമായ സാമ്യദൃഷ്ടിയും വേണം. ഇതിനു പുറമേ വേറെ രണ്ടു സാധനകൂടി പറയുന്നുണ്ട്- വൈരാഗ്യവും അഭ്യാസവും. ഒന്നു വിധ്വംസകമാണ്, മറ്റേതു വിധായകവും, വയലിൽ കള പറിച്ചു കളയുന്നത് വിധ്വംസകകർമ്മമാണ്. ഇതത്രേ വൈരാഗ്യമെന്നു പറയുന്നത്. അതിൽ വിത്തു വിതയ്ക്കൽ വിധായകകർമ്മമാണ്. മനസ്സിൽ സദ്വിചാരങ്ങൾ വീണ്ടുംവീണ്ടും ചിന്തിക്കുക എന്നത് അഭ്യാസമാണ്. വൈരാഗ്യം വിധ്വംസകക്രിയയാണ്, അഭ്യാസം വിധായകവും.

ഇനി വൈരാഗ്യം വരുന്നതെങ്ങിനെ ? മാങ്ങമധുരമുള്ളതാണെന്ന് നാം പറയുന്നു. എന്നാൽ ഈ മാധൂര്യം മാങ്ങയിൽ മാത്രമാരിക്കുന്നതാണോ? അല്ല, വെറും മാങ്ങയിൽ ഇരിയ്ക്കുന്നതല്ല.നാം നമ്മുടെ ആത്മാവിന്റെ മാധുര്യം ഒരു വസ്തുവിൽ കലർത്തുമ്പോൾ ആ വസ്തു മധുരമായിതോന്നുന്നു. അതിനാൽ അകത്തെ മാധുര്യം ആസ്വദിയ്ക്കാൻ പഠിക്കു. കേവലം ബാഹ്യവസ്തുക്കളിൽ മാധുര്യമില്ല,നേരെമറിച്ച് 'രസാനാം രസതമ'മായ മധുരഗാനം – ആത്മാവ്– എന്റെ പക്കലുണ്ട്, അതിനെ അപേക്ഷിച്ചാണ് മധുവസ്തുക്കൾക്ക് മാധുര്യം ലഭിച്ചത്. ഇത്തരം ഭാവനകൾ പുലർത്തിയാൽ മനസ്സിൽ വൈരാഗ്യത്തിന്ന് പ്രവേശം കിട്ടും. സീതാമാതാവ് ഹനുമാന് മുത്തുമാല സമ്മാനിച്ചു. ഹനുമാൻ മുത്തുകൾ ചവച്ചു നോക്കി വലിച്ചെറിഞ്ഞു. അവയിലെങ്ങും അദ്ദേഹം രാമനെ കണ്ടില്ല,രാമൻ അദ്ദേഹത്തിന്റെ ഹൃദയത്തിൽ അയിരുന്നു. ആ മുത്തുകൾക്ക് ലോകം ലക്ഷം ഉറുപ്പികപോലും കൊടുക്കും!

ധ്യാനയോഗം വർണ്ണിക്കുമ്പോൾ ഭഗവാൻ ആരംഭത്തിൽത്തന്നെ വളരെ മഹത്വമുള്ള ഒരു കാര്യം പറഞ്ഞിട്ടുണ്ട്. അതിതാണ്: " എന്റെ ഉദ്ധാരണത്തിനു ഞാൻ തന്നെ വേണം.ഞാൻ മുന്നോട്ടു പോകും. ഞാൻ ഉയരത്തിൽ പറക്കും. ഈ മനുഷ്യദേഹത്തിൽ ഞാൻ അതേ പടി കിടക്കില്ല. ഈശ്വരന്റെ അടുത്തുപോകാൻ സഹായം ചെയ്തു പ്രയത്നിക്കും" എന്നദൃഢസങ്കല്പം വേണം.

ഇതെല്ലാം കേട്ട് അർജ്ജുനന്റെ മനസ്സിൽ ശങ്ക തോന്നി, " ഭഗവാനേ, ഇപ്പോൾഞങ്ങൾക്കു പ്രയമായി. കുറച്ചു ദിവസത്തിനകം ഞങ്ങൾ മരിക്കും. അപ്പോൾ ഈ സാധനകൊണ്ട് എന്തു പ്രയോജനം?" ഭഗവാൻ പറഞ്ഞു, "മൃത്യു എന്നു വെച്ചാൽ നീണ്ട ഉറക്കമാണ്." നിത്യവുംകർമ്മംചെയ്ത് നാം ഏഴെട്ടു മണിക്കൂർ ഉറങ്ങുന്നുണ്ട്. ഈ ഉറക്കത്തെ വല്ലവരും ഭയപ്പെടുന്നുണ്ടോ? മറിച്ച്, ഉറക്കം വന്നില്ലെങ്കിലോ, ചിന്തയായി. എപ്രകാരം ഉറക്കം ആവശ്യമാണോ ,അപ്രകാരം മരണവും ആവശ്യമാണ്. ഉറക്കത്തിൽ മിന്നുണന്ന് നാം എപ്രകാരം സ്വന്തം പ്രവൃത്തിയാരംഭിക്കുന്നുവോ, അപ്രകാരം മരണാനന്തരവും ആദ്യത്തെ ഈസാധനയെല്ലാം നമുക്കുപയോഗമാകും.

ജ്ഞാനദേൻ 'ജ്ഞാനേശ്വരി' യിൽ ഈ സന്ദർഭത്തെപ്പറ്റി എഴു

തിയ ഓവികളിൽ തന്റെ ആത്മചരിതം തന്നെയാണ് എഴുതിയിട്ടു ള്ളതെന്നു തോന്നുന്നു.

*"ബാലപണീം ച സർവ്വജ്ഞതാ പരൂ തയാതേ,"
" സകല ശാസ്രേം സ്വയംഭേം നിഘതീ മുഖേം"

തുടങ്ങിയ ചരണങ്ങളിൽ ഇതത്രേ കാണുന്നത്. പൂർവ്വജന്മാഭ്യാസം നിങ്ങളെ വളിച്ചുകൊണ്ടു പോകുന്നു. ചിലരുടെ ചിത്തം വിഷയങ്ങളുടെ നേർക്ക് പോകുന്നേ ഇല്ല. മോഹം എങ്ങിനെയുണ്ടാവുന്നു എന്ന് അവർക്ക് അറികയേ ഇല്ല. കാരണം പൂർവ്വജന്മത്തിൽ അവരുടെ ആ സാധന പൂർത്തിയായിരിക്കും.

" നഹി കല്യാണകൃൽകശ്ചിദ്ദുർഗ്ഗതിം താത ഗച്ഛതി"

ശൂഭമാർഗ്ഗത്തിൽ ചരിക്കുന്ന മനുഷ്യന്റെ ശ്രമം തെല്ലും വ്യർത്ഥമാകുന്നില്ല. ഇത്തരം ശ്രദ്ധയാണ് അവസാനം വിധിച്ചിട്ടുള്ളത്. അപൂർണ്ണമായതെന്തും അവസാനം പൂർണ്ണമാവുകതന്നെ ചെയ്യും . ഭഗവാന്റെ ഈ ഉപദ്ദേശത്തിന്റെ സാരം ഗ്രഹിച്ചു സ്വജീവിതത്തെ സാർത്ഥകമാക്കക.

ഞായറാഴ്ച, 27-3-'32

ഏഴാമധ്യായം

# പ്രപത്തി അഥവാ ഈശ്വരനിൽ ശരണപ്രാപ്തി

(ഭക്തിയുടെ ശൂഭദർശനം)

സഹോദരരേ, അർജ്ജുനന്റെ മിമ്പിൽ സ്വധർമ്മപാലനപ്രശ്നം വന്നുപെട്ടപ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ തന്റേത് അന്യന്റേത് എന്ന വ്യാമോഹം ഉളവായി: അദ്ദേഹം സ്വധർമമച്രണത്തിൽ നിന്ന് ഒഴിയുവാൻ ശ്രമിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ഈ വൃഥ മോഹം ഒന്നാമധ്യായത്തിൽ കാണിച്ചു. ആ മോഹംനിരസിച്ചു കൊണ്ടാണ്. രണ്ടാമധ്യായത്തിന്റെ ആരംഭം . അവിടെ മൂന്നു സിദ്ധാന്തം പറഞ്ഞു: (1) ആത്മാവ് മരണമറ്റതും സർവ്വത്ര വ്യാപ്തവുമാണ്, (2) ദേഹമാണ് നശ്വരം, (3) സ്വധർമ്മത്യാഗം ഒരിക്കലും

ചെയ്യരുത്. കൂടത്തന്നെ ഈ സിദ്ധാന്തങ്ങളെ പ്രായോഗികമാക്കാനുതകുന്ന കർമ്മഫലത്യാഗത്തിന്റെ ആ യുക്തിയും പറഞ്ഞുതന്നു. ഈ കർമ്മയോഗത്തെ വിവരിക്കുമ്പോൾ അതിൽ നിന്നും കർമ്മം, വികർമ്മം, അകർമ്മം എന്ന വസ്തുക്കൾ ഉണ്ടായി. കർമ്മ-വികർമ്മങ്ങളുടെ സംഗമത്താൽ ഉളവാകുന്ന രണ്ടുതരം അകർമ്മം അഞ്ചാമധ്യായത്തിൽ നാം കണ്ടു. ആറാമധ്യായത്തിൽ പലതരമ വികർമ്മങ്ങൾ വിവരിക്കാൻ തുടങ്ങിയിരിക്കയാണ്. ആറാമധ്യായത്തിൽ സാധനക്കാവശ്യമായ ഏകാഗ്രതയുടെ മഹത്വം പറഞ്ഞു.ഇന്ന് ഏഴാമധ്യായമാണ്. ഈ അധ്യായത്തിൽ വികർമ്മത്തിന്റെ പുതിയൊരു ഭവ്യഭവനം തുറന്നിട്ടിരിക്കുന്നു.സൃഷ്ടിദേവിയുടെ മന്ദിരത്തിൽ, ഒരു വിശാലവനത്തിൽ, നാനാതരം മനോഹരകാഴ്ചകൾ കാണുംപോലെയുള്ള അനുഭവമാണ് ഗീതാഗ്രന്ഥത്തിലുള്ളത്. ആറാമധ്യായത്തിൽ ഏകാഗ്രതയുടെ ഭവനം കണ്ടു. അനു വേറൊരു ഭവനത്തിൽ പ്രവേശിക്കാം.

ആ ഭവനം തുറക്കുന്നതിനുമുമ്പേ ഭഗവാൻ ഈ മോഹകാരണമായ ജഗദ്രചനയുടെ രഹസ്യം മനസ്സിലാക്കി തരുന്നു. ചിത്രകാരൻ ഒരേതരം കടലാസ്സിൽ ഒരേ തൂലികകൊണ്ട് നാനാതരം ചിത്രങ്ങൾ വരയ്ക്കുന്നു. വീണവായിക്കുന്നവൻ ഏഴേഏഴുസ്വരം കൊണ്ട് അനേകരാഗങ്ങൾ ആലപിക്കുന്നു. ഭാഷയിലെ അൻപത്തിരണ്ടക്ഷരത്തിന്റെ സഹായത്താൽ നാം പലവിധവിചാരങ്ങളും ഭാവനകളുംപ്രകടിപ്പിക്കുന്നു. സൃഷ്ടിയിൽ അനന്തവസ്തുക്കളും അനന്തവൃത്തികളും കാണുന്നുണ്ട്. എന്നാൽ അകത്തും പുറത്തുമുള്ള ഈ സൃഷ്ടിയാകെ ഒരൊറ്റ അഖണ്ഡാത്മാവും ഒരൊറ്റ അഷ്ടധാ പ്രകൃതിയും എന്ന രണ്ടു വസ്തിക്കളിൽനിന്നുണ്ടായതാണ്. ക്രോധിയുടെ ക്രോധം പ്രേമിയുടെ പ്രേമം ദുഃഖിന്റെ ക്രന്ദനം, ആനന്ദിതന്റെ ആനന്ദം , അലസന്റെ നിദ്രാഭിലാഷം, ഉദ്യമശീലന്റെ കർമ്മസ്ഫുരണം, ഇവ യെല്ലാം ഒരേ ഒരുചൈതന്യശക്തിയുടെ കളിയാണ്. പരസ്പര വിരുദ്ധങ്ങളായ ഈ ഭാവനകളുടെ ഉള്ളിൽ ഇങ്ങുനിന്നങ്ങോളം ഒരേ ചൈതന്യമാണ് നിറഞ്ഞിരിക്കുന്നത്. ഉള്ളിലെ ചൈതന്യം ഒന്നുതന്നെ. അതുപോലെ ബാഹ്യാവരണത്തിന്റെ സ്വരുപവും ഏതാണ്ടൊന്നു തന്നെ. ചൈതന്യമയമായ

ആത്മാവ്, ജഡപ്രകൃതിഎന്നീരണ്ടു വസ്തുക്കളിൽ നിന്നാണ് എല്ലാ സൃഷ്ടിയും ഉണ്ടായതെന്ന് ആരംഭത്തിലേ ഭഗവാൻ പറയുന്നു.

ആത്മാവും ദേഹവും, പരാപ്രകൃതിയും അപരാപ്രകൃതിയും, സ ർവ്വത്ര ഒന്നുതന്നെ, എന്നിട്ടും മനുഷ്യൻ മോഹത്തിൽവീഴുന്നതെ ന്തുകൊണ്ട്? ഭേദം കാണുന്നതെന്തുകൊണ്ട്? പ്രേമമുള്ള മനുഷ്യ ന്റെ മുഖം മധുരമായിതോന്നുന്നു. മറ്റൊരുവന്റെ മുഖം കണ്ടാൽ മനസ്സു മടുക്കുന്നു. ഒരാളെ കാണാനും മറ്റവനെ കാണാതെ കഴി ക്കാനും തോന്നാൻ കാരണമെന്ത്? ഒരേ പെൻസിൽ ഒരേ കടലാസ്സ്, ഒരേ ചിത്രകാരൻ – എന്നാൽ നാനാചിത്രങ്ങളിൽ നിന്നും നാനാ ഭാവങ്ങളാണ്പ്രകടമാകുന്നത്. ഇതു ചിത്രകാരന്റെ കുശലതയത്രേ. ചിത്രകാരന്റെയും വീണക്കാരന്റെയും , വിരലുകളിൽ, നിങ്ങളെ കര യിക്കാനും ചിരിപ്പിക്കാനും പോന്ന ഒരു കുശലതയുണ്ട്. ഈ മിടു ക്കെല്ലാം അയാളുടെ വിരലുകളിലാണ്.

ഈയാൾ അടുത്തിരിക്കട്ടെ. അയാൾ അകന്നിരിക്കട്ടെ: ഇതെന്റെ , അതു പരന്റെ ഇങ്ങനെ മനസ്സിലുദിക്കുന്ന വിചാരങ്ങൾക്കും, തന്മൂലം മനുഷ്യൻ സന്ദർഭവശാൽകർത്തവ്യത്തിൽ നിന്ന് ഒഴിഞ്ഞു മാറാൻ നോക്കുന്നതിന്നും കാരണം മോഹമാണ്. ഈ മോഹത്തിൽ നിന്ന് രക്ഷപ്പെടണമെങ്കിൽ, സൃഷ്ടികർത്താവിന്റെ കൈവിരുതിലെ രഹസ്യം മനസ്സിലാക്കണം. ബൃഹദാരണ്യകോപനിഷത്തിൽ പോരു മ്പറയെ ഉദാഹരിച്ചിരിക്കുന്നു. ഒരേപെരുമ്പറയിൽ നിന്നു നാനാ നാദങ്ങൾ പുറപ്പെടുന്നു. ചിലനാദങ്ങൾ കൊണ്ട് ഞാൻ ഭീതനാകു ന്നു, ചിലതു കേട്ടു ഞാൻ നൃത്തമാടുന്നു. ഈ ഭാവങ്ങളെയെല്ലാം ജയിക്കണമെങ്കിൽ, പെരുമ്പറയടിക്കുന്നവനെ പിടികൂടണം.അയാ ളെ പിടികിട്ടിയാൽ സർവ്വനാദവും പിടിയിലകപ്പെടും. ഭഗവാൻ ഒരേവാക്യത്തിൽ പറയുന്നു." മായയെ തരണം ചെയ്യണമെന്നു ള്ളവർ എന്നെ ശരണം പ്രാപിക്കണം."

*"എന്നെ സർവ്വഭാവേന ഭജിക്കുന്നവർ മാത്രമേ മായാലീല തര ണം ചെയ്യുന്നുള്ളു. അവർക്ക് ഇക്കരെയുള്ള മായാജാലം വറ്റിക്കഴി ഞ്ഞു."

അപ്പോൾ ഈ മായ ഏതാണ്? മായയെന്നാൽ പരമേശ്വരന്റെ ശക്തി, അദ്ദേഹത്തിന്റെ കല, അദ്ദേഹത്തിന്റെ കുശലത. ആത്മാവും

പ്രകൃതിയും, അഥവാ ജൈനരുടെ ഭാഷയിൽ ജീവനും അജീവനും ആകുന്ന വസ്തുക്കളിൽ നിന്നു വിവിധ വർണ്ണത്തിലുള്ള ഈ സൃഷ്ടി രചിച്ചവന്റെ ആ ശക്തി, ആ കലതന്നെയാണ് മായ. ജയിലിൽ ഒരേ ധാന്യം കൊണ്ടുള്ള ആ റൊട്ടിയും സർവ്വരസമായ ആ പരിപ്പും ഉള്ളതുപോലെത്തന്നെയാണ് ഒരേ ഒരു അഖണ്ഡാത്മാവും ഒരേ അഷ്ഠധാ ശരീരവും എന്നു മനസ്സിലാക്കുക. അവകൊണ്ടു പരമേശ്വരൻ നാനാതരം വസ്തുക്കൾ ചമയ്ക്കുന്നു. നാം ഈ വസ്തുക്കൾ കണ്ടു പരസ്പരവിരുദ്ധങ്ങളും ഗുണ ദോഷാത്മകങ്ങളുമായ പലേഭാവങ്ങളും അനുഭവിക്കുന്നു.ഇതിനപ്പുറം കടന്നു നേരായ ശാന്തി അനുഭവിക്കണമെങ്കിൽ ഈ വസ്തുക്കളുടെ നിർമ്മാതാവിനെ ചെന്നു പിടിക്കണം, അയാളുമായി പരിചയപ്പെടണം. അയാളുമായി പരിചയപ്പെട്ടാൽ മാത്രമേ ഭേദജനകമാവും. ആസക്തിജനകവുമായ ഈ മോഹത്തെ അകറ്റുവാൻ കഴിയൂ.

ആ ഈശ്വരനെ മനസ്സിലാക്കുവാനുള്ള മഹത്തായൊരു സാധനം, ശ്രേഷ്ഠമായൊരു വികർമ്മം, പറയാനായി ഏഴാമദ്ധ്യായത്തിൽ ഭക്തിയുടെ ഭവ്യഭവനം തുറന്നിട്ടിരിക്കുന്നു. ചിത്തശുദ്ധിയ്ക്കു യജ്ഞാദനങ്ങൾ, ജപതപസ്സുകൾ, ധ്യാനധാരണകൾ മുതലായ അനേകം വികർമ്മങ്ങൾ പറഞ്ഞിട്ടുണ്ട്; എന്നാൽ ഞാൻ ഈ സാധനകളെ സോഡ, സോപ്പ്, ഉറിഞ്ചിക്കായ ഇവയോടുപമിക്കുന്നു. ഭക്തിയെ വെള്ളമെന്നും പറയുന്നു. സോഡയും, സോപ്പും ഉറിഞ്ചിക്കായും സ്വച്ഛത വരുത്തുന്നവതന്നെ; പക്ഷെ വെള്ളമില്ലാതെ അവയുടെ പണി നടക്കില്ല. വെള്ളമില്ലെങ്കിൽ അവകൊണ്ടെന്തുമെച്ചം? സോഡയും , സോപ്പും ഉറിഞ്ചിക്കായുമില്ല, വെള്ളം മാത്രമേ ഉള്ളു എന്നിരിയ്ക്കട്ടെ, എന്നാലും അഴുക്കുകളയാം. ആ വെള്ളത്തോടൊപ്പം ഈ പദാർത്ഥങ്ങളുമുണ്ടായാൽ ‘അധികസ്യ അധികം ഫലമാകും; അപ്പോൾ പാലിൽ പഞ്ചസാരയും കലർന്നുവെന്നു പറയാം. യജ്ഞം, യാഗം, ധ്യാനം, തപം ഇവയിലെല്ലാം ഹൃദയബന്ധമില്ലെങ്കിൽ ചിത്തശുദ്ധിയുണ്ടാവുന്നതെങ്ങിനെ? ഹൃദയബന്ധമുണ്ടാവുക എന്നുവെച്ചാൽ ഭക്തി.

എല്ലാതരം സാധനകൾക്കും ഭക്തി കൂടിയേ തീരു ഭക്തി ഒരു സാർവ്വഭൌമോപായമാണ്. ശുശ്രൂഷാ ശാസ്ത്രം പഠിച്ച് ഉപചാര

ജ്ഞാനം നേടിയ ഒരാൾ ആതുര ശുശ്രൂഷയിലേർപ്പെടുന്നു. എന്നാൽ അയാളുടെ മനസ്സിൽ സേവന ഭാവമില്ലെങ്കിൽ, പറയൂ, യഥാർത്ഥ സേവനം നടക്കുന്നതെങ്ങനെ? കാള നല്ലപോലെ തടിച്ചു കൊഴുത്തിരിയ്ക്കുന്നു; പക്ഷെ, അതു വണ്ടിവലിയ്ക്കാൻ ഇച്ഛിയ്ക്കുന്നേ ഇല്ലെങ്കിൽ, വണ്ടിക്കു പൂട്ടിയാൽ കിടന്നുകളയും, വണ്ടി വല്ല കുണ്ടിലും കൊണ്ടുപോയി മറിച്ചു എന്നുവരാം. ഹൃദയബന്ധമില്ലാതെ ചെയ്ത കർമ്മം കൊണ്ടു തുഷ്ടിയുമുണ്ടാവില്ല, പുഷ്ടിയുമുണ്ടാകയില്ല.

## (ഭക്തികൊണ്ട് വിശുദ്ധമാ യആനന്ദമുണ്ടാവും)

ഈ ഭക്തിയുണ്ടായാൽ, ആ മഹാനായ ചിത്രകാരന്റെ കല നമുക്കു കാണാറാവും. അയാളുടെ കയ്യിലെ ആ തൂലിക കാണാറാവും. ആ അരുവിയുടെ ഉറവും അവിടുത്തെ അപൂർവ്വ മാധുര്യവും ഒരിക്കൽ ആസ്വദിച്ചാൽപ്പിന്നെ ബാക്കി രസമെല്ലാം തുച്ഛവും നീരസവുമായി തോന്നും. ശരിയ്ക്കുള്ള വാഴപ്പഴം തിന്നവൻ മരംകൊണ്ടുണ്ടാക്കിയ ചായം തേച്ച വാഴപ്പഴം കിട്ടിയാൽ അതു കയ്യിലെടുത്തു. ‘എന്തു ചന്തം!’ എന്നു പറഞ്ഞ് ഒരിടത്തു വെയ്ക്കുകയേ ഉള്ളു ശരിയ്ക്കുള്ള പഴത്തിന്റെ സ്വാദറിഞ്ഞിട്ടുള്ളതുകൊണ്ട് അയാൾക്ക് ആ കൃത്രിമപ്പഴത്തിൽ ഒരുത്സാഹവും തോന്നില്ല. അതുപോലെ ശരിയ്ക്കുള്ള ഉറവിന്റെ രസമറിഞ്ഞവൻ പുറത്തെ പനിനീർ സർബത്തിൽ കൊതി വെയ്ക്കുകയില്ല.

ഒരു തത്ത്വജ്ഞാനിയോടു ജനങ്ങൾ പറഞ്ഞു, “ സ്വാമീ, പോവാം, ഇന്നു നഗരത്തിൽ വലിയ ദീപാലങ്കാരമുണ്ട്.” തത്ത്വജ്ഞാനി പറഞ്ഞു, “എന്താണീ ദീപാലങ്കാരം? ഒരു വിളക്ക്, പിന്നെ രണ്ടാമതൊന്ന്, പിന്നെ മൂന്നാമതൊന്ന്. ഇപ്രകാരം ലക്ഷം, പത്തുലക്ഷം, കോടി അങ്ങിനെ വേണ്ടത്ര കൂട്ടാം. മനസ്സിലായി. നിങ്ങളുടെ ദീപാലങ്കാരം.” ഗണികപ്പട്ടികയിൽ 1+ 2+ 3 എന്നിങ്ങനെ അവസാനിയ്ക്കാതെ പോവും. സംഖ്യകൾ തമ്മിലുള്ള അന്തരം മനസ്സിലായാൽപ്പിന്നെ എല്ലാ സംഖ്യകളും എഴുതേണ്ട ആവശ്യമില്ല. അതുപോലെ ആ വിളക്കുകൾ ഒന്നിനുശേഷം ഒന്നായി വെച്ചിരിയ്ക്കുന്നു. ഇതിലത്ര ഭ്രമിയ്ക്കാനെന്തുള്ളു? പക്ഷേ മനുഷ്യന്ന് അത്തരം ആനന്ദം പ്രിയമാണ്. അയാൾ നാരങ്ങ കൊണ്ടുവരും. പഞ്ചസാര കൊണ്ടു

വരും, അവ വെള്ളത്തിൽ കലക്കും. എന്നിട്ടു ബഹുരുചി തോന്നിയിട്ടു പറയും, "ആഹ! എത്ര നല്ല നാരങ്ങ വെള്ളം!" നാവിനു രുചിനോക്കുകയല്ലാതെ മറ്റെന്തുപണി? ഇത് ഇതിൽ ചേർക്കുക, അത് അതിൽ ചേർക്കുക, ഇങ്ങിനെ രുചി നോക്കുന്നതിലാണ് നാവിന്റെ ആനന്ദമെല്ലാം. കുട്ടിക്കാലത്തൊരിക്കൽ ഞാൻ സിനിമ കാണാൻ പോയി. കൂടെ ഒരു വിരിപ്പും കൊണ്ടുപോയിരുന്നു. ഉറക്കം വന്നാൽ കിടന്നുറങ്ങാമല്ലോ. തിരശീലയിന്മേൽ കണ്ണഞ്ചിക്കുന്ന അഗ്നിചിത്രങ്ങൾ കണ്ടു തുടങ്ങി. രണ്ടു നാലു മിനിട്ട് അതു കണ്ടപ്പോഴേയ്ക്കും എന്റെ കണ്ണുകടഞ്ഞു. കളി കഴിഞ്ഞാൽ വിളിക്കണമെന്നേല്പിച്ച് ഞാനെന്റെ വിരിപ്പിൽ കിടന്നുറങ്ങി. രാത്രി പുറത്തു തുറന്ന സ്ഥലത്തിരുന്ന് ആകാശത്തെ ചന്ദ്രതാരകങ്ങളെ നോക്കുന്നതു വിട്ട്, പ്രശാന്തമായ സൃഷ്ടിയിലെ ആ പവിത്രമായ ആനന്ദം വിട്ട്, ആ ഇടുങ്ങിയ തിയറ്ററിലെ തീപ്പാവകളുടെ നൃത്തം കണ്ട് ആളുകൾ കൈകൊട്ടുന്നു! എനിക്കിതൊന്നും മനസ്സിലാവുന്നേ ഇല്ല.

മനുഷ്യൻ ഇത്ര നിരാനന്ദനായതെങ്ങിനെ? പാവം ആ നിർജ്ജീവികളായ പാവകളെ നോക്കി വല്ലപാടും കുറച്ച് ആനന്ദമുൾക്കൊള്ളുന്നു. ജീവിതത്തിൽ ആനന്ദമില്ലാതായിട്ടു കൃത്രിമമായ ആനന്ദം തേടുന്നു. ഒരിക്കൽ ഞങ്ങളുടെ അയൽപക്കത്ത് നിന്ന് ഒരു കൊട്ടു കേട്ടു. ഞാൻ ചോദിച്ചു, "ഇതെന്തു കൊട്ടാണ്?" ആരോ പറഞ്ഞു, "അവിടെ കുട്ടിയുണ്ടായിരിക്കുന്നു." ലോകത്തിൽ നിങ്ങളൊരാൾക്കു മാത്രമാണോ കുട്ടിയുണ്ടായത്, എനിക്കു കുട്ടിയുണ്ടായി എന്നു കൊട്ടിയറിയിക്കാൻ? കുട്ടിയുണ്ടായെന്നും പറഞ്ഞു ആട്ടവും ചാട്ടവും പാട്ടും! ഇതെല്ലാം ബാലിശമല്ലാതെ മറ്റെന്താണ്? ആനന്ദത്തിനു ക്ഷാമം ബാധിച്ചതു പോലെ തോന്നുന്നു. ക്ഷാമകാലത്ത് എവിടെയെങ്കിലും കുറച്ച് അരിമണി കാണുമ്പോഴേക്ക് ആളുകൾ തിങ്ങി കൂടുംപോലെ, കുട്ടിയുണ്ടായാലും സർക്കസ്സു വന്നാലും ആനന്ദത്തിനു വിശന്നു വലയുന്ന ആളുകൾ തുള്ളിച്ചാടുന്നു.

ഇതാണോ വാസ്തവമായ ആനന്ദം? സംഗീതത്തിന്റെ അലകൾ കാതിൽ കടന്നു തലച്ചോറിനെ മർദ്ദിക്കുന്നു. രൂപം കണ്ണിലൂടെ കടന്നു തലച്ചോറിനെ മർദ്ദിക്കുന്നു. ഈ മർദ്ദനങ്ങൾ കൊണ്ടാണ് പാവങ്ങൾ ആനന്ദം നേടുന്നത്. ചിലർ പുകയില പൊടിച്ചു മൂക്കിൽ

ക്കയറ്റുന്നു. ചിലർ അതു ബീഡിയാക്കി വായിൽ തിരുകുന്നു. ആ പൊടിയുടെയും ആ പുകയുടെയും മർദ്ദനമേറ്റാൽ അവർക്ക് ആനന്ദത്തിന്റെ ഭാണ്ഡം കിട്ടിയ പോലായി ! ഒരു ബീഡിക്കുറ്റി കിട്ടിയാൽ അവരുടെ ആനന്ദത്തിന്നതിരില്ലാതാവുന്നു. ടോൾസ്റ്റോയി എഴുതുന്നു, "ആ സിഗററ്റിന്റെ ലഹരിയിൽ ഒരാൾ മറ്റൊരാളെ കൊല്ലാനും മടിയ്ക്കില്ല." ഒരുതരം മദം തന്നെയാണത്.

മനുഷ്യൻ ഇത്തരം ആനന്ദത്തിൽ മുഴുകുന്നതെന്തുകൊണ്ട്? കാരണം, അവന്നു ശരിയായ ആനന്ദത്തിന്റെ വിവരമില്ല. മനുഷ്യൻ നിഴലിൽ ഭ്രമിക്കുന്നു. അവനിന്ന് അഞ്ചു ജ്ഞാനേന്ദ്രിയങ്ങളുടെ ആനന്ദമേ അനുഭവിക്കുന്നുള്ളു. നയനേന്ദ്രിയമില്ലെന്നിരിക്കട്ടെ, ലോകത്തിൽ ഇന്ദ്രിയങ്ങൾക്ക് നാല് ആനന്ദമേ ഉള്ളുവെന്നു കരുതും. നാളെ ചൊവ്വാഗ്രഹത്തിൽ നിന്ന് ആറിന്ദ്രിയമുള്ള ആരെങ്കിലും ഇറങ്ങിവന്നാൽ, അഞ്ചിന്ദ്രിയങ്ങൾ മാത്രമുള്ള ഈ പാവങ്ങൾ ഖേദിച്ചു കരഞ്ഞു വിലപിയ്ക്കും, "ഈയാളുമായി വെച്ചു നോക്കുമ്പോൾ ഞങ്ങൾ എത്ര മോശക്കാരാണ്!"

ഈ അഞ്ചിന്ദ്രിയങ്ങൾക്കുണ്ടോ സൃഷ്ടിയുടെ മുഴുവൻ അർത്ഥവും മനസ്സിലാവുന്നു? ഈ അഞ്ചു വിഷയങ്ങളിൽ നിന്നു തന്നെ ഒരു തിരഞ്ഞെടുപ്പു നടത്തി അവയിൽ മാത്രമേ മനുഷ്യൻ രമിക്കുന്നുള്ളു. കഴുതയുടെ കരച്ചിൽ ചെവിക്കൊണ്ടാൽ അവൻ ചോദിക്കുന്നു, എന്തൊരു കെട്ട ഒച്ചയാണീവരുന്നത്. അതുപോലെ നിങ്ങളെ കാണുന്നത് ആ കഴുതയ്ക്കും കെട്ടതായി തോന്നിക്കൂടേ? ആ ഒച്ചകൊണ്ട് നിങ്ങൾക്ക് അസുഖമുണ്ടാവാം. നിങ്ങളെക്കൊണ്ട് മറ്റുള്ളവർക്ക് ഉപദ്രവമൊന്നുമുണ്ടാവുന്നില്ലേ? പക്ഷേ, കഴുതയുടെ കരച്ചിൽ കൊള്ളരുതാത്തതാണെന്നു നിശ്ചയിച്ചിരിക്കുന്നു. ഞാൻ ബറോഡാ കാളേജിലായിരുന്ന കാലത്ത് ഒരിയ്ക്കൽ ചില യൂറോപ്യൻ ഗായകന്മാർ അവിടെ വന്നു. അവർ ഉത്തമഗായകന്മാർ തന്നെ. സ്വന്തം നിലക്ക് വൈദഗ്ധ്യം കാട്ടുകയും ചെയ്തു. പക്ഷേ, അവിടെ നിന്ന് ഓടിപ്പോകാനെന്തുവഴി എന്നാണ് ഞാൻ നോക്കിയിരുന്നത്. കാരണം, എനിക്ക് അത്തരം പാട്ടുകേട്ടു ശീലമില്ല. ഞാൻ അവരെ തോല്പിച്ചു. നമ്മുടെ നാട്ടിലെ പാട്ടുകാർ അവിടെച്ചെന്നാൽ ഒരു പക്ഷേ, അവിടെ അവരും തോറ്റുപോയേയ്ക്കാം. സംഗീതം കൊണ്ട്

ഒരാൾക്ക് ആനന്ദമുണ്ടാവുമ്പോൾ വേറൊരാൾക്കുണ്ടാവുന്നില്ല ഇതിന്റെ സാരം: ഇതു നേരായ ആനന്ദമനുഭവിക്കുന്നതുവരെ നാം ഈ വ്യാജമായ ആനന്ദത്തിൽ ചാഞ്ചാടിക്കൊണ്ടിരിക്കും. ശരിയായ പാൽ കിട്ടാതിരുന്നേടത്തോളം കാലം അശ്വത്ഥാമാവ് അരി മാവു കലക്കിയതാണത്രേ പാലെന്നുവെച്ചു കുടിച്ചിരുന്നത്. ഇതിൻവണ്ണം നേരായ സ്വരൂപം അറിയുമ്പോൾ അതിന്റെ ആനന്ദം അനുഭവിക്കുമ്പോൾ, മറ്റെല്ലാം നീരസമായിത്തീരും.

ഈ ആനന്ദം അറിവാനുള്ള ഉൽകൃഷ്ടമായ മാർഗ്ഗമത്രേ ഭക്തി. ഈ വഴിക്കു സഞ്ചരിച്ചാൽ ക്രമേണ ഈശ്വരന്റെ കുശലത മനസ്സിലാവും. ഈ ദിവ്യസങ്കല്പം വരുമ്പോൾത്തന്നെ മറ്റെല്ലാ സങ്കല്പങ്ങളും തനിയേ അലിഞ്ഞുപോകും. പിന്നെ ക്ഷുദ്രാകർഷണങ്ങൾ നിലനില്ക്കില്ല. പിന്നെ ലോകത്തിൽ ഒരേ ആനന്ദം നിറഞ്ഞിരിക്കുന്നതു കാണാം. മിഠായിക്കടകൾ പലതുമുണ്ടാവും. എന്നാൽ മിഠായികളെല്ലാം ഒരേ തരം തന്നെ. യഥാർത്ഥവസ്തു കയ്യിൽ കിട്ടാതിരിക്കുന്നേടത്തോളം കാലം നാം തത്തി നടക്കുന്ന കിളികളെപ്പോലെ അവിടുന്നും ഇവിടുന്നുമായി ഓരോന്നു കൊത്തിക്കൊറിച്ചുകൊണ്ടിരിക്കും. രാവിലെ ഞാൻ തുളസീരാമായണം വായിക്കുകയായിരുന്നു. വിളക്കിന്നടുത്തു പാറ്റകൾ വന്നുകൂടി. അപ്പോഴേയ്ക്ക് അവിടെ ഒരു ഗൌളിയും. അതിന് എന്റെ രാമായണവുമായി എന്തിടപാടാണുള്ളത്? അതിനു പാറ്റകളെ കണ്ടപ്പോൾ ബഹു ആന്ദമായി. അതു പാറ്റകളെ പിടിക്കാൻ തുടങ്ങിയപ്പോൾ ഞാൻ കയ്യൊന്നനക്കി,

അതു പാഞ്ഞു പോയി. പിന്നേയും അതിന്റെ നോട്ടം പാറ്റകളുടെ നേർക്കായിരുന്നു. ഞാൻ മനസ്സിൽ വിചാരിച്ചു–"നിനക്ക് ഈ പാറ്റ കളെ തിന്നണോ?" നിന്റെ വായിൽ വെള്ളം വരുന്നുണ്ടോ? എന്റെ വായിൽ വെള്ളം വരുന്നില്ല. ഞാൻ അനുഭവിക്കുന്ന ആനന്ദത്തെപ്പറ്റി ആ ഗൗളിക്കെന്തറിയാം? അതിനു രാമായണത്തിലെ രസം ആസ്വ ദിക്കാൻ കഴിവില്ല. ഈ ഗൗളിയുടേതു പോലെയാണ് നമ്മുടെ സ്ഥി തി. നാം നാനാരസങ്ങളിൽ ആണ്ടിരിക്കുന്നു. എന്നാൽ ശരിയായ രസം ലഭിച്ചാൽ എന്തൊരാനന്ദമായിരിയ്ക്കും! ആ ശരിയായ രസം അനുഭവിച്ചറിവാൻ വേണ്ടിയാണ് ഭഗവാൻ ഭക്തിരൂപമായ ഒരു സാധനം കാണിച്ചു തന്നിരിക്കുന്നത്.

## (സകാമ ഭക്തിക്കും വിലയുണ്ട്.)

ഭഗവാൻ മൂന്നുതരം ഭക്തന്മാരെപ്പറ്റി പറയുന്നു. (1) സകാമഭക്തി യുള്ളവൻ (2) നിഷ്കാമമെങ്കിലും ഏകാംഗമായ ഭക്തിയുള്ളവൻ (3) ജ്ഞാനി അഥവാ സമ്പൂർണ്ണ ഭക്തിയുള്ളവൻ. നിഷ്കാമ മെങ്കിലും ഏകാംഗമായ ഭക്തിയുള്ളവനും മൂന്നു തരത്തിലുണ്ട്. (1) ആർത്തൻ, (2) ജിജ്ഞാസു, (3) അർത്ഥാർത്ഥി. ഭക്തിവൃക്ഷത്തി ന്റെ ശാഖോപശാഖകളാണിവ.

സകാമഭക്തിയുടെ അർത്ഥമെന്ത്? വല്ലതുമൊന്നിച്ഛിച്ചുകൊണ്ടു ഭഗവാന്റെ അടുത്തു ചെല്ലുന്നവൻ. ഈ ഭക്തി താണതരമാണെന്നു പറഞ്ഞു ഞാനവനെ നിന്ദിക്കില്ല. ചിലർ പൊതുസേവാരംഗത്തിൽ ചാടി വീഴുന്നത് പേരിനും പെരുമയ്ക്കും വേണ്ടിയാണ്. അതു കൊണ്ടെന്തു ദോഷം? നിങ്ങൾ അവരെ നല്ലവണ്ണം ബഹുമാനിച്ചേ യ്ക്കു. ബഹുമാനിച്ചതു കൊണ്ടൊരു ദോഷവും വരാനില്ല. ഇങ്ങിനെ ബഹുമതി കിട്ടുന്നതുകൊണ്ടു അവർ പൊതുജന സേവനത്തിൽ ഉറച്ചു നില്ക്കും. പതുക്കെ ആ പ്രവൃത്തിയിൽ അവർക്കു ആനന്ദം

തോന്നിത്തുടങ്ങും. പിന്നെ, ബഹുമതി കിട്ടണമെന്ന ആഗ്രഹത്തിന്റെ അർത്ഥം തന്നെ എന്താണ്? ഇത്ര മാത്രം: ആ ബഹുമതികൊണ്ടു നാം ചെയ്യുന്ന പ്രവൃത്തി ഉത്തമമാണെന്ന വിശ്വാസം നമുക്കുണ്ടാവുന്നു. താൻ ചെയ്യുന്ന സേവനം നല്ലതോ ചീത്തയോ എന്നറിയാൻ തന്റെ പക്കൽ ആന്തരമായ ഉപായമൊന്നുമില്ലാത്തവൻ ഈ ബാഹ്യമായ ഉപായത്തെ അവലംബിക്കുന്നു.അമ്മ മകന്റെ പുറത്തു തട്ടി, 'ഭേഷ്' എന്നു പറഞ്ഞാൽ അമ്മയ്ക്കുവേണ്ടി വീണ്ടും പ്രയത്നിക്കാൻ അവന്നുത്സാഹം തോന്നും. ഇതു തന്നെ സകാമഭക്തിയുടെയും സ്ഥിതി. സകാമഭക്തൻ നേരെ പരമേശ്വരന്റെ അടുത്തുചെന്നു പറയുന്നു, 'തരൂ', എന്തും പരമേശ്വരനോടാവശ്യപ്പെടുന്ന പണി സാധാരണമല്ല, അസാധാരണമാണ്.

ജ്ഞാനദേവൻ നാമദേവനോടു ചോദിച്ചു, "തീർത്ഥയാത്രക്ക് വരുന്നില്ലേ?" നാമദേവൻ പറഞ്ഞു, ''എന്തിന്?" ജ്ഞാനദേവൻ മറുപടി പറഞ്ഞു, ''സജ്ജനസംസർഗ്ഗത്തിന്.'' നാമദേവൻ പറഞ്ഞു, "എന്നാൽ ഭഗവാനോടു ചോദിച്ചിട്ടു വരാം." നാമദേവൻ ക്ഷേത്രത്തിൽ ചെന്നു ഭഗവാന്റെ മുമ്പിൽ നിന്നു. അദ്ദേഹത്തിന്റെ കണ്ണിൽ നിന്ന് കണ്ണീരൊഴുകിത്തുടങ്ങി. അദ്ദേഹം ഭഗവാന്റെ സമചരണങ്ങളെത്തന്നെ നോക്കിനില്പായി. ഒടുക്കം അദ്ദേഹം കരഞ്ഞുംകൊണ്ടു ചോദിച്ചു, "പ്രഭോ, ഞാൻ പോകട്ടെ?" ജ്ഞാനദേവൻ അടുത്തുതന്നെ ഉണ്ടായിരുന്നു. ഈ നാമദേവനെ നിങ്ങൾ ഭ്രാന്തനെന്നു പറയുമോ? വീട്ടിൽ ഭാര്യയില്ലാതായാൽ കരയുന്നവർ ധാരാളമുണ്ട്. പക്ഷെ, ഈശ്വരന്റെ അടുത്തു ചെന്നു കരയുന്ന ഭക്തൻ, സകാമനായാലും ശരി, അസാധാരണനാണ്. വാസ്തവത്തിൽ യാചിക്കത്തക്കതല്ല അവൻ യാചിക്കുന്നത് എന്നത് അവന്റെ അജ്ഞാനമാണെന്നു കരുതാം. പക്ഷെ, ഇത്രമാത്രം കൊണ്ട് അവന്റെ സകാമഭക്തി ത്യാജ്യമാണെന്നു കരുതിക്കൂടാ.

സ്ത്രീകൾ രാവിലെ എഴുന്നേറ്റു പലതരം വ്രതങ്ങളനുഷ്ഠിക്കുന്നു. വിളക്കു കത്തിച്ചു കാണിക്കുന്നു. തുളസിക്കു പ്രദക്ഷിണം വെക്കുന്നു. എന്തിന്? മരണാനന്തരം ഈശ്വരന്റെ അനുഗ്രഹം കൈവരാൻ. ഇത് അവരുടെ മനസ്സിലെ വെറും വിചാരം മാത്രമാവാം. പക്ഷെ, അതിനുവേണ്ടി അവർ വ്രതം, ജപം, ഉപവാസം മുതലായവ

അനുഷ്ഠിക്കുന്നു. ഇത്തരം വ്രതശീലമുള്ള കുടുംബത്തിൽ മഹാപുരുഷന്മാർ ജനിക്കുന്നു. തുളസീദാസന്റെ കുലത്തിൽ രാമതീർത്ഥൻ ജനിച്ചു. രാമതീർത്ഥൻ പാർസിഭാഷാപണ്ഡിതനായിരുന്നു. ആരോ ചോദിച്ചു, "തുളസീദാസന്റെ കുലത്തിൽ ജനിച്ചിട്ടു നിങ്ങൾക്കു സംസ്കൃതം അറിഞ്ഞുകൂടെ?" ഇതു രാമതീർത്ഥന്റെ മേൽ തറച്ചു. കലസ്മൃതി എത്ര കരുത്തുറ്റതാണ്! ഇതുകൊണ്ടു പ്രേരിതനായി അദ്ദേഹം സംസ്കൃത പഠനത്തിലേർപ്പെട്ടു. സ്ത്രീകൾ വെച്ചു കൊണ്ടിരിയ്ക്കുന്ന ഭക്തിഭാവം കണ്ടു പരിഹസിക്കരുത്. ഭക്തിയുടെ ഇത്തരം നുറുങ്ങുകൾ ഒന്നൊന്നായി സംഭരിച്ചു വെയ്ക്കുന്നിടത്തു തേജസ്വിയായ സന്തതി ജനിയ്ക്കുന്നു. അതുകൊണ്ടത്രേ ഭഗവാൻ പറയുന്നത്, "എന്റെ ഭക്തൻ സകാമനായാലും, അവന്റെ ഭക്തിയെ ഞാൻ ദൃഢമാക്കും. അവന്റെ മനസ്സിൽ കുഴപ്പമുണ്ടാവാനിടയാക്കില്ല. തന്റെ രോഗം മാറ്റിത്തരണേ എന്ന് ഉള്ളിൽ തട്ടി എന്നോടു പ്രാർത്ഥിച്ചാൽ, ഞാൻ അവന്റെ ആരോഗ്യ ഭാവനയെ പുഷ്ടിപ്പെടുത്തി അവന്റെ രോഗം മാറ്റും. എന്താവശ്യത്തിനായാലും അവൻ എന്റെ അടുത്തു വന്നാൽ ഞാനവന്റെ പുറത്തു തട്ടി അവനെ ഉത്സാഹിപ്പിക്കും." ധ്രുവനെത്തന്നെ നോക്കൂ. അച്ഛന്റെ മടിയിലിരിക്കാൻ തരമാകാഞ്ഞപ്പോൾ അമ്മ അവനോടു പറഞ്ഞു; 'ഈശ്വരനോട് സ്ഥാനം ചോദിക്കൂ' എന്ന്. ധ്രുവൻ ഉപാസനയിലേർപ്പെട്ടു. ഭഗവാൻ അദ്ദേഹത്തിനു അചല സ്ഥാനം നൽകി. മനസ്സു നിഷ്കാമമല്ലെങ്കിലെന്തു വേണ്ടൂ? മനുഷ്യൻ ആരുടെ അടുത്തു ചെല്ലുന്നുവെന്നും ആരോടാവശ്യപ്പെടുന്നുവെന്നുമുള്ളതാണ് മുഖ്യം. ലോകത്തിനു മുമ്പിൽ കൈ മലർത്താതെ ഈശ്വരനോടു പ്രാർത്ഥിച്ചാൽ അതിന്നു തുലോം മഹത്ത്വമുണ്ട്.

നിമിത്തം എന്തോ ആവട്ടെ, നിങ്ങൾ ഭക്തി ക്ഷേത്രത്തിൽ ചെല്ലുക. ആദ്യം ഇച്ഛയോടു കൂടിയാണ് ചെല്ലുന്നതെങ്കിലും വഴിയേ നിഷ്ക്കാമനായിക്കൊള്ളും. പ്രദർശനങ്ങൾ നടത്താറുണ്ടല്ലോ. അതിന്റെ നടത്തിപ്പുകാർ പറയും, "ഇതാ, നിങ്ങളൊന്നു വന്നു നോക്കിൻ എത്ര നല്ല, നിറപ്പകിട്ടുള്ള നേരിയ ഖാദിയാണ് നിർമ്മിക്കാൻ തുടങ്ങിയിരിക്കുന്നത്! പുതിയ പുതിയ ജിനുസുകൾ വന്നു നോക്കിൻ!" ആളുകൾ വരികയും വശീകൃതരാവുകയും ചെയ്യുന്നു. ഇതു തന്നെ

ഭക്തിയുടെ കാര്യവും. ഒരിക്കൽ ഭക്തിക്ഷേത്രത്തിൽ പ്രവേശിച്ചാൽ, അവിടുത്തെ സൗന്ദര്യവും പ്രഭാവവും തനിയെ അറിയാറാവും.

സ്വർഗ്ഗത്തിലേക്കു ചെല്ലുന്ന ധർമ്മപുത്രരുടെ കൂടെ ഒടുക്കം ഒരു നായ മാത്രമേ ഉണ്ടായിരുന്നുള്ളു. ഭീമനും അർജ്ജുനനുമെല്ലാം വഴിക്കു വീണു പോയി. സ്വർഗ്ഗവാതില്ക്കൽ വെച്ച് ധർമ്മപുത്രർക്കു വിവരം കിട്ടി. "നിങ്ങൾക്കു കടക്കാം പക്ഷേ, ഈ നായയ്ക്കു പാടില്ല ." ധർമ്മപുത്രർ പറഞ്ഞു, "എന്റെ നായയ്ക്കു കടക്കാൻ പാടില്ലെങ്കിൽ ഞാനും വരുന്നില്ല." അനന്യ സേവനം ചെയ്യുന്നതു നായയായാലും ശരി, ഞാൻ, ഞാൻ എന്നു പറയുന്ന മറ്റുള്ളവരേക്കാൾ അതു ശ്രേഷ്ഠം തന്നെയാണ്. ആ നായ ഭീമാർജ്ജുനന്മാരേക്കാൾ ശ്രേഷ്ഠനാണെന്നു തെളിഞ്ഞു. ഈശ്വരസന്നിധിയിലേക്ക് പോകുന്നത് ഒരു ക്ഷുദ്രകീടമായാലും ഈശ്വര സന്നിധിയിലേക്കു പോകാത്ത വലിയ വലിയ ആളുകളേക്കാൾ ശ്രേഷ്ഠമാണ്. ക്ഷേത്രങ്ങളിൽ ആമ, കാള മുതലായവയുടെ വിഗ്രഹങ്ങളുണ്ട്. ആ നന്ദിയെ എല്ലാവരും തൊഴുന്നു. കാരണം അത് സാധാരണ കാളയല്ല. അതു ഭഗവാന്റെ മുമ്പിലുള്ളത്. കാളയാണെങ്കിലും അത് പരമേശ്വരന്റേതാണെന്നു മറക്കാൻ വയ്യ. വലിയ വലിയ ബുദ്ധിമാന്മാരേക്കാൾ ശ്രേഷ്ഠമാണത്. ഒരു നിസ്സാര ജീവിയായാലും ഭഗവൽസ്മരണ ചെയ്താൽ വിശ്വവന്ദ്യമായിത്തീരുന്നു.

ഒരിക്കൽ ഞാൻ തീവണ്ടിയിൽ പോകുകയായിരുന്നു. വണ്ടി യമുനയുടെ പാലത്തിന്മേലെത്തി. അടുത്തുണ്ടായിരുന്ന ഒരാൾ പുളകിത ഹൃദയനായി നദിയിലേക്കൊരു നാണ്യമിട്ടു. അടുത്തിരുന്ന വിമർശ ശീലനായ ഒരാൾ പറഞ്ഞു, "രാജ്യം അല്ലെങ്കിൽത്തന്നെ ക്ഷാമം പിടിച്ചതാണ്, ഇവരാകട്ടെ ഇങ്ങിനെ വെറുതെ കാശു കളയുന്നു." ഞാൻ പറഞ്ഞു, "നിങ്ങൾക്കതിന്റെ കാരണമറിഞ്ഞു കൂടാ, കാശു വലിച്ചെറിയുവാൻ പ്രേരിപ്പിച്ച ഭാവനയ്ക്ക് രണ്ടു നാലു പൈസയെങ്കിലും വിലയുണ്ടാവില്ലേ? മറ്റു സൽക്കാരങ്ങൾക്കാണ് പണം കൊടുത്തതെങ്കിൽ അപ്പോഴീ ദാനം കുറെ ക്കൂടി നന്നാകുമായിരുന്നു. പക്ഷെ, അതിനെപ്പറ്റി പിന്നെ ചിന്തിക്കാം. എന്നാൽ ആ ഭാവനാശീലനായ മനുഷ്യൻ, ഈ നദി ഈശ്വര കാരുണ്യം ഒഴുക്കുക തന്നെയാണെന്ന ഭാവനയാൽ പ്രേരിതനായിട്ടാണ് ഈ ത്യാ

ഗം ചെയ്തത്. ഈ ഭാവനയ്ക്കു നിങ്ങളുടെ അർത്ഥശാസ്ത്രത്തിൽ വല്ല സ്ഥാനവുമുണ്ടോ? നാട്ടിലെ ഒരു നദി കാണുമ്പോഴേക്ക് അയാളുടെ ഹൃദയം അലിഞ്ഞു പോയി. നിങ്ങൾക്ക് ഈ ഭാവന മനസ്സിലാകുമെങ്കിൽ, ഞാൻ നിങ്ങളുടെ ദേശഭക്തിയെപ്പറ്റി ആലോചിക്കാം.” ദേശഭക്തിക്കർത്ഥം റൊട്ടിയെന്നാണോ? രാജ്യത്തിലെ ഒരു മഹാനദി കാണുമ്പോൾ തന്റെ സമ്പത്തെല്ലാം അതിലാഴ്ത്താം. അതിന്റെ ചരണങ്ങളിലർപ്പിക്കാം എന്ന ഭാവന മനസ്സിലുദിക്കുമെങ്കിൽ അതെത്ര വലിയ ദേശഭക്തിയാണ്? ഇത്ര വലിയ സമ്പത്തിനെല്ലാം – പച്ചയും മഞ്ഞയുമായ കല്ലുകൾ, കീടങ്ങളുടെ മലമായ മുത്ത്, കരിക്കട്ടകൊണ്ടുണ്ടാക്കുന്ന വൈരക്കല്ല് എന്നിവയ്ക്കെല്ലാം –വെള്ളത്തിലാഴ്ത്തിക്കളയാനുള്ള വിലയേ ഉള്ളൂ. ഈശ്വരന്റെ ചരണങ്ങളിൽ ഈ പൊടിയെല്ലാം തുച്ഛമാണ്. നിങ്ങൾ ചോദിക്കും, നദിക്കും ചരണങ്ങൾക്കും തമ്മിലെന്താണ് സംബന്ധമെന്ന്. നിങ്ങളുടെ സൃഷ്ടിയിൽ പരമാത്മാവിന്ന് വല്ല ബന്ധവുമുണ്ടോ? പ്രാണവായുവും അബ്ജനക വായുവുമാണ് നദി. ഗ്യാസ് ലൈറ്റിന്റെ വലിയൊരു മാതൃകയാണ് സൂര്യൻ. അതിനെ എന്തിനു നമസ്ക്കരിക്കുന്നു? നമസ്ക്കരിയ്ക്കുക, നിങ്ങളുടെ റൊട്ടിയെ മാത്രം മതി. എന്നാൽ ആ റൊട്ടിയിലും എന്താണുള്ളത്? അതും വാസ്തവത്തിൽ വെളുത്ത ഭണ്ണുതന്നെയല്ലേ? അത് കാണുമ്പോഴേയ്ക്കെന്താണ് വായിൽ വെള്ളമൂറുന്നത്? ഇത്ര വലിയസൂര്യനുദിക്കുന്നു. ഇത്രയും സുന്ദരമായ നദി ഒഴുകുന്നു, ഇതിലൊന്നും ഈശ്വരന്റെ അനുഭൂതിയുണ്ടാകുന്നില്ലെങ്കിൽ പിന്നെ, എവിടെയാണുണ്ടാവുക? ഇംഗ്ലീഷു കവി വേർഡ്സ്വർത്ത് വളരെ ദുഃഖത്തോടെ പറയുന്നു, “ഞാൻ ആദ്യം മഴവില്ലു കണ്ടപ്പോൾ തുള്ളിച്ചാടി. എന്റെ ഹൃദയത്തിൽ സന്തോഷത്തിന്റെ വേലിയേറ്റമുണ്ടായി. എന്നാൽ ഇന്നു ഞാനെന്തുകൊണ്ട് നൃത്തംവെയ്ക്കുന്നില്ല? ആദ്യത്തെ ജീവിതമാധുര്യം നശിച്ചു ഞാൻ കല്ലായിപ്പോയോ?”

സാരാംശമിതാണ്: സകാമഭക്തിക്കു അഥവാ പാമരഭക്തിയ്ക്ക് വലിയ മഹത്ത്വമുണ്ട്. അവസാനം അതിൽ നിന്നു മഹത്തായ സാമർത്ഥ്യമുളവാകുന്നു. ജീവനുള്ളതെന്തും ഒരിക്കൽ ഈശ്വരന്റെ മുമ്പിലെത്തിയാൽ പിന്നെ മാന്യമായിത്തീരുന്നു. തീയിൽ ഏതു

വിറകിട്ടാലും കത്തും. ഈശ്വരഭക്തി അപൂർവ്വ സാധനയാണ്. പിന്നീ ടു ആ ഭക്തി നിഷ്ക്കാമമായി പൂർണ്ണതയിലെത്തും.

## നിഷ്കാമ ഭക്തി

സകാമ ഭക്തനെ നാം കണ്ടു. ഇനി നിഷ്കാമ ഭക്തനെ നോക്കാം. അതിലുമുണ്ട് രണ്ടു തരം. ഏകാംഗനും പൂർണ്ണനും. ഏകാംഗനും മൂന്നു തരമുണ്ട്. അതിൽ ആദ്യത്തെ തരം ആർത്തഭക്തന്മാരാണ്. ആർത്തൻ ദയാപ്രാർത്ഥിയാണ്, ഭഗവാന്നു വേണ്ടി കരയുന്നവനാണ്, കിടന്നു പിടയുന്നവനാണ്, നാമദേവലനെപ്പോലെ. ഭഗവാന്റെ പ്രേമരസം എപ്പോൾ നുകരാം, അദ്ദേഹത്തിന്റെ കഴുത്തിൽ പിടിച്ചു തൂങ്ങി ജീവിതം എപ്പോൾ കൃതാർത്ഥമാക്കാം, അദ്ദേഹത്തിന്റെ ചരണങ്ങളിൽ തന്നത്താനർപ്പിച്ച് എപ്പോൾ ധന്യനാകാം, എന്നോർത്ത് അയാൾ ഉത്സുകനും വ്യാകുലനും അധീരനും ആതുരനുമായിരിക്കും. ഓരോ കാര്യത്തിലും സത്യം, ഹൃദയബന്ധം, വ്യാകുലത, പ്രേമം എന്നിവ ഉണ്ടോ ഇല്ലയോ എന്ന് അയാൾ വീക്ഷിക്കും.

രണ്ടാമത്തെ തരം ജിജ്ഞാസു ഉണ്ട്. ഈയിടെയായി നമ്മുടെ രാജ്യത്ത് ഇത്തരത്തിലുള്ള ഭക്തന്മാർ ആധികമില്ല. ഇത്തരത്തിൽപ്പെട്ട ഭക്തന്മാരിൽ ചിലർ ഗൗരീശങ്കരത്തിൽ വീണ്ടും വീണ്ടും കയറുകയും മൃതിയടയുകയും ചെയ്യും. ചിലർ ഉത്തരധ്രുവം അന്വേഷിക്കാൻ പുറപ്പെടുകയും തങ്ങളുടെ അന്വേഷണ ഫലം കടലാസ്സിലെഴുതി കുപ്പിയിലാക്കി വെള്ളത്തിലിട്ടു മരിക്കുകയും ചെയ്യും. ചിലർ അഗ്നിപർവ്വതത്തിന്റെ ഉദരത്തിലേക്കിറങ്ങും. ഇപ്പോൾ ഇന്ത്യാക്കാർക്കു മരണം ഒരു ഇമ്പാച്ചി പോലെയാണ്. അവർക്കു കുടുംബത്തെ പോറ്റിപ്പുലർത്തുന്നതിൽ കവിഞ്ഞു പുരുഷാർത്ഥമൊന്നുമില്ല. ജിജ്ഞാസുഭക്തന്ന് അടുക്കരുതാത്ത ജിജ്ഞാസയുണ്ടായിരിയ്ക്കും. അയാൾ ഓരോ വസ്തുവിന്റെയും ഗുണധർമ്മങ്ങളന്വേഷിക്കുന്നു. മനുഷ്യൻ നദിമുഖം വഴിയായി അവസാനം സമുദ്രത്തിലെത്തിച്ചേരുന്നതുപോലെ ഈ ജിജ്ഞാസു അവസാനം ഈശ്വരനിലെത്തിച്ചേരും.

മൂന്നാമത്തെ തരമാണ് അർത്ഥാർത്ഥികൾ. അർത്ഥാർത്ഥി എന്നാൽ ഓരോ കാര്യത്തിലും പ്രയോജനം കാണുന്നവൻ. 'അർത്ഥ'

ത്തിന്നു ഇവിടെ കാശ് എന്നർത്ഥമില്ല മറിച്ച്, ഹിതകല്യാണമെന്നാണ്. ഏതു കാര്യം പരീക്ഷിക്കുമ്പോഴും ഇതു കൊണ്ടു സമുദായത്തിനു എന്തു നന്മയാണുണ്ടാവുക എന്നു അയാൾ ഉരക്കല്ലിലുരച്ചു നോക്കും. താൻ പറയുകയും എഴുതുകയും പ്രവർത്തിക്കുകയും ചെയ്യുമ്പോഴെല്ലാം അതു കൊണ്ടു ലോകത്തിന്നു മംഗളം ഭവിക്കുമോ ഇല്ലയോ എന്നു അയാൾ നോക്കും. നിരുപയോഗവും അഹിതകരവുമായ ക്രിയ അയാൾക്കു സ്വീകാര്യമാവില്ല. സംസാരത്തിന്റെ ഹിതം ചിന്തിക്കുന്നവൻ എത്ര വലിയ മഹാത്മാവാണ്! ലോകത്തിന്റെ മംഗളം തന്നെയാണ് അയാൾക്കു ആനന്ദം. സർവ്വ ക്രിയകളേയും, പ്രേമ ദൃഷ്ടിയോടെ  വീക്ഷിക്കുന്നവൻ ആർത്തനും ജ്ഞാന ദൃഷ്ടിയോടെ വീക്ഷിക്കുന്നവൻ ജിജ്ഞാസുവും, മംഗള ദൃഷ്ടിയോടെ വീക്ഷിക്കുന്നവൻ  അർത്ഥാർത്ഥിയുമത്രേ.

ഈ മൂന്നു തരം ഭക്തന്മാരും നിഷ്ക്കാമരെങ്കിലും ഏകാംഗന്മാരാണ്. ഒരുവൻ കർമ്മം കൊണ്ടും, രണ്ടാമത്തെവൻ ഹൃദയം കൊണ്ടും, മൂന്നാമത്തവൻ ബുദ്ധികൊണ്ടും ഈശ്വരന്റെ അടുത്തെത്തുന്നു.ഇനി ബാക്കിയുള്ളതു പൂർണ്ണഭക്തനാണ്. അവനെ ജ്ഞാനി ഭക്തനെന്നും പറയാം. ഈ ഭക്തന്നു കാണുന്നതെല്ലാം ഈശ്വരരൂപം തന്നെയാണ്. കുരൂപവും സുരൂപവും, രാജാവും ഭിക്ഷുവും, സ്ത്രീയും പുരുഷനും. പക്ഷിമൃഗങ്ങളുമെല്ലാം അയാൾക്കു പരമാത്മാവിന്റെ പാവനദർശനം  തന്നെയാണ്.

“നര നാരീ ബാളേം അവഘാ നാരായണ

ഐസേം മാഝേം മന കരീം ദേവാ”

“ആണ് , പെണ്ണ്, കുട്ടികൾ –എല്ലാം നാരായണൻ തന്നെ. എന്റെ മനസ്സിനെ ഈ വിധം തോന്നുമാറാക്കേണമേ പ്രഭോ!”

ഇങ്ങിനെയാണ് , തുക്കാറാമിന്റെ പ്രാർത്ഥന. ഹിന്ദു മതത്തിലെ നാഗപൂജ, തുമ്പികയ്യുള്ള ദേവന്റെ പൂജ, വൃക്ഷപൂജ മുതലായവ ഭ്രാന്തിന്റെ മാതൃകകാളെന്നു കരുതാറുണ്ട്. എന്നാൽ ഇതിനെക്കാൾ വലിയ ഭ്രാന്ത് ജ്ഞാനി ഭക്തന്മാരുടെ പക്കൽ കാണാം. ഉറുമ്പു മുതൽ ചന്ദ്രസൂര്യന്മാർ വരെ, കാണുന്നതെന്തിനെയും അവർ പരമാത്മാവായി കരുതുന്നു, അവരുടെ ഹൃദയത്തിൽ ആനന്ദത്തിന്റെ

വേലിയേറ്റമുണ്ടാവുന്നു.

"മഗ തയാ സുഖാ അന്ത നാഹീം പാര
ആനന്ദേം സാഗര ഹേലാവതീ"

"പിന്നെ അതിൽനിന്ന് അനന്തമായ സുഖം ലഭിക്കുന്നു, അയാളുടെ ഹൃദയ സാഗരം ആനന്ദം കൊണ്ടു അലതല്ലുന്നു."

അങ്ങിനെ ദിവ്യവും ഭവ്യവുമായ ആ ദർശനത്തെ നിങ്ങൾ ഭ്രമമെന്നു പറഞ്ഞാലും ആ ഭ്രമം സൗഖ്യരാശിയാണ്, ആനന്ദനിധിയാണ്. അയാൾ ഗംഭീരമായ സാഗരത്തിൽ ഈശ്വരന്റെ വിലാസം കാണുന്നു, ഗോമാതാവിൽ ഈശ്വരന്റെ വാത്സല്യം കാണുന്നു, പൃഥ്വിയിൽ അവിടുത്തെ ക്ഷമ കാണുന്നു, വൃഥ്വിയിൽ അവിടുത്തെ ക്ഷമ കാണുന്നു. നീരന്ധ്രമായ ആകാശത്തിൽ അവിടുത്തെ നിർമ്മലതയും രവിചന്ദ്രതാരങ്ങളിൽ അവിടുത്തെ തേജസ്സും ഭവ്യതയും കാണുന്നു. പൂവിൽ അവിടുത്തേ കോമളതയും, ദുർജ്ജനങ്ങളിൽ തന്നെ പരീക്ഷണം ചെയ്യുന്ന ഈശ്വരനേയും കാണുന്നു. ഇങ്ങിനെ, 'ഒരേ പരമാത്മാവു സർവ്വത്ര രമിച്ചു കൊണ്ടരുളുന്നു' എന്നു കാണുവാൻ ജ്ഞാനി ഭക്തൻ പരിശീലിക്കുന്നു, ഇങ്ങിനെ ചെയ്ത് ചെയ്ത് കൊണ്ട് അയാൾ-ജ്ഞാനിഭക്തൻ ഒരു ദിവസം ഈശ്വരനിൽത്തന്നെ ചേരും.

ഞായർ, 3-4-'32

എട്ടാമധ്യായം

# പ്രയാണസാധന: സാതത്യയോഗം

## (ശുഭസംസ്കാരസഞ്ചയം)

മനുഷ്യജീവിതം അനേകം സംസ്ക്കാരങ്ങളുടെ കൂടാണ്. നമ്മളിൽ നിന്ന് അസംഖ്യം ക്രിയകൾ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു. അതിന്റെ ഒരു കണക്ക് എടുക്കാൻ, പുറപ്പെട്ടാൽ അവസാനിയ്ക്കില്ല. മൊത്തത്തിൽ ഒരു ഇരുപത്തിനാലു മണിക്കൂറിലെ ക്രിയകൾ നോക്കിയാൽത്തന്നെ അവയുടെ എണ്ണം എത്ര വലുതായിരിയ്ക്കും! ഉണ്ണുക, കുടിയ്ക്കുക, ഇരിയ്ക്കുക, ഉറങ്ങുക, ഇളകുക, സഞ്ചരിയ്

ക്കുക, പണിയെടുക്കുക, എഴുതുക, സംസാരിക്കുക, വായിക്കുക, ഇവയ്ക്കു പുറമേ പലതരം സ്വപ്നങ്ങൾ, രാഗദ്വേഷങ്ങൾ, മാനാ പമാനങ്ങൾ, സുഖദുഃഖങ്ങൾ മുതലായിട്ടും അനേക പ്രകാരങ്ങ ളുണ്ട്. ഇവയുടെയെല്ലാം സംസ്ക്കാരം നമ്മുടെ മനസ്സിലും ഉണ്ടാ കുന്നുണ്ട്. അതുകൊണ്ടു വല്ലവരും എന്നോടു ജീവിതമെന്നുവെച്ചാ ലെന്താണ് എന്നു ചോദിച്ചാൽ അതു സംസ്ക്കാരസഞ്ചയമാണെ ന്നു ഞാൻ വ്യാഖ്യാനിക്കുന്നു.

സംസ്ക്കാരം നല്ലതുമുണ്ട്, ചീത്തയുമുണ്ട്. രണ്ടും മനുഷ്യജീവി തത്തിൽ പ്രഭാവവും ചെലുത്തുന്നു. കുട്ടിക്കാലത്തെ ക്രിയകളേപ്പ റ്റി നമുക്ക് ഓർമ്മയേ ഇല്ല. കുട്ടിക്കാലമാകെ സ്ലേയിറ്റിലെഴുതി തുട ച്ചതുപോലെ മാഞ്ഞു പോയിരിക്കുന്നു. പൂർവ്വ ജന്മസംസ്ക്കാരമാക ട്ടെ, നിശ്ശേഷം തേച്ചു വെടിപ്പാക്കിയതുപോലെയിരിക്കുന്നു. എന്നല്ല പൂർവ്വജന്മം ഉണ്ടായിരുന്നുവോ എന്നു തന്നെ സംശയിക്കത്തക്ക നിലയിലായിരിക്കുന്നു. ഈ ജന്മത്തിലെ ബാല്യകാലം പോലും ഓർമ്മയില്ലെങ്കിൽപ്പിന്നെ പൂർവ്വജന്മത്തിന്റെ കാര്യം പറയേണമോ? പൂർവ്വജന്മം പോകട്ടെ; നമുക്ക് ഈ ജന്മത്തെപ്പറ്റി ചിന്തിക്കാം. നമുക്ക് ഏതെല്ലാം ക്രിയകൾ ഓർമ്മനില്ക്കുന്നുണ്ടോ, അതൊക്കയേ നട ന്നിട്ടുള്ളു എന്നില്ല. ക്രിയകൾ അനേകമുണ്ട്, ജ്ഞാനവും അനേ കമുണ്ട്, എന്നാൽ ഈ ക്രിയകളും ജ്ഞാനവും മാഞ്ഞുപോയി അവ സാനം ചില സംസ്ക്കാരങ്ങൾ മാത്രം ശേഷിക്കുന്നു, രാത്രി കിട ക്കുമ്പോൾ നാം അന്നത്തെ ക്രിയകളെല്ലാം ഓർത്തുനോക്കിയാൽ പ്പോലും മുഴുവൻ ഓർമ്മ വരുന്നില്ല. ഏതെല്ലാം ക്രിയകളാണ് ഓർ മ്മവരിക? വളരെ സ്പഷ്ടവും പ്രഭാവമേല്പിക്കുന്നവയുമായ ക്രിയ കളേ നമ്മുടെ കൺമുന്നിൽ വരുന്നുള്ളു. നാം വല്ലവരോടും വഴ ക്കടിച്ചിട്ടുണ്ടെങ്കിൽ, അതു ഓർമ്മവരുന്നു; കാരണം, അന്നത്തേ മുന്തിയ സമ്പാദ്യം അതാണല്ലോ. മുഖ്യവും സ്പഷ്ടവുമായ ക്രിയ കളുടെ സംസ്ക്കാരം മനസ്സിൽ ആഴത്തിൽ പതിയുന്നു. മുഖ്യക്രിയ കളെ ഓർമ്മിക്കുന്നുള്ളു. മറ്റുള്ളവയെല്ലാം മങ്ങിപ്പോകുന്നു. നാം ഡയറിയെഴുതാനിരുന്നാൽ രണ്ടോ നാലോ വലിയ കാര്യങ്ങൾ മാത്രം കുറിക്കുന്നു. ഇത്തരംപ്രതിദിന സംസ്ക്കാരങ്ങളെയെല്ലാം കൂട്ടി ഒരാഴ്ചത്തെ കണക്കെടുത്താൽ അതിൽ നിന്ന് വേറെയും

പല കാര്യങ്ങളും ചോർന്നുപോയി. ആഴ്ചയിലെ മുഖ്യ സംഭവങ്ങൾ മാത്രം ബാക്കിയാകും. പിന്നെ മാസാവസാനത്തെ കണക്കു നോക്കാനിരുന്നാൽ ആ മാസത്തെ മുഖ്യ കാര്യങ്ങൾ മാത്രമേ നമ്മുടെ മുമ്പിൽ വരൂ. ഇതിൽ വണ്ണം തുടർന്ന് ആറുമാസത്തേയോ, ഒരാണ്ടിലേയോ, അയ്യാണ്ടിലേയോ കണക്കു നോക്കിയാൽ, വളരെ കുറച്ചു വമ്പിച്ച കാര്യങ്ങളേ ഓർമ്മവരൂ. അവയുടെ സംസ്ക്കാരമേ നില നില്ക്കൂ. എണ്ണമറ്റ ക്രിയകളും അറ്റമറ്റ ജ്ഞാനങ്ങളും ഉണ്ടായിട്ടും അവസാനം മനസ്സിന്റെ പക്കൽ വളരെക്കുറച്ചേ അവശേഷിക്കുന്നുള്ളു. ആ പലതരം കർമ്മങ്ങളും ജ്ഞാനങ്ങളും വന്ന് അവയുടെ പണികഴിഞ്ഞു സമാപിച്ചു. ആ കർമ്മങ്ങളുടെയെല്ലാം അഞ്ചുപത്തു ദൃഢസങ്കല്പങ്ങൾ മാത്രം ശേഷിക്കുന്നു. ഈ സംസ്ക്കാരങ്ങളാണ് നമ്മുടെ മൂലധനം. നാം ജീവിതമാകുന്ന വ്യാപാരം ചെയ്തു കേവലം സംസ്ക്കാരമാകുന്ന സമ്പത്തു ശേഖരിക്കുന്നു. വ്യാപാരി ദിവസത്തേയും മാസത്തേയും കൊല്ലത്തേയും വരവു ചിലവെഴുതി അവസാനം ലാഭത്തിന്റേയോ ചേതത്തിന്റേയോ ഒരൊറ്റതുക എടുക്കുന്നതുപോലെ തന്നെയാണ് ജീവിതത്തിന്റേയും സ്ഥിതി. അനേക സംസ്ക്കാരങ്ങൾ വന്നും ചെന്നു മിരുന്നതിനു ശേഷം ഒടുവിൽ അത്യന്തം ദൃഢമായ, സാരഭൂതമായ, ഒരു വസ്തു അവശേഷിക്കുന്നു. ജീവിതത്തിന്റെ അവസാന നിമിഷമെത്തുമ്പോൾ ജീവിതത്തിലെ അവസാനക്കയ്യിരിപ്പിനെപ്പറ്റി ആത്മാവ് ഓർത്തു തുടങ്ങുന്നു. ജീവിതം മുഴുവൻ എന്തു ചെയ്യുവെന്നോർക്കുമ്പോൾ, മുഴുവൻ സമ്പാദ്യമെന്ന നിലയിൽ രണ്ടു നാലു കാര്യങ്ങൾ മാത്രമേ കണ്ണിൽ പെടൂ. ഇതിനർത്ഥം, ആ കർമ്മവും ജ്ഞാനവുമെല്ലാം വ്യർത്ഥമായ ്പ്പോയെന്നല്ല, അവയുടെ പ്രവർത്തിതീർന്നു. അനേകായിരം ഇടപാടുകൾക്കുശേഷം അവസാനം ആകെ അയ്യായിരം നഷ്ടം അഥവാ പതിനായിരം ലാഭം എന്ന സംഗതി മാത്രമേ വ്യാപാരിയുടെ കയ്യിൽ ശേഷിക്കുന്നുള്ളൂ. ചേതമാണ്ടായതെങ്കിൽ ഹൃദയം മിടിക്കുന്നു. ലാഭമാണുണ്ടായതെങ്കിൽ ആനന്ദിക്കുന്നു.

നമ്മുടെ സ്ഥിതിയും അങ്ങനെ തന്നെ. മരണസമയത്ത തിന്നുവാനാണ് വാസനയെങ്കിൽ, ജീവിതം മുഴുവൻ ഭോജനത്തിന്റെ രുചി ആസ്വദിക്കുവാൻ തന്നെ ആഭ്യസിച്ചു എന്നു സിദ്ധമാകും. ഭോജനം അതായതു സ്വാദറിവാനുള്ള വാസന തന്നെയാണ്ജീവിതമാകെ

യുള്ള സമ്പ്യാദ്യം. മരിക്കുമ്പോൾ, ഒരമ്മയ്ക്കു മക്കളെപ്പറ്റിയാണ് ഓർമ്മയെങ്കിൽ, അവർക്കു പുത്രസംസാക്കാരമാണ് പ്രബലമെന്നു കരുതണം. ബാക്കി ചെയ്ത അസംഖ്യം കർമ്മങ്ങൾ അപ്രധാന ങ്ങളായിപ്പോയിരിക്കുന്നു. അങ്കഗണിതത്തിൽ ഭിന്നിതങ്ങളുടെ ചോദ്യങ്ങൾ ഉണ്ട്. എത്രയോ വലിയ വലിയ സംഖ്യകളാവട്ടെ, അവ യെ വെട്ടിച്ചുരുക്കി അവസാനം ഒന്ന് എന്നോ പൂജ്യം എന്നോ ഉത്ത രം കിട്ടുന്നു. ഇതുപോലെ ജീവിത്തിൽ സംസ്ക്കാരങ്ങളുടെ ഒരു പ്രബലമായസംസ്ക്കാരം മാത്രം സാരമായവശേഷിക്കുന്നു. അതു ജിവിതമാകുന്ന പ്രശ്നത്തിന്റെ ഉത്തരമാണ്. അന്ത്യകാല സ്മര മാത്രമാണ് മുഴുവൻ ജീവിതത്തിന്റെയും പരമഫലം.

ജീവിതത്തിന്റെ ഈ അന്തിമ സാരം മധുരമാകണം, ഈ അന്ത്യ നിമിഷം മധുരമാകണം എന്ന ദൃഷ്ടിയോടു കൂടിയായിരിക്കണം നമ്മുടെ ജീവിതോദ്യമങ്ങളെല്ലാം. ഏതിന്റെ അന്ത്യം മധുരമാണോ, അതാകയും മധുരമാണ്. ആ ഒടുക്കത്തെ ഉത്തരത്തിൽ ശ്രദ്ധവെച്ചു കൊണ്ടു വേണം എല്ലാ ജീവിത പ്രശ്നങ്ങൾക്കും ഉത്തരം കാണാ ൻ. ഈ ലക്ഷ്യത്തെ മുൻനിർത്തികൊണ്ട് ജീവിതമാകെ വ്യവസ്ഥ പ്പെത്തുക. ഗണിതത്തിൽ എടുത്തുചോദിച്ച പ്രശനത്തെ മുൻ നിർത്തികൊണ്ടാണല്ലോ ഉത്തരം കണ്ടു പിടിക്കാറ്. ആ രീതിയിൽ ത്തന്നെ കാര്യം നടത്തണം. അതിനാൽ മരണസമയത്തു സുദൃഢ മാക്കിവെക്കാനാശിക്കുന്ന സംസ്ക്കാരത്തിനനുസരിച്ചു തന്നെ ജിവിതത്തിന്റെ സകല പ്രവാഹങ്ങളേയും തിരിക്കണം. രാപ്പകൽ ആ വശത്തേയ്ക്കാവണം പ്രവണത.

## (മരണസ്മരണ വേണം)

ഈ എട്ടാമദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള സിദ്ധാന്തം ഇതത്രേ: മരണ സമയത്തു പ്രബലമായിരിക്കുന്ന വിചാരമേതോ, അതാണ് അടു ത്ത ജന്മത്തിൽ ബലവത്തരമാക്കുന്നത്. ഈ പാഥേയവുമെടുത്താ ണ് ജീവൻ മുന്നോട്ടു യാത്ര തുടരുന്നത്. ഇന്നു പകലത്തെ സമ്പാദ്യവുമെടുത്തു ഉറക്കത്തിനുശേഷം നാം നാളത്തെ ദിവസം തുടങ്ങുന്നു. അതുപോലെ, ഈ ജന്മത്തിൽ സംഭരിച്ചു വെച്ചതെ ടുത്തു മരണമാകുന്ന പെരിയ ഉറക്കത്തിനു ശേഷം വീണ്ടും നമ്മു ടെ യാത്രആരംഭിക്കുന്നു. ഈ ജന്മത്തിന്റെ അന്ത്യം തന്നെയാണ്

അടുത്ത ജന്മത്തിന്റെ ആരംഭം . അതിനാൽ സദാമരണത്തെ ഓർത്തും കൊണ്ടു നടക്കുക.

മറ്റൊരു കാര്യത്തിനും മരണസ്മരണ ആവശ്യമാണ്– മരണത്തിന്റെ ഭയാനകതയോടെതിർത്തു നില്ക്കാനും, അതിനുള്ള വഴിനേടുവാനും. മഹാത്മാവായ ഏകനാഥനെപ്പറ്റി ഒരു കഥയുണ്ട്. ഒരു മാന്യൻ അദ്ദേഹത്തോടു ചോദിച്ചു, "സ്വാമീ, അങ്ങയുടെ ജീവിതം എത്ര പരിശുദ്ധമാണ്! എത്ര നിഷ്പാപമാണ്! ഞങ്ങളുടെ ജീവിതം അങ്ങിനെയാകാത്തതെന്ത്? അങ്ങ് ഒരിക്കലും ആരോടും കോപിക്കുന്നില്ല; ആരോടും കലഹിക്കുന്നില്ല; മത്സരിക്കുന്നില്ല. അങ്ങ് എത്ര ശാന്തൻ, എത്ര പ്രേമമയൻ. എത്ര പവിത്രൻ!" ഏകനാഥൻ പറഞ്ഞു, " തല്ക്കാലം എന്റെ കാര്യം വിടൂ. നിങ്ങളെ പ്പറ്റി എനിക്കൊരു കാര്യം മനസ്സിലായിരുക്കുന്നു, ഇന്നുമുതൽ ഏഴു നാളുക്കൾക്കുള്ളിൽ നിങ്ങളുടെ മരണമായ്." ഏകനാഥൻ ഒന്നു പറഞ്ഞാൽ അതു കളവാകുമെന്ന് ആർക്കരുതും? ഏഴുനാളുക്കൾക്കുള്ളിൽ മരണം! വെറും 168 മണിക്കൂറേ ബാക്കിയുള്ളു. ഈശ്വരാ, ഇതെന്തനർത്ഥം: ആ മനുഷ്യൻ വീട്ടിലേക്കു കുതികുതിച്ചു. ഒന്നും കണ്ണിൽ പെടാതായി. അവസാനത്തേതായി ഇടപാടെല്ലാം തീർക്കാൻ ഏർപ്പാടു ചെയ്തു തുടങ്ങി. സ്വാസ്ഥ്യമില്ലാതായി, കിടപ്പിലായി. ആറു ദിവസം കഴിഞ്ഞു. ഏഴാം ദിവസം ഏകനാഥൻ അയാളെ കാണാൻ ചെന്നു. അയാൾ വന്ദിച്ചു. ഏകനാഥൻ ചോദിച്ചു: " എങ്ങിനെയിരുക്കുന്നു?" അയാൾ പറഞ്ഞു,"എല്ലാം കഴിഞ്ഞു." ഏകനാഥൻ ചോദിച്ചു;" ഈ ആറുനാൾക്കുള്ളിൽ എന്തെല്ലാം തെറ്റു ചെയ്തു? എന്തെല്ലാം ചീത്ത വിചാരങ്ങളാണ് മനസ്സിലുണ്ടായത്? ആസന്നമരണനായ അയാൾ പറഞ്ഞു, ''സ്വാമീ, പാപത്തെപ്പറ്റി ചിന്തിക്കാനേ ഇടകിട്ടിയില്ല. എപ്പോഴും മരണം കൺമുമ്പിൽ നിന്നിരുന്നു." ഏകനാഥൻ പറഞ്ഞു. " എന്റെ ജീവിതം എങ്ങിനെയാണ് ഇത്ര നിഷ്പാപമായത് എന്നതിന്റെ ഉത്തരം ഇപ്പോൾ കിട്ടിയില്ലേ?" മരണമാകുന്ന സിംഹം സദാ മുമ്പിൽ നിന്നാൽ പിന്നെ ആർക്കാണ് പാപം ചെയ്യാൻ തോന്നുക? പാപം ചെയ്യാനും വേണം മനസ്വാസ്ഥ്യം. സദാ മരത്തെ സ്മരിക്കുന്നതു പാപത്തിൽ നിന്നു വിട്ടു നില്ക്കാൻ പറ്റിയ ഉപായമാണ്. മരണത്തെ മുമ്പിൽ കണ്ടാൽപ്പിന്നെ എന്തു ധൈര്യത്തിന്മേലാണ്

പാപം ചെയ്യുക?

പക്ഷേ, മനുഷ്യൻ മരണസ്മരണ ഒഴിച്ചു വെയ്ക്കാൻ ശ്രമിക്കുന്നു. 'പാസ്ക്കൽ' എന്ന ഒരു ഫ്രഞ്ചുദാർശനികനുണ്ടായിരുന്നു. അദ്ദേഹം 'പോസെ' എന്നൊരു പുസ്തകമെഴുതിയിട്ടുണ്ട്. പോസെ എന്നുവെച്ചാൽ 'വിചാരം' (ആലോചന). അദ്ദേഹം ഈ പുസ്തകത്തിൽ പല പല വിചാരങ്ങളെ വെളിപ്പെടുത്തിയിട്ടുണ്ട്. അതിലൊരിടത്ത് അദ്ദേഹം എഴുതുന്നു. "മരണം സദാ പിന്നിൽ നില്ക്കുന്നു. എന്നാൽ അതെങ്ങിനെ മറക്കേണ്ടൂ എന്നതിനാണ് മനുഷ്യൻ സദാ പ്രയത്നിക്കുന്നത്. മരണത്തെ ഓർത്തുകൊണ്ടു എങ്ങിനെ ജീവിക്കാമെന്ന പ്രശ്നം അവൻ തന്റെ മുമ്പിൽ വെക്കുന്നേ ഇല്ല." മനുഷ്യന്നു മരണമെന്ന വാക്കു പോലും പൊറുക്കാൻ വയ്യ. ഉണ്ണുമ്പോൾ വല്ലവരും മരണമെന്ന വാക്കു പറഞ്ഞുപോയാൽ കേൾക്കാം, "എന്തു ചീത്ത വാക്കാണ് വായിൽ നിന്നു വീഴുന്നത്?" ഇങ്ങിനെയെല്ലാമാണെങ്കിലും നമ്മുടെ ഓരോ കാൽവെപ്പും മരണത്തിന്റെ നേർക്കാണു താനും. ബോംബേക്കു ടിക്കറ്റു വാങ്ങി നിങ്ങൾ തീവണ്ടിയിൽ കയറിയാൽ, നിങ്ങൾ വെറുതെയിരുന്നാലും ശരി, വണ്ടി നിങ്ങളെ ബോംബേയിൽ കൊണ്ടു പോയി വിടുക തന്നെ ചെയ്യും. ജനിക്കുമ്പോൾത്തന്നെ നാം മരിക്കാനുള്ള ടിക്കറ്റു വാങ്ങിയിരിക്കുന്നു. ഇനി നിങ്ങൾ ഇരുന്നാലും കൊള്ളാം, ഓടിയാലും കൊള്ളാം. ഇരുന്നാലും മരണം വരും. ഓടിയാലും വരും. നിങ്ങൾ മരണത്തെപ്പറ്റി ചിന്തിച്ചാലും ഇല്ലെങ്കിലും അതു വരാതിരിക്കില്ല. മരണം നിശ്ചിതമാണ്. മറ്റുകാര്യങ്ങൾ അനിശ്ചിതമായിരുന്നാലും. സൂര്യൻ അസ്തമിക്കുന്നതോടു കൂടി നമ്മുടെ ആയുസ്സിന്റെ ഒരംശം ഗ്രസിക്കുന്നു. ജീവിതഭാഗങ്ങൾ ഇങ്ങിനെ മുറിഞ്ഞു മുറിഞ്ഞു പോകുന്നു, ജീവിതം ഉടഞ്ഞു പോകുന്നു, തുള്ളി തുള്ളിയായി വറ്റിപ്പോകുന്നു. എന്നാലും, മനുഷ്യന്ന് അതിനെപ്പറ്റി ഒരു ചിന്തയുമില്ല. ജ്ഞാനേശ്വരൻ പറയുകയാണ്, "ആശ്ചര്യം തോന്നുന്നു". അദ്ദേഹത്തിന്റെ ആശ്ചര്യം, മനുഷ്യർ എന്തുകൊണ്ടാണിത്ര നിശ്ചിന്തത അനുഭവിക്കുന്നതെന്നാണ്. മനുഷ്യന്നു മരണത്തെപ്പറ്റിയ വിചാരം തന്നെ. സഹിക്കാൻ വയ്യാത്തത്ര ഭയമാണ് മരണത്തെപ്പറ്റി. അവൻ സദാ ആ വിചാരത്തെ മാറ്റിവെച്ചു കൊണ്ടിരിക്കുന്നു. കണ്ണിന്മേൽ മൂടുപടമിട്ടു

കൊണ്ടിരിക്കുന്നു. യുദ്ധത്തിനു പോകുന്ന ഭടന്മാർ മരണചിന്ത വരാതിരിപ്പാനായി കളിക്കുന്നു, ആടുന്നു, പാടുന്നു, സിഗററ്റു വലിക്കുന്നു. പാസ്ക്കൽ എഴുതുന്നു, "മരണത്തെ സർവ്വത്ര പ്രത്യക്ഷമായിക്കണ്ടിട്ടു കൂടി ഈ പട്ടാളക്കാരൻ അതു മറക്കുവാൻ വേണ്ടി തീനിലും കുടിയിലും പാട്ടിലും ആട്ടത്തിലും മുഴുകിയിരിക്കുന്നു.."

നാമെല്ലാം ഈ പട്ടാളക്കാരെപ്പോലെയാണ്. മുഖത്ത് മന്ദസ്മിതം നിലനിർത്താൻ പ്രയത്നിക്കുക, മുഖം വാടിയാൽ എണ്ണയും പൗഡറും ഇടുക, മുടി നരച്ചാൽ അതു കറുപ്പിക്കുവാനുള്ള തൈലം തേക്കുക ഇത്തരം പ്രയത്നങ്ങളാണ് മനുഷ്യൻ ചെയ്യുന്നത്. മാറത്തു മരണം നൃത്തം വെക്കുന്നു, എന്നിട്ടും നാം പട്ടാളക്കാരനെപ്പോലെ അതു മറക്കാൻ ഒടുങ്ങാത്ത പ്രയത്നം ചെയ്തുകൊണ്ടിരിക്കുന്നു. വേറെ എന്തു വേണമെങ്കിലും പറയാം, പക്ഷെ, മരണത്തിന്റെ കാര്യം മിണ്ടരുത് എന്നു പറയും, മെട്രിക്ക് പാസ്സായ കുട്ടിയോടു ചോദിക്കൂ, "ഇനി എന്താ വിചാരിക്കുന്നത്?" അയാൾ പറയുന്നു, "ഇപ്പോൾ ചോദിയ്ക്കേണ്ട, ഇപ്പോൾ ഞാൻ ഫസ്റ്റ് ഇയറിലാണ്." അടുത്ത കൊല്ലം പിന്നെയും ചോദിച്ചാൽ പറയും, " ആദ്യം ഇന്റ്റങ്ങു കഴിയട്ടെ, എന്നിട്ടു നോക്കാം." ഇതേ ക്രമം തുടരുന്നു. വരാൻ പോകുന്നതിനെപ്പറ്റി കാലേക്കൂട്ടിചിന്തിക്കേണ്ടതില്ലേ? അടുത്ത കാൽവെപ്പിനെപ്പറ്റി ചിന്തിക്കണം, ഇല്ലെങ്കിൽ അതു ചെന്നു കുണ്ടിൽ ചാടിയേക്കാവുന്നതാണ്. പക്ഷേ, വിദ്യാർത്ഥി ഇതിനെ മാറ്റി വെയ്ക്കുന്നു. ആ പാവത്തിന്റെ പഠനരീതി പഠിപ്പിനുശേഷമുള്ള ഭാവി കാണാൻ പോലും കഴിയാത്തത്ര അന്ധകാരമയമാണ്. ഇതിനുശേഷം പിന്നെ

എന്തുചെയ്യണം എന്ന പ്രശ്നത്തെത്തന്നെ അവൻ മുന്നോട്ടുവരാൻ അനുവദിക്കുന്നില്ല. കാരണം തനിയ്ക്കു ചുറ്റുപാടും അന്ധകാരമാണ് കാണപ്പെടുന്നത്. പക്ഷേ ഭാവിയെ തടയാൻ കഴിയില്ല. അതു തലയിൽ വന്നു കയറുക തന്നെ ചെയ്യും.

കോളേജിൽ പ്രൊഫസർ തർക്കശാസ്ത്രം പഠിപ്പിക്കുന്നു: "മനുഷ്യൻ മരണമുള്ളവനാണ്. സോക്രട്ടീസ് മനുഷ്യനാണ്, അതിനാൽ സോക്രട്ടീസ് മരിക്കും". ഇങ്ങിനെയാണ് അദ്ദേഹം അനുമാനം പഠിപ്പിയ്ക്കുന്നത്. അദ്ദേഹം സോക്രട്ടീസിനെ ഉദാഹരിയ്ക്കുന്നു. എന്തുകൊണ്ട് തന്നെത്തന്നെ ഉദാഹരിക്കുന്നില്ല? പ്രൊഫസറും മരണമുള്ളവനാണ്. "എല്ലാ മനുഷ്യരും മരണമുള്ളവരാണ്. അതിനാൽ പ്രൊഫസറായ ഞാനും മരണമുള്ളവനാണ്, ശിഷ്യരായ നിങ്ങളും മരണമുള്ളവരാണ്" എന്ന് അദ്ദേഹം പഠിപ്പിക്കുന്നില്ല. അദ്ദേഹം ആ മരണത്തെ സോക്രട്ടീസിന്റെ മേല്ക്കു തള്ളിവിടുന്നു. കാരണം, സോക്രട്ടീസ് മരിച്ചു പോയല്ലോ. അദ്ദേഹം ആവലാതിപ്പെടാൻ ഹാജരില്ല. ശിഷ്യനും ഗുരുവും മരണം സോക്രട്ടീസിനെ ഏല്പിച്ച്, "നിങ്ങളെപ്പറ്റി മിണ്ടണ്ട, എന്നെപ്പറ്റിയും മിണ്ടണ്ട" എന്ന രീതി കൈക്കൊള്ളുന്നു. അവർ മനസ്സിലാക്കിയിരിക്കുന്നതു തങ്ങൾ വളരെ സുരക്ഷിതരാണെന്നായിരിക്കുമോ?

ഇങ്ങിനെ മരണത്തെ മറക്കാനുള്ള പ്രയത്നം സർവ്വത്ര മനഃപൂർവ്വം നടന്നു വരുന്നു. എന്നാൽ, ഇതുകൊണ്ടു മരണത്തെ അകറ്റാനാകുമോ? ഇന്നലെ അമ്മ മരിച്ചു. എന്നുവെച്ചാൽ മരണം മുമ്പിൽ വന്നു. മനുഷ്യൻ നിർഭയനായി മരണത്തെപ്പറ്റി ചിന്തിച്ച്, അതിനെ നേരിടാൻ തീരെ ധൈര്യപ്പെടുന്നില്ല. ഒരു സിംഹം മാനിനെ പിൻതുടരുന്നു. മാൻ കുതിച്ചു പായുന്നു, അതിന്റെ ശക്തി ക്ഷയിക്കുന്നു, അവസാനം അതു ക്ഷീണിച്ചു പോകുന്നു പിന്നാലെ ആ സിംഹം,

മരണം, ഓടിയെത്തുന്നു. ആ സമയത്ത് ആ മാനിന്റെ സ്ഥിതിയെന്ത്? അതിന്ന് സിംഹത്തിന്റെ നേരെ നോക്കാനേ വയ്യ. അതു മണ്ണിൽ കൊമ്പും മുഖവും ആഴ്ത്തി നിൽക്കയായി. അതു നിരാധാരമായി ഇങ്ങിനെ പറയുകയാണെന്നു തോന്നും, "ഇതാ, ഇനി വന്ന് എന്നെ പിടിച്ചോളൂ." നമുക്ക് മരണത്തെ നോക്കാൻ വയ്യ. അതിൽ നിന്നു രക്ഷപ്പെടുവാൻ ആയിരം യുക്തികളെടുത്താലും അവസാനം നമ്മുടെ പിരടി പിടിച്ചു ഞെരിക്കാൻ വേണ്ട ശക്തി മൃത്യുവിനുണ്ട്.

പിന്നെ, മരണം വരുമ്പോൾ മനുഷ്യൻ തന്റെ ജീവിതത്തിൽ ബാക്കിയായ കയ്യിരിപ്പു നോക്കാറുണ്ട്. അലസനും, മണ്ടനും, മടിയനുമായ വിദ്യാർത്ഥി പരീക്ഷക്കിരിക്കുമ്പോൾ തൂവൽ മഷിയിൽ മുക്കി എടുത്തു പിടിക്കുകയല്ലാതെ, വെളുത്ത കടലാസ്സിൽ കറുപ്പു തേക്കാൻ ധൈര്യപ്പെടുന്നില്ല. എടോ ചങ്ങാതി വല്ലതും കുറച്ചെഴുതിക്കൂടെ? സരസ്വതി വന്നു വല്ലതും എഴുതിത്തരുമോ? മൂന്നു മണിക്കൂർ കഴിയുമ്പോൾ, അവൻ വെറും കടലാസ്സ് തിരിച്ചു കൊടുക്കുന്നു, അഥവാ അവസാനം എന്തെങ്കിലും കുത്തിക്കുറിച്ചു കൊടുക്കുന്നു. ചോദ്യം മനസ്സിലാക്കണമെന്നോ, ഉത്തരമോഴുതണമെന്നോ തോന്നുന്നേയില്ല! അങ്ങോട്ടുമിങ്ങോട്ടും നോക്കിയിരിക്കുന്നു. നമ്മുടെ സ്ഥിതിയും ഇതുതന്നെ. അതിനാൽ ജീവിതത്തിന്റെ അറ്റം മരണത്തിലെത്തുന്നു എന്നോർമ്മിച്ചു കൊണ്ടു, അന്തിമ നിമിഷം പുണ്യമയവും അത്യന്തം പാവനവും മധുരവുമാക്കത്തക്ക പരിശീലനം ജീവിതം മുഴുവൻ നാം തുടരണം. മനസ്സിൽ അത്യുത്തമമായ സംസ്ക്കാരം എങ്ങിനെയുളവാകുമെന്നു ഇന്നു മുതൽക്കേ ചിന്തിച്ചു കൊണ്ടിരിക്കണം. പക്ഷേ. നല്ല സംസ്ക്കാരങ്ങൾ ആരഭ്യസിക്കുന്നു? മറിച്ച് ചീത്തക്കാര്യങ്ങൾ അടിക്കടി അഭ്യസിച്ചു പോരുന്നുമുണ്ട്. നാവ്, കണ്ണ്, ചെവി എന്നിവയെ നാം കൊതിയന്മാരാക്കുകയാണ്. ചിത്തത്തെ ഇതിനു വിപരീതമായാണ് അഭ്യസിപ്പിക്കേണ്ടത്. നല്ല കാര്യങ്ങളിൽ മനസ്സ് പതിയ്ക്കണം. അത് അവയിൽ തന്മയീഭവിക്കണം. നാം നമ്മുക്കൊരു തെറ്റു കണ്ടാലുടൻ അതു തിരുത്തിവെക്കാൻ അത്യുത്സുകരാകണം. തെറ്റു മനസ്സിലായാലും അതു പിന്നെയും ആവർത്തിക്കുകയോ? എപ്പോൾ നമുക്കു നമ്മുടെ തെറ്റു മനസ്സിലാകുന്നുവോ, അപ്പോൾ നമ്മുടെ പുനർജ്ജന്മമായി. അതു നമ്മുടെ

പുതിയ ബാല്യം. ജീവിതത്തിന്റെ നവപ്രഭാതം ആണെന്നു കരുതുക. അപ്പോഴാണ് നിങ്ങൾ വാസ്തവത്തിൽ ഉണരുന്നത്. ഇനി രാവും പകലും ജീവിതത്തെ പരിശോധിച്ചു കൊണ്ടിരിക്കുക, ജാഗ്രതയോടു കൂടിയിരിക്കുക. അങ്ങിനെ ചെയ്തില്ലെങ്കിലോ, വീണ്ടും കാലു തെറ്റും. വീണ്ടും ചീത്തക്കാര്യങ്ങൾ അഭ്യസിച്ചു തുടങ്ങും.

കുറെ കൊല്ലം മുമ്പു ഞാൻ എന്റെ മുത്തശ്ശിയെക്കാണാൻ ചെന്നു. അവർക്കു വളരെ പ്രായമായിരിയ്ക്കുന്നു. അവർ എന്നോടു പറഞ്ഞു, "വിന്യാ, * ഈയിടെയായി എനിയ്ക്ക് ഒട്ടും ഓർമ്മ നില്ക്കുന്നില്ല. നെയ്യിന്റെ പാത്രമെടുക്കാൻ പോകും, എന്നിട്ട്, അതെടുക്കാതെ മടങ്ങുകയും ചെയ്യും." എന്നാൽ അമ്പതു കൊല്ലം മുമ്പത്തെ ആഭരണങ്ങളുടെ കഥ അവരെന്നോടു പറഞ്ഞു. അഞ്ചു മിനിട്ടു മുമ്പത്തെ കാര്യം ഓർമ്മയില്ല. എന്നാൽ അമ്പതു കൊല്ലം മുമ്പത്തെ പ്രബലമായ സംസ്ക്കാരം അവസാനം വരെ ശോഭിയ്ക്കുന്നു. ഇതിനു കാരണമെന്ത്? ആ ആഭരണങ്ങളുടെ കഥ അവർ ഓരോരുത്തരോടും പറഞ്ഞിരിക്കുന്നു. പലവുരു പറഞ്ഞു കഴിഞ്ഞിരിക്കുന്നു. അതിനാൽ അതു ജീവിതത്തിൽ ഒട്ടിച്ചേർന്നിരിക്കുന്നു, ജീവിതത്തോട് ഐകരൂപ്യം പ്രാപിച്ചിരിക്കുന്നു. ഞാൻ മനസ്സിൽ വിചാരിച്ചു:"ഭഗവാൻ പ്രസാദിച്ച് മുത്തശ്ശിക്കു മരണ സമയത്ത് ആ പണ്ടത്തിന്റെ ഓർമ്മ വരരുതേ!"

നാം രാവും പകലും അഭ്യസിച്ചു പോരുന്നത് നമ്മോട് ഒട്ടിച്ചേരാതിരിക്കുമോ? അജാമിളന്റെ കഥ വായിച്ചു തെറ്റിദ്ധരിച്ചു പോകരുത്. അദ്ദേഹം പുറമേ പാപിയായിരുന്നു. പക്ഷേ അദ്ദേഹത്തിന്റെ ജീവിതത്തിൽ അകമേ പുണ്യധാര പ്രവഹിച്ചിരുന്നു. ആ പുണ്യം അന്തിമക്ഷണത്തിൽ ജാഗ്രത്തായി. സർവ്വദാ പാപം ചെയ്തു കൊണ്ടിരുന്നാലും അവസാനം രാമനാമം തീർച്ചയായും ഓർമ്മവരും എന്നന്ധാളിക്കരുത്. ശൈശവത്തിൽത്തന്നെ മനസ്സുവെച്ചഭ്യസിക്കുക. നല്ല സംസ്ക്കാരങ്ങൾ തന്നെ ഉണ്ടാകുവാൻ എപ്പോഴും ശ്രദ്ധ വെയക്കുക. ഇതുകൊണ്ടെന്തുള്ളു, അതുകൊണ്ടെന്തുള്ളു എന്നു വിചാരിച്ചു പോകരുത്. നാലു മണിക്കു തന്നെ എന്തിന്നെഴുന്നേല്ക്കണം? ഏഴുമണിക്കെഴുന്നേറ്റാൽ എന്താ ദോഷം? ഇങ്ങിനെ വിചാരിച്ചാൽ കാര്യം നടക്കില്ല. മനസ്സിനെ ഇങ്ങിനെ അഴിച്ചു വിട്ടാൽ അവസാനം

കുടുങ്ങും. പിന്നെ നല്ല സംസ്ക്കാരം അടയാളപ്പെട്ടു കിട്ടില്ല. ഓരോ രോ കണമായി സമ്പാദിച്ചിട്ടു വേണം വിദ്യാർജ്ജനത്തിലേർപ്പെടുക. പ്രതിക്ഷണം നല്ല സംസ്ക്കാരമല്ലേ ഉളവാകുന്നതെന്നു ശ്രദ്ധയിലി രിയ്ക്കട്ടെ. ചീത്തവാക്കുച്ചരിച്ചുവോ, ചീത്ത സംസ്ക്കാരമുളവായി. നമ്മുടെ ഓരോ കർമ്മവും കല്ലുളിയായിത്തീർന്ന് നമ്മുടെ ജീവിതമാകുന്ന കല്ലിന് ആകൃതി വരുത്തുന്നു. പകൽനല്ലരീതിയിൽ അവസാനിച്ചാലും, സ്വപ്നത്തിൽ ദുർവ്വിചാരങ്ങൾ വരാം. അഞ്ചു പത്തു ദിവസത്തെ വിചാരമേ സ്വപ്നത്തിൽ വരൂ എന്നില്ല. എ ത്രയോ ചീത്ത സംസ്ക്കാരങ്ങൾ അശ്രദ്ധ കൊണ്ടു വന്നുപെടുന്നു. അവ എപ്പോഴാണ് ഉണർന്നു വരിക എന്നു പറവാൻ വയ്യ. അതിനാൽ ചില്ലറച്ചില്ലറകാര്യങ്ങളിൽപ്പോലും ജാഗ്രത പൂണ്ടിരിക്കണം. മുങ്ങി പ്പോകുന്നവനെ പുൽക്കൊടിയും തുണച്ചേക്കാം. നാം സംസാര സാഗരത്തിൽ ആണ്ടാണ്ടു പോകയാണ്. നാം കുറച്ചെങ്കിലും നന്നാ യി സംസാരിച്ചാൽ അതുപോലും നമുക്കു താങ്ങായിച്ചമയും. നന്മ ചെയ്തതു പാഴാകയില്ല അതു നിങ്ങളെ കരകേറ്റും. ഒട്ടും തന്നെ ചീത്ത സംസ്ക്കാരം ഉണ്ടാവരുത്. കണ്ണു പവിത്രമായിരിക്കാനും കാതു ശകാരം കേൾക്കാതിരിക്കാനും നല്ലതു പറയുവാനും എപ്പോ ഴും ഉദ്യമിക്കുക. ഇങ്ങിനെ ശ്രദ്ധിച്ചു പോന്നാൽ അവസാന നിമിഷ ത്തിൽ ഒഴിയാത്ത ഭാഗ്യമായിരിക്കും. നാം നമ്മുടെ ജീവിത മരണ ങ്ങൾക്കു പ്രഭുവായി വരും.

പവിത്രസംസ്ക്കാരമുളവാക്കുവൻ മനസ്സിൽ ഉദാരമായ വിചാ രം വളർത്തണം. കൈകൾ പവിത്ര കർമ്മങ്ങൾ ചെയ്യട്ടെ. ഉള്ളിൽ പുറമേ സ്വധർമ്മാചരണവും നടക്കട്ടെ. കൈകൾ കൊണ്ടു സേവന കർമ്മവും, മനസ്സിൽ വികർമ്മവും-ഇങ്ങിനെ നിത്യവും ചെയ്തു കൊണ്ടിരിയ്ക്കണം. ഗാന്ധിജിയെ നോക്കൂ, അദ്ദേഹം നിത്യവും ചർക്ക തിരിയ്ക്കുന്നു. ദിവസേന നൂല്ക്കാൻ ഊന്നിപ്പറയുന്നു എന്തി നു നിത്യവും നൂല്ക്കണം? വസ്ത്രത്തിനു വല്ലപ്പോഴുമൊക്കെ നൂറ്റാൽ പ്പോരെ? എന്നാലതു വ്യവഹാരമേ ആയുള്ളു. ദിവസേന നൂല്ക്കു ന്നതിൽ ആദ്ധ്യാത്മികതയുണ്ട്. രാജ്യത്തിന്നായി ഞാൻ വല്ലതുമൊ ന്നു ചെയ്യണമെന്നതിന്റെ അനുസ്മരണമാണത്. ആ നൂൽ നമ്മെ നിത്യവും ദരിദ്ര നാരായണനോടടുപ്പിക്കുന്നു. ആ സംസ്ക്കാരം

ദൃഢമാകുന്നു.

ഡോക്ടർ ദിവസേന മരുന്നു കുടിക്കാൻ പറഞ്ഞു. നാം മരുന്നെല്ലാം ഒന്നിച്ചു കുടിച്ചു തീർത്താലോ? അതു നിഷ്ഫലമാണ്, മരുന്നിന്റെ ഉദ്ദേശ്യം അതുകൊണ്ടു സഫലമാവില്ല. മരുന്നിന്റെ സംസ്ക്കാരം പതിവായി ചെന്നു പ്രകൃതിയുടെ വികൃതിയകറ്റണം. അങ്ങിനെതന്നെയാണ് ജീവിതത്തിന്റെയും സ്ഥിതി. രുദ്രാഭിഷേകം കുറേശ്ശേക്കുറേശ്ശയായിത്തന്നെ വേണം. ഇതെനിയ്ക്കു തുലോം പ്രിയപ്പെട്ട ദൃഷ്ടാന്തമാണ്. ബാല്യകാലത്തു ഞാൻ നിത്യവും ഈ ധാര നോക്കി നില്ക്കാറുണ്ട്. ഇരുപത്തിനാലു മണിക്കൂർ നീളെ ധാരചെയ്യുകയാണെങ്കിൽത്തന്നെ അതിനു രണ്ടു ബക്കറ്റു വെള്ളമേ വേണ്ടൂ. ഈ രണ്ടു ബക്കറ്റു വെള്ളവും ഒരുമിച്ചു രുദ്രന്റെ മേൽ എന്തുകൊണ്ട് ഒഴിക്കുന്നില്ല? ഇതിന്നുള്ള ഉത്തരം എനിക്കു ചെറുപ്പത്തിലെ കിട്ടി. വെള്ളം ഒന്നിച്ചൊഴിച്ചാൽ ആ കർമ്മം സഫലമാവുകയില്ല. തുള്ളി തുള്ളിയായി വീഴ്ത്തുന്നതാണ് ഉപാസന. സമാന സംസ്ക്കാരങ്ങളുടെ ധാര സദാ പ്രവഹിച്ചു കൊണ്ടേ ഇരിയ്ക്കണം. രാവിലത്തെ സംസ്ക്കാരം തന്നെ ഉച്ചക്ക്, അതുതന്നെ വൈകുന്നേരം, അതു തന്നെ പകൽ, അതുതന്നെ രാത്രി, അതു തന്നെ ഇന്നലെ, അതു തന്നെ ഇന്ന്, ഇന്നത്തേതു തന്നെ നാളെയും. ഇക്കൊല്ലത്തേതു തന്നെ അടുത്ത കൊല്ലവും. ഈ ജന്മത്തിലേതു തന്നെ അടുത്ത ജന്മവും. ജീവിതത്തിലേതു തന്നെ മരണത്തിലും-ഇങ്ങിനെ ഓരോരോ സൽസംസ്ക്കാരത്തിന്റെയും ദിവ്യ ധാര ജീവിതത്തിലാകെ സദാ പ്രവഹിച്ചു കൊണ്ടിരിക്കണം. ഇങ്ങിനെ അഖണ്ഡമായി പ്രവഹിച്ചാലേ നമുക്ക് അവസാനം ജയിക്കാൻ കഴിയൂ. അപ്പോഴേ നമുക്കു താവളത്തിലെത്തി കൊടി നാട്ടാൻ കഴിയൂ. സംസ്ക്കാരങ്ങളുടെ നീരോട്ടം ഒരേ ദിക്കിലേക്കൊഴുകണം. ഇല്ലെങ്കിൽ, മലയിൽപ്പെയ്തവെള്ളം പല ഭാഗത്തേക്കും ഒഴുകിപ്പോയാൽപ്പിന്നെ അതു നദിയായിച്ചമയുകയില്ല. മറിച്ചു, വെള്ളമെല്ലാംഒരേ ദിക്കിലേക്കൊഴുകിയാൽ, ആ ഉറവു നീർച്ചാലാവും, നീർച്ചാൽ ഒഴുക്കാകും, ഒഴുക്കു പുഴയാകും, പുഴ ഗംഗയായിച്ചമഞ്ഞു നേരെ സമുദ്രത്തിലെത്തും. ഒരേ ദിക്കിലൊഴുകുന്നവെള്ളം സമുദ്രത്തിൽ ചെന്നെത്തും. നാലു ഭാഗത്തേക്കും ഒഴുകുന്നത് എങ്ങോ പോയി വറ്റും. ഇതുതന്നെയാണ്

സംസ്ക്കാരങ്ങളുടയും കാര്യം. സംസ്ക്കാരങ്ങൾ വന്നും പോയുമിരുന്നിട്ടു ലാഭമെന്ത്? ജീവിതത്തിൽ സംസ്ക്കാരങ്ങളുടെ പവിത്ര പ്രവാഹം സദാ തുടർന്നുകൊണ്ടിരുന്നാലെ അവസാനം മരണം മഹത്തായ ആനന്ദ നിധാനമാണെന്നു തോന്നൂ. ഏതു യാത്രക്കാരൻ വഴിയിലെങ്ങും ഏറെ തങ്ങാതെ, വഴിയിലെ മോഹ പ്രലോഭനങ്ങളിൽ കുടുങ്ങാതെ, കൊടും കയറ്റങ്ങളിൽ അടിയുറപ്പിച്ചുറപ്പിച്ചു കയറി. കൊടുമുടിമേലെത്തി, അവിടെവെച്ചു ഹൃദയത്തിലെ സർവ്വ ഭാരങ്ങളും ബന്ധങ്ങളും നീക്കി, അവിടത്തെ നിർബ്ബാധമായ കാറ്റു കൊള്ളുന്നുവോ, അയാളുടെ ആനന്ദം മറ്റുള്ളവർക്ക് ഊഹിക്കാൻ കഴിയുമോ? വഴിയിൽ തങ്ങിയ യാത്രക്കാരന്നു വേണ്ടി സൂര്യൻ കാത്തു നിൽകുമോ?

## (രാത്രിയും പകലും യുദ്ധാവസരം)

സാരം ഇതാണ്. പുറമേ എപ്പോഴും സ്വധർമ്മാചരണവും അകമേ ഹരിസ്മരണ രൂപമായ ചിത്തശുദ്ധി പ്രക്രിയയും–ഇങ്ങിനെ അകത്തും പുറത്തും കർമ്മ വികർമ്മങ്ങളുടെ പ്രവാഹം തുടർന്നു പോന്നാൽ മരണം ആനന്ദപ്രദമായിത്തോന്നും. അതിനാലത്രേ ഭഗവാൻ പറയുന്നത്.

“തസ്മാൽ സർവ്വേഷു കാലേഷു
മാമനുസ്മര, യുദ്ധ്യച.”

എന്നെ ഇടവിടാതെ സ്മരിക്കുക,യുദ്ധവും ചെയ്യുക. “സദാ ത്യാം ത ചി രംഗലാ” (അതിലാഴുക സർവ്വദാ). എപ്പോഴും ഈശ്വരനിൽ ലീനനാകുക. ഈശ്വരപ്രേമം കൊണ്ട് അകവും പുറവും നിറം പിടിച്ചാൽ, ആ നിറം ജീവിതത്തിലാകെ വ്യാപ്തമായാൽ മാത്രമേ പവിത്ര കാര്യങ്ങളിൽ എപ്പോഴും ആനന്ദം അനുഭവപ്പെടു. അപ്പോൾ ചീത്ത വൃത്തികൾ മുമ്പിൽ വന്നു നില്ക്കുകയേ ഇല്ല. സുന്ദരങ്ങളും വിശിഷ്ടങ്ങളുമായ മനോരഥങ്ങൾ മനസ്സിൽ അങ്കുരിക്കും. നല്ല കർമ്മങ്ങൾ തനിയേ ചെയ്തു തുടങ്ങും.

ഈശ്വര സ്മരണയാൽ സൽക്കർമ്മങ്ങൾ തനിയേ ചെയ്തു തുടങ്ങുമെന്നതു ശരിതന്നെ; എന്നിട്ടും ഭഗവാൻ ആജ്ഞാപിയ്ക്കുന്നു. “സദാ യുദ്ധം ചെയ്തു കൊണ്ടിരിയ്ക്കുക”. തുക്കാറാം പറയുന്നു–

"രാത്രീ ദിവസ ആമ്ഹാം യുദ്ധാചാ പ്രസംഗ
അംതർ ബാഹ്യ ജഗ ആണീ മന."*

അകത്തും പുറത്തും അനന്തമായ സൃഷ്ടി വ്യാപിച്ചിരിയ്ക്കുന്നു. ഈ സൃഷ്ടിയോടു മനസ്സ് എപ്പോഴും യുദ്ധം ചെയ്യുന്നു. ആ യുദ്ധത്തിൽ എപ്പോഴും ജയമേ വരൂ എന്നില്ല. ഒടുവോളമെത്തുന്നതാണ് യഥാർത്ഥ വിജയി. അവസാനത്തെ തീരുമാനമാണ് ശരി. ചിലപ്പോൾ കീർത്തി ലഭിച്ചാൽ ചിലപ്പോൾ അപകീർത്തിയും ലഭിയ്ക്കും. അപകീർത്തി പറ്റിയാൽ നിരാശപ്പെടേണ്ട കാരണമില്ല. കല്ലിന്മേൽ പത്തൊമ്പതു പ്രാവശ്യം ഇടിച്ചിട്ടും അതു പൊട്ടിയില്ലെന്നും ഇരുപതാമത്തെ ഇടയിലാണ് പൊട്ടിയതെന്നും കരുതുക. അപ്പോൾ ആ പത്തൊമ്പതടിയും വെറുതെയായോ? ആ ഇരുപതാമത്തെ ഇടിയുടെ സാഫല്യത്തിനുള്ള ഒരുക്കമാണ് മുൻ പത്തൊമ്പതടിയും ചെയ്തു പോന്നത്.

നിരാശപ്പെടുക എന്നതിന്റെ അർത്ഥം നാസ്തികനാവുക എന്നാണ്. ഈശ്വരൻ നമ്മെ രക്ഷിക്കാനുണ്ടെന്നു വിശ്വസിക്കുക. കുട്ടിക്കു ധൈര്യം വളർത്താൻ അമ്മ അവനെ അങ്ങും മിങ്ങും പോകാൻ വിടുന്നു. പക്ഷെ അവനെ വീഴാനനുവദിക്കുന്നില്ല, അവൻ വീഴാൻ പോകുമ്പോൾ ഉടനെ ചെന്നു പതുക്കെ താങ്ങുന്നു. ഈശ്വരനും നിങ്ങളിൽ കണ്ണുവെച്ചു കൊണ്ടിരിയ്ക്കുന്നുണ്ട്. നിങ്ങളുടെ ജീവിതമാകുന്ന പട്ടത്തിന്റെ ചരട് അവിടുത്തെ കയ്യിലാണ്. ചിലപ്പോൾ അദ്ദേഹം ചരടു വലിക്കുന്നു, ചിലപ്പോൾ അയച്ചുവിടുന്നു, പക്ഷേ, ചരട് അവിടുത്തെ കയ്യിലാണ്. ചിലപ്പോൾ അദ്ദേഹം ചരടു വലിക്കുന്നു, ചിലപ്പോൾ അയച്ചു വിടുന്നു, പക്ഷേ ചരട് അവിടുത്തെ കയ്യിലാണ്. ചിലപ്പോൾ അദ്ദേഹം ചരടു വലിക്കുന്നു, ചിലപ്പോൾ അയച്ചു വിടുന്നു, പക്ഷേ ചരട് അവിടുത്തെ കയ്യിലാണെന്ന് വിശ്വസിക്കുക. ഗംഗയിലെ ഒരു കടവിൽ നീന്തൽ പഠിപ്പിക്കുകയാണ്. കടവിന്നടുത്തുള്ള ഒരു മരത്തിന്മേൽ ഒരു ചങ്ങലയോ കയറോ കെട്ടിയിട്ടുണ്ട്. അത് അരയിൽ പിടിപ്പിച്ച് ആളെ വെള്ളത്തിൽ വിടുന്നു. പഠിപ്പിക്കുന്ന ആളും വെള്ളത്തിൽത്തന്നെ ഉണ്ടായിരിക്കും. നീന്തൽ പഠിക്കുന്ന ആൾ ആദ്യം രണ്ടുനാലു പ്രാവശ്യം മുങ്ങിപ്പോവും. പക്ഷെ അവസാനം അയാൾ നീന്തൽ പഠിക്കും. ഇതുപോലെയാണ്

ഈശ്വരൻ നമ്മെ ജീവിതകല പഠിപ്പിക്കുന്നത്.

## (ശുക്ല കൃഷ്ണഗതികൾ)

അതിനാൽ ഈശ്വരനിൽ വിശ്വാസമർപ്പിച്ച് 'മനസാ വാചാ കർമ്മണാ' രാവും പകലും യുദ്ധം ചെയ്താൽ അവസാന നിമിഷം അത്യുത്തമമാകും. ആ സമയത്ത് എല്ലാ ദേവതകളും അനുകൂലരാകും. ഈ വസ്തുതെയാണ് ഈ അദ്ധ്യായത്തിന്റെ ഒടുവിൽ ഒരു രൂപകം കൊണ്ടു പറഞ്ഞിട്ടുള്ളത്. ആ രൂപകം നിങ്ങൾ മനസ്സിലാക്കി വയ്ക്കണം. ഒരുവന്റെ മരണസമയത്ത് അഗ്നി ജ്വലിയ്ക്കുകയും സൂര്യൻ പ്രകാശിയ്ക്കുകയും, വെളുത്ത പക്ഷത്തിലെ ചന്ദ്രൻ വളർന്നു വരികയും ഉത്തരായണത്തിലെ ആകാശം കാറകന്നു സുന്ദരമായികിടക്കുകയുമാണെങ്കിൽ അയാൾ ബ്രഹ്മത്തിൽ വിലീനനാകുന്നു; മറ്റൊരുവന്റെ മരണസമയത്തു പുകപരക്കുകയും അകത്തും പുറത്തും ഇരുട്ടു നിറയുകയും കറുത്ത പക്ഷത്തിലെ ചന്ദ്രൻ ക്ഷയിച്ചു വരികയും ദക്ഷിണായനത്തിലെ ആകാശം കാർ തിങ്ങി കറ പിടിച്ചു കിടക്കുകയും ചെയ്യുകയാണെങ്കിൽ, അയാൾ വീണ്ടും ജനന മരണച്ചുറ്റലിൽ പെട്ടുപോകും.

പലരും ഈ രൂപകം വായിച്ച് അമ്പരന്നു പോകുന്നു. പുണ്യമായ മരണം ആഗ്രഹിക്കുന്നുണ്ടെങ്കിൽ, അഗ്നി, സൂര്യൻ, ചന്ദ്രൻ, ആകാശം എന്നീ ദേവതകളുടെ കൃപയുണ്ടായിരിക്കണം. അഗ്നി കർമ്മത്തിന്റെ ചിഹ്നമാണ്, യജ്ഞത്തിന്റെ ചിഹ്നമാണ് അന്ത്യനിമിഷത്തിലും യജ്ഞജ്വാല ജ്വലിച്ചു കൊണ്ടിരിക്കണം. ന്യായമൂർത്തി രാനഡേ പറഞ്ഞിട്ടുണ്ട്, "സദാ കർത്തവ്യം നടത്തിക്കൊണ്ടു മരിച്ചാൽ അവൻ ധന്യനാണ്. വല്ലതും വായിക്കുകയോ എഴുതുകയോ ജോലിയെടുക്കുകയോ ചെയ്യുമ്പോഴാണ് മരിക്കുകയെങ്കിൽ, ഞാൻ പൂർണ്ണനായി." ഇതാണ് 'തീകത്തുക' എന്നതിനർത്ഥം. മരണസമയത്തു കൂടി കർമ്മം ചെയ്യുക എന്നത് അഗ്നിയുടെ കൃപയാണ്. സൂര്യന്റെ കൃപ എന്നതിനർത്ഥം ബുദ്ധിയുടെ പ്രഭ ഒടുവിൽ വരെ തിളങ്ങിക്കൊണ്ടിരിക്കുകയെന്നതാണ്. ചന്ദ്രന്റെ കൃപയെന്നാൽ മരണസമയത്തു പവിത്ര ഭാവന വളർന്നും കൊണ്ടിരിക്കുകയെന്നാണ്. ചന്ദ്രൻ മനസ്സിന്റെ, ഭാവനയുടെ, ദേവതയാണ്. ശുക്ലപക്ഷത്തിലെ ചന്ദ്രനെന്നപോലെ, മനസ്സിലെ പ്രേമഭക്തി , ഉത്സാഹം,

പരോപകാരം, ദയ മുതലായ ശുദ്ധ ഭാവനകൾക്കു പൂർണ്ണവികാസമുണ്ടാവണം. ആകാശത്തിന്റെ കൃപ എന്നതിനർത്ഥം ഹൃദയാകാശത്തിൽ ആസക്തിയാകുന്നമേഘം തീരെ ഉണ്ടാവരുതെന്നാണ്. ഒരിക്കൽ ഗാന്ധിജി പറയുകയുണ്ടായി, “ഞാൻ രാപ്പകൽ ചർക്ക, ചർക്ക എന്നു നിലവിളിച്ചുകൊണ്ടിരിക്കുന്നു. ചർക്ക വളരെ പവിത്ര വസ്തുവാണെന്നു ഞാൻ കരുതുന്നു. പക്ഷേ അന്ത്യകാലത്തു ആ വാസനയും ഉണ്ടാവാൻ പാടില്ല. എന്നെ ചർക്കയ്ക്കു പ്രേരിപ്പിച്ച അവിടുന്നു തന്നെ ചർക്കയെപ്പറ്റി ചിന്തിക്കുവാൻ തികച്ചും സമർത്ഥനാണ്. ഇന്നു ചർക്ക മറ്റു പല മാന്യന്മാരുടേയും കയ്യിലെത്തിയിട്ടുണ്ട്. എനിക്കു ചർക്കയുടെ ചിന്ത വിട്ട് പരമാത്മാവിനോടു ചേരുവാൻ ഒരുക്കം കൂട്ടണം”. സാരാംശമിതത്രേ: ഉത്തരായണത്തിന്റെ അർത്ഥം ഹൃദയാകാശത്തിൽ ആസക്തിയാകുന്ന മേഘം ഉണ്ടാകാതിരിക്ക എന്നാണ്.

അവസാന ശ്വാസം വരെ കൈകൊണ്ടു എന്തെങ്കിലും സേവന കർമ്മം ചെയ്തുകൊണ്ടും ഭാവനയാകുന്ന പൂർണ്ണചന്ദ്രൻ തിളങ്ങിക്കൊണ്ടും ഹൃദയാകാശത്തിൽ തെല്ലും ആസക്തിയില്ലാതെയും ബുദ്ധി കത്തി ജ്ജ്വലിച്ചുകൊണ്ടും മരിക്കുന്നവൻ പരമാത്മാവിൽ പോയിച്ചേരുമെന്ന് മനസ്സിലാക്കുക. ഈ വിധം പരമമംഗളമായ മരണമടയുവാൻ രാപ്പകൽ ശ്രദ്ധയോടും ദിക്ഷയോടുംകൂടി യുദ്ധം ചെയ്യണം. ക്ഷണനേരമെങ്കിലും മനസ്സിൽ അശുഭ സംസ്ക്കാരങ്ങൾ ഉളവാകാൻ അനുവദിക്കരുത്. ഈ വിധം ശക്തി കിട്ടികൊണ്ടിരിക്കാൻ പരമാത്മാവിനെ എപ്പോഴും പ്രാർത്ഥിക്കണം. നാമസ്മരണം, തത്ത്വസ്മരണം വീണ്ടും വീണ്ടും ചെയ്യണം.

ഞായർ, 10-4-’32

ഒമ്പതാമധ്യായം

# സമർപ്പണയോഗം

## (പ്രത്യക്ഷാനുഭവവിദ്യ)

ഇന്നെനിയ്ക്കു തൊണ്ട വേദനിക്കുന്നു. എന്റെ ശബ്ദം നിങ്ങൾക്കു കേൾക്കാൻ കിട്ടുമോ എന്നു ഞാൻ സംശയിക്കുന്നു. ഈ അവ

സരത്തിൽ സച്ചരിതനായ മാധവറാവ് പേശ്വയുടെ അന്ത്യകാലത്തെ ഒരു സംഭവം ഓർമ്മവരുന്നു. ആ മഹാപുരുഷൻ മരണശയ്യയിൽ കിടപ്പായി; കഫം വല്ലാതെ വർദ്ധിച്ചിരുന്നു. കഫത്തെ അതിസാരമാക്കി മാറ്റാൻ കഴിയും. അതിനാൽ മാധവറാവ് വൈദ്യരോടു പറഞ്ഞു, "എന്റെ കഫം മാറി അതിസാരമാകുവാൻ വല്ലതും ചെയ്യു. എന്നാൽ വായ തുറന്ന് എനിക്കു രാമനാമം ഉരുവിടാമല്ലോ." ഞാനും ഇന്ന് ഈശ്വരനോടു പ്രാർത്ഥിച്ചു കൊണ്ടിരുന്നു. ഭഗവാൻ പറഞ്ഞു "തൊണ്ട കൊണ്ടു കഴിയുംപോലെ സംസാരിച്ചോളു." ഞാൻ ഇവിടെ ഗീത കേൾപ്പിക്കുന്നത് ആർക്കും ഉപദേശം നൽകാൻ വേണ്ടിയല്ല. ഇതിൽ നിന്നു നേട്ടമുണ്ടാക്കാനാശിക്കുന്നവർക്ക് തീർച്ചയായും അതു കിട്ടും. പക്ഷേ, ഞാൻ ഗീത രാമനാമമാണെന്നു കരുതിയാണ് കേൾപ്പിക്കുന്നത്. ഗീതയെപ്പറ്റി പ്രവചിയ്ക്കുമ്പോൾ എന്റെ ഭാവന ഹരിനാമത്തിലാണിരിയിക്കുന്നത്.

ഞാനീപ്പറയുന്നതിനു ഇന്നത്തെ അധ്യായത്തോടു സംബന്ധമുണ്ട്. ഈ അധ്യായത്തിൽ ഹരിനാമത്തിന്റെ അപൂർവ്വമഹിമയാണ് വർണ്ണിച്ചിരിക്കുന്നത്. ഈ അധ്യായം ഗീതയുടെ നടുഭാഗമാണ്. മുഴുവൻ മഹാഭാരതത്തിന്റെ നടുക്കു ഗീതയും, ഗീതയുടെ നടുവിൽ ഈ ഒമ്പാതാമധ്യായവും! പലകാരങ്ങളാലും ഈ അധ്യായത്തിന് പരിപാവനത കൈവന്നിട്ടുണ്ട്. ജ്ഞാനദേവൻ അവസാനത്തെ സമാധിയിലായപ്പോൾ, അദ്ദേഹം ഈ അധ്യായം ജപിച്ചുകൊണ്ടത്രേ പ്രാണത്യാഗം ചെയ്തത്. ഈഅധ്യായത്തെപ്പറ്റി ഓർക്കുമ്പോഴെയ്ക്കും എന്റെ കണ്ണ്, നനയുന്നു, ഹൃദയം നിറയുന്നു! ഭാരതവർഷത്തിനു മാത്രമല്ല.മനുഷ്യജാതിക്കാകെയുള്ള ഒരുപകാരമാണിത്. ഭഗവാൻ അർജ്ജുനന്നുപറഞ്ഞു കൊടുത്ത അപൂർവ സംഗതി പദങ്ങളാൽ പ്രകടിപ്പിക്കാവുന്നൊന്നല്ല. പക്ഷേ,വ്യാസൻ ദയാഭാവത്താൽ പ്രേരിതനായി ഇതു സംസ്കൃത ഭാഷയിൽ പ്രകടിപ്പിച്ചു. ഗുപ്ത വസ്തുവിന്നു വാക്കിന്റെ രൂപം നല്കി.

ഈ അധ്യായത്തിന്റെ തുടക്കത്തിൽ ഭഗവാൻ പറയുന്നുഃ

രാജ വിദ്യാമഹാഗുഹ്യം
പവിത്ര മിദ മുത്തമം

ഈ രാജ വിദ്യ ഈ അപൂർവ വസ്തു, പ്രത്യക്ഷമായി അനുഭവിക്കേണ്ടതാണ്. ഭഗവാൻ അതിനെ 'പ്രത്യക്ഷാവഗമം' എന്നു പറയുന്നു. പദങ്ങളിൽ ഒതുങ്ങാത്തതും,പക്ഷേ പ്രത്യക്ഷാനുഭവത്തിന്റെ ഉരക്കല്ലിൽ ഉരച്ചുനോക്കിയതുമായ ഈ കാര്യമാണ് ഈ അധ്യായത്തിൽ പറഞ്ഞിട്ടുള്ളത്. തന്നിമിത്തം ഇതൂ തുലോം മധുരമനായിച്ചമഞ്ഞിരിക്കുന്നു. തുളസീദാസ് പറഞ്ഞിട്ടുണ്ട്:-

*"കോ ജാനേ കോജൈ ഹൈ ജമപുര,
കോ സുര പുര പരധാമ കോ
തുളസി ഹി ബഹുത ഭലോ ലാഗത
ജഗ ജീവന രാമഗുലാമകോ."

മരണാനന്തരം കിട്ടുന്ന സ്വർഗ്ഗം കൊണ്ടും അതിന്റെ കഥകൾ കൊണ്ടും ഇവിടെ കാര്യം നടക്കുമോ? ആരാണ് സ്വർഗ്ഗത്തിൽ പോകുക, ആരാണ് യമപുരത്തിൽ പോകുക എന്നു ആർക്കു പറവാൻ കഴിയും? ലോകത്തിൽ നാലു ദിവസമാണിരിക്കേണ്ടതെങ്കിൽ രാമന്റെ അടിമയായിരിക്കുന്നതിലാണ് എനിക്കാനന്ദം എന്നത്രേ തുളസീദാസ് പറയുന്നത്. രാമന്റെ അടിമയായിരിക്കുന്നതിലെ മാധുര്യമാണ് ഈ അധ്യായ്ത്തിൽ ഉള്ളത്. പ്രത്യക്ഷത്തിൽ ഇതേ ദേഹത്തിൽ, ഇതേ കണ്ണുകൾ കൊണ്ട് അനുഭപ്പെടുന്ന ഫലം, ജീവിച്ചിരിക്കുമ്പോഴേ അനുഭവപ്പെടുന്ന കാര്യം, ഈ അധ്യായത്തിൽ പറഞ്ഞിരുക്കുന്നു. വെല്ലം തിന്നുമ്പോൾ അതിന്റെ മാധുര്യം പ്രത്യക്ഷമായറിയാം. അതുപോലെ രാമന്റെ അടിമയായിരുയ്ക്കുന്നതിലെ മാധുര്യം ഇവിടെയുണ്ട്. ഈമൃതു ലോകത്തിലെ ജീവിതത്തിന്റെ രസം പ്രത്യക്ഷമായി കാട്ടുന്ന ഈ രാജവിദ്യയാണ് ഈ അധ്യായത്തിൽ പറഞ്ഞിരിക്കുന്നത്. ഈ രാജവിദ്യ അത്രയും ഗൂഢമാണ്, പക്ഷേ, ഭഗവാൻ അതെല്ലാവർക്കും സുലഭമാംവണ്ണം തുറന്നു വെച്ചിരിക്കുന്നു.

## (എളുപ്പമാർഗ്ഗം)

ഗീതാധർമ്മത്തിന്റെ സാരമത്രേ. വൈദിക ധർമ്മമെന്നു വെച്ചാൽ വേദങ്ങളിൽനിന്നുണ്ടായ ധർമ്മം. ഈ ഭൂമണ്ഡലത്തിലെ അതിപ്രാചീന ഗ്രന്ഥങ്ങളിൽ വേദം ഏറ്റവും ആദ്യത്തെ ഗ്രന്ഥമാണെ

ന്നു കരുതപ്പെടുന്നു. ഇക്കാരണത്താൽ അതിനെ അനാദിയാണെന്നു കരുതുന്നു. തന്നിമിത്തം വേദത്തിനു പൂജ്യത ലഭിച്ചു. ചരിത്രപരമായി നോക്കിയാലും അതു നമ്മുടെ സമുദായത്തിന്റെ പ്രാചീനമായ ഭാവനകളുടെ പ്രാചീനതമായ ചിഹ്നമത്രേ. ചെപ്പേടുകൾ, കല്ലെഴുത്തുകൾ, നാണയങ്ങൽ, പാത്രങ്ങൾ, പ്രാണികളുടെ അവശേഷങ്ങൾ മുതലായവയെക്കാളും ഈ എഴുത്താധാരങ്ങൾ വളരെ വിലപിടിച്ചവയത്രെ. ലോകത്തിൽ ആദ്യത്തെ ചരിത്രപ്രമാണം വല്ലതുമുണ്ടങ്കിൽ അതുവേദമാണ്. ഈ വേദങ്ങളിൽ ബീജരൂപത്തിലുണ്ടായിരുന്ന ധർമ്മം വൃക്ഷമായി വളർന്ന് ഒടുക്കം അതിന്മേൽ ഗീതാരുപമായ ദിവ്യമധുരഫലമുളവായി. മരത്തിന്റെ ഫലമല്ലാതെ മറ്റെന്താണ് നാം തിന്നുക? മരം കായ്ക്കുമ്പോഴേ നമുക്കു അതിൽ നിന്ന് തിന്നുവാനുള്ളത് ലഭിക്കുന്നുള്ളു. വേദധർമ്മ സാരത്തിന്റെ സാരം ഈ ഗീതയത്രേ.

പ്രാചിന കാലം മുതൽക്കേ രൂഢമായ ഈ വേദധർമ്മത്തിൽ നാനാ യജ്ഞയാഗങ്ങൾ, ക്രിയാകലാപങ്ങൾ വിവിധ തപശ്ചര്യകൾ എന്നിങ്ങനെ അനേക സാധനകൾ വിധിച്ചിട്ടുണ്ട്. ഈ കർമ്മകാണ്ഡമാകെ നിരുപയോഗങ്ങളല്ലെങ്കിലും അവയ്ക്ക് അധികാരം വേണം:. ആ കർമ്മകാണ്ഡം എല്ലാവർക്കും സുലഭമല്ല.. ഉയരമുള്ള തെങ്ങിന്മേൽ കയറി ആർ തേങ്ങ പറിക്കും, ആർപൊളിക്കും,ആരുടയ്ക്കും? എനിയ്ക്ക് എത്രതന്നെ വിശപ്പുണ്ടെങ്കിലും, തെങ്ങിന്മേലുള്ള ആ നാളികേരം എനിയ്ക്കെങ്ങിനെ കിട്ടും? ഞാൻ താഴത്തു നിന്ന് അതിനെ ഉറ്റുനോക്കുന്നു: തേങ്ങമുകളിൽ നിന്ന്എന്നേയും ഉറ്റു നോക്കുന്നു. പക്ഷേ, ഇതുകൊണ്ടുജാരാഗ്നി ശമിയ്ക്കുമോ? ആ തേങ്ങ എന്റെ കയ്യിൽ കിട്ടുന്നതു വരെ എല്ലാം വ്യർത്ഥമാണ്.വേദങ്ങളിലെ ഈ നാനാ കർമ്മങ്ങളെപ്പറ്റി അത്യന്ത സൂഷ്മമായ പലേ ചർച്ചകളുമുണ്ട്.സാധാരക്കാർക്ക് അതെങ്ങിനെ മനസ്സിലാവും? വേദമാർഗ്ഗമൊഴികെ മോക്ഷമില്ല, എന്നാൽ സാധാരണക്കാർക്ക് വേദത്തിന്നധികാരവുമില്ല. അപ്പോൾ സാധാരണക്കാരുടെ കാര്യം എങ്ങിനെ നടക്കും?

അതിനാൽ കൃപാലുക്കളായ സജ്ജനങ്ങൾ മുന്നോട്ടു വന്നു പറഞ്ഞു, "വരൂ, നമുക്ക് ഈ വേദങ്ങളുടെ സത്തെടുക്കാം. വേദങ്ങളുടെ

സത്ത് അല്പമെടുത്ത് ലോകത്തിന്നു കൊടുക്കാം."അതിനാലത്രേ തുക്കാറാം പറയുന്നത്-

* " വേദ അനന്ത ബോലിലാ
അർത്ഥ ഇതുകാ ചി സാധലാ"

ആ അർത്ഥം എന്താണ്? ഹരിനാമം തന്നെ. ഹരിനാമമാണ് വേദങ്ങളുടെ സാരം. രാമനാമം കൊണ്ടു മോക്ഷം തീർച്ചയാണ്. സ്ത്രീകൾ, കുട്ടികൾ ശ്രുദ്രന്മാർ, വൈശ്യന്മാർ, പാമരന്മാർ, ദീനന്മാർ, ദുർബ്ബലന്മാർ, രോഗികൾ. മുടന്തന്മാർ-എല്ലാവർക്കും മോക്ഷം സുലഭമായി. വേദങ്ങളുടെ അലമാരികളിൽ പൂട്ടിവച്ചമോക്ഷത്തെ ഭഗവാൻ നല്കുട്ടപ്പെരുവഴിയിൽ കൊണ്ടു വന്നു വെച്ചു മോക്ഷത്തിന്നു ഇതെത്ര ഋജൂവും സരളവുമായ ഉപായമാണ്! ഋജൂവായ ജീവിതരീതി, സ്വധർമ്മകർമ്മം, സേവാകർമ്മം ഇവയെതന്നെ എന്തുകൊണ്ട് യജ്ഞരുപമാക്കിക്കുടാ? പിന്നെ, മറ്റു യജ്ഞയാഗങ്ങളുടെ ആവശ്യം തന്നെ എന്താണ്? നിങ്ങളുടെ ഋജൂവായനിത്യസേവനങ്ങൾ തന്നെ യജ്ഞമാണെന്നു കരുതി ചെയ്യുക.

ഇതത്രേ രാജമാർഗ്ഗം.

" യാനാസ്ഥായ നരോ രാജൻ
ന പ്രമാത്യേത കർഹിചിൽ
ധാ വ ന്നിമീല്യ വാ നേത്രേ
ന സ്ഖലേന്ന പതേദിഹ"

ഈ മാർഗ്ഗത്തിലൂടെ കണ്ണടച്ചു പാഞ്ഞു നടന്നാലും. വീഴുമെന്നോ കാലിടറുമെന്നോ പേടിയ്ക്കേണ്ട. മറ്റേ മാർഗ്ഗമോ"ക്ഷുരസ്യധാരാ നിശിതാ ദുരത്യയാ." വാളിന്റെ വായ്ത്തലപോലും പക്ഷേ കുറച്ചു മുർച്ച കുറഞ്ഞതാവാം. ഈ വൈദിക മർഗ്ഗം അതിലും അപകടം പിടിച്ചതാണ്. അതിനെ അപേക്ഷിച്ചു, രാമന്റെ അടിമയായി ജീവിയ്ക്കുന്നതാണ് തുലോം എളുപ്പം. എഞ്ചീനിയർ നിരത്തിന്റെ ഉയരം അല്പാല്പമായി കുട്ടികൊണ്ടുപോയി മുകളിലെത്തിക്കുകയും നമ്മെ ശിഖരത്തിലേറ്റുകയും ചെയ്യുന്നു, ഇത്ര ഉയരം കയറി എന്നു നാം പെട്ടെന്നറിയുന്നേയില്ല. എഞ്ചിനീയരുടെ ഈ വിദ്യപോലെ

യാണ് ഈ രാജമാർഗ്ഗത്തിന്റെ വിദ്യയും. മനുഷ്യൻ എവിടെ കർമ്മം ചെയ്തുകൊണ്ടിരക്കുന്നുവോ അവിടെ വച്ചുതന്നെ ആ ഋജൂവായ കർമ്മം വഴി അയാൾക്കുപരമാത്മാവിനെ പ്രാപിക്കാൻ കഴിയും അത്തരമൊന്നാണ് ഈ മാർഗ്ഗം.

ഈശ്വരൻ വല്ലേടത്തും ഒളിച്ചിരിയക്കുയാണോ? വല്ല ഗുഹയിലോ: വല്ല ഇടവഴിയിലോ, വല്ല നദിയിലോ, വല്ല സ്വർഗ്ഗത്തിലോ മറഞ്ഞിരിയ്ക്കയാണോ? പത്മരാഗം ഇന്ദ്രനീലം വെള്ളി, സ്വർണ്ണം മുതലായവ ഭൂമിക്കുള്ളിൽ ഒളിഞ്ഞുകിടക്കുകയാണ്. മുത്തും പവിഴവും സമുദ്രത്തിനകത്ത് മറഞ്ഞു കിടക്കുകയാണ്. അതുപോലെ ആ ഈശ്വരനാകുന്ന 'മാണിക്യക്കല്ല്' വല്ലേടത്തും ഒളിഞ്ഞിരിക്കുകയാണോ? വല്ലേടത്തും നിന്ന് ഭഗവാനെ കിളച്ചെടുക്കേണമോ? വേണ്ട, അവിടുന്നു എപ്പോഴും, നാമെല്ലാവരുടെയും മുമ്പിൽ, സർവത്ര, നിൽക്കുന്നുണ്ട്. ഇക്കണ്ട ആളുകളെല്ലാം പരമാത്മാവിന്റെ മൂർത്തികൾ തന്നെ. ഭഗവാൻ പറയുന്നു,"ഈ മനുഷ്യരുപത്തിൽ പ്രത്യക്ഷമായ ഹരിമൂർത്തിയെ അവമാനിക്കരുതേ," ഈശ്വരൻ തന്നെയാണ് ഏതു ചരാചരരൂപത്തിലും പ്രകടമാകുന്നത്. അവിടത്തെ തിരയുവാൻ കൃത്രിമോപായങ്ങളെന്തിന്? ഋജൂവും സരളവുമായ ഉപായമുണ്ട്. നിങ്ങൾ ചെയ്യുന്ന എല്ലാ സേവാകാര്യങ്ങളെയും ഭഗവാനോടണച്ചാൽ മതി, ജോലി തീർന്നു. നിങ്ങൾ രാമന്റെ അടിമയാകുക, ആ വിഷമമായ വേദമാർഗ്ഗം ആ യജ്ഞം, ആ സ്വാഹ,ആ സ്വധ, ആ ശ്രാദ്ധം, ആ തർപ്പണം- എല്ലാം നമ്മെ മോക്ഷത്തിലേക്കു നയിക്കും. പക്ഷേ,ഇതിൽ അധികാരാനധികാരങ്ങളുടെ കുഴപ്പമുണ്ട്. നമുക്കതിന്റെ ആവശ്യമില്ല. ഇത്രയേ ചെയ്യേണ്ടതുള്ളു- ചെയ്യുന്നതെല്ലാം ഈശ്വരനിൽ അർപ്പിക്കുക താൻ ചെയ്യുന്ന ഓരോ കർമ്മത്തെയും ഈശ്വരനോടണക്കുക. ഇതാണ് ഈ ഒമ്പതാമധ്യായം പഠിപ്പിക്കുന്നത് .അതിനാൽ അതു ഭക്തന്മാർക്ക് വളരെ പ്രിയമാണ്.

## (അധികാരഭേദങ്ങളുടെ കുഴപ്പമില്ല.)

ശ്രീ കൃഷ്ണന്റെ ജീവതത്തിലാകെ ഏറ്റവും മധുരമായത് കുട്ടിക്കാലമാണ്. ബാലകൃഷ്ണനെയാണ് മുഖ്യമായി ഉപാസിക്കാറുള്ളത്. അദ്ദേഹം ഇടയപ്പിള്ളരുടെ കൂടെ പൈക്കളെ മേയ്ക്കാൻ പോകും, അപരൊന്നിച്ച് ഭക്ഷിക്കും,കളിക്കും, ചിരിക്കും, ഇടയപ്പിള്ളർ

ഇന്ദ്രനെ പൂജിക്കുവാൻ പുറപ്പെട്ടപ്പോൾ, അദ്ദേഹം അവരോടു പറഞ്ഞു,“ഇന്ദ്രനെ ആരു കണ്ടിട്ടുണ്ട്? അദ്ദേഹത്തെക്കൊണ്ട് ഉപകാരമെന്ത്? എന്നാൽ ഈ ഗോവർദ്ധന പർവ്വതത്തെ നാം പ്രത്യക്ഷമായികാണുന്നു, ഇവിടെ പൈക്കൾ മേയുന്നു. ഇതിൽ നിന്ന് അരുവികൾ ഒഴുകുന്നു. അതിനാൽ നിങ്ങൾ ഇതിനെ പൂജിക്കുവിൻ” എന്നീ വക കാര്യങ്ങൾ അദ്ദേഹം അവർക്കു പഠിപ്പിച്ചുകൊടുത്തു. തന്റെ ഒപ്പം കളിച്ച ഇടയന്മാർ, കളിച്ചു ചിരിച്ച ഗോപസ്ത്രീകൾ, താൻ നോക്കിരക്ഷിച്ച കന്നു കാലികൾ അവർക്കെല്ലാം അദ്ദേഹംമോക്ഷദ്വാരം തുറന്നു കൊടുത്തു. ഷ്രീകൃഷ്ണൻ സ്വാനുഭവംകൊണ്ടാണ് ഈ സരളമാർഗ്ഗം ഉപദേശിച്ചത്. ബാല്യകാലത്ത് അദ്ദേഹത്തിന്റെ ബന്ധം പൈക്കളോടും പൈക്കിടാങ്ങളോടുമായിരുന്നു. വലുതായപ്പോൾ കുതിരകളോടായി മുരളീനാദം കേട്ടാലുടനെ ആ പൈക്കൾക്കു തൊണ്ടയിടറും, ശ്രീകഷ്ണന്റെ കൈകൊണ്ടു തടവിയാൽ കുതിരകൾ ‘ഫൂർ ഫുർ’ എന്നു ശബ്ദിച്ചു തുടങ്ങും. ആ പൈക്കളും ആ തോർക്കുതിരകളും കൃഷ്ണമയങ്ങളായിത്തിർന്നു. പാപയോനികളെന്നു കരുതപ്പെടുന്ന ആ മൃഗങ്ങൾക്കും മോക്ഷം ലഭിച്ചിരിക്കണം. മോക്ഷത്തിൽ മനുഷ്യർക്കുമാത്രമല്ല അധികാരമുള്ളത്, പശുപക്ഷികൾക്കുമുണ്ട് എന്നു ശ്രീകൃഷ്ണൻ സ്പഷ്ടമാക്കിയിരിക്കുന്നു. സ്വജീവിതത്തിൽ അദ്ദേഹം ഇതനുഭപ്പെടുത്തി.

ഭഗവാനുണ്ടായ അനുഭവം തന്നെയാണ് വ്യാസന്നുമുണ്ടായത്. ശ്രീകൃഷ്ണനും വ്യാസനും ഒന്നുതന്നെയാണ്. രണ്ടുപേരുടെയും ജീവിതസാരവും ഒന്നുതന്നെ. മോക്ഷം പാണ്ഡിത്യത്തെ ആശ്രയിച്ചല്ല ഇരിക്കുന്നത്, കർമ്മകലാപത്തെയുമല്ല.അതിന്നു സരളമായ ഭക്തിതന്നെ മതി. ‘ഞാൻ-ഞാൻ’എന്നു പറയുന്ന ജ്ഞാനികൾ പിന്നിലായി: നിഷ്കപടരും സരളഹൃദയരുമായ സ്രീകൾ മുമ്പിലെത്തി. മനസ്സു പവിത്രമാകയും, ഋജൂവും പരിശൂദ്ധവുമായ വിചാരമുളവാകയും, ചെയ്താൽപ്പിന്നെ മോക്ഷംപ്രയാസമുള്ളതല്ല. മഹാഭാരതത്തിൽ ‘ജനക സുലഭാസംവാദം’ എന്നൊരു പ്രകരണമുണ്ട്. അതിൽ ജനകരാജാവ് ജ്ഞാനപ്രാപ്തിക്കായി ഒരു സ്ത്രീയുടെ അടുക്കൽ ചെന്നതായ സന്ദർഭം വ്യാസൻ നിർബന്ധിച്ചിരുക്കുന്നു. സ്ത്രീകൾക്കു വേദാധികാരമുണ്ടോ അല്ലയോ എന്ന് നിങ്ങൾ വേണ

മെങ്കിൽ ചർച്ചചെയ്ത് കൊൾവിൻ: പക്ഷേ, ഇവിടെ സുലഭപ്രത്യക്ഷ മായി ജനകരാജാവിന്നു ബ്രഹ്മവിദ്യ പഠിപ്പിച്ചിരിക്കുന്നു. അവൾ ഒരുസാധാരണ സ്ത്രീയാണ്, ജനകനോ എത്ര വലിയ രാജാവ്! എത്രമേൽ വിദ്യാസമ്പന്നൻ! എന്നാൽ ആ മഹാജ്ഞാനിയായ ജനകന്റെ കയ്യിൽ മോക്ഷമെത്തിയിരുന്നില്ല. അതിനാൽ വ്യാസൻ അദ്ദേഹത്തെ സുലഭയുടെ കാൽക്കൽ കുമ്പിടുവാനയച്ചു. ഇതു പോലുള്ള കഥതന്നെയാണ് തുലാധരൻ എന്ന വൈശ്യന്റേതും. ആയാളുടെ അടുക്കൽ ജാജലി എന്ന ബ്രാഹ്മണൻ ജ്ഞാനത്തി നായിചെല്ലുന്നു. തുലാധരൻ പറയുന്നു, “തുലാസിന്റെ തണ്ടുനേരെ നിർത്തുന്നതിലാണ് എന്റെ എല്ലാ ജ്ഞാനവും അടങ്ങിയിട്ടുള്ളത്” അതുപോലെ തന്നെ വ്യാധന്റെ കഥയും. വ്യാധൻ കശാപ്പുകാര നായിരുന്നു. ആയാൾ അറവുനടത്തി സമുദായസേവനം ചെയ്തു പോന്നു. അഹങ്കാരിയായ ഒരു ബ്രാഹ്മണതപസ്വിയോടു അദ്ദേഹ ത്തിന്റെ ഗുരു ആ വ്യാധന്റെ അടുത്തു ചെല്ലാൻ പറഞ്ഞു. തന്നെ എന്താണ് ഈ കശാപ്പുകാരൻ പഠിപ്പിക്കുക എന്നോർത്ത് ആ ബ്രാ ഹ്മണൻ ആശ്ചര്യപ്പെട്ടു. ബ്രാഹ്മണൻ വ്യാധന്റെ അടുത്തു ചെന്നു. വ്യാധൻ എന്താണ് ചെയ്തിരുന്നത്.? മാംസം മുറിക്കുന്നു, കഴുകുന്നു. വെടിപ്പാക്കി വില്ക്കാൻ വെക്കുന്നു. അദ്ദേഹം ബ്രാഹ്ണനോടു പറ ഞ്ഞു, “നോക്കൂ, ഞാൻ എന്റെ ഈ കർമ്മം ആവും വിധം ധർമ്മമ യമായി ചെയ്യുന്നുണ്ട്. എന്റെ ആത്മാവിനെ ഈ കർമ്മത്തിൽ എത്ര ത്തോളം ലയിപ്പിക്കാമോ, അത്രയും ലയിപ്പിച്ചുകൊണ്ടാണ് ഞാൻ ഇതു ചെയ്യുന്നതും, എന്റെ മാതാപിതാക്കന്മാരെ സേവിക്കുന്നതും.” ഇങ്ങിനെ വ്യാസൻ ഈ വ്യാധന്റെ രൂപത്തിൽ ഒരാദർശ മൂർത്തിയെ നമുക്കു കാണിച്ചു തന്നിരിക്കുന്നു.

മഹാഭാരതത്തിലുള്ള ഈ സ്ത്രീ, വൈശ്യൻ, ശുദ്രൻ, മുതലായ വരുടെ കഥകളുടെ ഉദ്ദേശ്യം ഇതാണ്, മോക്ഷദ്വാരം എല്ലാവർക്കു മായി തുറന്നുകിടക്കുകയാണെന്ന് എല്ലാവരും വ്യക്തമായി കാണ ണം. ഈ കഥകളിലെ തത്ത്വമാണ് ഈ ഒമ്പാതാമധ്യായത്തിൽ വെളിപ്പോടുത്തിയിട്ടുള്ളത്. ഈ അധ്യായം ഈ കഥകളിന്മേൽ മുദ്ര കുത്തിയിരിക്കുന്നു.രാമന്റെ അടിമയായിരിക്കുന്നതിലുള്ള മാധുര്യം തന്നെയാണ് വ്യാധന്റെ ജിവിത്തിൽ ഉള്ളത്. തുക്കാറാം അഹിംസ

കനായിരുന്നു: എന്നാൽ അഗ്ഗേഹം, സജനൻ എന്ന കശാപ്പുകാരൻ കശാപ്പുവേല ചെയ്തു മോക്ഷം പ്രാപിച്ച കഥ സകൗതുകം വർണ്ണിച്ചിരിക്കുന്നു. തുക്കാറാം ഒരിടത്തു ചോദിച്ചു, "ഭഗവാനേ, മൃഗങ്ങളെ കൊല്ലുന്നവരുടെ ഗതി എന്തായിരിയ്ക്കും?" എന്നാൽ–

*" സജന ക സായാ വികും ലാഗേ മാംസ"

എന്നൊരു ചരണമെഴുതി അദ്ദേഹം പറയുന്നു, ഭഗവാൻ സജനനെ സഹായിക്കുന്നു. നരസീമേഹതയുടെ ഹുണ്ടിക സ്വീകരിയ്ക്കുന്നവനും, ഏകനാഥന്റെ വീട്ടിൽ കാവു നിറച്ചു കൊണ്ടുചെല്ലുന്നുവനും, ഭാമാജിയ്ക്കുവേണ്ടി 'മഹാറാ'യവനും,മഹാരാഷ്ട്രത്തിലെ പ്രിയയായ ജാനാബായിക്ക് നെല്ലുകുത്തുവാനും,മാവുപൊടിക്കുവാനും സഹായിക്കുന്നവനുമായ ഭഗവാൻ, കശാപ്പുകാരൻ സാജനനെയും അതേ പ്രേമത്തോടുകുടി സഹായിക്കുന്നു എന്ന്. സാരാംശമിതാണ്. എല്ലാ കാര്യങ്ങളെയും ഈശ്വരനോടണയ്ക്കക. കർമ്മം ശുദ്ധ ഭാവനയാൽ പൂർണ്ണവും സേവാമയവുമായാൽ അതു യജ്ഞമായിച്ചമയും.

## (കർമ്മഫലം ഈശ്വരാർപ്പണം)

ഒമ്പതാമധ്യായത്തിൽ ഈ സവുശേഷസംഗതിയാണ് പറഞ്ഞിട്ടുള്ളത്.ഇവിടെ കർമ്മയോഗവും ഭകതിയോഗവും മധുരമായി മേളിക്കുന്നു. കർമ്മയോഗമെന്നതിനർത്ഥം കർമ്മം ചെയ്യുകയും ഫലം ത്യജിക്കുകയുമെന്നാണ്. ഫലവാസന ചിത്തത്തെ സ്പർശിക്കാത്തത്ര വിശിഷ്ടമായികർമ്മം ചെയ്യുക. ഇത് കാട്ടുകാപ്പി നടുന്നതു പോലെയാണ്. കാട്ടുകാപ്പി 25 വർഷം കൊണ്ടേ കായ്ക്കു. അതു നടുന്നവന് തന്റെ ജീവിതകാലത്ത് അതിന്റെ ഫലമാസ്വദിക്കാൻ തരപ്പെട്ടില്ലെന്നു വരാം. എന്നാലും വൃക്ഷം നടണം, പ്രേമത്തോടെ അതിന്നു നനക്കണം. കർമ്മയോഗമെന്നതിനർത്ഥം വൃക്ഷം നടുകയും ഫലേച്ഛ വെയ്ക്കാതിരിയ്ക്കയുമെന്നാണ്. തുടർന്നു ഭക്തിയോഗമെന്താണ്? പ്രേമപൂർവ്വം ഈശ്വരനോടുകൂടിച്ചേരുക എന്നതത്രേ ഭക്തിയോഗം. രാജയോഗത്തിൽ കർമ്മയോഗ ഭക്തിയോഗങ്ങൾ രണ്ടും കൂടിച്ചേരുന്നു. രാജയോഗത്തെ പലരും പലതരത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. ഞാനാകട്ടെ, ചുരുക്കത്തിൽ കർമ്മയോഗത്തിന്റെയും ഭക്തിയോഗത്തിന്റെയും മധുരമേളനമാണ് അതെന്നു വ്യാ

ഖ്യാനിക്കുന്നു.

കർമ്മം ചെയ്യുക, എന്നാൽ ഫലം കൈവെടിയണമെന്നില്ല. അത് ഈശ്വരന്നർപ്പിക്കുക. ഫലം കൈവെടിയുക എന്നതിനർത്ഥം ഫലം നിഷേധിക്കുക എന്നാവും. അർപ്പണത്തിൽ അതു വരില്ല, എത്ര നല്ല വ്യവസ്ഥയാണിത്! ഇതിൽ തുലോം മാധുര്യമുണ്ട്. ഫലം വെടിയുക എന്നതിന്നർത്ഥം, ഫലം ആരും എടുക്കുകയോ ഇല്ലെന്നല്ല. വല്ലവരും ഫലം തീർച്ചയായും എടുക്കും. ഈർക്കെങ്കിലും ഫലം തീർച്ചയായും കിട്ടും. പിന്നെ ശേഷിക്കുന്ന സംശയം ഈ ഫലം കിട്ടുന്നവൻ അതിന്നധികാരിയാണോ അല്ലയോ എന്നാണ്. വല്ല പിച്ചക്കാരനും വീട്ടിൽ വന്നാൽ നാം ഉടനെ പറയുന്നു,"താൻ തടിച്ചു കൊഴുത്തിരിക്കുന്നുണ്ടല്ലോ. താൻ പിച്ചതെണ്ടേണ്ടവനല്ല, പൊയ്ക്കോളൂ." ആയാൾ പിച്ചതെണ്ടുന്നത് ഉചിതമാണോ അല്യോ എന്നാണ് നാം ചിന്തിക്കുന്നത്. പാവപ്പെട്ട പിച്ചക്കാരൻ ലജ്ജിച്ച് മടങ്ങിപ്പോകുന്നു. നമ്മുടെ മനസ്സിൽ സഹാനുഭൂതി എന്നത് ഇല്ലേ ഇല്ല. എന്നിട്ടാണോ നാം പിച്ചതെണ്ടുവനുള്ള യോഗ്യത നിർണ്ണയിക്കുന്നത്?

ഞാൻ ചെറുപ്പത്തിലൊരിക്കൽ അമ്മയോട് പിച്ചക്കാരെപ്പറ്റി അതേ സംശയം ചോദിച്ചു. അന്ന് അമ്മ തന്ന മറുപടി ഇന്നും എന്റെ കാതിൽ മുഴങ്ങുന്നുണ്ട്.ഞാൻ അമ്മയോടു ചോദിച്ചു." ഈ പിച്ചക്കാരൻ പടുകൂറ്റനാണല്ലോ. ഈയാൾക്കു പിച്ചകൊടുത്താൽ ദുശ്ശീലവും ആലസ്യവും വർദ്ധിക്കുകയല്ലേ ഉള്ളു?" ഗീതയിലെച്ചക്കരെല്ലാം"ദേശേകാലേ ച പാത്രേ ച"എന്ന ശ്ലോകവും ഞാൻ അമ്മയെ കേൾപ്പിച്ചു. അമ്മ പറഞ്ഞു "വരുന്ന പിച്ചക്കാരെല്ലാം ഈശ്വരൻ തന്നെയാണ്. എന്നിട്ടു നീ പാത്രാപാത്രങ്ങളെപ്പറ്റി ചിന്തിക്കുക. ഭഗവാനെ അപാത്രമെന്നു പറയുമോ? പാത്രാപാത്രങ്ങളെപ്പറ്റി ചിന്തിക്കാൻ നിനക്കേ എനിക്കേ എന്തധികാരം? അധികം ചിന്തിക്കേണ്ട ആവശ്യനേ ഇല്ലെന്നാണ് എന്റെ പക്ഷം. എനിക്ക് ആയാൾ ഭഗവാൻ തന്നെയാണ്." അമ്മയുടെ ഈ ഉത്തരത്തിനു തക്ക ഒരു പ്രത്യുത്തരം എനിക്ക് ഇതുവരെയും തോന്നിയിട്ടില്ല.

മറ്റുള്ളവർക്കു ഭക്ഷണം കൊടുക്കുന്നതിൽ ഞാൻ പാത്രാപാത്രങ്ങളെപ്പറ്റി ആലോചിക്കുന്നു. എന്നാൽ സ്വന്തം വയറിലേക്കു ഭക്ഷ

ണം കടത്തിവിടുമ്പോൾ എനിക്ക് അതിനു വല്ല അധികാരവുമുണ്ടോ എന്നു ഞാൻ ആലോചിക്കുന്നോ ഇല്ല. നമ്മുടെ വാതിയ്ക്കൽ വരുന്ന ആൾ ഗതികെട്ട പിച്ചക്കാരൻ തന്നെയാണെന്ന് എന്തിനു കരുതണം? നാം ആർക്കുകൊടുക്കുന്നുവോ അയാൾ ഭഗവാൻ തന്നെയാണെന്ന് എന്തുകൊണ്ടു കരുതിക്കൂടാ?

രാജയോഗം പറയുന്നു, “നിങ്ങളുടെ കർമ്മത്തിന്റെ ഫലം വല്ല വർക്കും കിട്ടാതിരിക്കില്ലല്ലോ, എന്നാൽ അതു ഭഗവാനു തന്നെ കൊടുക്കുക, അവിടേക്കർപ്പിക്കുക.” രാജയോഗം ഉചിതമായ സ്ഥാനമാണ് നിങ്ങൾക്കു പറഞ്ഞു തരുന്നത്. ഇവിടെ ഫലത്യാഗമാകുന്ന നിഷേധാത്മകമായ കർമ്മമില്ല. കാരണം, എല്ലാം ഭഗവാനുതന്നെ അർപ്പിക്കുകയാണല്ലോ. അതിനാൽ പാത്രാപാത്രങ്ങളുടെ പ്രശ്നവും തീർന്നുപോകുന്നു. ഭഗവാനു നൽകപ്പെട്ട ദാനമേതും എപ്പോഴും ശുദ്ധമാണ്. നിങ്ങളുടെ കർമ്മത്തിൽ ദോഷമുണ്ടെങ്കിൽ കൂടി, അത് അവിടുത്തെ കൈകളിൽ പതിയ്ക്കുന്നതോടെ പവിത്രമാകും. ദോഷം നീക്കുവാൻ നാം എത്ര പരിശ്രമിച്ചാലും ദോഷം ബാക്കി കിടക്കും. എന്നാലും ആ കർമ്മം ആവുന്നത്ര പരിശുദ്ധമാക്കണം. ബുദ്ധി ഈശ്വരദത്തമാണ്. അതിനെ ആവുന്നത്ര പരിശുദ്ധമായി ഉപയോഗിക്കുക നമ്മുടെ കർത്തവ്യമാണ്. അങ്ങിനെ ചെയ്യാതിരിക്കുന്നത് അപരാധമാകും. അതിനാൽ, പാത്രാപാത്രാവിവേചനവും വേണ്ടതു തന്നെ, പക്ഷേ ഭഗവൽ ഭാവനക്കൊണ്ട് അതു എളുപ്പമായി വരും.

ഫലം ഉപയോഗിക്കുന്നത് ചിത്തശുദ്ധിക്കു വേണ്ടിയായിരിക്കണം. ഏതു പ്രവൃത്തിയും അതേ നിലയിൽ ഭഗവാങ്കൽ അർപ്പിക്കുക. പ്രത്യക്ഷത്തിൽ കർമ്മങ്ങൾ എങ്ങിനെയോ അങ്ങിനെ തന്നെ ഭഗവാങ്കലർപ്പിച്ചു മനസ്സിൽ തുഷ്ടിയോടു കൂടിയിരിയ്ക്കണം. ഫലം ഉപേക്ഷിക്കേണ്ട, അതു ഭഗവാന്നർപ്പിച്ചാൽ മതി. എന്നു വെയ്ക്കേണ്ട, മനസ്സിലുളവാകുന്ന വാസനകളും കാമക്രോധാദി വികാരങ്ങളും എല്ലാം ഈശ്വരന്നർപ്പിച്ചു വിമുക്തനാകണം.

“കാമ ക്രോധ ആമ്ഹിം വാഹിലേ വട്ംലീം”
തരീ നിംബ കാം പിയാവാ”

"വെല്ലം കൊണ്ടേ മാറുമെങ്കിൽ
വേപ്പിൻ തോലെന്തിനേകണം"

ഇന്ദ്രീയങ്ങളും സാധനങ്ങളാണ് അവരെ ഈശ്വാരർപ്പണം ചെയ്യുക. ശ്രവണശക്തി കുറവാണെന്നു ചിലർ പറയുന്നു. എന്നുവെച്ചു കേൾക്കുകയെ വേണ്ടെന്നു വെയ്ക്കണോ? വേണ്ട, കേട്ടോളൂ. പക്ഷേ, കേൾക്കുന്നത് ഹരികഥയാവട്ടെ. കേൾക്കാതിരിക്കുക ദുഷ്ക്കരമാണ്. ഹരികഥയെ ശ്രവണ വിഷയമാക്കി ചെവിയെ ഉപയോഗിക്കുന്നതാകട്ടേ. എളുപ്പവും രുചികരവും ഹിതകരവുമാണ്. നിങ്ങൾ ചെവി രാമന്നു നൽകുക. നാവുകൊണ്ടു രാമനാമം ജപിയ്ക്കുക. ഇന്ദ്രിയങ്ങൾ ശത്രുക്കളല്ല. അവ നല്ലവ തന്നെയാണ്. അവയുടെ കഴിവിന്നതിരില്ല. അതിനാൽ ഓരോ ഇന്ദ്രിയത്തേയും ഈശ്വാരാർപ്പണ ബുദ്ധിയോടെ ഉപയോഗിക്കുക-ഇതത്രേ രാജമാർഗ്ഗം. ഇതുതന്നെ രാജയോഗമെന്നു പറയപ്പെയുന്നതും.

## (വിശിഷ്ട കർമ്മത്തിന്റെ നിർബ്ബന്ധമില്ല)

വിശിഷ്ടകർമ്മങ്ങളെ ഭഗവാന്നർപ്പിക്കാവൂ എന്നില്ല. കർമ്മമായ കർമ്മമൊക്കെ അവിടേയ്ക്കർപ്പിക്കുക. ശബരിയുടെ ആ ഇലന്തപ്പഴങ്ങൾ! ശ്രീരാമൻ അവയെ എത്ര പ്രേമത്തോടെയാണ് സ്വീകരിച്ചത്! ഈശ്വരനെ പൂജിക്കാൻ ഗുഹയിൽച്ചെന്നിരിക്കേണ്ട ആവശ്യമില്ല. നിങ്ങൾ എവിടെവെച്ച് എന്തുകർമ്മം ചെയ്താലും, അതെല്ലാം ഈശ്വരന്നർപ്പിക്കുക. അമ്മ കുട്ടിയെ പോറ്റുന്നതു കണ്ടാൽ ഭഗവാനെത്തന്നെ പോറ്റുകയാണെന്നു തോന്നും. അവർ കുട്ടിയെ കുളിപ്പിക്കുന്നുണ്ടല്ലോ, അതു പരമേശ്വരന്റെ ശിരസ്സിൽ രുദ്രാഭിഷേകം നടത്തുകയാണ്. കുട്ടി ഭഗവൽകൃപയുടെ ദാനമാണെന്നു കരുതി അമ്മ കുട്ടിയെ ഈശ്വരഭാവനയോടെ ലാളിച്ചു വളർത്തണം. കൗസല്യ രാമനേയും, യശോദ കൃഷ്ണനേയും എത്ര ശുഷ്കാന്തിയോടെയാണ് ലാളിച്ചത്? അതു വർണ്ണിക്കുമ്പോൾ ശുകനും, വാത ്മീകിയും, തുളസീദാസനും സ്വയം ധന്യരാണെന്നു കരുതി. അതു ചെയ്യുന്നതിൽ അവർക്കു അപാരമായ കൗതുകം തോന്നുന്നു. അമ്മമാരുടെ ആ പോറ്റിപ്പുലർത്തൽ തുലോം ശ്രേഷ്ഠമാണ്. ആ കുട്ടി, ആ ഈശ്വരവിഗ്രഹം, ആ വിഗ്രഹത്തെ സേവിക്കുന്നതിൽ കവിഞ്ഞു വേറെന്തു ഭാഗ്യമുള്ളു? നമ്മിലൊരാൾ മറ്റൊരാളെ ശുശ്രൂ

ഷിക്കുന്നതിൽ ഇത്തരം ഭാവനയ്ക്കു സ്ഥാനം നൽകിയാൽ, നമ്മുടെ കർമ്മങ്ങളിൽ എത്രമാത്രം പരിവർത്തനമുണ്ടാവും! സേവനത്തിനുള്ള അവസരം കിട്ടുന്നതേതും ഈശ്വരസേവനമാണെന്ന ഭാവന പുലർത്തിപ്പോരണം.

കൃഷിക്കാരൻ കാളകളെ ശുശ്രൂഷിക്കുന്നു. ഈ കാള തുച്ഛമാണെന്നു വിചാരിയ്ക്കാമോ? പാടില്ല. വേദങ്ങളിൽ വാമദേവൻ ശക്തിരൂപത്തിൽ വിശ്വമാകെ വ്യാപിച്ചിരിക്കുന്നതായി വർണ്ണിച്ച ആ കാളതന്നെയാണ് കൃഷിക്കാരന്റെ കാളയിലും നിലകൊള്ളുന്നത്.

"ചത്വാരി ശൃംഗാ ത്രയോ അസ്യ പാദാ
ദ്വേ ശീർഷേ സപ്ത ഹസ്താസോ അസ്യ
ത്രിധാ ബദ്ധോ വൃഷഭോ രോരവീതി
മഹോ ദേവോ മർത്യാം ആ വിവേശ."

നാലു കൊമ്പ്, മൂന്നു കാല്, രണ്ടു തല, ഏഴു കയ്യ് ഇവയോടുകൂടി മൂന്നു സ്ഥലത്ത് ബന്ധിയ്ക്കപ്പെട്ടു മഹാ തേജസ്വിയായി എല്ലാ മർത്ത്യ വസ്തുക്കളിലും വ്യാപിച്ചു മുക്കുറയിട്ടുകൊണ്ടിരിയ്ക്കുന്ന വിശ്വവ്യാപിയായ കാളയെത്തന്നെയാണ് കൃഷിക്കാരൻ പൂജിക്കുന്നത്. ഈ ഒരു ഋക്കിനു വ്യാഖ്യാതക്കൾ ആറേഴ് അർത്ഥം നൽകിയിട്ടുണ്ട്. ഈ കാള എത്ര വിചിത്രം! ആകാശത്തിൽ മുക്കുറയിട്ടു മഴ ചൊരിയുന്ന കാളതന്നെയാണ്, മലമൂത്രങ്ങൾ വർഷിച്ചു വിളവു വർദ്ധിപ്പിക്കുന്ന ആ കൃഷിക്കാരന്റെ കാളയിലും കുടികൊള്ളുന്നത്. കൃഷിക്കാരൻ ഈ ഉയർന്ന ഭാവനയോടെ തന്റെ കാളകളെ ശുശ്രൂഷിച്ചാൽ അയാളുടെ ആ സാധാരണ കർമ്മവും ഈശ്വാരർപ്പണമായിച്ചമയും.

ഇതുപോലെ, വീട്ടിലെ ഗൃഹലക്ഷ്മി അടുക്കളമെഴുകി വൃത്തിയാക്കി, അടുപ്പി തീപ്പൂട്ടി സ്വച്ഛവും സ്വാതികവുമായ ഭോജനം തയ്യാറാക്കുകയും ആ ഭോജനം തന്റെ വീട്ടിലെ എല്ലാവർക്കും തുഷ്ടിയും പുഷ്ടിയും നൽകുമാറാകട്ടെ എന്നാഗ്രഹിക്കുകയും ചെയ്യുന്നു. ആ നിലയ്ക്ക് അവരുടെ ഈ കർമ്മമെല്ലാം യജ്ഞം തന്നെയാണ്. അടുപ്പെന്താണ്? ആ മാതാവ് ജ്വലിപ്പിച്ചിരിയ്ക്കുന്ന ഒരു ചെറിയ യജ്ഞകുണ്ഡം തന്നെ. ഈശ്വരനെ തൃപ്തിപ്പെടുത്തണം എന്ന ഭാവന

മനസ്സിൽ വെയ്യുകൊണ്ടാണ് ഭോജനം പാകം ചെയ്യുന്നതെങ്കിൽ അത് എത്ര സ്വച്ഛവും പവിത്രവുമാകുന്നതിനംപ്പറ്റി സ്വല്പം ചിന്തിച്ചു നോക്കു. ആ ഗൃഹലക്ഷ്മിയുടെ മനസ്സിൽ അത്രയും ഉയർന്ന ഭാവനയുണ്ടായാൽ അവർ ഭാഗവതത്തിലെ ഋഷിപത്നികൾക്കു തുല്യമായിരിക്കും. ഇങ്ങിനെ എത്ര മാതാക്കൾ സേവനം ചെയ്തു കരകേറിയിരിക്കും!'ഞാൻ ഞാൻ' എന്നു പറയുന്ന ജ്ഞാനികളും പണ്ഡിതന്മാരും മുക്കിൽത്തന്നെ കിടന്നിരിക്കും!

## (ജീവിതമാകെ ഹരിമയമാകാം)

നമ്മുടെ നിത്യജീവിതം, ഓരോ നിമിഷത്തിലെയും ജീവിതം, സാധാരണമാണെന്നു തോന്നാം. യഥാർത്ഥത്തിലങ്ങിനെയല്ല. അതിൽ വലിയൊരർത്ഥമുണ്ട്. ജീവിതമാകെ മഹത്തായ ഒരു യജ്ഞകർമ്മാണ്. അതിൽവിയോർത്ഥമുണ്ട്. നിങ്ങളുടെ നിദ്ര എന്താണ്? ഒരു സമാധി . എല്ലാത്തരം ഭോഗങ്ങളേയും ഈശ്വരന്നർപ്പിച്ചിട്ടാണ് നാം ഉറങ്ങുന്നതെങ്കിൽ അത് സമാധിയല്ലാതെ മറ്റെന്താണ്? നമ്മുടെ ഇടയിൽ സ്നാനംചെയ്യുമ്പോൾ പുരുഷസൂക്തത്തിന് എന്തു ബന്ധമാണുള്ളതെന്ന് ആലോചിച്ചു നോക്കു. ബന്ധംകാണണമെന്നുണ്ടങ്കിൽ തീർച്ചയായും കാണാം. ആയിരം കയ്യും ആയിരം കണ്ണുമുള്ള ആ വിരാട് പുരുഷന്ന് എന്റെ ഈ സ്നാനവുമായി എന്താണ് സംബന്ധം? സംബന്ധമിതാണ്: നിങ്ങൾ തലയിലൊഴുക്കുന്ന ഒരു മുരുട വെള്ളത്തിൽ ആയിരം തുള്ളികളുണ്ട്: ആ തുള്ളികൾ നിങ്ങളുടെ മസ്തകം കഴുകുന്നു,നിങ്ങളെ നിഷ്പാപനാക്കുന്നു. അപ്പോൾ നിങ്ങളുടെ ശിരസ്സിൽ ഈശ്വരന്റെ ആശീർവാദം പൊഴിയുകയാണെന്നു തോന്നും. ഈശ്വരന്റെ സഹസ്രംകൈകൊണ്ടു സഹസ്രധാരതന്നെ നിങ്ങളുടെ ശിരസ്സിൽ വർഷിക്കുകയാണെന്നു തോന്നും.

ഈ തുള്ളികളുടെ വടിവിൽ ഈശ്വരൻ തന്നെ നിങ്ങളുടെ ശിരസ്സിനുള്ളിലെ അഴുക്കുകഴുകുകാണെന്നു തോന്നും. ദിവ്യമായ ഈ ഭാവനയെ ആ സാനാനത്തിൽ പൊഴിക്കുക: അപ്പോൾ ആ സ്നാനമൊന്ന് വേറെയാകും. ആ സ്നനത്തിൽ അനന്ത ശക്തി വന്നണയും.

ഏതു കർമ്മവും ഈശ്വരന്റേതാണെന്ന ഭാവനയോടെ ചെയ്താൽ അതെത്ര സാധാരണമായാലും പവിത്രമായിച്ചമയുമെന്നത് അനുഭവസിദ്ധമാണ്. നമ്മുടെ വീട്ടിൽ വന്ന ആൾ ഈശ്വരൻ തന്നെയാണെന്ന് ഒന്നു സങ്കല്പിച്ചു നോക്കു. സമാന്യരീത്യാ വലിയൊരാൾ നമ്മുടെ വീട്ടിലേക്കു വരുമ്പോൾ നാം എത്രമാത്രം വൃത്തിയാക്കുന്നു, എത്ര മികച്ച ഭോജനമുണ്ടാക്കുന്നു! അതു പിന്നെ ഭഗവാനാണെന്നു സങ്കല്പിച്ചാൽ, നമ്മുടെ ആ ഭാവനയിൽ അത്ര വലിയ അന്തരമുണ്ടാവും. കബീർ തുണി നെയ്തിരുന്നു. അദ്ദേഹം അതിൽത്തന്നെ നിമഗ്നനായി പാടിയിരുന്നു:

"ഝീനീ ജീനീ ബിനീ ചദരിയാ"

ഇങ്ങിനെ പാടിക്കൊണ്ട് അദ്ദേഹം ചാഞ്ചാടിയിരുന്നതു കണ്ടാൽ, ഈശ്വരനെ പുതപ്പിക്കാനുള്ള പുതപ്പ് നെയ്യുകയാണെന്നു തോന്നും. ഋഗ്വേദത്തിലെ ഋഷി പറയുന്നു:

"വസ്ത്രേവ ഭദ്രാ സുകൃതാ"

ഞാനീ സ്തോത്രം കൈകൊണ്ടു നന്നായി നെയ്ത വസ്ത്രമെന്നപോലെ ഈശ്വരനിൽ ചാർത്തുന്നു. കവി സ്തോത്രം രചിക്കുന്നത് ഈശ്വരനുവേണ്ടിയാണ്. നെയ്ത്തുകാരൻ വസ്ത്രം നെയ്യുന്നതും ഈശ്വരന്നുവേണ്ടി തന്നെ. എത്ര ഹൃദയംഗമായ സങ്കല്പം! ചിത്തത്തെ വെടിപ്പാക്കുന്നതും ഹൃദയത്തെ അലതല്ലിക്കുന്നതുമായ എന്തൊരു വിചാരം! ഈ ഭാവന ജീവിതത്തിൽ ഒരിയ്ക്കൽ വന്നാൽപ്പിന്നെ ജീവിതം എത്ര നിർമ്മലമാകും! ഇരുട്ടിൽ മിന്നൽ

മിന്നിയാൽ ആ ഇരുട്ട് ഒറ്റ ക്ഷണത്തിനു പ്രകാശമായി മാറുന്നു. ഈ അന്ധകാരം മെല്ലെമെല്ലെയാണോ പ്രകാശമാവുന്നത്? അല്ല, ഒരൊറ്റ ക്ഷണത്തിൽ അകത്തും പുറത്തും പരിവർത്തനം സംഭവിക്കുന്നു. അതുപോലെ ഓരോ ക്രിയയേയും ഈശ്വരനോടണയ്ക്കുന്നതോടെ ജീവിതത്തിൽ പെട്ടെന്ന് അത്ഭുതശക്തി ഉളവാകുന്നു. ഓരോ കർമ്മവും വിശുദ്ധമായിത്തുടങ്ങും. ജീവിതത്തിൽ ഉത്സാഹമെവിടെ? നാം ജീവിയ്ക്കുന്നു, കാരണം, മരിയ്ക്കുന്നില്ല. ഉത്സാഹത്തിനു പഞ്ഞം തന്നെ നാലുപാടും. കലാഹീനമായി കരയുന്ന ജീവിതം! എന്നാൽ നമ്മുടെ എല്ലാ കർമ്മങ്ങളേയും ഈശ്വരനോടണയ്ക്കണമെന്ന ഈ ഭാവന തെല്ലു മനസ്സിലുദിക്കട്ടെ, അപ്പോൾക്കാണാം, നിങ്ങളുടെ ജീവിതം എത്ര രമണീയവും മഹനീയവുമായിച്ചമയുമെന്ന്.

ഈശ്വരന്റെ ഒരൊറ്റ നാമംകൊണ്ടു പെട്ടെന്നു പരിവർത്തനമുണ്ടാകുമെന്നതിൽ സംശയമില്ല. രാമ എന്നുച്ചരിച്ചതുകൊണ്ട് എന്തുണ്ടാവുമെന്നു ചോദിക്കരുത്. ഒന്നുച്ചരിച്ചു നൊക്കു. വൈകുന്നേരം കൃഷിക്കാരൻ വേലതീർത്ത് വീട്ടിലേയ്ക്കു മടങ്ങുകയാണെന്നും അയാൾ വഴിയിൽ വല്ല വഴിപോക്കനേയും കണ്ടെത്തുന്നു എന്നും സങ്കല്പിയ്ക്കുക. അയാൾ വഴിപോക്കനോടും പറയുന്നു.

"ചാല ഘരാ ഉഭാ രാഹേം നാരായണാ"

"ഹേ, യാത്രക്കാരാ, ഓ നാരായണ, ഒന്നു നില്ക്കു, ഇതാ രാത്രിയായി. സ്വാമീ, എന്റെ വീട്ടിലേയ്ക്കു വരു." ആ കൃഷിക്കാരന്റെ വായിൽ നിന്ന് ഈ വാക്കുകൾ പുറപ്പെട്ടാലുടൻ ആ വഴിപോക്കന്റെ ഭാവം മാറുമോ ഇല്ലയോ എന്നു നോക്കുക. ആ വഴിപോക്കൻ കള്ളനോ കൊള്ളക്കാരനോ ആയിരുന്നാൽ പരിശുദ്ധനാകും. ഈ മാറ്റം ഭാവന കൊണ്ടുണ്ടാകുന്നതത്രേ. ഭാവനയിലാണ് എല്ലാം അടങ്ങിയിരിക്കുന്നത്. ജീവിതം ഭാവനാമയമാണ്. ഇരുപതു വയസ്സായ ഒരുന്യ യുവാവു വീട്ടിൽ വരുന്നു. അച്ഛൻ അയാൾക്കു തന്റെ മകളെ കൊടുക്കുന്നു. അയാൾ ഇരുപതു വയസ്സായ വെറുംകുട്ടിയാണ്, എന്നിട്ടും അമ്പതു വയസ്സായ ശ്വശുരൻ അയാളുടെ കാൽ പിടിക്കുന്നു. ഇതെന്തു കഥ? കന്യകാദാനം ചെയ്ക എന്ന കർമ്മം തന്നെ എത്ര പവിത്രം! അതാർക്കു കൊടുക്കുന്നുവോ അയാൾ പരമേശ്വരൻ തന്നെ

യാണെന്നു തോന്നുന്നു. ജാമാതാവിനോടുള്ള വരനോടുള്ള ഈ ഭാവനയുണ്ടല്ലോ, അതിനെ കുറെക്കൂടി ഉയർത്തി വെയ്ക്കുക, വളർത്തികൊണ്ടുപോവുക.

ഇങ്ങിനെ കളവായി ഒരു സങ്കല്പം വെയ്ക്കുന്നതു കൊണ്ടു എന്തു ലാഭം എന്നു വല്ലവരും ചോദിയ്ക്കുമോ? ഞാൻ പറയുന്നു, ആദ്യം തന്നെ നേര് കളവ് എന്നു വേർതിരിയ്ക്കരുത്. ആദ്യം അഭ്യസിയ്ക്കുക, അനുഭവിക്കുക അപ്പോൾ നിങ്ങൾക്കു നേരും കളവും മനസ്സിലാവും. ആ കന്യാദാനത്തിൽ വെറും വാക്കുകൊണ്ടല്ല ആ ജാമാതാവ് നേരായ പരമാത്മാവാണെന്നു വാസ്തവമായി സങ്കല്പിച്ചാൽ, എന്തു വ്യത്യാസം വരുമെന്നു കാണാം. ഈ പവിത്ര ഭാവനയുടെ പ്രഭാവത്താൽ വസ്തുവിന്റെ പൂർവ്വരൂപത്തിന്നും ഉത്തര രൂപത്തിന്നും തമ്മിൽ ഭൂമിക്കും ആകാശത്തിനും തമ്മിലുള്ള അന്തരം വരും. കുപാത്രം സുപാത്രമായി മാറും. ദുഷ്ടൻ ശിഷ്ടനായി മാറും.വ്യാധനായ വാല്മീകിക്ക് ഇങ്ങനെയല്ലേ മഹാപരിവർത്തനമുണ്ടായത്? വിരലുകൾ വീണയിന്മേൽ നൃത്തം വെയ്ക്കുന്നു, വായിൽ നിന്നു നാരായണനാമജപം ഉതിരുന്നു, വല്ലവരും കൊല്ലാൻ പറഞ്ഞു വന്നാലും ശാന്തിയ്ക്കു വിഘ്നമില്ല, മറിച്ച് അവന്റെ നേർക്കും പ്രേമമയമായ ദൃഷ്ടിയോടെ നോക്കുന്നു-ഇത്തരമൊരു കാഴ്ച വാല്മീകി അതിനുമുമ്പ് ഒരിക്കലും കണ്ടിട്ടില്ല. അയാൾ അന്നുവരെ രണ്ടുതരം ജീവികളായേ കണ്ടിട്ടുള്ളു -അമ്പും വില്ലും കണ്ടു പേടിച്ചോടുന്നവരേയും, തിരിഞ്ഞു നിന്നു തന്നോടെതിരിടുന്നവരേയും. നാരദനാകട്ടെ തന്നെ കണ്ട് ഓടുകയുണ്ടായി, എതിരിടുകയുമുണ്ടായില്ല. മറിച്ചു ശാന്തനായി നിന്നതേ ഉള്ളു. വാല്മീകിയുടെ അമ്പും വില്ലും തടയപ്പെട്ടു. നാരദന്റെ പുരികം ചുളിയുകയോ കണ്ണ് ഇറുകുകയോ ചെയ്തില്ല-മധുര കീർത്തനം അതേ നിലയിൽ തുടർന്നുപോന്നു. നാരദൻ വാല്മീകിയോടു ചോദിച്ചു-"നിന്റെ അമ്പു നിന്നതെന്തേ?" വാല്മീകി പറഞ്ഞു, "അവിടുത്തെ ശാന്തത കണ്ടിട്ട്." നാരദൻ വാല്മീകിയെ രൂപാന്തരപ്പെടുത്തി, ആ രൂപാന്തരം നേരോ നുണയോ?

ലോകത്തിൽ വാസ്തവമായി ദുഷ്ടന്മാരുണ്ടോ ഇല്ലയോ എന്നു നിശ്ചയിക്കാനാരുണ്ട്? ശരിയായ വല്ല ദുഷ്ടനും മുമ്പിൽ വന്നാൽക്കൂടി ഇതു പരമാത്മാവാണെന്നു സങ്കല്പിക്കുക. അവൻ ദുഷ്ടൻ തന്നെ

യെന്ന് ആർക്കറിയാമെന്നാണ് ഞാൻ ചോദിക്കുന്നത്. ചിലർ പറയാറുണ്ട്, സജ്ജനങ്ങൾ സ്വയം നല്ലവരാകയാൽ അവർക്ക് എല്ലാം നല്ലതായി തോന്നുന്നു. പക്ഷേ, യഥാർത്ഥം അങ്ങിനെയല്ല എന്ന്. അപ്പോൾ  നിങ്ങൾ കാണുന്നതും വാസ്തവമാണെന്ന് എങ്ങിനെ കരുതാം? സൃഷ്ടിയെ നേരായി അറിവാൻ വേണ്ട സാധനങ്ങൾ ദുഷ്ടന്മാരുടെ പക്കലേ  ഉള്ളു എന്നുണ്ടോ? എന്തു കൊണ്ടിങ്ങനെ പറഞ്ഞുകൂടാ-സൃഷ്ടി  നല്ലതാണ്, പക്ഷേ നിങ്ങൾ ദുഷ്ടനായതു കൊണ്ട് നിങ്ങൾക്ക് അത് ദുഷ്ടമായി  തോന്നുന്നു. നോക്കൂ, സൃഷ്ടി ഒരു കണ്ണാടിയാണ്. നിങ്ങളെങ്ങിനെയോ, അങ്ങിനെതന്നെ മുമ്പിലുള്ള സൃഷ്ടിയിൽ നിങ്ങളുടെ പ്രതിബിംബം കാണും. നമ്മുടെ ദൃഷ്ടിയെങ്ങിനെയോ അങ്ങിനെയാണ് സൃഷ്ടിയുടെ രൂപം! അതിനാൽ, ഈ സൃഷ്ടി നല്ലതാണ്, പവിത്രമാണ് എന്നു സങ്കല്പിക്കുക. തന്റെ സാധാരണ കർമ്മങ്ങളിൽക്കൂടി ഇത്തരം ഭാവന പ്രസരിയ്ക്കട്ടെ. അപ്പോൾക്കാണാം, എന്തു ചമൽക്കാരമാണെന്ന്. ഈ കാര്യമത്രേ ഭഗവാൻ ഗ്രഹിപ്പിക്കാൻ ശ്രമിയ്ക്കുന്നത്.

“യൽ കരോഷി യദശ്നാസി
യജ്ജുഹോഷി ദദാസിയൽ
യത്തപസ്യസി കൗന്തേയ,
തൽ കരുഷ്വാ മ ദർപ്പണം.”

‘നീ ചെയ്യുന്നതേതും അതേപടി ഭഗവാങ്കലർപ്പിക്കുക.’

എന്റെ അമ്മ കുട്ടിക്കാലത്തു, ഒരു കഥ പറഞ്ഞു തരാറുണ്ട്. തമാശക്കഥയാണെങ്കിലും അതിലെ തത്ത്വം വിലയേറിയതാണ്. ഒരു സ്ത്രീയുണ്ടായിരുന്നു. ചെയ്യുന്നതെന്തും കൃഷ്ണാർപ്പണമായി ചെയ്യുക എന്നായിരുന്നു അവളുടെ നിശ്ചയം. അവൾ അടുക്കളമെഴുകി ശേഷിക്കുന്ന ചാണകപ്പിണ്ടി ഉരുട്ടിയെടുത്തു ‘കൃഷ്ണാർപ്പണമസ്തു’ എന്നു പറഞ്ഞു വലിച്ചെറിയും. എന്തിട്ടുണ്ടായതെന്താണോ; ആ ചാണകം ഉരുള അവിടെ നിന്നു പൊന്തി ക്ഷേത്രത്തിലെ ഭഗവദ്വിഗ്രഹത്തിന്റെ മുഖത്തു ചെന്നു പറ്റും. സാധു ശാന്തിക്കാരൻ വിഗ്രഹം തേച്ചു കഴുകി തോറ്റു. പക്ഷേ, നിവൃത്തിയൊന്നുമില്ലാതായി അവസാനം, അതു ആ സ്ത്രീയുടെ പണിയാണെന്നു മനസ്സിലായി. ആ സ്ത്രീ ജീവിച്ചിരിക്കുന്ന കാലത്തോളം വിഗ്രഹം വെടിപ്പാക്കി

വെയ്ക്കുക സാദ്ധ്യമല്ല. ഒരു നാൾ ആ സ്ത്രീയ്ക്കു രോഗം പിടിപെട്ടു. മരണത്തിന്റെ അന്ത്യനിമിഷം അടുത്തു. അവൾ മരണത്തേയും കൃഷ്ണാർപ്പണമാക്കി. അപ്പോൾ ക്ഷേത്രത്തിലെ വിഗ്രഹം പൊട്ടിപ്പിളർന്നു, വിഗ്രഹം തവിടുപൊടിയായി. ആ സ്ത്രീയെ കൊണ്ടുപോകാൻ മുകളിൽ നിന്നു വിമാനമെത്തി. അവൾ വിമാനത്തെയും കൃഷ്ണാർപ്പണമാക്കി. വിമാനം ചെന്ന് ക്ഷേത്രത്തിലിടിച്ച് അതും പൊട്ടിപ്പിളർന്നു. ശ്രീകൃഷ്ണധ്യാനത്തിനു മുമ്പിൽ സ്വർഗ്ഗം നിസ്സാരമത്രേ.

സാരാംശമിതാണ്. നല്ലതോ ചീത്തയോ ആയി നാം ചെയ്യുന്ന ഏതു കർമ്മവും ഈശ്വരാർപ്പണമാക്കിയാൽ അവയിൽ വിശേഷാലൊരു സാമർത്ഥ്യമുളവാകും. ചോളമണി അല്പം മഞ്ഞിച്ചു ചുവന്ന ഒന്നാണ്. അതു പൊരിച്ചാൽ എത്ര നല്ല മലരായി വരും. നല്ല തൂവെൺമയും എട്ടിതളുമായി അന്തസ്സിൽ വിടർന്ന ആ മലരിനെ ആ ചോളമണിക്കടുത്തുവെച്ചു നോക്കൂ, എന്തു വ്യത്യാസം! എങ്കിലും ആ മലർ ആ ചോളമണിയുടേതുതന്നെ എന്നതിൽ സംശയമില്ല. ഈ വ്യത്യാസം വന്നതു വെറും ഒരു തീ കൊണ്ടാണ്. അതുപോലെ, ആ കട്ടിയായ ചോളമണിയെ തിരിക്കല്ലിട്ടുപൊടിച്ചാൽ മിനുത്ത മാവായിച്ചമയും. തീയിന്റെ സമ്പർക്കത്താൽ മലരായി, തിരിക്കല്ലിലിട്ടതിനാൽ മിനുത്ത മാവുമായി. ഇതുപോലെ നമ്മുടെ ഏതു തുച്ഛമായ കർമ്മത്തിലും ഹരിസ്മരണയാകുന്ന സംസ്ക്കാരമിട ചേർത്താൽ അതു പുത്തനൊന്നായിച്ചമയും. ഭാവനകൊണ്ടു വില കൂടുന്നു. വെറും ചെമ്പരത്തിപ്പൂവ്, കൂവളത്തില, തുളസിത്തൊത്ത്, കറുകപ്പുല്ല് ഇവ തുച്ഛമാണെന്നു കരുതണ്ട.

"തുകാ മ്ഹണേ ചവീ ആലേം,
ജേംകാ മിശ്രിത വിട്ംലേം."

"രാമൻ ഇടകലർന്നതെല്ലാം സ്വാദുള്ളതാവുമെന്നു തുക്കാറാം പറയുന്നു."

ഓരോ കാര്യത്തിലും ഭഗവാനെ ഇടകലർത്തി ആസ്വദിച്ചു നോക്കുക. ഈ രാമനാകുന്ന മസാലയ്ക്കു തുല്യമായി മറ്റുവല്ല മസാലയുമുണ്ടോ? ഈ ദിവ്യ മസാലയെക്കാൾ മുന്തിയതായി വേറെന്തു മസാലയാണ് കൂട്ടാനുള്ളത്? ഈശ്വരനാകുന്ന ഈ മസാലയെ

സ്വന്തം ഓരോ കർമ്മത്തിലും ഇടകലർത്തുക, അപ്പോൾ എല്ലാ സുന്ദരവും രുചികരമാവും.

രാത്രി എട്ടുമണി. അമ്പലത്തിൽ ദീപാരാധന നടക്കുന്നു, ധൂപത്തിന്റെ സുഗന്ധം പരക്കുന്നു, ദീപങ്ങൾ കൊളുത്തുന്നു, നീരാജനം ഉഴിയുന്നു. ആ സമയത്തു വാസ്തവത്തിൽ നാം പരമാത്മാവിനെ കാണുന്നതായി ഒരു ഭാവനയുളവാകുന്നു. ഭഗവാൻ പകൽ മുഴുവൻ ഉണർന്നിരുന്നു, ഇപ്പോൾ അവിടെയ്ക്ക് ഉറങ്ങാനുള്ള സമയമായി. ഭക്തന്മാർ പാടുന്നു.

*"ആതാം സ്വാമീ സുഖേം നിദ്രാ കരാ ഗോ പാളാ"

എന്നൽ സംശയാലുക്കൾ ചോദിയ്ക്കുന്നു, "ഭഗവാനുണ്ടോ വല്ലപ്പോഴും ഉറങ്ങുന്നു?"

എടോ ഭഗവാൻ എന്താ ചെയ്യാത്തത്? നല്ല മനുഷ്യാ, ഭഗവാൻ ഉറങ്ങുകയും ഉണരുകയും ചെയ്യുന്നില്ലെങ്കിൽ കല്ലാണോ ഉറങ്ങുന്നതും ഉണരുന്നതും? സഹോദര, ഭഗവാൻ തന്നെയാണ് ഉറങ്ങുന്നത്, ഭഗവാൻതന്നെയാണ് ഉണരുന്നത്, ഭഗവാൻതന്നെയാണ് തിന്നുന്നതും കുടിക്കുന്നതും. തുളസീദാസൻ പുലർകാലത്തു ഭഗവാനെ ഉണർത്തി വന്ദിയ്ക്കുന്നു.

"ജാഗിയേ രഘുനാഥ കുംവര<br>
പംഛിബന ബോലേ."

നമ്മുടെ സഹോദരീ സഹോദരന്മാർ, സ്ത്രീപുരുഷന്മാർ രാമചന്ദ്രന്റെ രൂപങ്ങളാണെന്നു കരുതി അദ്ദേഹം പറയുന്നു, "എന്റെ രാമചന്ദ്രന്മാരേ, ഇനി എഴുന്നേല്ക്കൂ." എത്ര സുന്ദരമായ വിചാരം! അല്ലെങ്കിൽ, വല്ല ബോർഡിങ്ങിലും ചെന്നു നോക്കുക, അവിടെ കുട്ടികളെ ഉണർത്തുമ്പോൾ ശാസിച്ചു പറയും, 'എടോ എഴുന്നേൽക്കുന്നോ, ഇല്ലയോ?' പുലർകാലത്തെ മംഗളവേള, ആ സമയത്തു കടുത്ത വാക്കുകൾ നന്നോ? വിശ്വാമിത്രന്റെ ആശ്രമത്തിൽ രാമചന്ദ്രൻ ഉറങ്ങുകയാണ്. വിശ്വാമിത്രൻ അദ്ദഹത്തെ ഉണർത്തുകയാണ്. അതു വാല്മീകി രാമായണത്തിൽ ഇങ്ങിനെ വർണ്ണിച്ചിരിക്കുന്നു-

"രാമേതി മധുരാം വാണീം വിശ്വാമിത്രോ ഭ്യഭാഷത

ഉത്തിഷ്ഠ നര ശാർദൂല പൂർവ്വാ സന്ധ്യാപ്രവർത്തതേ."

"ഉണ്ണീ രാമ എഴുന്നേല്ക്കൂ" എന്നീ മധുര വാക്കുകൾ കൊണ്ടു വിശ്വാമിത്രൻ അദ്ദേഹത്തെ എഴുന്നേൽപ്പിക്കുന്നു. എത്ര മധുരമാണ് ആ കർമ്മം! ബോർഡിങ്ങിലെ ആ ഉണർത്തൽ എത്ര കർക്കശവുമാണ്.! ആ ഉറങ്ങുന്ന കുട്ടിയ്ക്കു തോന്നുന്നു. ഏഴു ജന്മമായുള്ള ഒരു വൈരിയാണ് ഉണർത്താൻ വന്നിരിയ്ക്കുന്നതെന്ന്, ആദ്യം മെല്ലെമെല്ലെ വിളിയ്ക്കുക പിന്നെ കുറച്ചുച്ചത്തിൽ വിളിയ്ക്കുക. എന്നാൽ വിളിയിൽ കർക്കശതയും കഠോരതയും തീരെ പാടില്ല. ഉണർന്നില്ലെങ്കിൽ  പത്തു മിനിട്ടു കഴിഞ്ഞു ചെല്ലുക. ഇന്നല്ലെങ്കിൽ നാളെ ഉണരുമെന്നാശിക്കുക. അവനെ ഉണർത്തുവാൻ മധുരഗാനങ്ങളും പ്രഭാത കീർത്തനങ്ങളും മറ്റും കേൾപ്പിക്കുക. ഉണർത്തുകയെന്നത് സാധാരണ കാര്യമാണ്. പക്ഷേ നമുക്കതിനെ എത്ര കവിതാമയവും സഹൃദയവും സുന്ദരവുമാക്കാം! ഭഗവാനെ എഴുന്നേൽപ്പിക്കുകയാണെന്നു തോന്നണം. ഈശ്വരന്റെ  മൂർത്തിയെയാണ് പതുക്കെ ഉണർത്തുന്നത്. ഉറക്കത്തിൽ നിന്നുണർത്തേണ്ടതെങ്ങിനെ എന്നതും ഒരു ശാസ്ത്രമാണ്.

നമ്മുടെ എല്ലാ വ്യവഹാരങ്ങളിലും ഈ സങ്കല്പത്തെ ചേർത്തിണക്കുക. ശിക്ഷണശാസ്ത്രത്തിലാകട്ടെ ഈ സങ്കല്പം വളരെ ആവശ്യമാണ്. കുട്ടികളാരാണ്, ദേവതാരൂപങ്ങൾ തന്നെ. ഞാൻ ഈ ദേവതകളെ സേവിക്കുകയാണെന്ന ഭാവന ഗുരുവിന്നുണ്ടാകണം. അപ്പോൾ ഗുരുനാഥൻ കുട്ടികളോട് ഇങ്ങനെ കയർക്കില്ല" കടന്നുപോനിന്റെ  വീട്ടിലേക്ക്!നില്ക്ക് ഒരു മണ്ക്കുർനേരം. കൈ നീട്ട്. എത്ര വൃത്തികെട്ട കുപ്പായം. മൂക്കിൽനിന്നിങ്ങനെ ഒലിയ്ക്കുന്നു!" പകരം, സ്വന്തം കൈകൊണ്ട് മെല്ലെ മൂക്കു വൃത്തിയാക്കിക്കൊടുക്കും, മുഷിഞ്ഞ ഉടുപ്പുകൾ  അലക്കികൊടുക്കും, കീറിയത് തുന്നികൊടുക്കും. അദ്ധ്യാപകൻ ഇങ്ങിനെ ചെയ്താൽ  അതിന്ന് എത്ര നല്ലപരിണാമമാണുണ്ടാവുക! അടിച്ചു ചതച്ചിട്ടു വല്ല നല്ല ഫലവും പുറപ്പെടുവിക്കാൻ  കഴിയുമോ? കുട്ടി കളും ഗുരുനാഥനെ ഈ ദിവ്യ ഭാവനയോടേ വീക്ഷിക്കണം. ശിഷ്യൻമാർ  ഹരിമൂർത്തികളാണെന്നു ഗുരുവും ഗുരു ഹരിമുർത്തിയാണെന്നു ശിഷ്യൻമാരും കരുതണം. രണ്ടുകൂട്ടരും  പരസ്പരം ഈ ഭാവനയോടേ പെരു

മാറിയാൽ, ദിവ്യ തേജസ്വിയായിച്ചമയും. കുട്ടികളും ഭഗവാൻ,ഗുരുവും ഭഗവാൻ! ഇതു ഗുരുവല്ല. ഭഗവാൻ ശങ്കരന്റെ രുപമാണ്; തങ്ങൾ അദ്ദേഹത്തിൽ നിന്നു ബോധാമൃതം നുകരുകയാണ്; അദ്ദേഹത്തെ ശുശ്രൂഷിച്ചുജ്ഞാനം നേടുകയാണ് എന്നിങ്ങനെ കുട്ടികൾ വിചാരിക്കുന്നെങ്കിൽ, അവർ അദ്ദേഹവുമായി ഏതു നിലക്കായിരിയ്ക്കും ഇടപെടുക എന്നാലോചിച്ചു നോക്കുക.

## (പാപഭയമില്ല)

സർവ്വത്ര ഈശ്വരൻ വിരാജിക്കുന്നു എന്ന ഭാവന ചിത്തത്തിലുറച്ചാൽപ്പിന്നെ ഒരാൾ മറ്റൊരാളോടു പെരുമാറേണ്ടതെങ്ങിനെ എന്നുള്ള നീതിശാസ്ത്രം നമ്മുടെ അന്തഃകരണത്തിൽ സ്വയമേവ സ്ഫുരിച്ചു തുടങ്ങും. ശാസ്ത്രം പഠിക്കേണ്ട ആവശ്യമേ വരില്ല. അപ്പോൾ ദോഷങ്ങളെല്ലാം അകന്നു പോവും, പാപങ്ങൾ പറപറക്കും, ദുരിതങ്ങളുടെ തിമിരം മുടിഞ്ഞു പോകും. തുക്കാറാം പറയുന്നു-

"ചാല കേലാസീ മോ കളാ
ബോല വിഠല വേളോ വേളോ.
തുജ പാപ ചി നാഹിം ഐ സേം
നാമ ഘേതാം ജവളീം വസേ"*

ചെല്ലൂ, പോയി സ്വച്ഛന്ദം പാപം ചെയ്തോളൂ. നീ പാപംചെയ്തു തളരുന്നുവോ, പാപം ദഹിപ്പിച്ചു ഹരിനാമം തളരുന്നുവോ എന്നു ഞാനൊന്നു നോക്കട്ടെ. ഹരിനാമത്തോടു കിടപിടിക്കാൻ തക്ക കരുത്തും കുറുമ്പുമുള്ള വല്ല പാപമുണ്ടോ?

"കരീം തുജസി കര വതീ"(നിന്റെ പ്രഭാവമെല്ലാം കാട്ട്) നിന്നെക്കൊണ്ടാവുന്നത്ര പാപം ചെയ്യ്, പൂർണ്ണ സമ്മതം. ഹരിനാമവും നിന്റെ പാപവും തമ്മിൽ ഗുസ്തിനടക്കട്ടെ. എടോ, ഈ ഹരിനാമത്തിൽ ഈ ജന്മത്തിലെ മാത്രമല്ല, അനന്തജന്മങ്ങളിലെ പാപത്തെ ക്ഷണം കൊണ്ടു ഭസ്മമാക്കുവാൻ വേണ്ട കഴിവുണ്ട്. ഗുഹയിൽ അനന്തയുഗങ്ങളിലെ അന്ധകാരം നിറഞ്ഞിരുന്നാലും ഒരു തീപ്പോട്ടിക്കൊള്ളി കത്തിച്ച മാത്രയിൽ അത് ഓടിയൊളിക്കുന്നു. ഈ അന്ധകാരം പ്രാകാശമായി മറുന്നു. പാപങ്ങൾക്ക് എത്ര പഴക്കമുണ്ടോ അത്രയും വേഗത്തിൽ അവനശിക്കുന്നു; കാരണം അവ

നശിക്കാൻ നില്ക്കുന്നവയാണല്ലോ. പഴയ വിറകു ചാരമാകുവാൻ താമസമില്ല.

രാമനാമത്തിന്റെ അടുത്തു പാപം നില്ക്കുകയേ ഇല്ല. കുട്ടികൾ പറയാറില്ലേ, 'രാമ' എന്നു ജപിച്ചാൽ ഭൂതം പായുമെന്ന്. ഞങ്ങൾ കുട്ടിക്കാലത്തു രാത്രി ശ്മശാനത്തിൽ പോയിവന്നിരുന്നു. ശ്മശാനത്തിൽ ചെന്നു കുറ്റിയടിച്ചു വരാൻ വാതു വെയ്ക്കാറുണ്ട്. രാത്രി പാമ്പുകളുണ്ട്, മുള്ളുകളുണ്ട്, ചുറ്റുപാടും ഇരുട്ടുണ്ട്. എന്നാലും ഒന്നും അറിയാറില്ല. ഭൂതത്തെ ഒരിക്കലും കണ്ടിട്ടേ ഇല്ല. ഭൂതങ്ങളെ സങ്കല്പിച്ചുണ്ടാക്കുകയാണല്ലോ, പിന്നെക്കാണുന്നതെങ്ങിനെ? പത്തുവയസ്സായ ഒരു കുട്ടിക്കു രാത്രി ശ്മശാനത്തിൽ പോയി വരാനുള്ള ത്രാണി എവിടെ നിന്നു കിട്ടി? രാമനാമത്തിൽ നിന്ന്. ആ ത്രാണി സത്യസ്വരൂപനായ പരമാത്മാവിന്റേതായിരുന്നു. പരമാത്മാവ് എന്റെ അടുത്തുണ്ടെന്ന ഭാവനയുണ്ടെങ്കിൽ , ലോകമെല്ലാം കീഴ്മേൽ മറിഞ്ഞാലും ഹരിയുടെ ദാസൻ ഭയപ്പെട്ടുപോവില്ല. അയാളെ ഏതു രാക്ഷസൻ പിടിച്ചു തിന്നും? രാക്ഷസൻ അയാളുടെ ശരീരം തിന്നു ദഹിപ്പിച്ചാലും അവന്നു സത്യത്തെ ദഹിപ്പിക്കാനാവില്ല. സത്യത്തെ ദഹിപ്പിക്കാനുള്ള ശക്തി സംസാരത്തിലെങ്ങുമില്ല. ഈശ്വരനാമത്തിനു മുമ്പിൽ പാപത്തിനു നിൽക്കാൻ കഴിയില്ല. അതിനാൽ ഈശ്വരനിൽ ജീവാർപ്പണം ചെയ്യുക. അവിടുത്തെ കൃപ സമ്പാദിയ്ക്കു. എല്ലാ കർമ്മങ്ങളും അവിടേയ്ക്കർപ്പിക്കു. അദ്ദേഹത്തിന്റേതായിരിക്കു. തന്റെ സകല കർമ്മങ്ങളുമാകുന്ന നൈവേദ്യം പ്രഭുവിന്നർപ്പിയ്ക്കുക എന്ന ഭാവനയെ ഉത്തരോത്തരം തീവ്രമാക്കിക്കൊണ്ടിരുന്നാൽ ക്ഷുദ്ര ജീവിതം ദിവ്യമായിച്ചമയും. മലിന ജീവിതം സുന്ദരമായിച്ചമയും.

## (അല്പമെങ്കിലും മധുരം)

"പത്രം പുഷ്പം ഫലം തോയം" എന്തുമാവട്ടെ, അതോടൊപ്പം ഭക്തിയുണ്ടായാൽ മതി. എത്ര കൊടുത്തു, എത്ര അർച്ചിച്ചു എന്നതല്ല കാര്യം, ഏതു ഭാവനയോടെ കൊടുത്തു എന്നതാണ് കാര്യം. ഒരിക്കൽ ഞാൻ ഒരു പ്രൊഫസറോടു സംസാരിയ്ക്കുകയായിരുന്നു വിദ്യാഭ്യാസ ശാസ്ത്രമായിരുന്നു വിഷയം. ഞങ്ങൾ രണ്ടുപേരുടെയും വിചാരങ്ങൾ യോജിച്ചില്ല. അവസാനം പ്രൊഫസർ പറഞ്ഞു,

“സഹോദരാ ഞാൻ പതിനെട്ടു കൊല്ലമായി പണിയെടുക്കുന്നു” പ്രൊഫസർ എന്നെ ബോധ്യപ്പെടുത്തുകയാണ് വേണ്ടിയിരുന്നത്. അങ്ങിനെ ചെയ്യാതെ താൻ ഇത്രകൊല്ലമായി അദ്ധ്യാപനജോലി ചെയ്യുന്നുവെന്ന് പറഞ്ഞപ്പോൾ ഞാൻ തമാശയായി പറഞ്ഞു, പതിനെട്ടു വർഷം കാള യന്ത്രത്തിന്റെ കൂടെ തിരിഞ്ഞതു കൊണ്ട് അതു യന്ത്ര ശാസ്ത്രജ്ഞനാകുമോ?” യന്ത്രശാസ്ത്രജ്ഞൻ വേറേ, കണ്ണു കെട്ടിച്ചുറ്റുന്ന കാള വേറേ. വിദ്യാഭ്യാസ ശാസ്ത്രജ്ഞൻ ഒന്ന്, വിദ്യാഭ്യാസഭാരം ചുമക്കുന്ന വൻ മറ്റൊന്ന്. പതിനെട്ടുകൊല്ലം ഭാരം ചുമന്നുപോന്ന കൂലിക്കാരന്റെ ബുദ്ധിയിൽ കടന്നിട്ടില്ലാത്ത കാര്യം ശാസ്ത്രജ്ഞനു ആറുമാസം കൊണ്ട് അനുഭവപ്പെടും. സാരമിതാണ്. ആ പ്രൊഫസർ താനിത്രകൊല്ലം പ്രവൃത്തിയെടുത്തുവെന്നു മേനി പറകയാണു ചെയ്തത്. മേനി പറഞ്ഞതുകൊണ്ടു സത്യം വെളിവാവില്ല. ഇതുപോലെ ഈശ്വരന്റെ മുമ്പിൽ എത്ര കൂമ്പാരം കൂട്ടി എന്നതിൽ മഹത്ത്വമില്ല. അളവോ, ആകൃതിയോ, വിലയോ അല്ല കാര്യം, ഭാവനയാണ് കാര്യം. എന്താണ് എത്രയാണ് അർപ്പിച്ചത് എന്നല്ല പ്രധാനം; എങ്ങിനെ ചെയ്തുവെന്നതാണ്. ഗീതയിൽ എഴുനൂറ് ശ്ലോകമേ ഉള്ളു. പതിനായിരക്കണക്കിൽ ശ്ലോകങ്ങളുള്ള ഗ്രന്ഥങ്ങളുമുണ്ട്, പക്ഷേ,വസ്തുക്കളുടെ ആകൃതി വലുതായതുകൊണ്ടു അതിന്റെ ഉപയോഗവും കുടുതലാകുമെന്ന് പറവാൻ വയ്യ. വസ ്തുവിൽ തേജസ്സെത്രത്തോളമുണ്ട്, കഴിവെത്രത്തോളമുണ്ട് എന്നാണ് നോക്കേണ്ടത്. ജീവിതത്തിൽ കർമ്മം എത്രയുണ്ടായിരുന്നു എന്നതിൽ മഹത്വമില്ല. ഈശ്വരാർപ്പണബിദ്ധിയോടേ ഒരു കർമ്മമെങ്കിലും ചെയ്തിട്ടുണ്ടെങ്കിൽ അതുനമുക്കു തികഞ്ഞ അനുഭൂതി നൽകും. ചിലപ്പോൾ പരിശൂദ്ധമായ ഒരൊറ്റ നിമിഷത്തിൽ. പന്തീരാണ്ടു കൊല്ലങ്ങളിൽ പോലും ഉണ്ടാവാത്തത്ര ആനുഭവം നമുക്കു ഉണ്ടാവും.

ആശയം ഇതാണ്: ജീവിത്തിലെ എല്ലാ കർമ്മങ്ങളേയും, എല്ലാ ക്രിയകളേയും ഈശ്വരങ്കൽ അർപ്പിച്ചാൽ അതുകൊണ്ട് ജീവിതത്തിൽ ത്രാണിയുണ്ടവും. മോക്ഷം കൈവരും. കർമ്മം ചെയ്തിട്ടും അതിന്റെ ഫലം ത്യജിക്കാതെ അത് ഈശ്വരനർപ്പിച്ചാൽ അതു രാജയോഗമായി, ഇതു കർമ്മയോഗത്തേക്കാളും ഒരടി മുന്നോട്ടു വെയ്ക്കുന്നു. കർമ്മയോഗം പറയുന്നു,“കർമ്മം ചെയ്യുക, ഫലം ത്യ

ജിക്കുക. ഫലത്തിൽ ആശ വെയ്ക്കരുത്."ഇവിടെ കർമ്മയോഗം അവസാനിച്ചു. രാജോയഗം പറയുന്നു,"കർമ്മഫലങ്ങളെ ത്യജിക്കരുത്. എല്ലാകർമ്മങ്ങളും ഈശ്വരനർപ്പിക്കുക. അവ പൂക്കാളാണ്, നിന്നെ മുന്നോട്ടു നയിക്കുന്ന സാധനകളാണ്. അവയെ ആ മൂർത്തിമേലർപ്പിക്കുക." ഒരു വശത്തു നിന്നു കർമ്മവും മറുവശത്തു നിന്നു ഭക്തിയും കൂട്ടിച്ചേർത്തു ജീവിതം സുന്ദരമാക്കി നടക്കുക. ഫലങ്ങൾ ത്യജിക്കരുത്, ഫലങ്ങൾ വലിച്ചെറിയരുത്, മറിച്ച് ഭഗവാനിൽ അണയ്ക്കുക. കർമ്മയോഗത്തിൽ ത്യജിക്കുന്ന ഫലം രാജയോഗത്തിൽ സമർപ്പിക്കുകയാണ്. വിതയ്ക്കുന്നതിലും വലിച്ചെറിയുന്നതിലും വ്യത്യാസമുണ്ട്. വിതച്ചതു കുറച്ചായാൽപ്പോലും അനേകം ഇരട്ടിയായി കിട്ടുന്നു. വലിച്ചെറിഞ്ഞത് അങ്ങിനെതന്നെ നഷ്ടമായിപ്പോകുന്നു, ഈശ്വരന്നർപ്പിച്ച കർമ്മം വിതച്ചതാണെന്നറിയുക. അതു കൊണ്ടു ജീവിതത്തിൽ അനന്തമായ ആനന്ദം വന്നുനിറയുന്നു, അപാരമായ പരിശുദ്ധത വ്യാപിക്കുന്നു.

ഞായറാഴ്ച, 17-4-'32

പത്താമധ്യായം

# വിഭൂതി ചിന്തനം

## (ഗീതയിലെ പൂർവ്വാർദ്ധത്തിലേയ്ക്ക് ഒരു നോട്ടം)

സുഹൃത്തുക്കളേ, ഗീതയുടെ പൂർവ്വാർദ്ധം അവസാനിച്ചു. ഉത്തരാർദ്ധത്തിലേക്കു പ്രവേശിക്കും മുമ്പു കഴിഞ്ഞ ഭാഗത്തിന്റെ സാരം ഒന്നു നോക്കുന്നതു നന്നായിരിക്കും. ഒന്നാമധ്യായത്തിൽ, ഗീത മോഹനാശത്തിനും, സ്വധർമ്മപ്രവൃത്തനാക്കുന്നതിനും വേണ്ടിയുളളതാണെന്നു പറഞ്ഞു. രണ്ടാമധ്യായത്തിൽ ജീവിതസിദ്ധാന്തം, കർമ്മയോഗവും സ്ഥിതപ്രജ്ഞതയും നാം കണ്ടു. മൂന്ന് നാല് അഞ്ച് അധ്യായങ്ങളിൽ, കർമ്മം വികർമ്മം അകർമ്മം എന്നിവയെ സ്പഷ്ടമാക്കി.കർമ്മത്തിന്റെ അർത്ഥം, സ്വധർമ്മമാചരിക്കുകയെന്നാണ്. വികർമ്മത്തിന്റെ അർത്ഥം, ബാഹ്യമായി ആചരിക്കുന്ന സ്വധർമ്മത്തെ സഹായിപ്പാനായി ചെയ്യുന്ന മാനസിക കർമ്മമെന്നാണ്. കർ

മ്മവും വികർമ്മവും രണ്ടും ഒന്നായിച്ചേർന്നു ചിത്തം ശുദ്ധമാകയും എല്ലാ മാലിന്യങ്ങളും കഴുകിപ്പോകയും, വാസന തളരുകയും, വികാരങ്ങൾ ശാന്തമാകയും ഭേദഭാവങ്ങൾ മാഞ്ഞു പോകയും ചെയ്യുമ്പോൾ അകർമ്മാവസ്ഥ പ്രാപ്തമാകുന്നു. പിന്നെ ഈ അകർമ്മാവസ്ഥ  രണ്ടു പ്രകാരത്തിൽ വർണ്ണിക്കപ്പെടുന്നു. ഒന്നിതാണ്. രാവും പകലും കർമ്മം ചെയ്തിട്ടും തരിമ്പും കർമ്മം ചെയ്യുന്നില്ലെന്നനുഭവപ്പെടുക; ഇതിനു വിപരീതമായി മറ്റേ രീതി, ഒന്നും ചെയ്യാതെ എപ്പോഴും കർമ്മം ചെയ്തു കൊണ്ടിരിക്കുക എന്നതാണ്. ഇങ്ങിനെ അകർമ്മാവസ്ഥ രണ്ടുതരമായി വരുന്നു. ഈ രണ്ടു രീതിയും കാഴ്ചയ്ക്കു വ്യത്യാസ്തങ്ങളാണെങ്കിലും, പൂർണ്ണാവസ്ഥയിൽ ഒന്നു തന്നെയാണ്. ഇവയ്ക്ക് കർമ്മയോഗം സന്യാസം എന്നു രണ്ടുപേരാണുള്ളതെങ്കിലും, രണ്ടിലെയും ആന്തരമായ സാരം ഒന്നു തന്നെ. അകർമ്മാവസ്ഥ അവസാനത്തേ നിലയാണ്. ഈ അവസ്ഥയ്ക്കത്രേ 'മോക്ഷം' എന്ന സംജ്ഞ നൽകിയിരിക്കുന്നത്. അതിനാൽ ഗീതയിലെ ആദ്യത്തെ അഞ്ചധ്യായത്തിൽ ജീവിതത്തിന്റെ മുഴുവൻ ശാസ്ത്രാർത്ഥവും  സമാപ്തമായിരിയ്ക്കുന്നു.

അതിനുശേഷം, ആറാമധ്യായം മുതൽ, അകർമ്മ രൂപമായ ലക്ഷ്യം പ്രാപിക്കുവാൻ വികർമ്മത്തിന്റെ നാനാമാർഗ്ഗങ്ങളുള്ളതിൽ , മനസ്സിനെ ഉള്ളിൽ നിന്നു ശുദ്ധമാക്കുവാനുള്ള അനേക സാധനകളുള്ളതിൽ , മുഖ്യമായ ചിലതു പറവാനാരംഭിച്ചു. ആറാമധ്യായത്തിൽ, ചിത്തത്തിന്റെ ഏകാഗ്രതയ്ക്കായി ധ്യാനയോഗം നിർദ്ദേശിച്ച് അതിന് അഭ്യാസത്തിന്റെയും വൈരാഗ്യത്തിന്റെയും സഹായം നൽകി. ഏഴാമധ്യായത്തിൽ, വിശാലവും ഉന്നതവുമായ ഭക്തി സാധന പറഞ്ഞു. ഈശ്വരന്റെ അടുത്തേയ്ക്കു പ്രേമഭാവത്തോടെ ചെന്നാലും, ജിജ്ഞാസാ ബുദ്ധിയോടെ  ചെന്നാലും, വിശ്വമംഗളത്തിലുള്ള ഔത്സുക്യത്തോടെ ചെന്നാലും, വ്യക്തിപരമായ കാമനയോടെ ചെന്നാലും, എങ്ങിനെയായാലും ശരി, ഒരിക്കൽ അദ്ദേഹത്തിന്റെ ദർബാറിൽ തീർച്ചയായും പ്രവേശിയ്ക്കുക. ഈ അധ്യായത്തിനു ഞാൻ പ്രവൃത്തിയോഗം, അതായത് ഈശ്വരനെ ശരണം പ്രാപിയ്ക്കുവാൻ പ്രേരിപ്പിക്കുന്ന യോഗം എന്ന പേരാണ് കൊടുത്തത്. ഏഴാമത്തതിൽ പ്രവൃത്തിയോഗം വിവരിച്ചു; എട്ടാമത്തേതിൽ സാതത്യ

യോഗം പറഞ്ഞു, ഞാൻ പറയുന്ന ഈ പേരുകൾ നിങ്ങൾ പുസ്തകത്തിൽ കാണില്ല. എനിയ്ക്ക് ഉപയോഗപ്രദമായിത്തോന്നിയ പേരിടുകയാണ് ഞാൻ ചെയ്തത്. സാതത്യയോഗം എന്നതിന്റെ അർത്ഥം, നമ്മുടെ 'സാധന' അന്ത്യകാലം വരെ സദാ അനുഷ്ഠിക്കുകയെന്നാകുന്നു. ഒരിക്കൽ കാൽ വെച്ച വഴിയിലൂടെ സദാ മുന്നോട്ടു നീങ്ങിക്കൊണ്ടിരിയ്ക്കണം. ചിലപ്പോൾ നടന്നു, ചിലപ്പോളില്ല. ഇങ്ങിനെ ചെയ്താൽ താവളത്തിലെത്തുമെന്നാശിച്ചു കൂടാ. എത്ര കാലമാണ് സാധനകൾ അനുഷ്ഠിച്ചുകൊണ്ടിരിക്കുക എന്നു മടുത്തു നിരാശപൂണ്ടു പറയരുത്. ഫലം കിട്ടുന്നതുവരെ സാധനകളനുഷ്ഠിച്ചു കൊണ്ടേ ഇരിയ്ക്കണം.

ഒമ്പതാമധ്യായത്തിൽ ഈ സാതത്യയോഗത്തെ പരിചയപ്പെടുത്തുമ്പോൾ സാധാരണമെങ്കിലും ജീവിതത്തിന്റെ നിറമാകെ മാറ്റുന്ന ഒരു കാര്യം ഭഗവാൻ പറഞ്ഞിട്ടുണ്ട്. അതത്രേ രാജയോഗം. ഒമ്പതാമദ്ധ്യായം പറയുന്നു, അനുനിമിഷം അനുഷ്ഠിക്കുന്ന ഏതു കർമ്മത്തേയും കൃഷ്ണാർപ്പണം ചെയ്യുക. ഇതു ഒരൊറ്റകാര്യത്തിൽ എല്ലാ ശാസ്ത്ര സാധനകളും എല്ലാ കർമ്മവികർമ്മങ്ങളും ആണ്ടു കിടക്കുന്നു. എല്ലാ കർമ്മസാധനകളും ഈ സമർപ്പണയോഗത്തിൽ വിലീനമായി. സമർപ്പണയോഗം തന്നെയാണ് രാജയോഗം. ഇവിടെ എല്ലാ സാധനകളും കലാശിക്കുന്നു. വ്യാപകവും സമർത്ഥവമായ ഈശ്വരാർപ്പണ രുപമായ ഈ സാധന തുലോം ഋജുവും സാധാരണവുമായി തോന്നുമെങ്കിലും അദ്ധ്വാനമുള്ളതുമാകുന്നു. പാമരൻ മുതൽ വിദ്വാൻ വരെ ആർക്കും സ്വന്തം വീട്ടിലിരുന്നു തന്നെ, വിശേഷശ്രമം കൂടാതെ ഇതു സാധിക്കാവുന്നതു കൊണ്ട് ഇതു സരളമാണ്. എന്നാലും ഇതു സാധിക്കുവാൻ കനത്ത പുണ്യം ആവശ്യമാണ്.

"ബഹുതാ സുകൃതാം ചീ ജോഡീ
മ്ഹണുനീ വിട്ഠലീം ആവഡീ."

'അനേകം സുകൃതങ്ങൾ ഒത്തു ചേർന്നാലേ വിഷ്ണുവിൽ ഭക്തി ഉല്പന്നമാകൂ.'

അനന്തജന്മങ്ങളിലെ പുണ്യം സഞ്ചിതമാകുമ്പോഴാണ് ഈശ്വര

നിൽ അഭിരുചിയുണ്ടാവുന്നത്. ചെറുതായി വല്ലതുമൊന്നുണ്ടായാൽ മതി, കണ്ണീരൊഴുകുകയായി. പക്ഷേ, ഭഗവന്നാമമുച്ചേരിക്കുമ്പോൾ രണ്ടുതുള്ളി കണ്ണീർ പോലും പൊടിയുന്നില്ല. ഇതിന്നുപായമെന്ത്? സജ്ജനങ്ങൾ പറയും പോലെ ഒരു തരത്തിൽ ഈ സാധന വളരെ സരളം തന്നെ. എന്നാൽ മറ്റൊരു തരത്തിൽ അതു കഠിനവുമാണ്, ഇന്നാകട്ടേ: കുറേകൂടി കഠിനമായിട്ടുണ്ട്.

ഇന്നു നമ്മുടെ കണ്ണുകളിൽ ജഡവാദത്തിന്റെ പടലം വന്നു വീണിരിക്കുന്നു.ഈശ്വരൻ വല്ലേടത്തുമുണ്ടോ എന്നതിൽ നിന്നാണ് ഇന്നു തുടക്കംതന്നെ. ഈശ്വരനെ എവിടേയും ആരും കാണുന്നില്ല.ജീവിതമാകെ വികാരമയവും വുഷയലോലുപവും വിഷമതാപൂർണ്ണവുമായിട്ടുണ്ട്. ഇക്കാലത്തെ അത്യുന്നതരായ തത്ത്വജ്ഞാനികളുടെ ചിന്തകൾക്കുപോലും, എല്ലാവർക്കും വയറു നിറയെ ശാപ്പാടുകിട്ടുന്നതെങ്ങിനെ എന്നതിലപ്പുറം കടക്കാൻ കഴിയുന്നീല്ല. ഇതവരുടെ കുറ്റമല്ല: കാരണം,ഇന്നു പലർക്കും ഭക്ഷണമേ കിട്ടുന്നില്ല എന്ന സ്ഥിയാണ്. ഇന്നത്തെ വലിയ വിഷമം ഭക്ഷണത്തിന്റേതാണ്. ആ വിഷമം തീർക്കുന്നതിലാണ് ഇന്നു നമ്മുടെ ബുദ്ധിയെല്ലാം കിടന്നു കുഴങ്ങുന്നത്. സായണാചാര്യൻ രുദ്രനെ വ്യാഖ്യാനിയ്ക്കുകയാണ്:

"ബുഭൂക്ഷമാണഃ രുദ്രരൂപേണ അവതിഷ്ഠതേ."

വിശപ്പുള്ളവർ രുദ്രന്റെ അവതാരമാണ്. അവരുടെ വിശപ്പുമാറ്റുവാൻ പല തത്തവജ്ഞാനങ്ങളും പല 'ഇസ' ങ്ങളും പല രാഷ്ട്രീയസിദ്ധാന്തങ്ങളും പല രാജശാസനങ്ങളും ഉണ്ടായിവരുന്നു. ഈ വിഷമത്തിൽനിന്നു തലപൊന്തിക്കുവാൻ അവസരമേ ഇന്നില്ല. ഇന്നു നമ്മുടെ ഭഗീരഥ പ്രയത്നമെല്ലാം ഈ ഒരു ദിക്കിൽ നില്ക്കുന്നു: അന്യോന്യം കലഹിക്കാതെ, സുഖശാന്തിയോടേ, മനഃപ്രയാസത്തോടേ എങ്ങിനെ രണ്ടുരുള ഊൺ കഴിയ്ക്കാം? സമുദായ ഘടന ഇത്രയും വികടമായിരിക്കുന്ന ഒരു കാലഘട്ടത്തിൽ ഈശ്വാരാർപ്പണമാകുന്ന ഋജുവും സരളവുമായ കാര്യം കൂടി വളരെ കഠിനമാകുന്നതിൽ ആശ്ചര്യമെന്തുള്ളു? എന്നാൽ ഇതിനുപായമെന്ത്? ഈശ്വരാർപ്പണ യോഗം എങ്ങിനെ സാധിയ്ക്കും, എങ്ങിനെ സരളമാക്കാം എന്ന കാര്യത്തിൽ എന്നു പത്താമധ്യായത്തിൽ നമുക്കു കാണാനുള്ളത്.

## (പരമേശ്വരദർശനത്തിനുള്ള ബാലപാഠം)

ചെറിയ കുട്ടികളെ പഠിപ്പിക്കാൻ നാമെടുക്കുന്ന ഉപായംതന്നെ യാണ് സർവ്വത്ര പരമാത്മ ദർശനത്തിനായി പത്താമധ്യായത്തിൽ പറഞ്ഞിരിക്കുന്നത്. കുട്ടികളെ രണ്ടുരീതിയിലാണ് അക്ഷരമാല പഠിപ്പിക്കാറ്, ആദ്യം അക്ഷരങ്ങൾ വലുതാക്കി എഴുതിപഠിപ്പിക്കുക യാണ് ഒരു രീതി. പിന്നെ ഇതേ അക്ഷരങ്ങൾ ചെറുതാക്കി എഴുതി പ്പഠിപ്പിക്കുകയാണ്. 'ക' അതു തന്നെ.'ഗ' യും അതുതന്ന. എന്നാൽ ആദ്യം വലുതായിരുന്നവ ഇപ്പോൾ ചെറുതായി. ഇതാണ ്ഒരു രീതി. രണ്ടാമത്തെ രീതി, ആദ്യം ഋജുവും സരളവുമായ അക്ഷരങ്ങൾ പടിപ്പിച്ചു, പിന്നിട് കെട്ടിമറിഞ്ഞ കുട്ടക്ഷരങ്ങൾ പഠിപ്പിക്കുകയാണ്. ശരിക്ക് ഇതുപോലെ ഈശ്വരൻ കാണാൻപടിക്കണം. ആദ്യം സ്ഥുലനായ, സ്പഷ്ടനായ ഈശ്വരനെ കാണുക. സമുദ്രം, പർവ്വതം തുടങ്ങിയ മഹാവിഭൂതികളിൽ പ്രകടമാവുന്ന ഈശ്വരൻ പെട്ടെന്നു കണ്ണിൽ പെടും, ഈ സ്ഥൂലനായ പരമാത്മാവു മനസ്സിലായാൽ ഒരു നീർത്തുള്ളിയിൽ, ഒരു മണൽത്തരിയിൽ അതേ പരമാത്മാ വാണുള്ളതെന്നും പിന്നീടു മനസ്സിലാകും. വലിയ'ക'യ്ക്കും ചെറിയ 'ക' യ്ക്കും തമ്മിൽ വ്യത്യാസമില്ല. സ്ഥുലത്തിലുള്ള തന്നെ സൂഷ ്മത്തിൽ. ഇതാണ് ഒരു പദ്ധതി. രണ്ടാമത്തെ പദ്ധതി, ലഘുവും സരളവുമായ പരമാത്മാവിനെആദ്യം കാണുക. പിന്നെ അതിന്റെ കെട്ടുപിണഞ്ഞ രുപവും. ഏതൊരാളിൽ ഈശ്വരന്റെ ശുദ്ധമായ ആവിർഭാവം സ്വതവെ പ്രകടിതമായിരിക്കുന്നുവോ, അയാളെ അതി വേഗം ഗ്രഹിക്കാം. ഉദാഹരണം-രാമനിൽപ്രകടിയമായ പരമേശ്വര ന്റെ ആവിർഭാവം വേഗത്തിൽ മനസ്സിൽ പതിയുന്നു. രാമൻ സര ളമായ അക്ഷരമാണ്. ഇതു കെട്ടുപിണച്ചിലില്ലാത്ത ഈശ്വരനാണ്, എന്നാൽ രാവണനോ? അത് കുട്ടക്ഷരമാണ്. അതിൽ എന്തോ ചില മിശ്രണമുണ്ട്. പക്ഷെ അതിൽ ക്രുരത കുട്ടിച്ചേർന്നിരിക്കുന്നു. ആദ്യം രാമനാകുന്ന സരളാക്ഷരം പഠിക്കുക. ദയ,വാത്സല്യം, പ്രേമഭാവം, എന്നിവയെല്ലാമുള്ള രാമൻ സരളനായ ഈശ്വരനാണ്. അത് എളു പ്പത്തിൽ പിടികിട്ടും. രാവണനിലുള്ള ഈശ്വരനെ ഗ്രഹിക്കുവാൻ കുറച്ചു സമയം പിടിക്കും. ആദ്യം സരളാക്ഷരം, പിന്നെ കൂട്ടക്ഷരം. ആദ്യം സജ്ജനങ്ങളിൽ പരമാത്മാവിനെ കണ്ട് അവസാനം ദുർ

ജ്ജനങ്ങളിൽക്കൂടി അവിടുത്തെ കാണുവാൻ അഭ്യസിക്കണം. സമുദ്രത്തിലുള്ള വിശാലനായ പരമേശ്വരൻ തന്നെയാണ് ആ നീർത്തുള്ളിയിലുമുള്ളത്. രാമചന്ദ്രന്റെ ഉള്ളിലുള്ള ഈശ്വരൻ തന്നെയാണ് രാവണനിലുള്ളത്. സ്ഥൂലത്തിലെന്തോ, അതുതന്നെ സൂക്ഷ്മത്തിലും. സരളത്തിലുള്ളതു തന്നെ കഠിനത്തിലും. ഈ രണ്ടു ക്രമത്തിലും നാം സംസാര രൂപമായ ഈ ഗ്രന്ഥം വായിക്കാൻ പഠിക്കണം.

ഈ അപാരമായ സൃഷ്ടി ഈശ്വരന്റെ പുസ്തകം പോലെയാണ്. കണ്ണിനു മേൽ കട്ടിയായ മൂടുപടമുള്ളതിനാൽ ഈ പുസ്തകം അടച്ചിരിയ്ക്കും പോലെ നമുക്ക് തോന്നുന്നു. ഈ സൃഷ്ടിയാകുന്ന പുസ്തകത്തിൽ അഴകുള്ള അക്ഷരങ്ങളിൽ സർവ്വത്ര ഈശ്വരൻ എഴുതപ്പെട്ടിരിയ്ക്കുന്നു. എന്നാൽ നാമതു കാണുന്നില്ല. ഈശ്വര ദർശനത്തിൽ വലിയൊരു വിഘ്നമുണ്ട്. അതിതാണ്: സാധാരണവും സരളവും സമീപസ്ഥവുമായ ഈശ്വരസ്വരൂപം മനുഷ്യന് മനസ്സിലാവുന്നില്ല. കഠിനമായ രൂപം ദഹിക്കുന്നുമില്ല. സ്വന്തം അമ്മയിൽ ഈശ്വരനെ കാണു. എന്നു പറഞ്ഞാൽ അയാൾ ചോദിക്കും, 'ഈശ്വരൻ ഇത്ര ഋജുവും സരളനുമാണോ?' മറിച്ചു കഠിനമായ പരമാത്മാവ് പ്രകടീഭവിച്ചാലോ ആ തേജസ്സ് നിങ്ങൾക്കു സഹിക്കാനാവുമോ? കുന്തിക്കു തോന്നി, ദൂരസ്ഥനായ ആ സൂര്യൻ പ്രത്യക്ഷമായി കൈയ്ക്കൽ വരട്ടെ എന്ന്. അദ്ദേഹം അടുത്തെത്തിയതോടെ അവൾക്കു പൊള്ളാൻ തുടങ്ങി. അദ്ദേഹത്തിന്റെ തേജസ്സ് അവൾക്കു സഹിയ്ക്കാൻ കഴിഞ്ഞില്ല. ഈശ്വരൻ തന്റെ എല്ലാ കഴിവോടും കൂടി മുമ്പിൽ വന്നു നിന്നാൽ, അതു നമുക്ക് ദഹിക്കില്ല. അമ്മയുടെ സൗമ്യരൂപത്തിൽ വന്നു നിന്നാൽ ബോധിക്കയുമില്ല. പേഡയും, ബർഫിയും * ദഹിക്കില്ല; വെറും പാൽ പിടിക്കയുമില്ല, ഈ ലക്ഷണം ഭാഗ്യക്കേടിന്റേതാണ്, മരണത്തിന്റേതാണ്. ഇത്തരം രുഗ്ണമനഃസ്ഥിതിയാണ് ഈശ്വരദർശനത്തിനുള്ള കനത്ത വിഘ്നം. ഈ മനഃസ്ഥിതി കൈവെടിയണം. ആദ്യം നാം നമ്മുടെ കൈയ്ക്കലുള്ള സ്ഥൂലവും, സരളവുമായുള്ള പരമാത്മാവിനെയും, പിന്നെ സൂക്ഷ്മവും, ജടിലവുമായുള്ള, പരമാത്മാവിനെയും പഠിക്കുക.

## (മനുഷ്യരിലുള്ള പരമേശ്വരൻ)

ഒന്നാമതായി നമ്മുടെ കൈയ്ക്കലുള്ള ഈശ്വരമൂർത്തി നമ്മുടെ അമ്മതന്നെ. ശ്രുതി പറയുന്നു: 'മാതൃദേവോ ഭവ'. ജനിച്ചപാടോ കുട്ടി അമ്മയേയല്ലാതെ മറ്റാരെയാണ് കാണുന്നത്? വാത്സല്യത്തിന്റെ രുപത്തിൽ ആ ഈശ്വരമൂർത്തിയെയാണ് അവിടെ പ്രത്യക്ഷപ്പെട്ടു വന്നിരിക്കുന്നത്. ആ മാതാവിനെത്തന്നെ നാം വ്യാപ്തികുട്ടി വലുതാക്കുക: 'വന്ദേമാതരം' എന്നു പറഞ്ഞു രാഷ്ട്ര മാതാവിനെയും, പിന്നീട് അഖില ഭൂമാതാവായ പൃഥ്വിയേയും പൂജിക്കുക. പക്ഷേ, ആരംഭത്തിൽ കുട്ടിയുടെ മുമ്പിൽ എല്ലാറ്റിലും ഉയർന്നു നിൽക്കുന്ന ഈശ്വരന്റെ പ്രഥമ പ്രതിമ അമ്മയുടെ രൂപം തന്നെ. മാതൃ പൂജ കൊണ്ടു തന്നെ മോക്ഷപ്രാപ്തി ഉണ്ടായിക്കൂടായ്കയില്ല. മാതൃപൂജ, വാത്സല്യരൂപമായി നിൽക്കുന്ന ഈശ്വരനെ പൂജിയ്ക്കലാണെന്നു പറയാം. അമ്മ ഒരു നിമിത്തം മാത്രമാണ്. ഈശ്വരൻ അമ്മയിൽ തന്റെ വാത്സല്യം നിറച്ച് അവരെക്കൊണ്ട് നൃത്തം വെപ്പിക്കുന്നു. തനിക്ക് ഇത്രമായാമമത ഉള്ളിൽ തോന്നാൻ കാരണമെന്തെന്ന് ആ പാവത്തിന്നറിഞ്ഞുകൂടാ. വയസ്സുകാലത്ത് ഉപയോഗപ്പെടുമെന്നു കണക്കാക്കിയാണോ അമ്മ കുട്ടിയെ പോറ്റി വളർത്തുന്നതു? അല്ല, അല്ല, താനാണ് ആ കുട്ടിയെ പ്രസവിച്ചത്, തനിയ്ക്കാണ് പ്രസവ വേദനയുണ്ടായത്. ആ വേദനകളാണ് തന്നെ ആ കുട്ടിയെച്ചൊല്ലി ഭ്രാന്തയാക്കുന്നത്. ആ വേദനകളാണ് തന്നെ വത്സലയാക്കുന്നത്. തനിക്കിനി സ്നേഹിക്കാതിരിയ്ക്കാനെ വയ്യ, അതല്ലാതെ നിവൃത്തിയില്ല. ആ അമ്മ അതിരറ്റ സേവനത്തിന്റെ മൂർത്തിയാണെന്നു പറയാം. എല്ലാറ്റിലും ഉൽകൃഷ്ടമായ ഒരീശ്വരപൂജയുണ്ടെങ്കിൽ അതു മാതൃപൂജയാണ്. ഈശ്വരനെ 'അമ്മേ' എന്നുതന്നെ വിളിക്കുക. അമ്മയെന്നതിനെക്കാൾ ഉത്തമമായ ശബ്ദമെവിടെ? അമ്മയെന്നത് ആദ്യത്തെ സ്ഥുലാക്ഷരമാണ് അതിൽ ഈശ്വരനെ കാണാൻ പഠിക്കുക. പിന്നെ അച്ഛൻ, ഗുരു എന്നിവരിലും കാണുക. ഗുരുനാഥൻ വിദ്യ നൽകുന്നു. അദ്ദേഹം നമ്മെ മൃഗത്തിൽ നിന്നു മനുഷ്യനാക്കുന്നു. എന്തൊരുപകാരമാണത്. ആദ്യം അമ്മ, പിന്നെ അച്ഛൻ, പിന്നെ ഗുരുക്കൾ, പിന്നെ കൃപാലുക്കളായ സന്യാസിമാർ. അത്യന്തം സ്ഥൂലരൂപത്തിൽ നിൽക്കുന്ന ഈ ഈശ്വരരൂപം ആദ്യം കാണുക. ഇവിടെ ഈശ്വരനെ കാണുന്നില്ലെങ്കിൽ, പിന്നെ എവിടെയാണ് കാണുക?

അമ്മ, അച്ഛൻ, ഗുരുനാഥൻ, സന്യാസിമാർ-ഇവരിൽ പരമാത്മാവിനെ കാണുക. ഇതുപോലെതന്നെ ചെറുകുട്ടികളിലും പരമാത്മാവിനെ കാണാൻ കഴിഞ്ഞാൽ, എന്താനന്ദമായിരിക്കും? ധ്രുവൻ, പ്രഹ്ളാദൻ, സനകൻ, സനന്ദനൻ, സനൽകുമാരന്മാർ-ഇവരെല്ലാം ചെറിയ ചെറിയ കുട്ടികളായിരുന്നു. എന്നാൽ പുരാണകാരന്മാർക്ക്, വ്യാസാദികൾക്ക്, ഇപ്പോൾ അവരെ എവിടെ വെയ്ക്കണം, എവിടെ വെയ്ക്കരുത് എന്നറിയാതായിരിക്കുന്നു. ശുകദേവനും ശങ്കരാചാര്യനും ചെറുപ്പത്തിലെ വിരക്തരായി. ജ്ഞാനദേവന്റെ സ്ഥിതിയും അതു തന്നെ. എല്ലാവരും കുട്ടികൾ ! പക്ഷേ, ഈശ്വരൻ അവരിൽ പ്രകടീഭവിച്ചത്ര ശുദ്ധരൂപത്തിൽ മറ്റെങ്ങുമില്ല. യേശു ക്രിസ്തു കുട്ടികളെ വളരെ സ്നേഹിച്ചിരുന്നു. ഒരിക്കൽ തന്റെ ശിഷ്യന്മാർ അദ്ദേഹത്തോടു ചോദിച്ചു, 'അങ്ങ് സദാ ഈശ്വരരാജ്യത്തെപ്പറ്റി പറയുന്നു; അടുത്തു തന്നെ ഒരു കുട്ടി നിന്നിരുന്നു. യേശു ആ കുട്ടിയെ മേശപ്പുറത്തു നിർത്തി പറഞ്ഞു, 'ഈ കുട്ടിയെപ്പോലായവർക്ക് അവിടെ ചെല്ലാം.' യേശു പറഞ്ഞതു തികച്ചും വാസ്തവമാണ്. രാമദാസ സ്വാമി ഒരിയ്ക്കൽ കുട്ടികളോടൊപ്പം കളിക്കുകയായിരുന്നു. സ്വാമി കുട്ടികളോടുകൂടി കളിക്കുന്നു എന്നു കണ്ടു ചില പഴയ കാരണവന്മാർ ആശ്ചര്യപ്പെട്ടു. ഒരാൾ അദ്ദേഹത്തോടു ചോദിച്ചു, "ഇന്നു അങ്ങ് എന്താണീച്ചെയ്യുന്നത്?" സ്വാമി പറഞ്ഞു:

*'വയേം പോര തേ ഥോര ഹോ ഊന ഗേലേ
വയേം ഥോര തേ ചോര ഹോഊന ഠേലേ'

വയസ്സു കൂടുംതോറും കൊമ്പു മുളയ്ക്കുന്നു. പിന്നെയുണ്ടോ ഈശ്വരസ്മരണ? ചെറിയ കുട്ടികളുടെ മനസ്സിൽ കളങ്കമില്ല. അവരുടെ ബുദ്ധി നിർമ്മലമാണ്. 'കളവു പറയരുത്' എന്നു നാം കുട്ടിയെ പഠിപ്പിക്കുന്നു. അവൻ ചോദിയ്ക്കുന്നു, 'കളവ് എന്നു വെച്ചാലെന്താണ്?' പിന്നെ അവനെ സിദ്ധാന്തം പഠിപ്പിക്കുന്നു. 'കാര്യം ഉള്ളതുപോലെ പറയണം.' കുട്ടി വിഷമിക്കുന്നു. ഉള്ളതുപോലെ പറയുകയല്ലാതെ വേറേ വല്ല രീതിയുമുണ്ടോ? ഇല്ലാത്തതു പറയുന്നതെങ്ങനെ? ചതുരത്തിലുള്ളതിനെ ചതുരമെന്നു പറയുക, വൃത്തമെന്നു പറയരുത്-ഇതാണ് ഉള്ളതുപോലെ പറയൽ. കുട്ടിയ്ക്ക് ആശ്ചര്യം തോന്നുന്നു. കുട്ടികളെന്നുവെച്ചാൽ ഈശ്വരന്റെ വിശുദ്ധമൂർ

ത്തികളാണ്. മുതിർന്നവർ അവർക്ക് തെറ്റായ പഠിപ്പു നൽകുന്നു. സാരാംശം അമ്മ, അച്ഛൻ, ഗുരുക്കൾ സന്യാസിമാർ, കുട്ടികൾ-ഇവരിൽ നമുക്കു പരമാത്മാവിനെ കാണാൻ കഴിയാഞ്ഞാൽപ്പിന്നെ ഏതു രൂപത്തിലാണ് കാണുക? ഈശ്വരന്ന് ഇതിലും ഉൽകൃഷ്ടമായ രൂപം വേറെയില്ല. ഈശ്വരന്റെ ഈ ഋജുവും സൗമ്യവുമായ രൂപങ്ങൾ ആദ്യം ഗ്രഹിയ്ക്കുക. ഇവരിൽ ഈശ്വരൻ സ്പഷ്ടവും പൃഥുലവുമായ അക്ഷരങ്ങളിൽ എഴുതപ്പെട്ടിരിയ്ക്കുന്നു.

## (സൃഷ്ടിയിലെ പരമേശ്വരൻ)

ആദ്യം നാം മനുഷ്യന്റെ സൗമ്യതമവും പാവനവുമായ മൂർത്തികളിൽ പരമാത്മാവിനെ ദർശിയ്ക്കാൻ പഠിയ്ക്കണം. അതേപ്രകാരം ഈ സൃഷ്ടിയിൽ വിശാലവും മനോഹരവുമായ രൂപങ്ങളുള്ളേടത്തെല്ലാം അദ്ദേഹത്തെ ദർശിക്കാൻ ആദ്യം പഠിക്കണം.

ഉഷസ്സിനെ എടുക്കുക. ഈ ഉഷസ്സ് സൂര്യോദയത്തിന്നു മുമ്പുള്ള ആ ദിവ്യപ്രഭ ആ ഉഷാദേവിയ്ക്ക് കീർത്തനം പാടിപ്പാടി ലഹരി പിടിച്ച ഋഷിമാർ നൃത്തംവെച്ചു തുടങ്ങുന്നു. 'ഹേ ഉഷസ്സേ, നീ ഈശ്വരന്റെ സന്ദേശവുമേന്തി വരുന്നു. ദിവ്യദൂതിയാണ് നീ. ഹിമകണങ്ങളിൽ കുളിച്ചുവരുന്നു. നീ അമൃതത്വത്തിന്റെ പതാകയാണ്.' എന്നിങ്ങനെ ഉഷസ്സിനെപ്പറ്റി ഋഷിമാർ ഭവ്യവും ഹൃദയാംഗവുമായി വർണ്ണിച്ചിട്ടുണ്ട്. വൈദിക ഋഷി പറയുന്നു, 'നീ ഈശ്വരന്റെ സന്ദേശവാഹിനിയാണ്. നിന്നെ കാണുമ്പോൾ ഈശ്വരന്റെ രൂപം കാണാൻ കഴിഞ്ഞില്ലെങ്കിൽ മനസ്സിലായില്ലെങ്കിൽ പിന്നെ ആരാണ് എനിക്ക് ഈശ്വരനെ മനസ്സിലാക്കിത്തരിക?' ഇത്രയും അഴകുറ്റ ആഡംബരം പൂണ്ട് ഈ ഉഷസ്സ് മുമ്പിൽ നിൽക്കുന്നു. എന്നാൽ നമ്മുടെ ദൃഷ്ടി അങ്ങോട്ട് ചെല്ലുന്നുണ്ടോ?

അതേവിധം സൂര്യനെ നോക്കുക. അദ്ദേഹത്തിന്റെ ദർശനം പരമാത്മാവിന്റെ ദർശനം തന്നെയാണെന്നു പറയാം. അദ്ദേഹം ആകാശത്തു നാനാവിധം വർണ്ണചിത്രങ്ങൾ രചിക്കുന്നു. ചിത്രകാരന്മാർ മാസക്കണക്കിൽ തൂലിക അങ്ങുമിങ്ങും നടത്തി മിനക്കെട്ടിട്ടാണ് നിറപ്പകിട്ടുള്ള സൂര്യോദയ ചിത്രമുണ്ടാക്കുന്നത്. പക്ഷേ, നിങ്ങൾ രാവിലെ എഴുന്നേറ്റ് ഈശ്വരന്റെ കലയൊന്നു നോക്കു! ആ ദിവ്യമായ കലയ്ക്ക്, ആ അന്തസൗന്ദര്യത്തിന് ഒരുപമ നൽകാൻ കഴിയുമോ?

എന്നാൽ ആരതു നോക്കുന്നു? അവിടെ സുന്ദരനായ ഭഗവാൻ നില്ക്കുന്നു, ഇവിടെ പുതപ്പുകൊണ്ടു, വീണ്ടും മുഖവും കൂടി കൂർക്കം വലിക്കുന്നു. സൂര്യൻ പറയുന്നു, 'എടോ മടിയാ, നീ ഉറങ്ങാൻ നോക്കിയാലും ഞാൻ നിന്നെ തീർച്ചയായും എഴുന്നേല്പിക്കും.' ഇതും പറഞ്ഞ് അദ്ദേഹം തന്റെജീവപ്രദങ്ങളായ കിരണങ്ങളെ ജനൽവഴിയ്ക്കയച്ച് ആ മടിയനെ എഴുന്നേൽപിക്കുന്നു.

"സൂര്യ ആത്മാ ജഗതസ്തസ്ഥു ഷശ്ച"

സൂര്യൻ സ്ഥാവരജംഗമങ്ങളുടെ ആത്മാവാണ്, ചരാചരങ്ങളുടെ ആധാരമാണ്. ഋഷിമാർ അദ്ദേഹത്തിനു 'മിത്രൻ' എന്ന പേർ നല്കിയിരിക്കുന്നു.

"മിത്രോജനാൻ യാതയതി ബ്രുവാണോ
മിത്രോ ദാധാര പൃഥിവീ മുതദ്യാം."

'ഈ മിത്രൻ ജനങ്ങളെ വിളിച്ചുണർത്തുന്നു. അവരെ ജോലിയിലേർപ്പെടുത്തുന്നു. അദ്ദേഹമാണ് സ്വർഗ്ഗവും ഭൂമിയും ധരിയ്ക്കുന്നത്.' യഥാർത്ഥത്തിൽ സൂര്യനാണ് ജീവിതത്തിന്റെ ആലംബം. അദ്ദേഹത്തിൽ പരമാത്മാവിനെ ദർശിയ്ക്കുക.

ഇനി ആ പാവനയായ ഗംഗ! ഞാൻ കാശിയിലായിരുന്നപ്പോൾ ഗംഗാതീരത്തു ചെന്നിരിക്കാറുണ്ട്. രാത്രിയുടെ ഏകാന്തതയിലാണ് പോയിരുന്നത്. എത്ര സുന്ദരവും പ്രസന്നവുമാണ് ആ പ്രവാഹം! അതിലെ ആ ഭവ്യഗംഭീരമായ പ്രവാഹവും, അതിന്നകമേ സംഭരിച്ച ആകാശത്തിലെ ആ അനന്തതാരാവലിയും! ഞാൻ മൂകനായിപ്പോകും. ശങ്കരന്റെ ജടാജൂടത്തിൽ നിന്ന്, എന്നുവെച്ചാൽ ആ ഹിമാലയത്തിൽ നിന്ന് ഒഴുകിവരുന്ന ആ ഗംഗ! അതിന്റെ തീരത്തിൽ തപസ്സു ചെയ്യുവാൻ വേണ്ടി രാജാക്കന്മാർ സിംഹാസനത്തെ പുല്ലുപോലെ വലിച്ചെറിഞ്ഞുപോന്നു. ആ ഗംഗയെ നോക്കിയിരിക്കുമ്പോൾ എനിയ്ക്ക് അളവറ്റ ശാന്തി അനുഭവപ്പെട്ടിരുന്നു. ആ ശാന്തിയെ ഞാനെങ്ങിനെ വർണ്ണിക്കട്ടെ! വാക്കുകൾക്ക് അവിടെ അറുതി വരുന്നു. ഹിന്ദുക്കൾ താൻമരിച്ചാൽ അസ്ഥികൾ ഗംഗയിലിടണമെന്ന് എന്തുകൊണ്ടാണാഗ്രഹിക്കുന്നതെന്ന് എനിക്കു മനസ്സിലായി; ചിരിച്ചുകൊൾവിൻ, നിങ്ങൾ ചിരിച്ചതുകൊണ്ടു തരക്കേടൊന്നുമില്ല. എ

ന്നാൽ എനിക്ക് ഈ ഭാവനകൾ വളരെ പവിത്രവും കരുതിവെക്കേണ്ടതുമായി തോന്നുന്നു. മരണസമയത്ത് രണ്ടിറ്റു ഗംഗാജലം വായിലൊഴിക്കുന്നു.ആ രണ്ടുതുള്ളി എന്താണ്? ഈശ്വരൻ തന്നെ വായിലേയ്ക്കു ഇറങ്ങിവരികയാണ്. ആ ഗംഗയെ പരമാത്മാവെന്നറിയുക ഈശ്വരന്റെ കാരുണ്യമാണ് ആ ഒഴുകുന്നത്. നിങ്ങളുടെ അകത്തും പുറത്തുമുള്ള എല്ലാചപ്പു ചവറുകളേയും ആ മാതാവ് കഴുകിയകറ്റിക്കൊണ്ടിരിക്കുന്നു. ഗംഗാമാതാവിൽ ഈശ്വരനെ പ്രകടീഭവിച്ചു കാണുന്നില്ലെങ്കിൽ പിന്നെ എവിടെയാണ് കാണുക? സൂര്യൻ, നദികൾ, ധൂ ധൂ എന്നിരമ്പി അലയടിക്കുന്ന വിശാലമായ സാഗരം ഇവയെല്ലാം ഈശ്വരന്റെ മൂർത്തികൾ തന്നെയാണ്.

ഇനി ആ കാറ്റ് ! എങ്ങു നിന്നു വരുന്നു, എങ്ങോട്ടു പോകുന്നു, ഒന്നും അറിഞ്ഞു കൂട. ഇതു ഭഗവാന്റെ ദൂതൻ തന്നെ. ഇന്ത്യയിലെ കാറ്റു കുറെ സ്ഥിരമായ ഹിമാലയത്തിൽ നിന്നും, കുറേ ഗംഭീര സാഗരത്തിൽ നിന്നുമാണ്. ഈ പവിത്രമായ കാറ്റ് നമ്മുടെ ഹൃദയത്തെ സ്പർശിക്കുന്നു, നമ്മെ ഉണർത്തുന്നു, നമ്മുടെ കാതിൽ വന്നു മുഴങ്ങുന്നു. എന്നാൽ ആരുണ്ട് ഈ കാറ്റിന്റെ സന്ദേശം കേൾക്കുന്നവർ? നമുക്കു വന്ന നാലി വരിയുള്ള കത്തു ജയിലർ തന്നില്ലെങ്കിൽ, നമ്മുടെ ഹൃദയം നോവുന്നു. എടോ ഭാഗ്യം കെട്ടവനേ, ആ കത്തിലെന്തിരിക്കുന്നു? ഈശ്വരന്റെ ഈ പ്രേമസന്ദേശം കാറ്റിലൂടെ അനുനിമിഷം വന്നു കൊണ്ടിരിക്കുന്നതു കേൾക്കാൻ നോക്കൂ.

വേദങ്ങളിൽ അഗ്നിയെ ഉപാസിപ്പാൻ ഉപദേശിച്ചിട്ടുണ്ട്. അഗ്നി നാരായണനാണ്. എത്ര ദേദീപ്യ മാനമായ മൂർത്തി! രണ്ടു കൊള്ളി തമ്മിൽ ഉരസിയാൽ മതി, അതു പ്രകടമായി. അതിനു മുമ്പ് അതെവിടെ ഒളിഞ്ഞിരുന്നുവെന്ന് ആർക്കറിയാം? എന്തു ചൂട്, എന്തു തേജസ്സ്! വേദങ്ങളുടെ ആദ്യത്തെ ധ്വനി പുറപ്പെട്ടത് അഗ്നിയെ ഉപാ

സിച്ചു കൊണ്ടാണ്-

"അഗ്നി മീളേ പുരോഹിതം യജ്ഞസ്യ ദേവമൃത്വിജം
ഹോതാരാം രത്നധാതമാ."

ഏതൊന്നിന്റെ ഉപാസനയോടു കൂടിയാണോ വേദങ്ങളാരംഭിച്ച ത്, ആ അഗ്നിയുടെ നേർക്കു നോക്കു. അതിന്റെ ജ്വാലകൾ കാണു മ്പോൾ എനിയ്ക്ക് ജീവാത്മാവിന്റെ പിടച്ചിൽ ഓർമ്മ വരുന്നു. ആ ജ്വാലകൾ, അവ വീട്ടെടുപ്പിലെ നാളമാവാം, കാട്ടു തീയിന്റെ പാള ലാവാം. വൈരാഗികൾക്കു വീടും കുടുംബവുമായൊന്നുമില്ല. ആ ജ്വാലകൾ എവിടെ ച്ചെല്ലുന്നുവോ, അവിടെ അവ പണി തുടങ്ങുന്നു. അവ തുടരെത്തുടരെ പാളിക്കത്തുന്നു. ആ ജ്വാലകൾക്കു മുകളി ലേക്കാളുവാനാണ് തിടുക്കം. ശാസ്ത്രജ്ഞന്മാർ പറയും, 'ഈതർ' കൊണ്ടാണ് ഈ ജ്വാലകൾ ഇളകുന്നത് എന്ന് കാറ്റിന്റെ സമ്മർദ്ദം കൊണ്ടാണ് ഇളകുന്നത് എന്ന്. എങ്ങിനെയായാലും ഞാൻ നൽകുന്ന അർത്ഥം ഇതാണ്. മുകളിൽ ഒരു പരമാത്മാവുണ്ടല്ലോ. ആ തേജസ്സമുദ്രമായ സൂര്യ നാരായണൻ, അവിടുത്തോടണയുവാ നാണ് അവ തുടർച്ചയായി കുതിച്ചു പൊങ്ങുന്നത്. പിറവി മുതൽ അണയും വരെ അവ അധ്വാനിച്ചുകൊണ്ടിരിക്കുന്നു. സൂര്യൻ അംശി യും ഈ ജ്വാലകൾ അംശങ്ങളുമത്രേ. അംശം അംശിയുടെ അടുത്തു പോകാൻ വെമ്പുന്നു. ജ്വാലകൾ കെട്ടുപോകുമ്പോഴേ ആ വെമ്പ ൽ-തുള്ളിച്ചാട്ടം-നിലയ്ക്കുള്ളു, അല്ലാതില്ല. തങ്ങൾ സൂര്യനിൽ നി ന്നു വളരെ ദൂരെയാണെന്ന വിചാരമേ അവയ്ക്കില്ല. ഭൂമിയിൽ നിന്ന് ആവോളം കുതിച്ചുയരണമെന്നേ അവയ്ക്കറിയൂ. ഇങ്ങിനെയു ള്ള ഈ അഗ്നിയെന്നാൽ ജാജ്വല്യമാനമായ വൈരാഗ്യം പ്രകടീ ഭവിയ്ക്കയാണെന്ന് പറയാം. അതിനാലാണ് വേദത്തിലെ ആദ്യത്തെ ധ്വനി "അഗ്നിമീളേ" എന്നായത്.

## (ജീവികളിലെ പരമേശ്വരൻ)

ഇനി നമ്മുടെ വീട്ടിലെ കന്നുകാലികൾ! ആ ഗോമാതാവ് എത്ര വാത്സല്യവും മമതയും പ്രേമവുമുള്ളതാണ്. അതു സ്വന്തം കിടാ ങ്ങളെച്ചൊല്ലി രണ്ടും മൂന്നും നാഴിക ദൂരെയുള്ള വനാന്തരങ്ങളിൽ നിന്ന് ഓടിയെത്തുന്നു. വൈദിക ഋഷികൾക്കു, മലകളിൽ നിന്ന് പർവ്വതങ്ങളിൽ നിന്നും സ്വച്ഛജലവുമായി കളകാലരവത്തോടെ

ഒഴുകി വരുന്ന നദികൾ കണ്ടിട്ട്, സ്വന്തം കിടാങ്ങളെച്ചൊല്ലി പാൽ നിറഞ്ഞ അകിടുമായി 'അമ്പേ' വിളിച്ചും കൊണ്ടു പാഞ്ഞു വരുന്ന വത്സലകളായ പൈക്കളെ ഓർമ്മ വരുന്നു. ഋഷി നദിയോട് പറുന്നു "ഹേ ദേവി, പാലുപോലെ പവിത്രവും പാവനവും മധുരവുമായ ജലം കൊണ്ടു വരുന്ന നീ ധേനുവിനെപ്പോലെയാണ്. പൈക്കൾക്ക് കാട്ടിൽത്തന്നെ കൂടുവാൻ കഴിയാത്തതുപോലെ നിങ്ങൾക്കും പർവ്വതങ്ങളിൽ അടങ്ങിയിരിക്കാൻ കഴിയില്ല. നിങ്ങൾ കുതിച്ചു ചാടി ദാഹിച്ചു വലയുന്ന കുട്ടികളോടണയുവാൻ ഓടിയെത്തുന്നു.

"വാശ്രാ ഇവ ധേനവഃ സ്യന്ദമാനാഃ"

വാത്സല്യമുള്ള പയ്യിന്റെ വടിവിൽ ഭഗവാൻ വാതില്ക്കൽത്തന്നെ നില്ക്കുന്നു.

ഇനി ആ കുതിര! എത്ര വിശ്വസ്തൻ, എത്ര അഭിജാതൻ, എത്ര കൃത്യനിഷ്ഠൻ; അറബികൾക്ക് സ്വന്തം കുതിരകളോട് എന്തൊരു സ്നേഹമാണ്. ആ അറബിയുടെ കഥ നിങ്ങൾക്കറിഞ്ഞുകൂടേ? വിപത്തിൽപ്പെട്ടു ഒരറബി തന്റെ കുതിരയെ ഒരു കച്ചവടക്കാരന്നു വില ്ക്കാൻ തയ്യാറായി. കയ്യിൽ സ്വർണ്ണ നാണ്യങ്ങളടങ്ങിയ സഞ്ചിയുമേന്തി അയാൾ കുതിരപ്പന്തിയിൽ ചെന്നു. എന്നാൽ കുതിരയുടെ ആ ഗംഭീരവും പ്രേമപൂർണ്ണവുമായ കണ്ണുകൾ കാഴ്ചയിൽപെട്ടപ്പോൾ, അവൻ സഞ്ചി വലിച്ചെറിഞ്ഞു പറഞ്ഞു, "എന്റെ പ്രാണൻ പോയാലും ഞാൻ കുതിരയെ വില്ക്കില്ല, എനിക്കു വരുന്നതു വരട്ടെ. ഭക്ഷണം കിട്ടിയില്ലെങ്കിലും വേണ്ടില്ല. ഈശ്വരൻ എന്നെ കാത്തുകൊള്ളും." പുറത്തു തട്ടുമ്പോഴേയ്ക്കും അതു എത്ര പ്രേമത്തോടെ ചിനയ്ക്കുന്നു. എത്ര അഴകേറിയതാണ്. അതിന്റെ കുഞ്ചിരോമം! വാസ്തവത്തിൽ കുതിരയ്ക്ക് അമൂല്യ ഗുണങ്ങളുണ്ട്. ഈ സൈക്കിളിൽ എന്തിരിക്കുന്നു? കുതിരയെ തുടച്ചു തിരുമ്മുക, അതു നിങ്ങൾക്കു വേണ്ടി ചാവും, അതു നിങ്ങളുടെ മിത്രമാവും. എന്റെ ഒരു സ്നേഹിതൻ കുതിരപ്പുറത്തു കേറുവാൻ പഠിയ്ക്കുകയായിരുന്നു. കുതിര അയാളെ തട്ടിയിടും. അയാൾ എന്നോടു പറഞ്ഞു, "കുതിര പുറത്തിരിക്കാനേ സമ്മതിക്കുന്നില്ല." ഞാൻ അയാളോട് പറഞ്ഞു, "നിങ്ങൾ കുതിരപ്പുറത്തിരിക്കാനേ നോക്കുന്നുള്ളു, അതോ അതി

നെ വല്ല വിധവും ശുശ്രൂഷിക്കാറുണ്ടോ? ശുശ്രൂഷിക്കുന്നതു വേറൊരാൾ പുറത്തു കയറുവാൻ നിങ്ങൾ. ഇതു പറ്റുമോ? നിങ്ങൾ സ്വയം അതിനു തീറ്റയും വെള്ളവും കൊടുക്കൂ, അതിനെ തുടച്ചു തിരുമ്മു, എന്നിട്ടു സവാരിയ്ക്കു പുറപ്പെടൂ." ആ സ്നേഹിതൻ അങ്ങിനെ ചെയ്തു തുടങ്ങി. കുറച്ചു നാൾ കഴിഞ്ഞ് അയാൾ വന്നു പറഞ്ഞു. "ഇപ്പോൾ കുതിര തട്ടിയിടാറില്ല." കുതിരയും ഈശ്വരൻ തന്നെ! അതു ഭക്തനെ വീഴ്ത്തുമോ? അയാളുടെ ഭക്തി കണ്ട കുതിര വഴങ്ങിക്കൊടുത്തു. ഈയാൾ ഭക്തനോ അല്ലയോ എന്നു കുതിരയ്ക്കും അറിയണം. ഭഗവാൻ ശ്രീകൃഷ്ണൻ സ്വയം കുതിരകളെ തുടച്ചു തിരുമ്മുകയും തന്റെ പീതാംബരത്തിൽ മുതിര കൊണ്ടുവന്നു തീറ്റുകയും ചെയ്തിരുന്നു. കുന്നു കണ്ടു, അരുവി കണ്ടു, ചെളി കണ്ടു, സൈക്കിൾ നിന്നു. എന്നാൽ കുതിര അവ ചാടിക്കടന്നോടും, സുന്ദരവും പ്രേമമയവുമായ ഈ കുതിര ഈശ്വരന്റെ മൂർത്തിതന്നെയാണ്.

ഇനി ആ സിംഹം! ഞാൻ ബറോഡായിലായിരുന്നു. പുലരാൻ കാലത്ത് അതു ഗർജ്ജിക്കുന്നതിന്റെ ഗംഭീര ധ്വനി കാതിലലയ്ക്കും. ഹൃദയമിളക്കത്തക്ക വിധം ഗംഭീരവും അന്തസ്സുറ്റതുമാണ്. അതിന്റെ ശബ്ദം. അമ്പലത്തിലെ ശ്രീകോവിലിൽ മുഴങ്ങുന്ന ശബ്ദം പോലെ ഗംഭീരമത്രേ അതിന്റെ ഹൃദയത്തിൽ നിന്നു വരുന്ന ആ ശബ്ദവും. സിംഹത്തിന്റെ ധീരോദാത്തവും ഭവ്യവും നിർഭയവുമായ നില, ചക്രവർത്തിയ്ക്കൊത്ത അതിന്റെ ഭാവം, ചക്രവർത്തിയ്ക്കൊത്ത വൈഭവം! ഭവ്യസുന്ദരമായ ആ കേസരം! ആ വനരാജന്റെ മേൽ വെൺചാമരം വീശുകയാണെന്നു തോന്നും. ബറോഡായിലെ ഒരു തോട്ടത്തിലായിരുന്നു ഈ സിംഹം. അവിടെ അതു സ്വതന്ത്രമായിരുന്നില്ല. കൂട്ടിൽക്കിടന്നു നട്ടം തിരിയുകയായിരുന്നു. അതിന്റെ കണ്ണുകളിൽ ക്രൂരതയുടെ കണികയേ ഉണ്ടായിരുന്നില്ല. അതിന്റെ നിലയിലും നോട്ടത്തിലും കരുണ നിറഞ്ഞിരുന്നു. ലോകത്തെപ്പറ്റി അതിന് ഒരു കൂസലുമുള്ളതായി തോന്നില്ല. അതു സ്വയം ധ്യാനമഗ്നനായി കാണപ്പെട്ടു. വാസ്തവത്തിൽ സിംഹം എന്ന കഥ വായിച്ചിട്ടുണ്ട്. എത്ര മികച്ച കഥയാണത്! ദാഹിച്ചു വിശന്ന ആ സിംഹം, എൻഡ്രോക്ലിസ് പണ്ടു ചെയ്ത ഉപകാരമോർത്തു അയാളുടെ ചങ്ങാ

തിയായി, അയാളുടെ കാലടിനക്കി. ഇതെങ്ങിനെ? എൻഡ്രോക്ലീസ് സിംഹത്തിൽ കുടികൊള്ളുന്ന ഈശ്വരനെ കണ്ടിരിയ്ക്കുന്നു. ഭഗവാൻ ശങ്കരന്റെ  അടുത്തു സദാ സിംഹമുണ്ട്. സിംഹം ഭഗവാന്റെ ദിവ്യവിഭൂതിയത്രേ.

ഇനി വ്യാഘ്രത്തിന്റെ വൈഭവത്തിനുണ്ടോ വല്ല കുറവും?  അതിലും വെളിപ്പെടുന്നുണ്ട് ദൈവികമായ ധാരാളം തേജസ്സ്. അതുമായി ചങ്ങാത്തംപുലർത്തുക അസംഭാവ്യമല്ല. ഭഗവാൻ പാണിനി കാട്ടിലിരുന്നു ശിഷ്യരെ പാഠം പഠിപ്പിക്കുകയായിരുന്നു. അതിനിടയിൽ ഒരു വ്യാഘ്രം വന്നു. കുട്ടികൾ പേടിച്ചു 'വ്യാഘ്രഃ വ്യാഘ്രഃ എന്നു നിലവിളിച്ചു. പാണിനി പറഞ്ഞു, 'ശരി, വ്യാഘ്രഃ എന്നു വെച്ചാലെന്താണ്? 'വ്യാജിഘ്രതീതിവ്യാഘ്രഃ' ഘ്രാണേന്ദ്രിയം തീവ്രമായതേതോ അതു വ്യാഘ്രം.' കുട്ടികൾക്കു അതിനോട് കുറച്ചു ഭയം തോന്നിയേക്കാം.; എന്നാൽ ഭഗവാൻ പാണിനിയ്ക്ക് ആ വ്യാഘ്രം നിരുപദ്രവവും ആനനന്ദമയവുമായ ഒരു പദം മാത്രമായിരുന്നു. വ്യാഘ്രത്തെക്കണ്ടിട്ട് അദ്ദേഹം ആ ശബ്ദത്തിന്റെ  വ്യുൽപത്തി പറഞ്ഞു. വ്യാഘ്രം പാണിനിയെ തിന്നുകളഞ്ഞു. വ്യാഘ്രം തിന്നതു കൊണ്ടെന്താ? പാണിനിയുടെ ശരീരത്തിലെ സുഗന്ധം അറിഞ്ഞു അതു രുചി നോക്കി. എന്നാൽ പാണിനി അവിടെ നിന്ന് ഓടിപ്പോയില്ല.കാരണംഅദ്ദേഹംശബ്ദബ്രഹ്മോപാസകനായിരുന്നു. അദ്ദേഹത്തിന് എല്ലാം  അദ്വൈതമയമായിരുന്നു. വ്യാഘ്രത്തിലും അദ്ദേഹം ശബ്ദബ്രഹ്മത്തെ അനുഭവിച്ചുകൊണ്ടിരുന്നു. പാണിനിയുടെ ഈ മഹനീയതകൊണ്ടത്രേ ഭാഷ്യങ്ങളിൽ അദ്ദേഹത്തിന്റെ പേർ വരുന്നേടത്തെല്ലാം 'ഭഗവാൻ പാണിനി' എന്നു പൂജ്യഭാവത്തോടെ അദ്ദേഹത്തെ നിർദ്ദേശിച്ചിട്ടുള്ളത്. അവർ പാണിനി ചെയ്ത അത്യന്തോപകാരത്തെ ഇങ്ങിനെ വാഴ്ത്തുന്നു–

അജ്ഞാനാന്ധസ്യ ലോകസ്യ ജ്ഞാനാഞ്ജനശലാകയാ
ചക്ഷുരുന്മീലിതം യേന തസ്മൈ പാണിനയേനമഃ

ഇങ്ങിനെയാണ് ഭഗവാൻ പാണിനി വ്യാഘ്രത്തിൽ പരമാത്മാവിനെ ദർശിച്ചിരുന്നത്. ജ്ഞാനദേവൻ പറഞ്ഞിട്ടുണ്ട്,

"ഘരായേവോ പാം സ്വർഗ്ഗ, കാം വരി പഡോ വ്യാഘ്ര
പരീ ആത്മബുദ്ധീ സീ ഭംഗ, കദാനോഹേ"

'വീട്ടിലേയ്ക്കു സ്വർഗ്ഗം ഇറങ്ങിവന്നാലും കൊള്ളാം, നരി വന്നു കയറിയാലും കൊള്ളാം. ആത്മബുദ്ധിയിൽ ഒരിക്കലു ഭംഗം വരരുതേ!' ഇതായിരുന്നു മഹർഷി പാണിനിയുടെ സ്ഥിതി. വ്യാഘ്രവും ദൈവിയായ വിഭൂതിയാണെന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നു.

അങ്ങിനെതന്നെ ആ പാമ്പും! പാമ്പിനെ ആളുകൾ പേടിയ്ക്കുന്നു. പക്ഷേ പാമ്പ് കടുത്ത ശുദ്ധക്കാരനായ ബ്രാഹ്മണനെപ്പോലെയത്രേ, അതെത്ര സ്വച്ഛം, എത്ര സുന്ദരം! തെല്ലുപോലും അഴുക്ക് അതു പൊറുക്കില്ല. വൃത്തികെട്ട ബ്രാഹ്മണരെ എത്രയെങ്കിലും കാണാം. എന്നാൽ വൃത്തികെട്ട പാമ്പിനെ വല്ലവരും വല്ലപ്പോഴും കണ്ടിട്ടുണ്ടോ? സർപ്പം ഏകാന്തവാസിയായ ഋഷിതന്നെയാണന്നു പറയാം. തെളിഞ്ഞു മിന്നുന്ന മനോഹരമായ ഹാരം പോലെയാണ് ആ പാമ്പ്, അതിനെ ഭയപ്പെടുന്നതെന്തിന്? നമ്മുടെ പൂർവ്വികന്മാർ അതിനെ പൂജിക്കണമെന്നു പറഞ്ഞിട്ടുണ്ട്. ഹിന്ദുമതത്തിൽ എന്തെല്ലാം അന്ധവിശ്വാസങ്ങൾ നിറഞ്ഞിരിക്കുന്നതായി നിങ്ങൾ പറഞ്ഞാലും, നാഗപൂജാവിധി അതിലുണ്ടെന്തു തീർച്ച. കുട്ടിക്കാലത്തു ഞാൻ എന്റെ അമ്മയ്ക്കും കളഭം കൊണ്ട് പാമ്പിനെ ഉണ്ടാക്കികൊടുക്കാറുണ്ട്. ഞാൻ അമ്മയോടു പറയും, 'അമ്മേ അങ്ങാടിയിൽ നല്ല ചിത്രം കിട്ടുമല്ലോ!' അവർ പറയും 'അതു കൊള്ളില്ല. അതെനിയ്ക്കു വേണ്ട. സ്വന്തം കുട്ടി ഉണ്ടാക്കിയതാണ് നല്ലത്.' എന്നിട്ട് ആ നാഗത്തെ പൂജിയ്ക്കും. ഇതു ഭ്രാന്താണോ? എന്നാൽ ഒന്നാലോചിച്ചു നോക്കൂ. ആ സർപ്പം ശ്രാവണമാസത്തിലാണ് നമ്മുടെ വീടുകളിൽ അതിഥിയായി വരുന്നത്. മഴ പെയ്യുമ്പോൾ ആ പാവത്തിന്റെ മാളത്തിലെല്ലാം വെള്ളം നിറയും. അപ്പോൾ അതെന്തു ചെയ്യും? ദൂരത്ത് ഏകാന്തത്തിൽ വസിക്കുന്ന ആ ഋഷി നിങ്ങൾക്കു വെറുതേ ബുദ്ധിമുട്ടാവേണ്ട എന്നുവെച്ച വല്ല മേൽപ്പുരയുടേയും കീഴേ വല്ല മരക്കഷ്ണത്തിന്മേലും പറ്റിക്കൂടുന്നു. വളരെക്കുറച്ചു സ്ഥലമേ അതെടുക്കുന്നുള്ളു. പക്ഷേ, നാം വടിയെടുത്തു പാഞ്ഞു ചെല്ലുന്നു. വിഷമത്തിലായ ഒരഥിതി നമ്മുടെ വീട്ടിൽ വന്നാൽ, അയാളെ അടിക്കുന്നതുചിതമാണോ? സെയിന്റ് ഫ്രാൻസിസ് കാട്ടിൽ പാമ്പിനെ കണ്ടാൽ സ്നേഹപൂർവ്വം 'വരൂ, സോദരാ, വരൂ' എന്നു പറയാറുണ്ടത്രേ പാമ്പ് അദ്ദേഹത്തിന്റെ മടിയിൽ കളിക്കും,

ദേഹത്തിലിഴയും. അതു കളവാണെന്നു കരുതേണ്ട. പ്രേമത്തിന് അങ്ങനത്തെ ശക്തി തീർച്ചയായുമുണ്ട്. സർപ്പത്തിനു വിഷ മുണ്ടെന്നാണ് കുറ്റം പറയാറ്. എന്നാൽ മനുഷ്യന് വിഷം കുറവാണോ? പാമ്പു ദുർല്ലഭമായേ കടിക്കു. അതു വെറുതെ ചെന്ന് കടിക്കാറുമില്ല. തൊണ്ണൂറു ശതമാനവും വിഷമില്ലാത്തവയാണുതാനും. അതു നിങ്ങളുടെ വയലിലെ വിള രക്ഷിക്കുന്നു. വയലിലെ വിള നശിപ്പിക്കുന്ന അസംഖ്യം കീടങ്ങളേയും ജന്തുക്കളേയും അതു തിന്നൊടുക്കുന്നു. ഇങ്ങനെ ഉപകാരിയും ശുദ്ധനും തേജസ്വിയും ഏകാന്തപ്രിയനുമായ സർപ്പം ഭഗവാന്റെ രൂപമത്രേ. നമ്മുടെ എല്ലാ ദേവതകൾക്കും ഒരിടത്തില്ലെങ്കിൽ മറ്റൊരിടത്തു സർപ്പം തീർച്ചയായുമുണ്ട്. ഗണപതിയുടെ അരയിൽ നാം പാമ്പാകുന്ന അരപ്പട്ട കെട്ടിക്കൊടുത്തിരിക്കുന്നു. പരമേശ്വരന്റെ കഴുത്തിൽ സർപ്പത്തെ അണിയിച്ചിട്ടുണ്ട്, ഭഗവാൻ, വിഷ്ണുവിന്നു നാഗശയ്യ തന്നെ കൊടുത്തിട്ടുണ്ട്. ഇതിന്റെ മർമ്മം, ഇതില മാധുര്യം ഒന്നു നോക്കുക. ഈ സംഗതികളുടെയെല്ലാം ഭാവാർത്ഥമിതാണ്. നാഗത്തിൽ ഈശ്വരന്റെ മൂർത്തിയാണ് പ്രകടമാവുന്നത്. പാമ്പിലുള്ള ഈ ഈശ്വരനുമായി നാം പരിചയപ്പെടുക.

ഇങ്ങിനെ എത്ര ഉദഹരണം പറയാം? ഞാൻ ചില സങ്കൽപ്പങ്ങൾ നിർദ്ദേശിക്കുകയാണ്. രാമായണത്തിന്റെ സങ്കൽപ്പമാകെ ഇത്തരം രമണീയസങ്കല്പത്തിലാണിരിയ്ക്കുന്നത്. രാമായണത്തിൽ പിതൃപുത്രപ്രേമം, മാതൃപുത്രപ്രേമം, സഹോദരപ്രേമം, പതിപത്നി പ്രേമം എല്ലാമുണ്ടെങ്കിലും, ഇതു കൊണ്ടല്ല എനിക്ക് രാമായണം പ്രിയമായിരിയ്ക്കുന്നത്. രാമന്നു വാനരന്മാരോടു മൈത്രിയുണ്ടായതിനാലാണ് എനിക്കത് ഇഷ്ടമായത്. ഈ വാനരന്മാർ നാഗ ജാതിക്കാരായിരുന്നുവെന്നു ഈയിടെയായി പറയുന്നുണ്ട്. പഴയ സംഗതികളെ അന്വേഷിക്കുക ചരിത്രകാരന്മാരുടെ ജോലിയാണ്. അവരുടെ ഈ ജോലിയിൽ ഞാൻ കുറ്റം പറയുകയില്ല. എന്നാൽ, രാമൻ വാസ്തവത്തിലുള്ള വാനരന്മാരോടു മൈത്രി പുലർത്തിയെങ്കിൽത്തന്നെ അതിലെന്താണ് അസംഭാവ്യത? രാമന്റെ രാമത്വം , രമണീയത്വം, വാസ്തവത്തിൽ,, രാമനും വാനരന്മാരും മിത്രങ്ങളായിരുന്നുവെന്നതിനാലാണ്. ഇങ്ങിനെ തന്നെയാണ് കൃഷ്ണനും

പൈക്കളും തമ്മിലുളള ബന്ധവും. കൃഷ്ണപൂജയുടെ ആകെ അടിസ്ഥാനം ഈ സങ്കല്പമാണ്. ശ്രീ കൃഷ്ണന്റെ ഏതു ചിത്രമെടുത്താലും അദ്ദേഹത്തിന്റെ ചൂഴെ പൈക്കൾ നില്ക്കുന്നുണ്ടാവും. ഗോപാലകൃഷ്ണൻ, ഗോപാലകൃഷ്ണൻ! കൃഷ്ണനിൽ നിന്നു പൈക്കളെ അകറ്റിയാൽപ്പിന്നെ കൃഷ്ണനിൽ ബാക്കിയെന്തുണ്ട്? രാമനിൽ നിന്നു വാനരന്മാരെ അകറ്റിയാൽപ്പിന്നെ ആ രാമനിൽ രാമൻ ബാക്കി നില്ക്കുമോ? രാമൻ വാനരന്മാരിൽക്കൂടി പരമാത്മാവിനെ ദർശിച്ചു, അവരോട് പ്രേമവും ഉറ്റ ബന്ധവും പുലർത്തി. ഇതാണ് രാമായണത്തിന്റെ താക്കോൽ! ഈ താക്കോൽ നിങ്ങൾ കൈവിട്ടാൽ രാമായണത്തിലെ മാധുര്യം കളയും. പിതൃപുത്ര പ്രേമവും, മാതൃ പുത്ര പ്രേമവുംമെല്ലാം മറ്റു സ്ഥലത്തും കാണാം. എന്നാൽ നര വാനരന്മാരുടെ അനന്യ മധുരമായ ഈ മൈത്രി രാമായണത്തിലെ കാണു. മറ്റെങ്ങുമില്ല. വാനരനിലുളള ഭഗവാനെ രാമായണം ആത്മസാൽക്കരിച്ചു. വാരന്മാരെ കാണുമ്പോൾ ഋഷിമാർക്കു വലിയ കൗതുകം തോന്നുന്നു. ആ വാനരന്മാർ ശരിയ്ക്കു രാംടേക്കിൽ നിന്നു കൃഷ്ണാതടം വരെ നിലത്തു കാലുകുത്താതെ ഒരു മരത്തിൽ നിന്ന് മറ്റൊന്നിലേക്കു ചാടിച്ചാടി ക്രീഡിച്ചു കൊണ്ടു സഞ്ചരിച്ചു. അങ്ങിനെ ആ ഇടതൂർന്ന വനത്തേയും അതിൽ ക്രീഡിയ്ക്കുന്ന വാനരന്മാരേയും കണ്ടു സഹൃദയരായ ആ ഋഷികളുടെ മനസ്സിൽ കാവ്യം സ്ഫുരിച്ചു, കൗതുകം തോന്നി. ബ്രഹ്മത്തിന്റെ കണ്ണുകളെങ്ങിനെയാണെന്നു പറയുമ്പോൾ ഉപനിഷത്തുകൾ വാനരന്മാരുടെ കണ്ണുകളോട് ഉപമിച്ചിട്ടുണ്ട്. കുരങ്ങന്മാരുടെ കണ്ണുകൾ തുലോം ചഞ്ചലങ്ങളാണ്. അവ നാലുപാടും ഉറ്റു നോക്കുന്നു. ബ്രഹ്മത്തിന്റെ കണ്ണുകളും അങ്ങനെയായിരിയ്ക്കണം. കണ്ണുകൾ ഉറപ്പിച്ചു നിർത്തിയാൽ ഈശ്വരന്റെ ജോലി നടക്കില്ല. നമുക്കൊക്കെ ധ്യാനസ്ഥരായിരിക്കാം. ഈശ്വരൻ ധ്യാനസ്ഥനായാൽ, ലോകത്തിന്റെ സ്ഥിതിയെന്താവും? അതിനാൽ ഋഷിമാർ വാനരന്മാരിൽ എല്ലാറ്റിനേയും പറ്റി ചിന്തിയ്ക്കുന്ന ബ്രഹ്മത്തിന്റെ കണ്ണുകളാണ് കാണുന്നത്. വാനരന്മാരിൽ പരമാത്മാവിനെ ദർശിക്കാൻ പഠിക്കുക.

ഇനി ആ മയിൽ ! മഹാരാഷ്ട്രത്തിൽ മയിലുകൾ ഏറെയില്ല. ഗുജറാത്തിൽ പിടിപ്പതുണ്ട്. ഞാൻ ഗുജറാത്തിലുണ്ടായിരുന്നു. നിത്യ

വും പത്തുപന്ത്രണ്ടു നാഴിക നടക്കാൻ പോവും. നടക്കുമ്പോൾ മയിലുകളെ കാണാം. ആകാശത്തിൽ മേഘങ്ങൾ നിരക്കുമ്പോൾ, മഴ പെയ്യാൻ തുടങ്ങുമ്പോൾ, ആകാശത്തിന്റെ നിറം കടും കറുപ്പായിരിക്കുമ്പോൾ, മയിൽ കൂകാൻ തുടങ്ങും. ഹൃദയം നിറഞ്ഞു പുറപ്പെടുന്ന അതിന്റെ തീവ്രമായ വിളി ഒരിയ്ക്കൽ കേട്ടാലേ മനസ്സിലാവൂ. നമ്മുടെ സംഗീതശാസ്ത്രമെല്ലാം മയിലിന്റെ ഈ ധ്വനിയെ ആസ്പദിച്ചുണ്ടായതാണ്. മയൂരത്തിന്റെ ധ്വനിതന്നെയാണ് ഷഡ്ജം നമുക്കു മയിലിൽ നിന്നാണ് കിട്ടിയത്. പിന്നെ ഏറെക്കുറവുകൾ വരുത്തി മറ്റു സ്വരങ്ങൾ ഉണ്ടാക്കി. മേഘത്തിന്റെ നേർക്കു പതിച്ച അതിന്റെ ആ നോട്ടം, അതിന്റെ ആ ഗംഭീരമായ ധ്വനി, ഇടിവെട്ടുകൾ കേൾക്കുന്നതോടെ വിടരുന്ന അതിന്റെ ആ പീലിക്കുട! ആഹാ ! അതിന്റെ ആ പീലിക്കുടയുടെ അഴകിനു മുമ്പിൽ മനുഷ്യന്റെ ആഡംബരമെല്ലാം തവിടു പൊടിയാവുന്നു. രാജാക്കന്മാരും മഹാരാജാക്കന്മാരും സ്വയം അലങ്കരിക്കാറുണ്ട്. എന്നാൽ മയിൽപ്പീലിക്കുടയുടെ മുമ്പിൽ അവ എന്തലങ്കാരങ്ങളാണ്? അതു കാണുന്നത് എത്ര മംഗളം! ആ ആയിരം കണ്ണുകൾ, ആനാനാവർണ്ണങ്ങൾ, ആ അനന്തമായ ശോഭ, ആ അത്ഭുതവും സുന്ദരവും മൃദുവും രമണീയവുമായ രചന, ആ അത്യുത്തമമായ തുന്നൽപ്പണി! ആ പിലിക്കടയിൽ ഒന്നു നോക്കി അവിടെ പരമാത്മാവിനെ ദർശിക്കു. ഈ സൃഷ്ടിയെല്ലാം ഇങ്ങനെ അലങ്കരിച്ചതാണ്. സർവ്വത്ര പരമാത്മാവ് ദർശനം നൽകിക്കൊണ്ടരുളുന്നു. എന്നാൽ അതു കാണാത്ത നാം ഭാഗ്യഹീനരത്രേ. തുക്കാറാം പറഞ്ഞിട്ടുണ്ട്,

> "ദേവാ ആഹേ സുകള ദേശീം,
> അഭാഗ്യാസീ ദുർഭിക്ഷ."

സന്യാസിമാർക്കു സർവ്വത്ര സുകാലമാണ്. നിർഭാഗ്യരായ നമുക്കാകട്ടെ, സർവ്വത്ര ദുർഭിക്ഷമാണ്.

ഇനി ആ കുയിലിനെ എങ്ങിനെ മറക്കും? ആരെയാണ് അതു വിളിക്കുന്നത്? വേനൽക്കാലത്തു പുഴകളും അരുവികളും വരളുമെങ്കിലും വൃക്ഷങ്ങളിൽ പുതിയ തളിരുകൾ കിളിർക്കുന്നു. ആരാണ് ഈ വൈഭവം നല്കിയതു, എവിടെയാണ് ആ വൈഭവദാതാവ് എന്നല്ലേ കുയിൽ ചോദിക്കുന്നത്? എനതൊരതിമധുരമായ കൂക

ൽ! ഹിന്ദുമതത്തിൽ 'കോകിലവ്രതം' തന്നെ വിധിച്ചിട്ടുണ്ട്. കുയിലിന്റെ കൂവൽ കേട്ടല്ലാതെ ഭക്ഷിക്കയില്ലെന്ന് സ്ത്രീകൾ വ്രതമെടുക്കുന്നു. പരമാത്മാവിനെ കുയിലിന്റെ രൂപത്തിൽ പ്രകടമായി കാണാൻ പഠിപ്പിക്കുന്നതാണ് ഈ വ്രതം. ആ കുയിൽ ഉപനിഷത്തുകൾ പാടുകയാണെന്നു തോന്നുമാറ് എത്ര സുന്ദരമായി കൂകുന്നു! അതിന്റെ 'കൂഹു കൂഹു' കാതിലെത്തുന്നു. എന്നാൽ അതിനെ കാണുന്നില്ല. കവി വേർഡ്സ്വർത്ത് അതിനെ തേടി അതിന്റെ പിറകേ ഭ്രാന്തനായി കാടു തോറും ചുറ്റിത്തിരിയുന്നു. ഇംഗ്ലണ്ടിലെ മഹാനായ കവി കുയിലിനെ അന്വേഷിക്കുന്നു. ഭാരതത്തിലാകട്ടേ, വീട്ടിലെ സാധാരണ സ്ത്രീകൾ കുയിലിനെ കണ്ടില്ലെങ്കിൽ, ഭക്ഷിക്കുന്നുപോലുമില്ല. ഈ 'കോകിലവ്രതം' വഴിയായി ഭാരതീയ സ്ത്രീകൾ മഹാകവികളുടെ പദവി കരസ്ഥമാക്കിയിരിക്കുന്നു. പരമാനന്ദപ്രദമായ മധുരധ്വനി കേൾപ്പിയ്ക്കുന്ന കുയിലിന്റെ രൂപത്തിൽ സുന്ദരമായ പരമാത്മാവുതന്നെ പ്രകടീഭവിയ്ക്കുന്നു.

കുയിൽ സുന്ദരമാണ്; എന്നുവെച്ച് ആ കാക്ക വിരൂപമാണോ? കാക്കയേയും ആദരിച്ചു കൊൾക. എനിക്കതിനെ വളരെ ഇഷ്ടമാണ്. അതിന്റെ ആ കടും കറുപ്പുനിറം, ആ തീവ്രമായ സ്വരം! ആ സ്വരം ചീത്തയാണോ? അല്ല, അതും മധുരമാണ്. അതു ചിറകടിച്ചു വരുമ്പോൾ എത്ര അഴകുള്ളതായി തോന്നുന്നു. ചെറിയകുട്ടികളുടെ മനസ്സിനെ ഹഠാദാകർഷിക്കുന്നു. പിഞ്ചു പൈതങ്ങൾ അടച്ചകത്തിരുന്നാൽ ഉണ്ണില്ല. പുറത്തെ മുറ്റത്തിരുത്തി, കിളികളേയും കാക്കയേയും കാണിച്ചു കൊടുത്ത് ഓരോ ഉരുളയായി ഊട്ടേണ്ടിയിരിക്കുന്നു. കാക്കയെ സ്നേഹിക്കുന്ന ആ കുട്ടി ഭ്രാന്തനാണോ? അവൻ ഭ്രാന്തനല്ല, അവനിൽ ജ്ഞാനം നിറഞ്ഞിരിക്കുന്നു. കാക്കയുടെ രൂപത്തിൽ വെളിപ്പെട്ട ഈശ്വരനോട് ആ കുട്ടി പെട്ടെന്നു തന്മയീഭവിക്കുന്നു. അമ്മ ചോറിൽ തൈരൊഴിച്ചാലും കൊള്ളാം, കുട്ടിക്കതിലൊന്നും രസമില്ല. അവന്റെ ആനന്ദം കാക്കയുടെ ചിറകടിയിലും, തല ചെരിക്കലിലുമാണ്. ചെറിയ കുട്ടികൾക്കു സൃഷ്ടിയുടെ നേരെ അത്ര കൗതുകമുണ്ട്. അതിനെ ആധാരമാക്കിയാണ് "ഈസേപ്പ് നീതി കഥകൾ" രചിച്ചിട്ടുള്ളത്. ഈസപ്പിന് എല്ലായിടത്തും ഈശ്വരൻ കാണായി. ഞാൻ എനിയ്ക്കിഷ്ടപ്പെട്ട പുസ്തകങ്ങളുടെ പട്ടികയിൽ

ഈസപ്പ് നീതികഥകൾക്കു ഒന്നാംസ്ഥാനം നൽകാൻ മറക്കുകയില്ല. ഈസപ്പിന്റെ രാജ്യത്തു രണ്ടു കയ്യും രണ്ടു കാലുമുള്ള മനുഷ്യജീവികൾ മാത്രമല്ല ഉണ്ടായിരുന്നത്. അതിൽ കുറുക്കൻ, നായ്, കാക്ക, മാൻ, മുയൽ, ആമ, പാമ്പ്, ഞാഞ്ഞൂൽ എല്ലാം സംസ ്ക്കാരിക്കാറുണ്ട്, ചിരിക്കുന്നുണ്ട്. ഒരു വമ്പിച്ച സമ്മേളനമാണെന്ന് തോന്നുന്നില്ലേ? ഈസപ്പിനോട് സർവ്വചരാചരങ്ങളും സംസാരിക്കുന്നു. അദ്ദേഹത്തിനു ദിവ്യദൃഷ്ടി കൈവന്നിരിയ്ക്കുന്നു. രാമായണവും ഇതേ തത്ത്വത്തിന്മേൽ, ഇതേ ദൃഷ്ടിയോടെയാണ് രചിട്ടുള്ളത്. തുളസിദാസ് രാമന്റെ ബാലലീലകൾ വർണ്ണിച്ചിട്ടുണ്ട്. രാമൻ മുറ്റത്തു കളിക്കുകയാണ്. ഒരു കാക്ക അടുത്തുവരുന്നു. രാമൻ അതിനെ മെല്ലെ പിടിക്കുവാൻ നോക്കുന്നു. കാക്ക പിന്നോക്കം ചാടുന്നു. അവസാനം രാമൻ ക്ഷീണിച്ചു. എന്നാൽ തനിയ്ക്കൊതു യുക്തി തോന്നി. ഒരു കഷ ണം അപ്പമെടുത്തു രാമൻ കാക്കയുടെ അടുത്തു ചെല്ലുന്നു. രാമൻ അപ്പക്കഷണം കുറച്ചു മുമ്പോട്ടു നീട്ടിയാൽ കാക്കകുറച്ചടുത്തു വരും. ഇങ്ങിനെ ഇതു വർണ്ണിക്കാൻ തുളസിദാൻ കുറെ വരികൾ ചെലവാക്കയിട്ടുണ്ട്: കാരണം ആ കാക്ക ഈശ്വരനാണ്. രാമന്റെ മൂർത്തിയിലെ അംശംതന്നയാണ് ആ കാക്കയിലുമുള്ളത്. രാമനും കാക്കയുമായുള്ള ആ പരിചയം പരമാത്മാവും പരമാത്മാവും തമ്മി ലുള്ള പരിചയമാണ്.

## (ദുർജ്ജനങ്ങളിലും പരമേശ്വര ദർശനം)

സാരാംശമിതാണ്: ഇപ്രകാരം ഈ സൃഷ്ടിയിലാകെ നാനാ രുപത്തിൽ – പവിത്രങ്ങളായ നദികളുടെയും വിശാലങ്ങളായ പർവ്വ തങ്ങളുടെയും, ഗംഭീരമായ സാഗരത്തിന്റെയും വത്സലയായ ഗോമാ താവിന്റെയും, ഉത്തമമായ കുതിരയുടെയും,ധീരനായ സിംഹത്തി ന്റെയും, മധുമായ കുയിലിന്റെയും, സുന്ദരമായ മയിലിന്റെയും, സ്വച്ഛ വും ഏകാന്തപ്രിയവുമായ സർപ്പത്തിന്റെയും, ചിറകടിയ്ക്കുന്ന കാ ക്കയുടെയും, പളിക്കത്തുന്ന തീനാളത്തിന്റെയും, പ്രശാന്തമായ ന ക്ഷത്രങ്ങളുടെയും രുപങ്ങലിൽ സർവ്വത്ര പരമാത്മാവു നിറഞ്ഞി രിയ്ക്കുന്നു. കണ്ണു കൊണ്ടു അതു കാണാൻ ശീലിക്കണം. ആദ്യം വലുതും സരളവുമായ അക്ഷരങ്ങൾ,പിന്നെ ചെറുതും പിണ

ഞ്ഞവയുമായ അക്ഷരങ്ങൾ – ഇങ്ങിനെ പഠിക്കണം. കൂട്ടക്ഷരങ്ങൾ പഠിയ്ക്കാത്തേടത്തോളം കാലം മുന്നോട്ടു നീങ്ങുകയില്ല. കൂട്ടക്ഷരങ്ങൾ ഓരോ പദത്തിലും വരും. ദുർജ്ജനങ്ങളിൽ കുടികൊള്ളുന്ന ഈശ്വരനേയും കാണാൻ പഠിക്കണം. രാമൻ മനസ്സിലാക്കുന്നു; എന്നാൽ രാവണനേയും മനസ്സിലാക്കണം.പ്രഹ്ലാദനെ പിടികിട്ടുന്നു. എന്നാൽ ഹിരണ്യകശിപുവിനേയും പിടിച്ചെടുക്കണം. വേദത്തിൽ പറയുന്നുണ്ട് –

"നമോ നമഃസ്തേ നാ നാം പതയേ നമോ നമഃ
നമഃ പുജ്ഞിഠേഷഭ്യോ നമോ ന്ഷാദേഭ്യഃ"
"ബ്രഹ്മ ദാസാ ബ്രഹ്മ ദാസാ
ബ്രഹ്മൈവേമേ കിതാവഃ"

"ആ കൊള്ളക്കാരുടെ തലവന്നു നമസ്ക്കരം . ആ ക്രൂരന്മാർക്കു, ആ ഘാതകന്മാർക്കു, നമസ്ക്കാരം, ഈചതിയന്മാർ, ഈ കള്ളന്മാർ, ഈ കൊള്ളക്കാർ– എല്ലാം ബ്രഹ്മം തന്നയാണ്. അവർക്കെല്ലാം നമസ്ക്കാരം."

ഇതിന്റെ അർത്ഥമെന്ത്? ഇതിന്റെ അർത്ഥം സരളാക്ഷരങ്ങൾ പഠിച്ചുഴിഞ്ഞാൽ കഠിനാക്ഷരങ്ങളും പഠിക്കണമെന്നുതന്നെ. കാർലൈൽ 'വിഭൂതിപൂജ' എന്നൊരു പുസതകം എഴുതിയിട്ടുണ്ട്. അതിലദ്ദേഹം നെപ്പോലിയനേയും ഒരു വിഭൂതിയായി പറഞ്ഞിരിക്കുന്നു. ഇവിടെ വിശുദ്ധനായ പരമാത്മവല്ല ഉള്ളത്. മിശ്രണമാണുള്ളത്. എന്നാലും ആ പരമാത്മാവിനേയും ഉൾക്കൊള്ളണം. ഇതുകൊണ്ടാ

ണ് തുളസിദാസൻ രാവണനെ രാമന്റെ വിരോധിഭക്തൻ എന്നു പറഞ്ഞിട്ടുള്ളത്. അതേ, ഈ ഭക്തന്റെ മാതിരി ഒന്നുവേറെയാണ്. തീ തട്ടി കാലു പൊള്ളിയാൽ വീങ്ങുന്നു. എന്നാൽ പൊള്ളിഭാഗം ചൂടാക്കിയാൽ വീക്കം കുറയുന്നു രണ്ടിടത്തും തേജസ്സു ഒന്നുതന്നെ; എന്നിൽ വെളിപാട് രണ്ടുതരമാണ്. രാമനിലും രാവണനിലും ആവിർഭാവം രണ്ടുതരമായി കാണുമെങ്കിലും അതുരണ്ടും ഒരേ ഈശ്വരന്റേതുതന്നെ.

സ്ഥൂലവും സൂക്ഷ്മവും, ഋജുവും സങ്കീർണ്ണവും സരളാക്ഷരവും സംയുക്താക്ഷരവും എല്ലാം പഠിച്ച് ഒടുക്കം ഇശ്വരനില്ലാത്ത ഒരു സ്ഥാനവുമില്ലെന്ന് അനുഭവിച്ചറിയുക. അണുരേണുവിലും കൂടി അതുണ്ട്. ഉറുമ്പു മുതൽ ബ്രഹ്മാണ്ഡം വരെയുള്ളതിലെങ്ങും പരമാത്മാവ് വ്യാപിച്ചിരിക്കുന്നു. എല്ലാവരേയും ഒരേപോലെ കരുതുന്ന കൃപാലു, ജ്ഞാനമൂർത്തി, വത്സലൻ, സമർത്ഥൻ, പാവനൻ, സുന്ദരൻ ആയ പരമാത്മാവ് നാലുപാടും സർവ്വത്ര നിലകൊള്ളുന്നു.

ഞായറാഴ്ച, 24-4-'32

പതിനൊന്നാമധ്യായം

# വിശ്വരൂപ ദർശനം

## (വിശ്വരൂപദർശനത്തിൽ അർജ്ജുനന്നുൽകണ്ഠ)

സഹോദരരേ, കഴിഞ്ഞ പ്രാവശ്യം ഈ വിശ്വത്തിലെ അനന്തവസ്തുക്കളിൽ വ്യാപിച്ചിരിയ്ക്കുന്ന പരമാത്മാവിനെ നമുക്കെങ്ങിനെ തിരിച്ചറിയാമെന്നും, നമ്മുടെ കണ്ണുകൊണ്ടു കാണുന്ന ഈ വിരാട് പ്രദർശനത്തെ എങ്ങിനെ ആത്മസാൽക്കരിക്കാമെന്നും നാം പരിശീലിച്ചു. ആദ്യം പെരിയത് പിന്നെ ചെറിയത്, ആദ്യം സരളം പിന്നെ

സമ്മിശ്രം, ഇങ്ങിനെ സർവ്വ വസ്തുക്കളിലും ഭഗവാനെ കാണുക, അവിടുത്തെ സാക്ഷാൽക്കരിക്കുക, അഹോരാത്രം അഭ്യസിച്ച് വിശ്വമാകെ ആത്മരൂപമായി കാണാൻ പഠിക്കുക-എന്നു കഴിഞ്ഞ അദ്ധ്യായത്തിൽ നാം കണ്ടു.

ഇന്നിനി പതിനൊന്നാമധ്യായം നോക്കാം. ഈ അദ്ധ്യായത്തിൽ ഭഗവാൻ തന്റെ പ്രത്യക്ഷ രൂപം പ്രദർശിപ്പിച്ച് അർജ്ജുനനോടു പരമകൃപ കാണിയ്ക്കുന്നു. അർജ്ജുനൻ ഭഗവാനോടു പറഞ്ഞു. “പ്രഭോ അങ്ങയുടെ ആ സമ്പൂർണ്ണ രൂപം കാണാൻ ഞാനഗ്രഹിക്കുന്നു. അവിടുത്തെ രൂപം എന്റെ കണ്ണുകൾക്കു കാണുമാറാക്കിത്തരിക”. അർജ്ജുനന്റെ ഈ അപേക്ഷ വിശ്വരൂപദർശനത്തിനുള്ളതായിരുന്നു.

നാം ‘വിശ്വം’ ‘ജഗത്ത്’ എന്നീ വാക്കുകളുപയോഗിക്കുന്നു. ഈ ജഗത്ത് വിശ്വത്തിന്റെ ഒരു ചെറിയ ഭാഗമാണ്. ഈ ചെറിയ തുണ്ടത്തെപ്പോലും നാം മനസ്സിലാക്കീട്ടില്ല. വിശാലമായി കാണുന്ന ജഗത്ത് പോലും വിശ്വത്തിന്റെ ദൃഷ്ടിയിൽ നോക്കിയാൽ തികച്ചം തുച്ഛവസ്തുവായി തോന്നും. രാത്രി ആകാശത്തേക്ക് ഒന്നു നോക്കിയാൽ ഒടുങ്ങാത്ത ഗോളങ്ങൾ കാണാം. ആകാശമാകുന്ന മുറ്റത്തെ ആ ചിത്രപ്പണികൾ, ആ ചെറിയ ചെറിയ സുന്ദരമായ പൂക്കൾ, ആ മിന്നിത്തിളങ്ങുന്ന ലക്ഷം ലക്ഷം താരകൾ ഇവയുടെയെല്ലാം സ്വരൂപം നിങ്ങൾക്കറിയുമോ? ഈ ചെറു ചെറു താരകൾ മഹാ കടാഹങ്ങളാണ്. അവയ്ക്കുള്ളിൽ അനന്ത സൂര്യന്മാരെ ഇരുത്താം. അവ രസമയവും തേജോമയവും ജ്വലിക്കുന്നവയുമായ ധാതു ഗോള പിണ്ഡങ്ങളാണ്. ഇത്തരം അനന്ത പിണ്ഡങ്ങളെ ആർക്കു ആർക്കു കണക്കാക്കാം? അവയ്ക്ക് അറ്റവുമില്ല, അതിരുമില്ല. വെറും കണ്ണു കൊണ്ടു തന്നെ ആയിരമായിരമെണ്ണം കാണുന്നു. ദൂരദർശിനിയിലൂടെ നോക്കിയാൽ കോടി കോടിയെണ്ണം കാണാം. അതിലും വലിയ ദൂരദർശിനിയുണ്ടെങ്കിൽ പരാർദ്ധങ്ങളും കാണാം. ഒടുക്കം ഇവയുടെ അറ്റമെവിടെയാണ്, എങ്ങിനെയാണ് എന്നു മനസ്സിലാക്കുക വിഷമമാവും. മുകളിലും ചുവട്ടിലും സർവ്വത്ര വ്യാപ്തമായ ഈ അനന്ത സൃഷ്ടിയുടെ ചെറിയൊരു തുണ്ടമാണ് ഈ ജഗത്തെന്നു പറയുന്നത്. എന്നാൽ ഈ ജഗത്തു തന്നെ എത്ര വിശാലമായി

കാണുന്നു?

ഈ വിശാലമായ സൃഷ്ടി പരമേശ്വരരൂപത്തിന്റെ ഒരു വശമാണ്. ഇനി അതിന്റെ മറ്റേ വശമെടുക്കുക. അതു കാലമാണ്. നാം കഴിഞ്ഞ കാലത്തിലേക്കു കണ്ണോടിച്ചാൽ ചരിത്ര പരിധിയിൽ ഏറിയത് പതിനായിരം വർഷം വരെ പിന്നോട്ടു പോകാം. വരാൻ പോകുന് കാലത്തെപ്പറ്റി വിചാരിയ്ക്കാനേ വയ്യ. ചരിത്ര കാലം പതിനായിരം വർഷമാണ്. നമ്മുടെ സ്വന്തം ആയുഷ്ക്കാലമോ, കഷ്ടിച്ചു നൂറു കൊല്ലവും! വാസ്തവത്തിൽ കാലത്തിന്റെ വിസ്താരം അനാദിയും അനന്തവുമാണ്. എത്ര കാലം കഴിഞ്ഞുപോയി എന്നതിന് ഒരു കണക്കുമില്ല. ഇനി എത്രകാലം വരാനുണ്ടെന്ന് ഊഹിപ്പാനും വയ്യ. നമ്മുടെ 'ജഗത്ത്' വിശ്വത്തെ അപേക്ഷിച്ച് എപ്രകാരം അതിതുച്ഛമാണോ, അപ്രകാരം ചരിത്രത്തിന്റെ പതിനായിരം വർഷം അനന്തമായ കാലത്തെ അപേക്ഷിച്ച് ഒന്നുമല്ല. ഭൂതകാലം അനാദിയും ഭാവികാലം അനന്തവുമാണ്. ഈ കൊച്ചു വർത്തമാനകാലം പറഞ്ഞു കൊണ്ടിരിയ്ക്കെ ഭൂതകാലത്തിലേയ്ക്കു ചേരുന്നു. വർത്തമാനകാലം വാസ്തവത്തിൽ എവിടെയാണെന്നു വിവരിയ്ക്കുമ്പോഴെയ്ക്ക് അത് ഭൂതകാലത്തിൽ ലയിക്കുന്നു. ഇങ്ങിനെ അത്യന്തം ചപലമായ വർത്തമാനകാലം മാത്രമാണ് നമുക്കുള്ളത്. ഞാൻ ഇപ്പോൾ സംസാരിക്കുന്നു; എന്നാൽ വായിൽ നിന്നും ഒച്ചപുറപ്പെടുന്നതോടെ അതു ഭൂതകാലത്തിൽ ലയിക്കുന്നു. അങ്ങനെയുള്ള ഈ മഹത്തായ കാല നദി ഒന്നായി ഒഴുകിക്കൊണ്ടിരിക്കുന്നു. അതിന്റെ ഉറവിടം അറികയില്ല, ഒടുങ്ങന്നേടവും. ഇടയ്ക്കുള്ള ചെറിയൊരു പ്രവാഹം മാത്രമാണ് നമുക്കു കാണാകുന്നത്.

ഇങ്ങിനെ ഒരു വശത്തു സ്ഥലത്തിന്റെ പ്രചണ്ഡം വിസ്താരവും മറുവശത്തു കാലത്തിന്റെ പ്രണ്ഡം പ്രവാഹവും-ഈ രണ്ടു ദൃഷ്ടിയോടെ സൃഷ്ടിയുടെ നേർക്കു നോക്കിയാൽ മനസ്സിലാവും, സങ്കല്പ ശക്തിയെ എത്ര വലിച്ചു നീട്ടിയാലും അതിന്റെ അറ്റത്തെത്താൻ കഴിയില്ലെന്ന്. മൂന്നു കാലത്തും മൂന്നു സ്ഥലത്തും - ഭൂത ഭവിഷ്യ വർത്തമാനങ്ങളിലും അതുപോലെ മുകളിലും ചുവട്ടിലും നില്ക്കുന്നേടത്തും-സർവ്വത്ര നിറഞ്ഞിരിയ്ക്കുന്ന വിരാട് പുരുഷനെ ഒരുമിച്ച് ഒറ്റ നോക്കു കാണണം, ഈശ്വരനെ ആ രൂപത്തിൽ

കാണണം, എന്നൊരാഗ്രഹം അർജ്ജുനന്റെ മനസ്സിലുണ്ടായി. ഈ ആഗ്രഹത്തിൽ നിന്നാണ് പതിനൊന്നാമദ്ധ്യായം തുടങ്ങുന്നത്.

അർജ്ജുനൻ ഭഗവാന്ന് ഏറ്റവും പ്രിയനാണ്. എത്ര പ്രിയൻ? പത്താമദ്ധ്യായത്തിൽ ഏതേതു രൂപത്തിലാണ് തന്നെ ചിന്തിക്കേണ്ടതെന്നു പറയുന്ന കൂട്ടത്തിൽ ഭഗവാൻ പറഞ്ഞിട്ടുണ്ട്, പാണ്ഡവന്മാരിൽ വെച്ച് അർജ്ജുനന്റെ രൂപത്തിലാണ് തന്നെ ചിന്തിക്കേണ്ടതെന്ന്. 'പാണ്ഡവാനാം ധനഞ്ജയഃ' എന്നു ശ്രീകൃഷ്ണൻ പറയുന്നു. ഇതിലധികം പ്രേമഭ്രാന്ത്, പ്രേമോന്മത്തത, എവിടെയുണ്ടാവും? പ്രേമത്തിന് എത്രത്തോളം ഭ്രാന്താവാൻ കഴിയുമെന്നതിന്റെ ഉദാഹരണമാണിത്. അർജ്ജുനന്റെ പേരിൽ ഭഗവാന്ന് അപാരമായ പ്രീതിയുണ്ട്. ഈ പതിനൊന്നാമധ്യായം ആ പ്രീതിയുടെ പ്രസാദമാണ്. ദിവ്യരൂപം കാണുവാനുള്ള അർജ്ജുനന്റെ ആഗ്രഹത്തെ ഭഗവാൻ അദ്ദേഹത്തിന് ദിവ്യദൃഷ്ടി നൽകി പൂർത്തിയാക്കി. അർജ്ജുനന്ന് അദ്ദേഹം പ്രേമമാകുന്ന പ്രസാദം നൽകി.

## (ചെറിയ മൂർത്തിയിലും പൂർണ്ണ ദർശനമാവാം)

ആ ദിവ്യരൂപത്തിന്റെ സുന്ദരമായ വർണ്ണനമാണ്, ഭവ്യമായ വർണ്ണനമാണ്, ഈ അധ്യായത്തിൽ. ഇക്കാര്യം ശരിയാണെങ്കിലും ആ വിശ്വരൂപത്തെച്ചൊല്ലി എനിക്കു വലിയ കൊതിയൊന്നുമില്ല. ഞാൻ ചെറിയ രൂപത്തിലേ സന്തുഷ്ടനാണ്. എനിക്കു കാണാൻ കഴിയുന്ന സരളവും സുന്ദരവുമായ ചെറിയ രൂപത്തിന്റെ മാധുര്യം അനുഭവിക്കാനാണ് ഞാൻ പഠിച്ചിട്ടുള്ളത്. ഈശ്വരനെ തുണ്ടുകളിൽ പകുത്തിട്ടില്ല. നാം ഈശ്വരന്റെ ഏതുരൂപം കാണുന്നുവോ, അതു അവിടുത്തെ ഒരു കഷണം മാത്രമാണെന്നും ബാക്കി ഈശ്വരൻ പുറത്തു കിടക്കുന്നുവെന്നുമല്ല എനിക്കു തോന്നുന്നത്; മറിച്ച് ഈ വിരാഡ്വിശ്വത്തിൽ വ്യാപ്തനായിട്ടുള്ള ഈശ്വരൻ എത്രത്തോളം സമ്പൂർണ്ണനാണോ, അത്രതന്നെ സമ്പൂർണ്ണനാണ് ഒരു ചെറിയ മൂർത്തിയിൽ, മണൽത്തരിയിൽപോലും വ്യാപ്തനായ ഈശ്വരനും, ഒരു കുറവുമില്ല എന്നു ഞാൻ കാണുന്നു. അമൃതക്കടലിലുള്ള മാധുര്യം തന്നെ ഒരു തുള്ളിയിലുമുണ്ട്. എനിക്കു കൈവന്ന ഒരൊറ്റ ചെറിയ അമൃതിൽ തുള്ളിയിലുള്ള മാധുര്യം ആസ്വദിക്കുവാനാണ് എനിക്കിഷ്ടം. അമൃതിനെ ഉദാഹരിച്ചതു കരുതലോടുകൂടിയാണ്.

പാലോ വെള്ളമോ അല്ല ദൃഷ്ടാന്തമാക്കിയത്. ഒരു കോപ്പ പാലിലുള്ള മാധുര്യമേ ഒരു കുടം പാലിലുള്ളു; മാധുര്യത്തിന്റെ കഥ അങ്ങിനെയായാലും പുഷ്ടി അത്രമാത്രമാവില്ല. പുഷ്ടി ഒരുതുള്ളി പാലിലേക്കാളേറെയുണ്ട് ഒരു കോപ്പ പാലിൽ. പക്ഷെ, അമൃതിന്റെ ദൃഷ്ടാന്തത്തിൽ കാര്യം അങ്ങിനെയല്ല. അമൃതക്കടലിലെ മാധുര്യം ഓരോ അമൃതബിന്ദുവിലുമുള്ളതിനു പുറമെ, പുഷ്ടിയും അത്രതന്നെയുണ്ട്. ഒരൊറ്റത്തുള്ളി അമൃത് തൊണ്ടയിലൂടെ കീഴ്പോട്ടിറങ്ങിയാൽ മതി, അവന്ന് അമൃതത്വം ലഭിക്കും.

അതുപോലെ ഈശ്വരന്റെ വിരാഡ്രൂപത്തിൽ എത്ര ദിവ്യതയും പവിത്രതയുമുണ്ടോ, അത്രതന്നെ ചെറിയൊരു മൂർത്തിയിലുമുണ്ട്. ഒരു പിടി ഗോതമ്പ് നോട്ടം നോക്കാൻ എനിക്കു തന്നെന്നു വിചാരിക്കുക. അതുകൊണ്ട് എനിക്ക് ഗോതമ്പിന്റെ തരം മനസ്സിലാക്കാൻ കഴിഞ്ഞില്ലെങ്കിൽ ഗോതമ്പു ചാക്കുതന്നെ മുമ്പിൽ കൊണ്ടുവന്നു വെച്ചാലും എനിയ്ക്കതു സാധിക്കുമോ? എന്റെ കണ്ണിൻ മുമ്പിൽ നിൽക്കുന്ന ഈശ്വരന്റെ ചെറുമാതൃകകൊണ്ട് ഈശ്വരനെ തിരിച്ചറിയാൻ കഴിഞ്ഞാലുണ്ടോ പിന്നെ വിരാട് പുരുഷനെ കണ്ടാലും തിരിച്ചറിയുന്നു? ചെറുപ്പ വലിപ്പങ്ങളിൽ എന്തുള്ളു? ചെറുരൂപം മനസ്സിലായാൽ വലുതും മനസ്സിലാവും. അതിനാൽ എനിയ്ക്കു ഭഗവാൻ തന്റെ വലിയ രൂപം കാണിച്ചു തരണമെന്നു ആകാംക്ഷയില്ല. അർജ്ജുനനെപ്പോലെ വിശ്വരൂപദർശനത്തിന് അപേക്ഷിക്കാൻ വേണ്ട യോഗ്യതയും എനിയ്ക്കില്ല. മാത്രമല്ല, എനിയ്ക്കു കാണാകുന്നത് വിശ്വരൂപത്തിന്റെ ഒരു കഷണമാണെന്നുമില്ല. ഒരു ചരിത്രത്തിന്റെ കീറിയ ഒരുതുണ്ടു കിട്ടിയിൽ, അതിൽ നിന്നു ചിത്രത്തിന്റെ മുഴു രൂപം നമുക്കു മനസ്സിലാവില്ല. എന്നാൽ പരമാത്മാവ് ഇങ്ങിനെ തുണ്ടുകളായിട്ടല്ല. പരമാത്മാവ് മുറിഞ്ഞതല്ല, തുണ്ടുതുണ്ടാക്കിയതല്ല. ചെറിയൊരു രൂപത്തിലും അനന്തനായ ഈശ്വരൻ മുഴുരൂപത്തിൽ അടങ്ങിയിട്ടുണ്ട്. ചെറിയ ഫോട്ടോവിനും വലിയ ഫോട്ടോവിനും തമ്മിൽ വ്യത്യാസമെന്ത്? വലിയ ഫോട്ടോവിലുള്ളതെല്ലാം, അതേപടി ചെറിയ ഫോട്ടോവിലുമുണ്ട്. ചെറിയ ഫോട്ടോ വലിയ ഫോട്ടോവിന്റെ കഷണമല്ല. അക്ഷരം ചെറിയ ടൈപ്പിലായാലും വലിയ ടൈപ്പിലായാലും അർത്ഥം ഒന്നു തന്നെ. വലി

യ ടൈപ്പിൽ വലിയ അർത്ഥം, ചെറിയ ടൈപ്പിൽ ചെറിയ അർത്ഥം എന്നില്ലല്ലോ. ഇതേ വിചാര പദ്ധതിയാണ് വിഗ്രഹാരാധനയുടെ ആധാരം.

വിഗ്രഹാരാധനയെ ഇന്നുവരെ പലരും ആക്രമിച്ചു പോരുന്നുണ്ട്, പുറമേയുള്ളവരും ഇവിടെയുള്ളവരുമായ ചില ചിന്തകന്മാർ വിഗ്രഹാരാധനയെ കുറ്റപ്പെടുത്തിയിട്ടുണ്ട്. പക്ഷേ, എനിയ്ക്കു ആലോചിക്കുംതോറും വിഗ്രഹാരാധനയുടെ ദിവ്യത കൺമുമ്പിൽ തെളിഞ്ഞു വരികയാണ്. വിഗ്രഹാരാധന എന്നുവെച്ചാലെന്താണ്? ഒരു ചെറിയ വസ്തുവിൽ വിശ്വത്തെയാകെ അനുഭവിയ്ക്കാനുള്ള വിദ്യയാണ് വിഗ്രഹാരാധന. ചെറിയൊരു ഗ്രാമത്തിൽ ബ്രഹ്മാണ്ഡത്തെ മുഴുവൻ കാണുന്ന വിദ്യ പഠിക്കുന്നത് തെറ്റാണോ? ഇതൊരു സങ്കല്പമല്ല, പ്രത്യക്ഷാനുഭവത്തിന്റെ കാര്യമാണ്. വിരാട് സ്വരൂപത്തിലെന്തെല്ലാമുണ്ടോ അതൊക്കെത്തന്നെയാണ് ചെറിയൊരു രൂപത്തിലും, ഒരു മണൽ തരിയിൽപ്പോലുമുള്ളത്. ആ ഒരു മൺകട്ടയിലുണ്ട് മാവും വാഴയും ഗോതമ്പും സ്വർണ്ണവും വെള്ളിയും എല്ലാം. മുഴുവൻ സൃഷ്ടിയും ആ ഒരു നാടകക്കാരൻ സ്വയം നാടകമെഴുതി സ്വയം നാടകത്തിൽ അഭിനയിക്കുന്നതു പോലെ, പരമാത്മാവും എണ്ണമറ്റ പാത്രങ്ങളുടെ വേഷം കെട്ടിവന്നു അരങ്ങത്ത് അഭിനയിക്കുകയും ചെയ്യുന്നു. ഈ എണ്ണമറ്റ നാടകങ്ങളിലെ ഒരൊറ്റപ്പാത്രത്തെ മനസ്സിലായാൽ മതി എല്ലാപാത്രങ്ങളും മനസ്സിലാക്കിക്കൊള്ളും.

കാവ്യത്തിൽ ഉപമ, ദൃഷ്ടാന്തം മുതലായവയ്ക്കുള്ള അടിസ്ഥാനം തന്നെയാണ് വിഗ്രഹാരാധനയുടെയും അടിസ്ഥാനം. ഒരുരുണ്ട സാധനം കണ്ടാൽ നമുക്കു ആനന്ദം തോന്നുന്നു, കാരണം അതിലൊരു ചിട്ടയുണ്ട്. ചിട്ട ഈശ്വരന്റെ സ്വരൂപമാണ്. ഈശ്വര സൃഷ്ടി സർവ്വാംഗ സുന്ദരമാണ്. അതിൽ ചിട്ടയുണ്ട്. ആ ഉരുണ്ട സാധനം ചിട്ടയുറ്റ ഈശ്വരവിഗ്രഹമാണ്. എന്നാൽ വനത്തിൽ വളരുന്ന വളഞ്ഞു പിരിഞ്ഞ വൃക്ഷങ്ങളും ഈശ്വരവിഗ്രഹം തന്നെ. അവിടെ ഈശ്വരന്റെ സ്വച്ഛന്ദതയാണുള്ളത്. ആ വൃക്ഷത്തിന് ഒരു തടവുമില്ല ഈശ്വരനെ ആർക്കും ബന്ധനത്തിലാക്കാം? ആ ബന്ധനാതീതനായ ഈശ്വരനാണ് ആ വളഞ്ഞു പിരിഞ്ഞ വൃക്ഷത്തിലുള്ളത്.

സരളമായ ഒരു തൂണു നോക്കുമ്പോൾ അതിൽ ഈശ്വരന്റെ സമത കാണാകുന്നു. കൊത്തുപണിയുള്ള തൂണാണ് കാണുന്നതെങ്കിൽ അതിൽ, ആകാശത്തെ നക്ഷത്രമാലചാർത്തിയലങ്കരിക്കുന്ന ഈശ്വര നാണ് കാണാകുന്നത്. ചെത്തിമുറിച്ചു ചിട്ടപ്പെടുത്തിയ ഒരു തോട്ട ത്തിൽ ഈശ്വരന്റെ സ്വയതരൂപമാണ് കാണാകുന്നതെങ്കിൽ ഒരു പെരുംകാട്ടിൽ ഈശ്വരന്റെ ഭവ്യതയുടെയും സ്വതന്ത്രതയുടെയും ദർശനമാണുണ്ടാകുന്നത്. കാട്ടിലും ആനന്ദമുണ്ടാവുന്നു. ചിട്ടപ്പെടു ത്തിയ തോട്ടത്തിലും. അപ്പോൾ നാം ഭ്രാന്തരാണോ? അല്ല രണ്ടിലും ആനന്ദമുണ്ട്; കാരണം ഓരോന്നിലും ഈശ്വരഗുണം പ്രകടീഭവി ക്കുന്നു. മിനുത്ത സാളഗ്രാമത്തിലുള്ള തേജസ്സു തന്നെയാണ് പരു പരുത്ത 'നർമ്മദാശങ്കര' നിലുമുള്ളത്. അതുകൊണ്ട് ആ വിരാട് സ്വരൂപം വേറിട്ട് കണ്ടില്ലല്ലോ എന്ന ആവലാതിയില്ല.

ഈശ്വരൻ സർവ്വത്ര അതാതു വസ്തുക്കളിൽ അതാതു ഗുണ ങ്ങൾ വഴി പ്രകടീഭവിക്കുന്നതിനാലാണ് നമുക്കു ആനന്ദമുണ്ടാവു ന്നതും, ആ വസ്തുവിന്റെ മേൽ ആത്മീയത തോന്നുന്നതും; ആനന്ദമുണ്ടാവുന്നത് അകാരണമായല്ല. ആനന്ദമുണ്ടാവുന്നതെന്തു കൊണ്ട്? അതുമായി വല്ല തരത്തിലും ഒരു സംബന്ധമുണ്ടാവുന്ന തിനാലാണ് ആനന്ദമുണ്ടാവുന്നത്. കുട്ടിയെ കാണുമ്പോഴെക്കു അമ്മ യുടെ ഹൃദയം തുടിക്കുന്നു. കാരണം അമ്മക്ക് ആ ബന്ധമറിയാം. ഇതുപോലെ ഓരോ വസ്തുവിനോടും പരമാത്മാവിനെ ബന്ധ പ്പെടുത്തുക. എന്നിലുള്ള ഈശ്വരൻ തന്നെയാണ് ആ വസ്തുവിലു മുള്ളത്. ഇങ്ങിനെ സംബന്ധം വർദ്ധിപ്പിക്കുക തന്നെയാണ് ആന ന്ദം വർദ്ധിപ്പിക്കുകയെന്നു വെച്ചാൽ. ആനന്ദത്തിനു വേറൊരുപപ ത്തിയുമില്ല. നിങ്ങൾ സർവ്വത്ര പ്രേമബന്ധം പുലർത്തിക്കൊണ്ടു നോക്കുക, എന്തൊരു ചമൽക്കാരമാണെന്ന്. അപ്പോൾ അനന്തസൃ ഷ്ടിയിൽ വ്യാപ്തനായ പരമാത്മാവ് ഓരോ പരമാണുവിലും കാ ണുമാറാകും. ഒരിക്കൽ ആ ദൃഷ്ടി കൈവന്നാൽപ്പിന്നെ എന്തുവേ ണം? പക്ഷേ, ഇതിന്നു ഇന്ദ്രിയങ്ങൾക്കു സംസ്ക്കാരമുണ്ടാവുക, അഭ്യാസം നല്കുക, ആവശ്യമാണ്. നാം നമ്മുടെ ഭോഗവാസന കൈവിട്ട് പ്രേമത്തിന്റെ പവിത്ര ദൃഷ്ടി നേടുമ്പോൾ ഓരോ വസ്തു വിലും ഈശ്വരൻ കാണുമാറാകും. ഉപനിഷത്തുകളിൽ, ആത്മാവിന്റെ

നിറമെന്താണെന്നതിനെപ്പറ്റി തുലോം സുന്ദരമായ ഒരു വർണ്ണന യുണ്ട്. ആത്മാവിന്റെ നിറമെന്താണെന്ന് പറയണം? ഋഷി പ്രേമപൂർവ്വം പറയുന്നു-

"യഥാ അയം ഇന്ദ്രഗോപഃ"

നല്ലപോലെ ചുവന്ന, പട്ടുപോലെ മിനുത്ത ഈ ഇന്ദ്ര ഗോപമുണ്ടല്ലോ, അതുപോലെയാണ് ആത്മാവിന്റെ രൂപം. ആ ഇന്ദ്രഗോപപ്പുഴുവിനെ കണ്ടാൽ എന്തൊരാനന്ദമുണ്ടാകുന്നു! ഈ ആനന്ദമുണ്ടാവുന്നതെന്തു കൊണ്ട്? എന്നിലുള്ള ഭാവം തന്നെയാണ് ആ ഇന്ദ്ര ഗോപത്തിലുമുള്ളത്. എനിക്കും അതിനും തമ്മിൽ ഒരു ബന്ധവുമല്ലായിരുന്നെങ്കിൽ, ആനന്ദമുണ്ടാകുമോ? എന്റെ ഉള്ളിലുള്ള സുന്ദരമായ ആത്മാവു തന്നെയാണ് ഇന്ദ്രഗോപത്തിലുമുള്ളത്, അതിനാലാണ് അതിനെ ഉപമിച്ചത്. എന്തിനാണ് ഉപമ പ്രയോഗിക്കുന്നത്? അതുകൊണ്ട് ആനന്ദമുണ്ടാകുന്നതെങ്ങിനെ? രണ്ടു വസ്തുക്കൾക്കു തമ്മിൽ സാമ്യമുള്ളതിൽ നിന്ന് ചമൽക്കാരമുണ്ടാകുമെന്നു വെച്ചാണ് ഉപമ പ്രയോഗിക്കുന്നത്. ഉപമേയവും ഉപമാനവും തീരെ വ്യത്യസ്തമാണെങ്കിൽ അതിൽ നിന്ന് ചമൽക്കാരമുണ്ടാവില്ല. 'ഉപ്പ് മുളകുപോലെയാണ്' എന്നു വല്ലവരും പറഞ്ഞാൽ നാമയളെ ഭ്രാന്തനെന്നു പറയും. എന്നാൽ 'നക്ഷത്രങ്ങൾ പൂക്കൾ പോലെയാണ്' എന്നാണ് വല്ലവരും പറഞ്ഞതെങ്കിൽ അതിൽ സാമ്യം കണ്ടു ചമൽക്കാരമുണ്ടാവുന്നു. ഉപ്പു മുളകുപോലെയാണ് എന്നു പറയുന്നതിൽ സാദൃശ്യം അനുഭവപ്പെടുന്നില്ല. എന്നാൽ ഒരാളുടെ ദൃഷ്ടി ഉപ്പിലുള്ള പരമാത്മാവ് തന്നെ മുളകിലുമുള്ളതെന്നു കാണത്തക്കവണ്ണം വിശാലമായാലോ, "ഉപ്പ് എങ്ങിനെ? മുളകു പോലെ" എന്നു പറയുന്നതാണ്: ഈശ്വരരൂപം ഓരോ വസ്തുവിലും നെയ്തിണങ്ങിയതാണ്. ഓത്പ്രോതമാണ്, അതിനു വേണ്ടി വിരാഡ് ദർശനം ആവശ്യമില്ല.

## (വിരാഡ് വിശ്വരൂപം ദഹിക്കുകയേ ഇല്ല)

മാത്രമല്ല ആ വിരാഡ് ദർശനം എനിയ്ക്കു പൊറുക്കാൻ കഴിയുമോ? സഗുണവും സുന്ദരവുമായ ചെറിയരൂപത്തിൽ എനിക്കു തോന്നുന്ന പ്രേമം, എന്റേതന്നെ തോന്നൽ, മാധുര്യാനുഭൂതി-ഇതൊന്നും വിശ്വരൂപ ദർശനത്തിൽ ഒരിക്കലും ഉണ്ടാവില്ല. അർജ്ജു

നന്റെ സ്ഥിതിയുംഅതു തന്നെയായി. അദ്ദേഹം കിടുകിടെ വിറച്ചു കൊണ്ട് ഒടുക്കം പറയുന്നു, “ഭഗവാനേ, അങ്ങയുടെ മനോഹരമായ ആ പൂർവ്വരൂപം തന്നെ കാട്ടിത്തരിക.” വിരാട് സ്വരൂപം കാണുവാൻ ഇച്ഛിക്കരുതെന്ന് അർജ്ജുനൻ സ്വാനുഭവം കൊണ്ടു പറയുന്നു. ഈശ്വരൻ മൂന്നു കാലത്തിലും മൂന്നു സ്ഥലത്തും വ്യാപിച്ചിരിക്കുന്നതു നല്ലതു തന്നെ, ആ നക്ഷത്രങ്ങൾ ഒന്നായിച്ചേർന്നു ആളികത്തുന്ന ഗോളമായിച്ചമഞ്ഞ് എന്റെ മുമ്പിൽ വന്നു നിന്നാൽ, എന്റെ സ്ഥിതിയെന്താകും? ഈ നക്ഷത്രങ്ങൾ എത്ര ശാന്തമായി കാണപ്പെടുന്നു! അവ അതത്രയും ദൂരത്തു നിന്ന് എന്നോടു സംസാരിക്കുന്നതുപോലെ തോന്നുന്നു. എന്നാൽ കണ്ണുകൾക്കു ശാന്തി നൽകുന്ന ആ നക്ഷത്രം അടുത്തു വന്നാലോ? അത് ആളികത്തുന്ന തീയാണ്. ഞാനതിൽ ചാമ്പലായി പ്പോകും. ഈശ്വരന്റെ ഈ അനന്തമായ ബ്രഹ്മാണ്ഡം അതിന്റെ പാട്ടിൽ കിടന്നോട്ടെ, അതെല്ലാം കൂടി ഒരു മുറിയിൽ ഉരുക്കൂട്ടിയാൽ വല്ല ചമൽക്കാരവുമുണ്ടോ? ബോംബെയിലെ ആ പ്രാക്കൂട്ടിൽ ആയിരമായിരം പ്രാവുകളുണ്ട്. അവിടെ അവയ്ക്കു സ്വാതന്ത്ര്യമുണ്ടോ? ആ കാഴ്ച ദുസ്സഹമായി തോന്നുന്നു. ഈ സൃഷ്ടി മുകളിലും താഴെയും ഇവിടെയുമായി മൂന്നിടത്തു വിഭജിച്ചിരിക്കന്നതിലാണ് ആനന്ദം.

സ്ഥലസൃഷ്ടിയെപ്പറ്റിപ്പറയാനുള്ളതു തന്നെയാണ് കലാസൃഷ്ടിയെപ്പററിയും. നമുക്കു ഭൂതകാലം ഓർമ്മയില്ല, ഭാവി അറികയില്ല. ഇതിൽ നന്മയേ ഉള്ളു. കുറാൻ ശരീഫിൽ, ഈ ഈശ്വരന്നു മാത്രമല്ലാതെ മനുഷ്യജീവികൾക്കു തീരെ അധികാരമില്ലാത്ത അഞ്ചെണ്ണം പറഞ്ഞിട്ടുണ്ട്; അവയിലൊന്നാണ് ഭാവികാലജ്ഞാനം. തീർച്ചയായും നാം അനുമാനിക്കുന്നുണ്ട്. എന്നാൽ അനുമാനമെന്നുവെച്ചാൽ ജ്ഞാനമെന്നല്ല. ഭവിക്ഷ്യജ്ഞാനമില്ലാത്തത്നമുക്കു നല്ലതാണ്. അപ്രകാരം തന്നെ ഭൂതകാല സ്മൃതി നിലനില്ക്കാത്തതും വാസ്തവത്തിൽ തുലോം നല്ലതു തന്നെ. വല്ല ദുർജ്ജനവും സജ്ജനമായതിനുശേഷം മുമ്പിൽ വരുമ്പോൾ, ഞാൻ അയാളുടെ ഭൂതകാലത്തെപ്പറ്റി ഓർത്തുപോയെങ്കിൽ എന്റെ മനസ്സിൽ അയാളുടെ നേരെ ആദരവുണ്ടാവില്ല. അയാളെന്തു പറഞ്ഞാലും, അയാളുടെ കഴിഞ്ഞ പാപങ്ങളെ പെട്ടെന്ന് എനിയ്ക്കു മറക്കാൻ കഴിയില്ല. അയാൾമരിച്ചു

വേറൊരു രൂപത്തിൽ മുമ്പിൽ വന്നാലേ ലോകം അയാളുടെ പാപ ങ്ങൾ മറക്കൂ.

പൂർവ്വസ്മരണകൊണ്ടു വികാരം പെരുകുന്നു. ആദ്യത്തെ ഈ ജ്ഞാനമെല്ലാം നഷ്ടമായാൽ പിന്നെ എല്ലാം തീർന്നു. പാപപുണ്യ ങ്ങളെ മറക്കാൻ വല്ല യുക്തിയും വേണം. ആ യുക്തിയാണ് മരണം. നമുക്കു ഈ ജന്മത്തിലെ വേദനകൾ തന്നെ അസഹ്യമായിരിയ്ക്കെ, മുജ്ജന്മങ്ങളിലെ ചപ്പുചവറുകൾ എന്തിന് തോണ്ടിപ്പൊക്കണം? നമ്മുടെ ഈ ജന്മമാകുന്ന അറയിൽത്തന്നെ ചപ്പുംചവറുകൾ കുറ വാണോ? നമ്മുടെ ബാല്യം തന്നെ നാം ഏറെക്കുറെ മറന്നു കളയുന്നു. ഈ മറവി നല്ലതാണ്. ഹിന്ദു മുസ്ലിം ഐക്യത്തിനുള്ള ഒരേ ഒരുപാ യം ഭൂതകാല വിസ്മരണമാണ. ഔറംഗസീബ് അക്രമം ചെയ്തു വെന്ന് എത്ര ദിവസമാണ് ഉരുവിടുക? ഗുജറാത്തിയിൽ രതൻബാ യിയുടെ ഒരു കൈക്കൊട്ടിക്കളിപ്പാട്ടുണ്ട്. അതു നാം ഇവിടെ പല പ്പോഴും കേൾക്കാറുണ്ട്. അതിന്റെ അവസാനം പറയുന്നു, "ലോക ത്തിൽ എല്ലാവരുടെയും കീർത്തിയേ ബാക്കി നില്ക്കാവൂ; പാപ ത്തെ ജനങ്ങൾ മറക്കണം." ഇതുകാലം അരിച്ചെടുക്കുന്നുണ്ട്. ചരിത്ര ത്തിൽ നല്ലതെന്തുണ്ടോ അതേ എടുക്കാവൂ. പാപങ്ങളെ വലി ച്ചെറിയണം; മനുഷ്യൻ തിന്മയെ വെടിഞ്ഞു നന്മ മാത്രം ഓർമ്മി ച്ചെങ്കിൽ എത്ര നന്ന്! എന്നാൽ അങ്ങിനെ ചെയ്യുന്നില്ല. അതിനാൽ വിസ്മൃതി അത്യാവശ്യമാണ്. അതിനു വേണ്ടിയാണ് ഭഗവാൻ മരണ മുണ്ടാക്കിയിട്ടുള്ളത്.

സാരാംശമിതാണ്; ഈ ജഗത്ത് ഉള്ള പാട്ടിൽ ത്തന്നെയിരിക്കു ന്നതാണ് നല്ലത്. കാലസ്ഥലാത്മകമായ ഈ ജഗത്തിനെ ഒരിടത്ത് ഉരുക്കൂട്ടേണ്ട ആവശ്യമില്ല. അതിപരിചയത്തിൽ സുഖമില്ല. ചില വസ്തുക്കളോട് അടുപ്പം അധികമാവുന്നു. ചിലതിൽ നിന്ന് അക ന്നിരിയ്ക്കേണ്ടി വരുന്നു. ഗുരു ഉണ്ടെങ്കിൽ വിനമ്രനായി ദൂരത്തിരി ക്കണം. എന്നാൽ അമ്മയുടെ മടിയിൽ ചെന്നിരിക്കാം. ഏതു മൂർ ത്തിയോട് എങ്ങിനെ പെരുമാറേണമോ, അങ്ങനെ തന്നെ ചെയ്യണം. പൂവ് നമുക്ക് അടുത്തു വെയ്ക്കാം. എന്നാൽ തീയിൽ നിന്ന് ഒഴിഞ്ഞു നില്ക്കണം. നക്ഷത്രങ്ങൾ ദൂരത്തു നിന്നേ സുന്ദരങ്ങളായി തോന്നു. ഇതാണ് സൃഷ്ടിയുടെ സ്ഥിതി. അതി ദൂരസ്ഥമായ ആ സൃഷ്ടി

അതിനികടസ്ഥമായാൽ, നമുക്കു അധികം ആനനദമുണ്ടാവുമെന്നില്ല. ഏതു സാധനം എവിടെ നില്ക്കുന്നുവോ അവിടെത്തന്നെ വെയ്ക്കുന്നതിലാണ് സുഖം. ദൂരത്തു നിന്നു രമ്യമായി തോന്നുന്ന വസ്തു അടുത്തു കൊണ്ടുവന്നാൽ അതു സുഖപ്രദം തന്നെയാകുമെന്ന് പറയാൻ വയ്യ. അതിനെ ആ ദൂരത്തുതന്നെ വെച്ച് അതിലെ രസമാസ്വദിക്കുകയാണ് വേണ്ടത്. ധിക്കാരപൂർവ്വം അടുപ്പിച്ചുവെച്ച് അതിപരിചയം നേടുന്നതിൽ ഒരർത്ഥവുമില്ല.

സാരാംശമിതാണ്: മൂന്നുകാലവും നമ്മുടെ മുമ്പിൽ വന്നു നില്ക്കാത്തതു നല്ലതു തന്നെ. ത്രികാലജ്ഞാനം കൊണ്ട് ആനന്ദമോ മംഗളമോ ഉളവാകുമെന്നു പറയാൻ വയ്യ. അർജ്ജുനൻ പ്രേമവശനായി വാശിപിടിച്ചു. പ്രാർത്ഥിച്ചു. അപ്പോൾ ഭഗവാനതു സമ്മതിച്ചു. അദ്ദേഹം അർജ്ജുനന്ന് ആ വിരാട് സ്വരൂപം കാട്ടിയെങ്കിലും എനിയ്ക്ക് ഭഗവാന്റെ ആ കൊച്ചു രൂപം തന്നെ മതി. ആ കൊച്ചു രൂപം ഈശ്വരന്റെ ഒരു കഷണമല്ല. കഷണമാണെങ്കിൽത്തന്നെ അപാരവും വിശാലവുമായ ആ മൂർത്തിയുടെ ഒരു കാലോ, കാലിലെ ഒരു വിരലോ കാണാൻ കഴിഞ്ഞാലും ഞാൻ പറയും "എന്റെ ഭാഗ്യം ധന്യമാണു" എന്ന്. അനുഭവത്തിൽ നിന്നാണ് ഞാനിതു പഠിച്ചത്. ജമനലാൽജി വർദ്ധയിൽ ലക്ഷ്മീനാരായണക്ഷേത്രം ഹരിജനങ്ങൾക്കു തുറന്നു കൊടുത്ത അവസരത്തിൽ ഞാൻ ദർശനത്തിനു ചെന്നിരുന്നു. പത്തിരുപതു മിനിട്ടു നേരം ഞാൻ ആ രൂപം നോക്കി നിന്നു. സമാധിയിൽ ലയിച്ചതു പോലൊരു സ്ഥിതിയിലായി ഞാൻ ഭഗവാന്റെ ആ മുഖം, ആ മാറിടം ആ കൈകൾ എല്ലാം നോക്കി നോക്കികാലുവരെ എത്തി. അവസാനം കാലടികളിൽ ചെന്നു ദൃഷ്ടിയുറച്ചു. "മധുരമേ നിൻ ചരണസേവ' എന്ന ഭാവനയാണ് അവസാനം ശേഷിച്ചത്. മഹാനായ ആ പ്രഭു ഒരു കൊച്ചു രൂപത്തിൽ അടങ്ങുന്നില്ലെങ്കിൽ പിന്നെ ആ മഹാപുരുഷന്റെ ചരണങ്ങൾ തന്നെ കണ്ടാൽ മതി. അർജ്ജുനൻ ഈശ്വരനോട് പ്രാർത്ഥിച്ചു. അദ്ദേഹത്തിന്റെ അധികാരം വലുതായിരുന്നു. അദ്ദേഹത്തിന്ന് എത്ര അടുപ്പം എത്രപ്രേമം എന്തൊരു സഖ്യഭാവം! എനിയ്ക്കാ യോഗ്യതയുണ്ടോ? എനിയ്ക്കാ ചരണങ്ങൾ തന്നെ മതി. അത്രയ്ക്കേ എനിക്കു അധികാരമുള്ളു.

## (സർവ്വാർത്ഥാരം)

ഈശ്വരന്റെ ആ ദിവ്യരൂപത്തെപ്പറ്റിയുള്ള വർണ്ണനയിൽ ബുദ്ധി നടത്തുവാൻ എനിക്കിച്ഛയില്ല. അതിൽ ബുദ്ധി നടത്തുന്നതു പാപമാണ്. വിശ്വരൂപം ചെയ്തു നാം പവിത്രരാകുക ബുദ്ധി നടത്തി ഈശ്വരന്റെ ആ രൂപത്തെ തുണ്ടം തുണ്ടമാക്കുവാൻ എനിക്കു തോന്നുന്നില്ല. അതു അഘോരോപാസനയാവും. അഘോരസമ്പ്രദായക്കാർ (ശിവഭക്തന്മാർ) ശ്മശാനത്തിൽച്ചെന്നു മൃതശരീരം പിളർന്ന്, തന്ത്രോപാസന ചെയ്യുന്നു. അങ്ങിനെ തന്നെയാവും ആ ക്രിയയും. പരമേശ്വരന്റെ ആ ദിവ്യരൂപം–

"വിശ്വത ശ്ചക്ഷുരുത വിശ്വതോമുഖോ
വിശ്വതോ ബാഹുരുത വിശ്വതസ്പാൽ"

അങ്ങിനെത്തതാണ് ആ വിശാലവും അനന്തവുമായ രൂപം. ആ വർണ്ണനാശ്ലോകങ്ങൾ ചൊല്ലാം, അതു ചൊല്ലി മനസ്സിനെ നിഷ്പാപവും പവിത്രവുമാക്കാം.

ഈശ്വരന്റെ ഈ വർണ്ണനയിലാകെ ഒരിടത്തുമാത്രമേ ബുദ്ധി ചിന്തിയ്ക്കാൻ നോക്കുന്നുള്ളു. ഭഗവാൻ അർജ്ജുനനോട് പറയുന്നു. 'അർജ്ജുനാ ഇക്കണ്ടവരെല്ലാം മരിക്കുന്നവർ തന്നെ. നീ നിമിത്തം മാത്രമായാൽ മതി, എല്ലാം ചെയ്യുന്നവൻ ഞാനാണ്' ഈ ധ്വനി മാത്രം മനസ്സിൽ മാറ്റൊലികൊള്ളുന്നു. നമുക്കു ഈശ്വരന്റെ കയ്യിലെ ഒരായുധമാകണം എന്ന വിചാരം മനസ്സിൽ വരുമ്പോൾ, ബുദ്ധി ചിന്തിക്കാൻ തുടങ്ങുന്നു. എങ്ങിനെയാണ് ഞാൻ കൃഷ്ണന്റെ കയ്യിലെ മുരളിയാവുക? അദ്ദേഹം എന്നെ ചുണ്ടിനോടു ചേർത്തുവെച്ച് എന്നിൽ നിന്നു മധുരധ്വനി പുറപ്പെടുവിക്കുകയും എന്റെ മേൽ വിരൽ നടത്തുകയും ചെയ്യുന്നതെങ്ങിനെ? മുരളിയാവുക എന്നു വെച്ചാൽ പൊള്ളയാകലാണ്. എനനിലാകട്ടെ, വികാരങ്ങളും വാസനകളും തിങ്ങി നിറഞ്ഞിരിക്കുന്നു. ആ സ്ഥിതിയിൽ എന്നിൽ നിന്നു മധുരസ്വരം നിർഗ്ഗളിക്കുന്നതെങ്ങിനെ? എന്റെ സ്വരം പോത്തനാണ്. ഞാൻ കനത്തിരിക്കുന്നു. എന്നിൽ അഹങ്കാരം നിറഞ്ഞിരിക്കുന്നു. ആ സ്ഥിതിയിൽ എന്നിൻനിന്നു മധുരസ്വരം നിർഗ്ഗളിക്കുന്നതെങ്ങിനെ? എന്റെ സ്വരം പോത്തനാണ്. ഞാൻ കനത്തിരിക്കുന്നു. എന്നിൽ അഹങ്കാരം നിറഞ്ഞിരിക്കുന്നു. ഞാൻ നിരഹങ്കാരാവണം.

ഞാൻ തികച്ചും മുക്തനാകുമ്പോഴാണ്, പൊള്ളയാകുമ്പോഴാണ്, ഈശ്വരൻ എന്നെ എടുത്തുതുക. പക്ഷേ, ഈശ്വരന്റെ ചുണ്ടത്തെ മുരളിയാവുന്നത് ഒരു ഭാരിച്ച ജോലിയാണ്. അദ്ദേഹത്തിന്റെ കാലിലെ ചെരിപ്പാകാൻ ആഗ്രഹിച്ചാലും അതെളുപ്പമല്ല. ഈശ്വരന്റെ കാലിൽ തെല്ലൊരു തണുപ്പു പോലും ഉണ്ടാകാത്തവിധം അത്ര മൃദുവകണം. അദ്ദേഹത്തിന്റെ ചെരിപ്പ്. ഈശ്വരന്റെ കാലിനും കല്ലുമുള്ളുകൾക്കിടയിലുമാണ് ഞാൻ കിടക്കേണ്ടത്. ഞാൻ ഇതിനൊക്കെപ്പറ്റിയതാകണം. എന്റെ തോലുരിച്ചു ഇടവിടാതെ ഊറയ്ക്കിട്ടുക്കൊണ്ടിരിയ്ക്കണം. മാർദ്ദവപ്പെടുത്തിക്കൊണ്ടിരിക്കണം. അതിനാൽ ഈശ്വരന്റെ കാലിലെ ചെരിപ്പാവുന്നതും എളുപ്പമല്ല. ഈശ്വരന്റെ കയ്യിലെ പണിയായുധമാകണമെങ്കിൽ ഞാൻ പത്തു സേർ തൂക്കമുള്ള ഒരുരിമ്പിൻ കട്ടയായാൽപ്പോരാ, തന്നെത്താൻ തപശ്ചര്യയുടെ ചാണമേൽ തേച്ച് വായ്ത്തലക്കു മൗർച്ച കൂട്ടണം. ഈശ്വരന്റെ കയ്യിൽ എന്റെ ജീവിതമാകുന്ന വാൾ വെട്ടിത്തിളങ്ങണം. ഈ അനുരജ്നങ്ങളാണ് എന്റെ ബുദ്ധിയിലുണ്ടാവുന്നത്. ഭഗവാന്റെ കയ്യിലെ ഒരു പണിയായുധമാകണമെന്ന വിചാരത്തിൽ ഞാൻ നിമഗ്നനാകുന്നു.

ഇതെങ്ങനെയാവാം എന്ന വിധി ഭഗവാൻതന്നെ അന്തിമശ്ലോകത്തിൽ പറഞ്ഞിട്ടുണ്ട്. ശ്രീ ശങ്കരാചാര്യർ തന്റെ ഭാഷ്യത്തിൽ ഈ ശ്ലോകത്തെ സർവ്വാർത്ഥസാരം ഗീതയുടെയാകെസാരം, എന്നു പറഞ്ഞിട്ടുണ്ട്. ഏതാണോ ശ്ലോകം? അതിതാ:-

" മൽകർമ്മ കന്മൽ പരമോദ്മഭക്ത:സംഗവർജ്ജിതഃ

നിർവ്വൈരഃസർവ്വ ഭൂതേഷ്ഠയഃ സ മാമേതി പാണ്ഡവാ"

"എൻ കർമ്മം ചെയ്തെൻ പരനാ

യെൻ ഭക്തൻ സംഗമറ്റവൻ

സർവ്വഭൂത ദ്വേഷ ഹീന-

നെന്നിൽ പ്പാണഡവ! ചേർന്നീടും."

കുഞ്ഞിക്കുട്ടൻ തമ്പുരാൻ

ലോകത്തിൽ ആരോടും വൈരമില്ലാതെ, നിഷ്പക്ഷനായി നിരപേക്ഷമായ ലോകസേവനം ചെയ്ത് ചെയ്യുന്നതെല്ലാം എങ്കലർപ്പി

ച്ചുകൊണ്ട് എന്നെ ഭജിക്കുന്നതിൽ മുഴുകിയിരിക്കുന്നവനും ക്ഷമാവാനും നിഃസംഗതം വിരക്തനും പ്രേമമയനുമായ ഭക്തൻ ഈശ്വരന്റെ കയ്യിലെ ആയുധമായിച്ചമയുന്നു. ഇതാണ് സാരം.

ഞായറാഴ്ച, 1-5-'32

പന്ത്രണ്ടാമധ്യായം

# സഗുണ-നിർഗുണ ഭക്തി

## (ഏകാഗ്രതയിൽ നിന്നു സമഗ്രത)

ഗംഗാ പ്രവാഹം സർവ്വത്ര പാവനവും പവിത്രവുമാണ്, എന്നാലും ഹരിദ്വാരം, കാശി, പ്രയോഗം തുടങ്ങിയ സ്ഥാനങ്ങൾ ഏറെ പവിത്രമാണ്. അവ സംസാരമാകെ പവിത്രമാക്കിയിരിക്കുന്നു. ഇതു തന്നെയാണ് ഭഗവത്ഗീതയുടെ സ്ഥിതിയും. ഭഗവത്ഗീത തുടക്കം തൊട്ട് ഒടുക്കം വരെ സർവ്വത്ര പവിത്രമാണ്. എന്നാൽ ഇടയ്ക്കു ചില അധ്യായങ്ങൾ തീർത്ഥക്ഷേത്രങ്ങളുമായിട്ടുണ്ട്. ഇന്നു നാം പറയാൻ പോകുന്ന അധ്യായം വളരെ പവിത്രമായ തീർത്ഥമായിരിക്കുന്നു. ഭഗവാൻ താൻതന്നെ ഇതിനെ അമൃതധാരയെന്നു പറയുന്നു-"യേതു ധർമ്മ്യാമൃതമിദം യഥോക്തം പര്യുപാസതേ." 20 ശ്ലേകമുള്ളചെറിയൊരധ്യായമാണിത്. എങ്കിലും അമൃതിന്റെ ധാരയാണ്. അമൃതു പോലെ മധുരമാണ്, സംജീവനമാണ്. ഈ അധ്യായത്തിൽ ഭഗവാന്റെ തിരുമുഖത്തു നിന്ന് ഭക്തിഭാവമഹിമയുടെ തത്വം പൊഴിയുന്നു.

വാസ്തവത്തിൽ, ആറാമധ്യായം മുതൽ ഭക്തിതത്ത്വം ആരംഭിച്ചിരിയ്ക്കുന്നു. അഞ്ചാമധ്യായം കഴിയുമ്പോളും ജീവിതശാസ്ത്രം പ്രതിപാദിച്ചു. സ്വധർമ്മാചരണരുപമായ കർമ്മം, അതിനു സഹായകമായ മാനസിക സാധനാരൂപമായ വികർമ്മം, ഈ രണ്ടു സാധനകൾകൊണ്ട് മുഴുവൻ കർമ്മത്തെയും ഭസ്മമാക്കുന്ന അകർമ്മമെന്ന ഒടുക്കത്തെ നില-ഇത്രയും കാര്യങ്ങളെപ്പറ്റിയാണ് ആദ്യത്തെ അഞ്ചധ്യായങ്ങളിൽ ചിന്തിച്ചത്. ഇത്രയും കൊണ്ട് ജീവിതശാസ്ത്രം

അവസാനിച്ചു. പിന്നെ ആറാമധ്യായം മുതൽ പതിനൊന്നാമധ്യായം കഴിയുവോളം ഒരർത്ഥത്തിൽ ഭക്തി തത്ത്വത്തെത്തന്നെയാണ് വിവേചനം ചെയ്തത്. ഏക്രഗ്രതയിൽ നിന്നു തുടങ്ങി. ആറാമധ്യായത്തിൽ ചിത്തത്തിന് ഏകാഗ്രത എങ്ങിനെയുണ്ടാവും, അതിന്റെ സാധനകൾ ഏതെല്ലാമാണ്, അതുകൊണ്ടുള്ള ആവശ്യമെന്താണ് എന്നെല്ലാം പറഞ്ഞു. പതിനൊന്നാമധ്യായത്തിൽ സമഗ്രതയും പറഞ്ഞു. ഏകാഗ്രത തൊട്ട് സമഗ്രത വരെ, ഇത്ര അകന്ന ലക്ഷ്യത്തിൽ നാം എങ്ങിനെ എത്തിച്ചേർന്നുവെന്ന് നോക്കാം.

ചിത്തത്തിന്റെ ഏകാഗ്രതയിൽ നിന്നാണല്ലോ ആരംഭം. ഏകാഗ്രത സിദ്ധിച്ചാൽ മനുഷ്യന് ഏതു വിഷയത്തെപ്പറ്റിയും ചിന്തിയ്ക്കാൻ കഴിയും. ചിത്തത്തിന്റെ ഏകാഗ്രതയുടെ ഉപയോഗം-എനിയ്ക്കു പ്രിയപ്പെട്ട വിഷയമെടുത്താൽ -കണക്കു പഠിയ്ക്കുന്നതിലുണ്ടാവാം. അതുകൊണ്ട് തീർച്ചയായും ഫലമുണ്ടാവുമങ്കിലും അതു ചിത്തത്തിന്റെ ഏകാഗ്രതയ്ക്കു സർവ്വോത്തമ സാധനമല്ല. കണക്കു പഠിച്ചതുകൊണ്ട് ഏകാഗ്രത പൂർണ്ണമായും പരീക്ഷിക്കപപെടുകയില്ല. ഗണിതത്തിലോ അത്തരമൊരു ജ്ഞാനരംഗത്തിലോ, ചിത്തത്തിന്റെ ഏകാഗ്രത കൊണ്ട് ഫലമുണ്ടെങ്കിലും അതു ശരിയായ പരീക്ഷയല്ല. അതുകൊണ്ടാണ് ഏഴാമധ്യായത്തിൽ ദൃഷ്ടി ഭഗവൽ പാദങ്ങളിൽ പതിയണമെന്ന് പറഞ്ഞത്. എട്ടാമധ്യായത്തിൽ പറഞ്ഞു. ഭഗവത്പാദങ്ങളിൽ ഏകാഗ്രത തുടർച്ചയായി ഉണ്ടാവണമെന്നും, നമ്മുടെ നാക്ക്, ചെവി, കണ്ണ് ഇവ സദാ അദ്ദേഹത്തിന്റെ മേൽ പതിഞ്ഞിരിയ്ക്കുവാൻ വേണ്ട മരണ പര്യന്തം പ്രയത്നിക്കണമെന്നും, നമ്മുടെ സർവ്വേന്ദ്രിയങ്ങൾക്കും ഈ അഭ്യാസമുണ്ടാവണമെന്നും.

“പഡിലേം വളണ ഇന്ദ്രിയാം സകളാം
ഭാവ തോ നിരാളാ നാഹീം ദുജാ”

(എല്ലാ ഇന്ദ്രിയങ്ങൾക്കും ശീലമായി. ഇനി വേറെ ഭാവനയില്ല.) ഇങ്ങിനെയാവണം എല്ലാ ഇന്ദ്രിയങ്ങൾക്കും ഭഗവച്ചിന്ത ഉണ്ടായിരിക്കണം. നമ്മുടെ അടുത്തിരുന്നു ചിലർ വിലപിച്ചാലും ശരി, കീർത്തനം പാടിയാലും ശരി, ചിലർ വാസനകളുടെ വല നെയ്താലും

ശരി, വിരക്തരായ സജ്ജനങ്ങളും സിദ്ധന്മാരും എഴുന്നള്ളിയാലും ശരി, സൂര്യനുദിച്ചാലും ശരി, അന്ധകാരമായാലും ശരി, മരണസമയത്തു ഈശ്വരൻ ചിത്തത്തിനു മുമ്പിൽ നിലകൊള്ളണം-ഇത്തരമൊരു പരിശീലനം ജന്മം മുഴുവൻ സർവ്വേന്ദ്രിയങ്ങൾക്കും നൽകണം. ഈ സാതത്യ വിദ്യയാണ് എട്ടാമധ്യായത്തിൽ നിർദ്ദേശിച്ചിട്ടുള്ളത്. ആറാമധ്യായത്തിൽ ഏകാഗ്രതയും, ഏഴാമധ്യായത്തിൽ ഈശ്വരാഭിമുഖമായ ഏകാഗ്രത അതായതു 'പ്രപത്തി'യും. എട്ടാമത്തേതിൽ സാതത്യയോഗവും ഒമ്പതാമത്തേതിൽ സമർപ്പണവുമാണ് പഠിപ്പിക്കുന്നത്. പത്താമത്തേതിൽ ക്രമികത പറഞ്ഞിരിക്കുന്നു. പടിപടിയായി ഈശ്വര രൂപത്തെ എങ്ങിനെ ഹൃദയത്തിൽ പ്രവേശിപ്പിയ്ക്കാം. ഉറുമ്പു മുതൽ ബ്രഹ്മദേവൻ വരെ വ്യാപിച്ചിരിയ്ക്കുന്ന പരമാത്മാവിനെ മെല്ലെ മെല്ലെ എങ്ങിനെ ആത്മസാൽക്കരിക്കാം എന്നു പറഞ്ഞിരിക്കുന്നു. പതിനൊന്നാമധ്യായത്തിൽ സമഗ്രതയും പറഞ്ഞു. വിശ്വരൂപ ദർശനത്തെയാണ് ഞാൻ സമഗ്രതായോഗമെന്നു പറയുന്നത്. വിശ്വരൂപദർശനം എന്നുവെച്ചാൽ, വെറുമൊരു പരമാണുവിൽപ്പോലും സമസ്തവിശ്വവും ഒതുങ്ങിയിട്ടുണ്ട് എന്ന് അനുഭവപ്പെടുകയാണ്. ഇതുതന്നെയാണ് വിരാഡ് ദർശനം. ഇങ്ങനെ ആറാമധ്യായം മുതൽ പതിനൊന്നാമധ്യായം വരെ ഭക്തിഭാവം വിവിധ രീതിയിൽ അരിച്ചെടുത്തിരിക്കുന്നു.

## (സഗുണോപാസകനും നിർഗ്ഗുണോപാസകനും: അമ്മയുടെ രണ്ടു മക്കൾ)

പിന്നെ പന്ത്രണ്ടാമധ്യായത്തിൽ ഭക്തിതത്ത്വം പറഞ്ഞവസാനിപ്പിക്കുകയാണ്. അർജ്ജുനൻ സമാപ്തിയ്ക്കുള്ള ചോദ്യം ചോദിച്ചു. അഞ്ചാമധ്യായത്തിൽ ജീവിത ശാസ്ത്രമെല്ലാം വിവേചനം ചെയ്തു തീരാറായപ്പോൾചോദിച്ച ചോദ്യം പോലുള്ള ഒന്നു തന്നെയാണ് ഇവിടെയും അർജ്ജുനൻ ചോദിച്ചത്. അർജ്ജുനൻ ചോദിയ്ക്കുന്നു, "ഭഗവൻ, ചിലർ സഗുണത്തെ ഭജിക്കുന്നു, ചിലർ നിർഗുണത്തെ ഉപാസിക്കുന്നു. അപ്പോൾ ഈ രണ്ടു കൂട്ടരിൽ ഏതു ഭക്തനെയാണ് അങ്ങയ്ക്ക് കൂടുതൽ ഇഷ്ടം"?

ഭഗവാൻ ഇതിനെന്താണുത്തരം നല്കുക? ഒരമ്മയോട് അവരുടെ രണ്ടു മക്കളെപ്പറ്റി ചോദിക്കുന്നതുപോലെയാണിത്. ആ രണ്ടു മക്ക

ളിൽ ഒന്നു പിഞ്ചു പൈതലാണ്. അവന്ന് അമ്മയെ വളരെ ഇഷ്ട മാണ്, അമ്മയെ കാണുമ്പോഴേയ്ക്കു അവന്നു ആനന്ദമായി, അമ്മ യെ അല്പനേരം കാണാതായാൽ അവൻ കരയും, അവന്ന് അമ്മ യിൽ നിന്നകന്നിരിക്കാൻ വയ്യ. അമ്മയുടെ വിയോഗം അവനു സഹിക്കാൻ വയ്യാ. അമ്മയില്ലെങ്കിൽ അവന്ന് സംസാരമെല്ലാം ശൂന്യം! അങ്ങിനെയാണ് ആ പിഞ്ചുപൈതൽ. മറ്റേക്കുട്ടി കുറച്ചു മുതിർന്നിരിക്കുന്നു. അവനും പ്രേമഭാവത്തിലാണ്ടവനാണ്, എന്നാൽ തന്റേടം വച്ചിരിക്കുന്നു. അമ്മയിൽ നിന്ന് അകന്നു താമസിക്കാറാ യിരിക്കുന്നു. അഞ്ചാറുമാസം അമ്മയെ കണ്ടില്ലെങ്കിലും അവൻ കഴി ച്ചു കൂട്ടും. അവൻ അമ്മയെ സഹായിക്കുകയാണ്. എല്ലാ ഭാരവും തലയിലേറ്റി ജോലി ചെയ്യുകയാണ്. ജോലികളിൽ വ്യാപൃതനാക യാൽ മാതൃവിയോഗം അവന്നു സഹിക്കാറായിരിക്കുന്നു. ആളു കൾക്കിടയിൽ അവന്നൊരു നിലവന്നിരിക്കുന്നു. അവന്റെ ഖ്യാതി കേട്ട് അമ്മ സന്തോഷം കൊള്ളുന്നു. ഇങ്ങിനെയാണ് ആ രണ്ടാ മത്തെ മകൻ. ഈ രണ്ടു മക്കളെപ്പറ്റി അമ്മയോട് ചോദിക്കു, "അമ്മേ, ഈ രണ്ടു കുട്ടികളിൽ ഒരാളെയേ നിങ്ങൾക്കു തരാൻ വയ്യു. ആരെ വേണമെങ്കിലുമെടുക്കം." അമ്മ എന്തു മറുപടി പറയും? ഏതു കുട്ടിയെ വേണമെന്നു പറയും? അവർ ആ രണ്ടു കുട്ടികളെ തുലാ സ്സിലിട്ടു തൂക്കി നോക്കുമോ? അമ്മയുടെ നിലപാടിൽ നിന്നു നോ ക്കു. അമ്മ സ്വാഭാവികമായി എന്തുത്തരം നല്കും? അവർ ഗതികെട്ടു പറഞ്ഞേക്കാം. "പിരിഞ്ഞേ കഴിയൂ എങ്കിൽ മൂത്ത മകന്റെ വേർപാട് ഞാൻ സഹിച്ചോളാം". ചെറിയ കുഞ്ഞിനെ അമ്മ മാറോടണയ്ക്കും. അവനെ അവർക്കു കയ്യൊഴിക്കാൻ കഴിയില്ല. ഇളയ കുഞ്ഞിന്റെ സുവിശേഷാകർഷണം കണ്ട്, അവർ "മൂത്തവൻ ദൂരെപ്പോയാലും വേണ്ടില്ല" എന്നോ മറ്റോ മറുപടി പറഞ്ഞേക്കാം. എന്നാൽ ഇത് ആരെയാണ് അമ്മക്കധികമിഷ്ടം' എന്ന ചോദ്യത്തിന്റെ ഉത്തരമാ ണെന്നു പറഞ്ഞു കൂടാ. എന്തെങ്കിലും, ഒരു മറുപടി പറയണ്ടി വന്ന പ്പോൾ അവർ നാലു വാക്കു പറഞ്ഞു എന്നു മാത്രം. ആ വാക്കു കളുടെ ഉള്ളിൽക്കടന്നു അവയ്ക്കർത്ഥമുണ്ടാക്കാൻ നോക്കുന്നതു ശരിയാവില്ല.

ആ ചോദ്യത്തിന്നുത്തരം പറയുമ്പോൾ ആ അമ്മയ്ക്കുണ്ടാകുന്ന

അതേ ധർമ്മസങ്കടമാണ്ഭഗവാന്റെ മനസ്സിലുളവായത്. അർജ്ജുനൻ പറയുകയാണ്. "രണ്ടുതരം ഭക്തന്മാരാണ് അങ്ങയ്ക്കുള്ളത്, ഭഗവാനേ, ഒരാൾ അങ്ങയുടെ നേർക്ക് അത്യന്തം പ്രേമമാണ്. അങ്ങയെ സദാ സ്മരിക്കുന്നു. അവന്റെ കണ്ണുകൾ അങ്ങയെ കാണാൻ കൊതിക്കുന്നു. ചെവികൾ അങ്ങയുടെ ഗാനം നുകരുവാൻ ഉത്സുകമാണ്, കൈകാലുകൾ അങ്ങയെ പൂജിപ്പാൻ തിടുക്കം കൊള്ളുന്നു. രണ്ടാമത്തവൻ സ്വാവലംബിയാണ്. സദാ ഇന്ദ്രിയങ്ങളെ കീഴ്നിർത്തുന്നവനാണ്. സർവ്വഭൂതഹിതത്തിൽ രതനാണ്, തനിയ്ക്കു ഈശ്വരസ്മരണയേ ഇല്ലെന്ന് തോന്നിപ്പോകുമാറ് രാവും പകലും നിഷ്കാമമായ സമുദായ സേവനത്തിൽ മുഴുകിയിരിക്കുന്നു. ഇങ്ങിനെയാണ് അദ്വൈതമായനായിത്തീർന്ന അങ്ങയുടെ രണ്ടാമത്തെ ഭക്തൻ. ഈ ഇരുവരിൽ അങ്ങേയ്ക്ക് ആരെയാണ് കൂടുതൽ ഇഷ്ടമെന്ന് എന്നോട് പറഞ്ഞു തരൂ."ഇതാണ് ഭഗവാനോട് അർജ്ജുനന്റെ ചോദ്യം. ആഅമ്മ നൽകിയ ഉത്തരംപോലെയാണ് ഭഗവാനും മറുപടി പറഞ്ഞത്. "ആ സഗുണ ഭക്തനാണ് എനിക്കു പ്രിയൻ. ആ രണ്ടാമത്തെ ഭക്തനും-അദ്വൈതിയും-എന്റേതുതന്നെ." ഇങ്ങിനെ ധർമ്മസങ്കടത്തിൽപ്പെട്ടു-എന്തെങ്കിലും ഒരുത്തരം പറയണമല്ലോ എന്നു കരുതി അങ്ങു പറഞ്ഞു.

വാസ്തവത്തിൽ കാര്യവും അങ്ങിനെ തന്നെ. അക്ഷരശഃ രണ്ടു ഭക്തന്മാരും ഒരു പോലെയാണ്. ഇരുവരുടെയും യോഗ്യത ഒരുപോലെ അവരെ തുലനം ചെയ്യുക എന്നത് മര്യാദകേടാണ്. അഞ്ചാമധ്യായത്തിൽ ചോദിച്ച ചോദ്യം തന്നെയാണ് അർജ്ജുനൻ ഇവിടെ ഭക്തിവിഷയത്തിലും ചോദിച്ചത്. അഞ്ചാമധ്യായത്തിൽ, കർമ്മവികർമ്മങ്ങളുടെ സഹായത്താൽ മനുഷ്യൻ അകർമ്മാവസ്ഥയിൽ എത്തുന്നു. ഈ അകർമ്മാവസ്ഥ രണ്ടു രൂപത്തിൽ പ്രകടമാകുന്നു. ഒന്ന് രാത്രിയും പകലും കർമ്മം ചെയ്യുന്നില്ല. രണ്ട്, ഇരുപത്തിനാലു മണിക്കൂറും ഒരു കർമ്മവും ചെയ്യാതിരുന്നു ലോകമാകെ മാറ്റിമറിയ്ക്കുന്നു. ഈ രണ്ടു പ്രകാരത്തിലും അകർമ്മദശ പ്രകടമാണ്. അവയെ എങ്ങനെ തുലനം ചെയ്യാം? ഒരു വൃത്തത്തിന്റെ ഒരു വശത്തെ മറ്റേ വശവുമായി തുലനം ചെയ്യുക. ഒരേ വൃത്തത്തിന്റെ രണ്ടുവശം -ഇവയെ എങ്ങിനെ തുലനം ചെയ്യാം? രണ്ടുവശത്തിനും തുല്യ

യോഗ്യതയും ഏകരൂപവുമാണുള്ളത്. അകർമ്മാവസ്ഥയുടെ വിവേചനത്തിൽ ഭഗവാൻ ഒന്നിനെ സന്യാസമെന്നും മറ്റേതിനെ യോഗമെന്നും പറഞ്ഞു. ശബ്ദം രണ്ടാണെങ്കിലും അർത്ഥം ഒന്നാണ്. സന്യാസയോഗങ്ങളെ സംബന്ധിച്ചിടത്തോളം സരളത, സുഗമത നോക്കി ഉത്തരം പറഞ്ഞു.

സഗുണനിർഗുണങ്ങളെ സ്സംബന്ധിച്ച പ്രശ്നവും അങ്ങിനെ തന്നെ. സഗുണഭക്തൻ ഇന്ദ്രിയങ്ങൾ മുഖേന ഈശ്വരനെ സേവിയ്ക്കുന്നു. നിർഗുണഭക്തൻ മനസ്സുകൊണ്ട് വിശ്വകല്യാണത്തെപ്പറ്റി ചിന്തിയ്ക്കുന്നു. അദ്യത്തേവൻ ബാഹ്യ സേവനത്തിൽ മുഴുകിയിരിക്കുന്നതായി കാണുന്നുവെങ്കിലും, അയാളുടെ ഉള്ളിൽ നിരന്തര ചിന്തനം നടക്കുന്നുണ്ട്. മറ്റേ ആൾ പ്രത്യക്ഷമായി ഒരു സേവനവും ചെയ്തു കാണുന്നില്ലെങ്കിലും, ഉള്ളുകൊണ്ട് സദാ മഹത്തായ സേവനം ചെയ്തുകൊണ്ടിരിക്കുന്നു. ഇങ്ങിനെയുള്ള രണ്ടു ഭക്തരിൽ ശ്രേഷ്ഠനാരാണ്? രാപ്പകൽ കർമ്മം ചെയ്തിട്ടു കൂടി തരിമ്പും കർമ്മം ചെയ്യാത്തവനാണ് സഗുണഭക്തൻ, നിർഗുണോപാസകൻ ഉള്ളുകൊണ്ട് സർവ്വഹിതം ചിന്തിച്ച് എല്ലം ചെയ്തുക്കൊണ്ടിരിക്കുന്നു. ഈ രണ്ടു ഭക്തരും അകമേ ഏകരൂപർ തന്നെ. പുറമേ ഭിന്നരായി കാണാമെങ്കിലും ഇരുവരും ഒന്നാണ്, ഇരുവരും ഭഗവാന്നു പ്രിയപ്പെട്ടവരാണ്. എന്നാലും സഗുണഭക്തി അധികം സുലഭമാണ്. ഇങ്ങിനെ ഭഗവാൻ അഞ്ചാമധ്യായത്തിൽ പറഞ്ഞ ഉത്തരം തന്നെ ഇവിടെയും നൽകി.

## (സഗുണം സുലഭവും സുരക്ഷിതവുമാണ്)

സഗുണഭക്തി യോഗത്തിൽ പ്രത്യക്ഷത്തിൽ ഇന്ദ്രിയങ്ങളെക്കൊണ്ട് പണിയെടുപ്പിയ്ക്കാം. ഇന്ദ്രിയങ്ങൾ സാധനങ്ങളാണ്, അഥവാ വിഘ്നരൂപങ്ങളാണ്, അഥവാ താരകങ്ങളാണ്-ഇതു നോക്കുന്നവന്റെ നോട്ടത്തെ ആശ്രയിച്ചിരിക്കുന്നു. ഒരാളുടെ അമ്മ മൃത്യുശയ്യയിൽ കിടക്കുകയാണെന്നും അയാൾക്കു അമ്മയുടെ അടുക്കൽ പോകേണ്ടിയിരിക്കുന്നു എന്നും വിചാരിക്കുക. 15 നാഴിക ദൂരമുണ്ട്. ആ വഴിയ്ക്ക് കാറും ബസ്സും പോവില്ല. കുന്നും കുണ്ടുമുള്ള ഊടുവഴിയാണ്. ഈ സമയത്ത് ആ വഴി സാധമനോ വിഘ്നമോ? ചിലർ പറയും, “ ഈ ദുശ്ശകുനം പിടിച്ച വഴി ഇടയിലെന്തിനു വന്നു?

ഇതില്ലായിരുന്നുവെങ്കിൽ ഞാൻ എപ്പഴേ അമ്മയെ ചെന്നു കണ്ടേനേ!” ഇത്തരക്കാരനു ആ വഴി ശത്രുവാണ്. അവർ വല്ലപാടും വഴി പിന്നിട്ടു പോകുന്നു, പക്ഷെ വഴിയെ പഴിക്കുന്നു. അമ്മയെ കാണാൻ തെരുതെരെ നടക്കണം. വഴി ശത്രുവാണെന്നു കരുതി അവിടെത്തന്നെ ഇരുന്നാൽ ശത്രുവായി തോന്നുന്ന വഴി ജയിച്ചു പോകും. അയാൾ കിണഞ്ഞു നടന്നാലേ ആ ശത്രുവെ ജയിക്കാൻപറ്റൂ. വേറൊരാൾ പറയുന്നു, “ഇത് ഒരു കാടാണെങ്കിലും നടന്നു പോകുവാൻ ഇങ്ങിനെയൊരു വഴിയുണ്ടല്ലോ. അതു ഭാഗ്യം. എങ്ങിനെയെങ്കിലും അമ്മയുടെ അടുത്തെത്താമല്ലോ. ഇതില്ലാതിരുന്നെങ്കിൽ, ഈ ദുർഗ്ഗമമായ കുന്നു കയറി ഞാൻ എങ്ങിനെ പോകും? ഇപ്രകാരം അയാൾ ആ ഊടു വഴിയെ സാധനമായി കരുതി കുതിച്ചു നടക്കുന്നു. വഴിയുടെ മേൽ അയാളുടെ മനസ്സിൽ സ്നേഹഭാവനയാണ് തോന്നുക. അയാൾ ഇതിനെ മിത്രമായിക്കരുതും. നിങ്ങൾ വഴിയെ ശത്രുവെന്നോ മിത്രമെന്നോ കരുതുക, അകലം വരുത്തുന്നതെന്നോ അകലം കുറയ്ക്കുന്നതെന്നോ പറയുക, രണ്ടായാലും തെരു തെരെ കാലെടുത്തു വെയ്ക്കുക തന്നെ വേണം. വഴി വിഘ്നമോ, സാധനമോ എന്നത് ചിത്തത്തിന്റെ നിലപാടിനെ നോട്ടത്തെ ആശ്രയിച്ചിരിക്കുന്നു. ഇതു തന്നെയാണ് ഇന്ദ്രിയങ്ങളുടെ കാര്യവും. അവ വിഘ്നങ്ങളോ സാധനങ്ങളോ എന്നതു നിങ്ങളുടെ നോട്ടത്തെ ആശ്രയിച്ചിരിക്കുന്നു.

സഗുണോപാസകനു ഇന്ദ്രിയങ്ങൾ സാധനമാണ്, ഇന്ദ്രിയങ്ങൾ ഈശ്വരനർപ്പിക്കാനുള്ള പൂക്കളാണെന്നു പറയാം. കണ്ണുകൊണ്ടു ഹരിരൂപം കാണാം, ചെവിക്കൊണ്ട് ഹരികഥ കേൾക്കാം, നാവുകൊണ്ടു ഹരിനാമം ഉച്ചരിയ്ക്കാം. കാലുകൊണ്ടു തീർത്ഥയാത്ര ചെയ്യാം, കയ്യുകൊണ്ടു സേവനം നടത്താം-ഇങ്ങിനെ എല്ലാ ഇന്ദ്രിയങ്ങളേയും അയാൾ ഈശ്വന്നർപ്പിക്കുന്നു. ഇന്ദ്രിയങ്ങൾ ഭോഗത്തിനുവേണ്ടിയാകുന്നില്ല. പൂമാല സ്വന്തം കഴുത്തിലിടുവാൻ വേണ്ടിയല്ല. ഇതുപോലെ ഇന്ദ്രിയങ്ങളുടെ ഉപയോഗം ഈശ്വരസേവനത്തിനായിരിക്കണം. ഇതാണു സഗുണോപാസകന്റെ ദൃഷ്ടി ; പക്ഷേ, നിർഗണോപാസകന്ന് ഇന്ദ്രിയങ്ങൾ വിഘ്നങ്ങളായി തോന്നുന്നു. അയാൾ അവയെ സംയമനം ചെയ്തു നിർത്തുന്നു, പൂട്ടിവെയ്ക്കുന്നു, അവയെ പട്ടിണിയ്ക്കിടുന്നു, അവയ്ക്കു കാവലിരു

ത്തുന്നു. ഇതൊന്നും സഗുണോപാസകനു ചെയ്യേണ്ടതില്ല. അയാൾ ഇന്ദ്രിയങ്ങളെല്ലാം ഹരിചരണങ്ങളിലർപ്പിക്കുന്നു.ഈ രണ്ടനുഷ്ഠാനവും ഇന്ദ്രിയ നിഗ്രഹത്തിന്റേതു തന്നെയാണ് -ഇന്ദ്രിയദമനത്തിന്റെ പ്രകാരങ്ങൾ തന്നെ ഇവരണ്ടും. നിങ്ങൾ ഏതനുഷ്ഠാനമെടുത്താലും കൊള്ളാം. പക്ഷേ, ഇന്ദ്രിയങ്ങളെ പാട്ടിൽ നിർത്തണം. ഇരുവരുടേയും ലക്ഷ്യം ഒന്നുതന്നെ-അവയെ വിഷയങ്ങളിൽ തെണ്ടുവാൻ വിടരുത്. ഒരനുഷ്ഠാനം സുഗമമാണ്. മറ്റേതു ദുർഗ്ഗമവും.

നിർഗുണോപാസകൻ സർവ്വഭൂതഹിതത്തിൽ രതനാണ്. ഇതൊരു സാധാരണ കാര്യമല്ല. 'വിശ്വത്തിന്നെല്ലാം മംഗളം ചെയ്യുക' യെന്നതു പറയുവാനെളുപ്പം, എന്നാൽ പ്രവർത്തിയ്ക്കുക അരിപ്പവും. വിശ്വത്തിനാകെ മംഗളമാവണമെന്നു ചിന്തയുള്ളവന് ആ ചിന്തനമല്ലാതെ മറ്റൊന്നും ചെയ്വാൻ കഴിയില്ല. അതുകൊണ്ട് നിർഗുണോപാസന കഠിനമത്രേ. നഗുണോപാസനയാകട്ടെ, അവരവ

രുടെ ശക്തിയ്ക്കൊത്തു പല പ്രകാരത്തിലും ചെയ്യാം. നാം ജനിച്ച ചെറിയ ഗ്രാമത്തെ സേവിയ്ക്കുകയോ, മാതാപിതാക്കന്മാരെ സേവിയ്ക്കുകയോ എല്ലാം സഗുണ പൂജയാണ്. അതിലൊന്നേ നോക്കാനുള്ളു: നമ്മുടെ ഈ പൂജ ലോകഹിതത്തിനു വിരുദ്ധമാകരുത്. നിങ്ങളുടെ സേവനം ആസക്തിയുടെ രൂപം കൊള്ളും. അച്ഛനമ്മമാരാവട്ടെ, മിത്രമാവട്ടെ, കഷ്ടപ്പെടുന്ന ബന്ധുക്കളാവട്ടേ, സജ്ജന സിദ്ധന്മാരോ ആവട്ടെ, അവരെ ഈശ്വരനെന്നു കരുതി സേവിയ്ക്കണം. ഇവരിലെല്ലാം ഈശ്വരവിഗ്രഹം സങ്കല്പിച്ച് സംതൃപ്തി കൊള്ളണം. ഈ സഗുണപൂജ എളുപ്പമാണ്. എന്നാൽ നിർഗുണപൂജ കുറെ അരിപ്പമാണ്. രണ്ടിന്റെയും അർത്ഥം ഒന്നുതന്നെ. എളുപ്പം നോക്കിയാൽ സഗുണം ശ്രേയസ്ക്കരമാണെന്നു മാത്രം.

എളുപ്പത്തിനു പുറമെ മറ്റൊരു കാര്യം കൂടിയുണ്ട് നിർഗുണോപാസനയിൽ ഭയമുണ്ട്. നിർഗുണം ജ്ഞാനമയമാണ്. സഗുണം പ്രേമമയമാണ്, ഭാവനാമയമാണ്. സഗുണത്തിൽ ആർദ്രതയുണ്ട്. അവിടെ ഭക്തൻ അധികം സുരക്ഷിതനാണ്. നിർഗുണത്തിൽ കുറച്ചപകടമുണ്ട്. ഞാൻ ഏറെയും ജ്ഞാനത്തിൽ ഊന്നി നിന്ന ഒരു കാലമുണ്ടായിരുന്നു. എന്നാൽ കേവലമായ ജ്ഞാനം കൊണ്ട് എന്റെ കാര്യം നടക്കില്ലെന്ന് ഇന്നെനിക്കനുഭവപ്പെട്ടിരിക്കുന്നു. ജ്ഞാനം കൊണ്ട് മനസ്സിന്റെ സ്ഥൂലമായ മാലിന്യം കത്തി ഭസ്മമാകുന്നു. എന്നാൽ സൂക്ഷ്മമായ മാലിന്യം കഴുകിക്കളവാൻ അതിനു കഴിവില്ല. സ്വാവലംബനം, വിചാരം, വിവേകം, അഭ്യാസം, വൈരാഗ്യം എന്നീ സാധനകളെല്ലാമെടുത്താലും, അവ കൊണ്ടു മനസ്സിലെ സൂക്ഷ്മമാലിന്യം തുടച്ചു കളവാൻ കഴിയില്ല, ഭക്തിയാകുന്ന വെള്ളമില്ലാതെ ഈ മാലിന്യം കഴുകിക്കളയാൻ വയ്യ. ഭക്തിയാകുന്ന വെള്ളത്തിനേ ഈ ശകതിയുള്ളു. ഇതിനെ നിങ്ങൾക്കു വേണമെങ്കിൽ പരാശ്രയമെന്നും പറയാം. എന്നാൽ 'പര' ശബ്ദത്തിനു 'അന്യൻ'

എന്നർത്ഥമെടുക്കാതെ 'ആ ശ്രേഷ്ഠനായ പരമാത്മാ' വെന്നും അതിനെ ആശ്രയിക്കുക എന്നും അർത്ഥമെടുക്കുക. പരമാത്മാവിനെ ആശ്രയിക്കാതെ ചിത്തമാലിന്യം നശിയ്ക്കുകയില്ല.

ഇവിടെ ചിലർ പറയും, "ജ്ഞാനശബ്ദത്തിന്റെ അർത്ഥം ഇവിടെ സങ്കുചിതമാക്കിയിരിക്കുന്നു, ജ്ഞാനംകൊണ്ടു ചിത്തമാലിന്യം കഴുകാനാവില്ലെങ്കിൽ ആ ജ്ഞാനം താണതരമാണ്." ഈ ആക്ഷേപം ഞാൻ സമ്മതിക്കുന്നു. എന്നാൽ ശുദ്ധമായ ജ്ഞാനം ഈ മൺകോലത്തിൽ ഉണ്ടാവുക പ്രയാസമാണെന്നു ഞാൻ പറയുന്നു. ഈ ദേഹത്തിലിരുന്നു കൊണ്ടുണ്ടാവുന്ന ജ്ഞാനം എത്രതന്നെ ശുദ്ധമായാലും, അതിൽ കുറഞ്ഞൊരശുദ്ധി, ഒരു വൈകൃതം, ഒരപൂർണ്ണത, ഉണ്ടായേ തീരൂ. ഈ ദേഹത്തിൽ വെച്ചുണ്ടാവുന്ന ജ്ഞാനത്തിന്റെ ശക്തിയ്ക്ക് ഒരതിരുണ്ട്. ശുദ്ധജ്ഞാനോദയമുണ്ടായാൽ അതുകൊണ്ട് മാലിന്യമെല്ലാം ഭസ്മമാകുമെന്നതിൽ എനിയ്ക്ക് എള്ളോളവും സന്ദേഹമില്ല. ചിത്തമുൾപ്പടെ എല്ലാ മാലിന്യങ്ങളേയും ഭസ്മമാക്കുവാനുള്ള സാമർത്ഥ്യം ജ്ഞാനത്തിലുണ്ട്. എന്നാൽ ഈ വികാരാത്മകമായ ദേഹത്തിൽ ജ്ഞാനത്തിന്റെ ശക്തി ചുരുങ്ങിപ്പോകുന്നു, അതിനാൽ അതുകൊണ്ടു സൂക്ഷ്മമായി നിങ്ങൾ നശിക്കുക സംഭാവ്യമല്ല. തന്മൂലം ഭക്തിയെ ആശ്രയിക്കാതെ സൂക്ഷ്മമായി നിങ്ങളെ അകറ്റുവാനാവില്ല. അതുകൊണ് ഭക്തിയിലാണ് മനുഷ്യനു കൂടുതൽ രക്ഷ. ഈ 'കൂടുതൽ' എന്ന ശബ്ദം എന്തേതാണെന്നു കരുതിയാൽമതി. സഗുണഭക്തി എളുപ്പമാണ്. ഇതിൽ പരമേശ്വരാവലംബമാണുള്ളത്, നിർഗുണത്തിൽ സ്വാലംബവും ഇതിൽ 'സ്വ' ശബ്ദത്തിനു എന്താണർത്ഥം? തന്റെ ഉള്ളിലിരിക്കുന്ന പരമാത്മാവിന്റെ ആധാരം' എന്നു തന്നെയാണ് സ്വാവലംബനത്തിന്റെഅർത്ഥം. കേവലം ബുദ്ധിയെ ആശ്രയിച്ചു വിശുദ്ധരായ ആരെയും കാണുകയില്ല. സ്വാവലംബനംകൊണ്ടാണ്, അതായതു ആന്തരമായആത്മജ്ഞാനം കൊണ്ടാണ്, ശുദ്ധജ്ഞാനം പ്രാപ്തമാകുക, സാരാംശം,നിർഗുണഭക്തിയുടെ സ്വാവലംഭനത്തിലും ആത്മാവുതന്നെയാണാധാരം

## (നിർഗുണമില്ലെങ്കിലോ, സഗുണവും സദോഷം.)

സഗുണോപാസനയുടെ തട്ടിൽ എളുപ്പം, സുരക്ഷിതത്വം, എന്നി

തൂക്കക്കട്ടികൾ ഇട്ടതുപോലെ നിർഗുണത്തിന്റെ തട്ടിലും എനിയ്ക്കൊന്നിടുവാനുണ്ട്. നിർഗുണത്തിൽ ഒരതിരുണ്ട്. ഉദാഹരണത്തിനുവേണ്ടി സ്ഥാപനങ്ങളുണ്ടാക്കുന്നു. സ്ഥാപനമുണ്ടാവുന്നതു ആദ്യ വ്യക്തിയിൽനിന്നാണ്. ആ വ്യക്തിയായിരിക്കും മുഖ്യാമായ ആധാരം. സ്ഥാപനം ആദ്യം വ്യക്തനിഷ്ടമായിരിക്കും എന്നാൽ അതു ക്രമേണ വികസിച്ചുവരുന്തോറും വ്യക്തിനിഷ്ടതവിട്ടു തത്ത്വനിഷ്ടമാകണം. അങ്ങിനെ തത്ത്വനിഷ്ടതഉളളവായില്ലങ്കിൽ ഉദയം നൽകിയ ആൾ പേകുന്നതോടെ ആ സ്ഥാപനത്തിൽ ഇരുട്ടുകേറുന്നു. എനിക്കിഷ്ടമായ ഉദാഹരണം പറയട്ടെ. ചർക്കയുടെ ചരടു പൊട്ടുന്നതോടെ നൂല്പു നില്ക്കുന്നു, നൂത്ത നൂൽ കതിരിൽ ചുറ്റുവാനും കഴിയാതാവുന്നു. ഇതേസ്ഥിതിയാണു വ്യക്തിയാകുന്ന ആധാരം പോകുന്നതോടേ സ്ഥാപനത്തിനും വന്നു ചേരുക. അതു പിന്നെ അനാഥമാകുന്നു. വ്യക്തി നിഷ്ടയിൽ നിന്നും തത്ത്വനിഷ്ഠയുളവായാലോ, ഇങ്ങിനെ വരില്ല.

സഗുണത്തിനു നിർഗുണത്തിന്റെ സഹായ്യം വേണം. ചിലപ്പോൾ വ്യക്തിയിൽ നിന്നു-വിഗ്രഹത്തിൽനിന്നു-വിട്ടു പുറത്തുകടക്കുവാൻ അഭ്യസിക്കണം. ഗംഗ ഹിമാലയത്തിൽ നിന്നാണ്, ശിവന്റെ ജടാജൂടത്തിൽ നിന്നാണ് പുറപ്പെട്ടതെങ്കിലും, അതവിടെത്തന്നെ തങ്ങിനിന്നില്ല. ജടാജൂടം വിട്ടിറങ്ങി, ഹിമാലയത്തിന്റെ കന്ദരങ്ങളും താഴ്വരകളും വനങ്ങളും കടന്നു സമനിരപ്പിലൂടെ കളകളാരവം പൂണ്ടൊഴുകിത്തുടങ്ങിയപ്പേഴാണ് അതു ലോകർക്കാകെ ഉപയോഗപ്രദമായത്. ഇതുപോലെ, വ്യക്തിയാകുന്ന അടിസ്ഥാനം ഇല്ലാതാകുമ്പോഴും തത്ത്വമാകുന്ന ഉറച്ച തുണിന്മേൽ നിൽക്കാൻ സ്ഥാപനം തയ്യാറാകണം. കാമാനം കെട്ടുമ്പോൾ ആദ്യം അതിന് മുട്ടുകൊടുക്കുന്നു: എന്നാൽ പിന്നീട് അതു എടുത്തു കളയുന്നു. മുട്ടു നീക്കിയാലും കമനം ന്ലനിന്നാലേ ആ മുട്ടു കൊടുത്തതു ശരിയായെന്നു വരൂ. ആദ്യത്തെ ആവിർഭാവം സഗുണത്തിൽ നിന്നുതന്നെ: പക്ഷേ, അവസാനം അതിന്റെ പരിപൂർണ്ണത തത്ത്വനിഷ്ഠയിൽ, നിർഗുണത്തിൽ, ആയിരിക്കണം. ഭക്തിയുടെ ഉദരത്തിൽ നിന്നും ജ്ഞാനം ഉദിയ്ക്കണം, ഭക്തിയാകുന്ന ലതയിൽ ജ്ഞാനമാകുന്ന പുഷ്പം വിടരണം.

ബുദ്ധദേവൻ ഈ സംഗതി ശ്രദ്ധിച്ചിട്ടുണ്ട്. അതകൊണ്ടാണ് അദ്ദേഹം മൂന്നുവിധം നിഷ്ഠ ഉപദേശിച്ചിട്ടുള്ളത്. ആദ്യം വ്യക്തി നിഷ്ഠയാവട്ടേ,അതിൽ നിന്നു തത്ത്വനിഷ്ഠ: പെട്ടെന്നു തത്ത്വനിഷ്ഠ ഉണ്ടായില്ലെങ്കിൽ ചിരുങ്ങിയതു സംഘനിഷ്ഠയെങ്കിലും ഉണ്ടാവണം. ഒരു വ്യക്തിയോടുണ്ടായിരുന്ന ആദരവ് പത്തു പതിനഞ്ച് വ്യക്തികളോടെങ്കിലുമാകണം. സംഘത്തോട് സാമുദായിക പ്രേമമുണ്ടായില്ലെങ്കിൽ അന്യോന്യം പിണക്കമാവും, വഴക്കാവും.വ്യക്തി ശരണതവിട്ടു സംഘശരണതയുളവാകണം, പിന്നീടു സിദ്ധാന്ത ശരണതവരണം. അതിനാൽ ബൌദ്ധ ധർമ്മത്തിൽ മുന്നു വിധം ശരണാഗതി ഉപദേശിച്ചിരിക്കുന്നു:

'ബുദ്ധം ശരണം ഗച്ഛാമി,സംഘം ശരണം ഗച്ഛാമി
ധർമ്മം ശരണം ഗച്ഛാമി'

ആദ്യം വ്യക്തിയോടു പ്രീതി പിന്നെ സംഘത്തോട്; എന്നാൽ ഈ രണ്ടു നിഷ്ഠകളും ദുർബ്ബലങ്ങൾ തന്നെ. അവസാനം സിദ്ധാന്ത നിഷ്ഠയുളവാകണം. അപ്പോഴേ സ്ഥാപനം ഫലപ്രദമാകുകയുള്ളു. ആവിർഭാവം സഗുണത്തിൽ നിന്നായാലും അതു നിർഗുണസാഗരത്തിലെത്തിച്ചേരണം. നിർഗുണമില്ലെങ്കിൽ സഗുണം സദോഷമായിത്തീരും. നിർഗുണത്തിന്റെ അതിരു സഹുണത്തെ നിലയ്ക്കു നിർത്തുന്നതിനാൽ സഗുണം നിർഗുണത്തോട് കടപ്പെട്ടതാണ്.

ഹിന്ദുമതം, ക്രിസ്തുമതം, ഇസ്ലാമതം തുടങ്ങിയ സർവ്വമതങ്ങളിലും ഏതെങ്കിലും പ്രാകരത്തിൽ വിഗ്രഹാരാധന നടപ്പുണ്ട്. വിഗ്രഹാരാധന ചുവട്ടിലെ പടിയായി കരതിയാലും, അതു മാന്യമാണ്, മഹത്ത്വമാണ്. വിഗ്രഹാരാധന നിർഗണത്തിന്റെ അതിരിൽ നിൽക്കുന്നേടത്തോളം കാലം അതുനിർദോഷമായിരിക്കും. ആ അതിരു ഭേദിത്തുന്നതോടെ സഗുണം സദോഷമായും തീരും. സർവ്വമതത്തിലും സഗുണം നർഗുണത്തിന്റെ അതിരല്ലാതാവുമ്പോൾ അധഃപതിച്ചുപോകും. പണ്ട് യജ്ഞങ്ങളിൽ മൃഗങ്ഹളെ ബലി കഴിച്ചിരുന്നു. ഇന്നും ശാക്തേയക്കാർ ദേവ്യക്കു ബി കൊടുക്കുന്നു. ഇതു വിഗ്രഹാരാധനയിലെ അത്യാചാരമായിരിക്കുന്നു. വിഗ്രഹാരാധന അതിരുവിട്ടു തെറ്റായ വഴിക്കു തിരിഞ്ഞിരിക്കുന്നു. നിർഗുണനിഷ്ട യുടെ അതിരുണ്ടായിരുന്നുവെങ്കിൽ, ഈ അപകടം പറ്റില്ലായിരുന്നു.

## (രണ്ടും തമ്മിൽ തികവു വരുത്തുന്നു: രാമചരിതത്തില ദൃഷ്ടാന്തം.)

സഗുണംഎളുപ്പവും സുരക്ഷിതവുമാണ്. എന്നാൽ സഗുണത്തിനും നിർഗുണത്തിന്റെ ആവശ്യമുണ്ട്. സഗുണം വളർന്നു അതിൽ നിർഗുണമാകുന്ന തത്ത്വനിഷ്ഠയാകുന്ന പൂവുണ്ടാകണം. സഗുണ നിർഗുണങ്ങൾ പരസ്പരപൂരകങ്ങളാണ്, പരസ്പരവിരുദ്ധങ്ങളല്ല. ഗുണത്തിൽ നിന്ന് നർഗുണംവരെയുള്ള കോണിപ്പടികൾ കയറണം. നിർഗുണത്തിനും വേണം, ചിത്തത്തിലെ സുഷ്മമായ മാലിന്യം കഴുകുവാൻ സഗുണത്തിന്റെ ആർദ്രത. രണ്ടും രണ്ടിനും അലങ്കാരമാണ്.

ഈ രണ്ടുതരം ഭക്തിയും. രാമായണത്തിൽ വളരെ ഉത്തമമായ രീതിയിൽ കാണിച്ചിട്ടുണ്ട്. അയോദ്ധ്യാ കാണ്ഡത്തിൽ രണ്ടുതരം ഭക്തിയും വരുന്നു. ഈ രണ്ടു ഭക്തികളും രാമായണത്തിൽ വിസ്തരിച്ചിട്ടുണ്ട്. ഭരതന്റെ ഭക്തി ആദ്യത്തെ തരത്തിലുള്ളതാണ്. ലക്ഷമണന്റേതു രണ്ടാമത്തെ തരത്തിൽ പെട്ടതും. ഇവരുടെ ഉദാഹരണത്തിൽ നിന്നും നിർഗുണഭക്തിയുടെയും സഗുണഭക്തിയുടെയും സ്വരൂപം മനസ്സിലാവും.

രാമൻ വനവാസത്തിനു പുറപ്പെട്ടപ്പോൾ, അദ്ദേഹം ലക്ഷ്മണനെ കൂട കൊണ്ടുപോകാൻ തയ്യാറായിരുന്നില്ല. ലക്ഷമണനെ കൂടേ കൊണ്ടു പോകേണ്ട ഒരാശ്യവും രമനു തോന്നിയില്ല. അദ്ദേഹം ലക്ഷമണനേടു പറഞ്ഞു,'ലക്ഷമണാ ഞാൻ കാട്ടിലേക്കു പോകുന്നു, എനിയ്ക്കു അച്ഛന്റെ ആജ്ഞഅതാണ്. നീ വീട്ടിൽ ഇരിക്കു. നീ എന്റെ കൂടെപോന്നു ദുഃഖിതരായ മാതാപിതാക്കന്മാരെ കൂടുതൽ ദുഃഖിപ്പിക്കരുത്. മാതാപിതാക്കന്മാരെയും പ്രജകളേയും സേവിയ്ക്കുക. നീ അവരുടെ അടുത്തുണ്ടെങ്കിൽ. എനിയ്ക്ക് ആധിയില്ല. എന്റെ പ്രതിനിധിയായി അവിടെയിരിയ്ക്കു. ഞാൻ കാട്ടിലേയ്ക്കു പോകുന്നുവെന്നതിന്നു ഞാൻ സങ്കടത്തിൽപ്പെട്ടുപോകുന്നുവെന്നുമില്ല. മറിച്ചു. ഋഷിമാരുടെ ആശ്രമങ്ങളിലേക്കാണ് ഞാൻ പോകുന്നത്. ഇങ്ങിനെ രാമൻ ലക്ഷമണനെ പറഞ്ഞു ധരിപ്പിയ്ക്കയായിരുന്നു;പക്ഷേ, ലക്ഷ്മണൻ രാമന്റെ എല്ലാവ്ക്കുകളും പെട്ടെന്നു ഒരൊറ്റവാക്കുകൊണ്ടു നിഷ്ഫലമാക്കി. ഒറ്റവെട്ടിനു രണ്ടുതുണ്ടാക്കി.

ഇതു തുളസിദാസൻ വളരെ സുന്ദരമായി ചിത്രീകരിച്ചിട്ടുണ്ട്. ലക്ഷ്മണൻ പറകയാണ്. 'അങ്ങു എനിയ്ക്ക് ഉൽകൃഷടമായ നിഗമനീതി പറഞ്ഞുതന്നു. വാസ്തവത്തിൽ ഞാനിതു പാലിക്കേണ്ടതുമാണ്. എന്നാൽ ഈ രാജനീതിഭാരം എനിയ്ക്കു ചുമക്കാൻ വയ്യ. അങ്ങയുടെ പ്രതിനിധിയാകാനുള്ള ശക്തി എനിക്കില്ല ഞാനൊരു കുട്ടിയാണ്.

*"ദീൻഹി മോഹി സിഖ നികീ ഗോസാഈ
ലാഗി അഗമ അപനീ കദരാ ഈ
നര വര ധീര ധരമ ധുരധാരി
നിഗമ നീതി കേ തേ അധികാരീ
മൈം സിസു പ്രഭു സനേഹ പ്രതിപാലാ
മന്ദരു മേരു കീ ലേഹീം മരാലാ"

"ഹംസത്തിനു മന്ദര പർവ്വതമെടുക്കാൻ കഴിയുമോ? രാമചന്ദ്രാ, ഞാൻ ഇന്നോളം അങ്ങയുടെ പ്രേമത്തിലാണ് വളർന്നത്. അങ്ങ് ആ രാജനീതി മറ്റു വല്ലവർക്കും പഠിപ്പിച്ചാലും. ഞാൻ ഇപ്പോഴും കുട്ടിയാണ്." ഇങ്ങിനെ പറഞ്ഞു ലക്ഷ്മണൻ എല്ലാ കാര്യങ്ങളും ഉടനെ അവസാനിപ്പിച്ചു.

മത്സ്യത്തിനു വെള്ളത്തിൽ നിന്നു വേറിട്ടു ജീവിക്കാൻ വയ്യാത്തതുപോലെയാണ് ലക്ഷ്മണന്റെ സ്ഥിതി. അയാൾക്കു രാമനിൽ നിന്നു അകന്നിരിക്കുവാൻ ശക്തിയില്ല. ലക്ഷ്മണന്നു രോമരോമാന്തരം സഹാനുഭൂതിയാണ്. രാമൻ ഉറങ്ങിയാലും സ്വയം ഉണർന്നിരുന്നു അദ്ദേഹത്തെ ശുശ്രൂഷിക്കുന്നതിലാണ് ലക്ഷ്മണന്ന് ആനന്ദം. നമ്മുടെ കണ്ണിലേക്ക് വല്ലവരും കല്ലെടുത്തെറിഞ്ഞാൽ, കയ്യു പെട്ടെന്നു പൊങ്ങി, കണ്ണിനു മുമ്പിൽ നിന്നു ഏറേല്ക്കുന്നതു പോലെ ലക്ഷ്ണൻ രാമന്റെ കയ്യായിരിക്കുന്നു. രാമന്നു നേരേ ഒരു പ്രഹരം വന്നാൽ അതാദ്യം ലക്ഷ്മണനാണ് ഏല്ക്കുക. തുളസീദാസൻ ലക്ഷ്മണന്ന് ഒരു അഴകുറ്റ ദൃഷ്ടാന്തം നല്കിയിട്ടുണ്ട്. കൊടി ഉയരത്തിൽ പാറിപ്പറപ്പിക്കുന്നു. കൊടിയെയാണ് പാടി വന്ദിക്കാറ്. അതിന്റെ നിറം, ആകൃതി എന്നിവയെപ്പറ്റി ഗീതങ്ങൾ പാടുന്നു. നീണ്ടു നിവർന്നു നില്ക്കുന്ന ധ്വജത്തെ ആരന്വേഷിക്കുന്നു? രാമ

ന്റെ യശസ്സാകുന്ന ഉയർന്ന പതാകയ്ക്കാധാരം ധ്വജം പോലെ നില്ക്കുന്ന ലക്ഷ്മണനാണ്. അതു നേരെ നിവർന്നു നിൽക്കുന്നു. പതാകാധ്വജം ഒരിയ്ക്കലും വളയുവാൻ പാടില്ല. അതുപോലെ രാമന്റെ യശസ്സു പാറിക്കാനുള്ള ലക്ഷ്മണധ്വജം ഒരിയ്ക്കലും വളഞ്ഞില്ല. യശസ്സ് ആരുടെ? രാമന്റെ! ലോകം പതാകയേ കാണുന്നുള്ളു. ധ്വജത്തെ ആരും ഓർക്കുന്നില്ല. മുകൾത്തട്ടു നോക്കുന്നു, അടിത്തട്ടു നോക്കുന്നില്ല. രാമന്റെ യശസ്സ് ലോകത്തിൽ വ്യാപിയ്ക്കുന്നു. ലക്ഷ്മണന്റെ ഒരു വിവരവുമില്ല. ഈ ധ്വജം പതിന്നാലു കൊല്ലം തെല്ലും വളയാതെ നിന്നു. അതു സ്വയം പിന്നിൽ നിന്നു രാമന്റെ യശസ്സ് പരത്തി. രാമൻ കനത്ത കനത്ത കാര്യങ്ങളെല്ലാം ലക്ഷ്മണനെക്കൊണ്ടു ചെയ്യിച്ചു. ഒടുക്കം സീതയെ കാട്ടിൽ കൊണ്ടുപോയി വിടാനും ലക്ഷ്മണനെത്തന്നെ ഏല്പിച്ചു. പാവമായ ലക്ഷ്മണൻ സീതയെ കാട്ടിൽ വിട്ടു വന്നു. ലക്ഷ്മണന്നു സ്വതന്ത്രമായ അസ്തിത്വമേ ഇല്ലായിരുന്നു. അയാൾ രാമന്റെ കണ്ണും രാമന്റെ കൈകാലുകളും രാമന്റെ കരളുമായിച്ചമഞ്ഞ് നദി സമുദ്രത്തിൽ ചെന്നു ചേരുന്നതുപോലെ, ലക്ഷ്മണന്റെ സേവനം രാമനിൽ ചെന്നു ലയിച്ചു. അയാൾ രാമന്റെ നിഴലായിച്ചമഞ്ഞു.ലക്ഷ്മണന്റെ ഈ ഭക്തി സഗുണമത്രേ.

ഭരതനാകട്ടെ നിർഗുണ ഭക്തനായിരുന്നു. തുളസീദാസൻ അയാളെയും നല്ലപോലെ ചിത്രീകരിച്ചിട്ടുണ്ട്. രാമൻ വനത്തിൽ പോയപ്പോൾ ഭരതൻ അയോദ്ധ്യയിലില്ലായിരുന്നു. ഭരതൻ വന്നപ്പോഴേക്കു ദശരഥൻ മരിച്ചു പോയി. ഗുരുവായ വസിഷ്ഠൻ അയാളെ ബോധിപ്പിച്ചു, “അങ്ങു രാജാവാകുക.”– പക്ഷേ, ഭരതൻ പറഞ്ഞു: “എനിയ്ക്കു രാമനെ കാണണം.” ഭരതൻ മനസ്സിൽ രാമനെ കാണുവാൻ വെമ്പൽ കൊള്ളുകയായിട്ടും ഒപ്പം തന്നെ അയാൾ രാജ്യഭരണം നടത്തിപ്പോന്നു. അയാളുടെ ഭാവന ഇതായിരുന്നു. രാജ്യം രാമന്റേതാണ്, അതു ഭരിക്കുകയെന്നതു രാമന്റെ പ്രവൃത്തി ചെയ്യുകയാണ്. എല്ലാ സമ്പത്തും സ്വാമിയുടേതാണ്, അതു കാത്തുരക്ഷിയ്ക്കുക മാത്രമാണ് തന്റെ കടമ എന്ന് അയാൾ വിചാരിച്ചു. ലക്ഷ്മണനെന്നപോലെ ഭരതന്നു മുക്തനാവാൻ കഴിഞ്ഞില്ല. ഇതാണ് ഭരതന്റെ നില. രാമനിൽ ഭക്തിയെന്നുവെച്ചാൽ രാമന്റെ കാര്യം

അനുഷ്ഠിയ്ക്കണം. അല്ലെങ്കിൽപ്പിന്നെ ആ ഭക്തി എന്തിനു? രാജ്യ കാര്യത്തിൽ വേണ്ടുന്ന വ്യവസ്ഥയെല്ലാം ചെയ്തു ഭരതൻ രാമനെ സന്ദർശിപ്പാൻ കാട്ടിലെത്തി. "ജ്യേഷ്ഠാ, ഇതു അങ്ങുടെ രാജ്യമാണ്. അങ്ങു..." എന്നു അയാൾ പറയുമ്പോഴേക്കും രാമൻ കേറി പറയുന്നു, "ഭരതാ, നീ തന്നെ രാജ്യഭരണം നടത്തു." ഭരതൻ സങ്കോചിച്ചു നിന്നു. എന്നിട്ടു പറഞ്ഞു, "അങ്ങയുടെ ആജ്ഞ ശിരസാവഹിക്കുന്നു." രാമൻ പറയുന്നതെല്ലാം സമ്മതം. അയാൾ സർവ്വവും രാമനിൽ സമർപ്പിച്ചിരുന്നു.

അയാൾ പോയി രാജ്യ കാര്യം നടത്തി; എന്നാൽ അതിലും ഒരു വിശേഷം: അയാൾ അയോദ്ധ്യയിൽ നിന്നു രണ്ടു നാഴിക ദൂരെ തപസ്സു ചെയ്യുകയായിരുന്നു. അയാൾ തപസ്സു ചെയ്തു കൊണ്ടു രാജകാര്യം നടത്തി. ഒടുക്കം രാമൻ ഭരതന്റെ അടുക്കലെത്തിയപ്പോൾ ഇവരിലാരാണ് കാട്ടിൽ ചെന്നു തപസ്സു ചെയ്ത യഥാർത്ഥ തപസ്വി എന്നു തിരിച്ചറിവാൻ വയ്യെന്നായി. ഇരുവരുടെയും മുഖം ഒരുപോലെ, വയസ്സിൽ കുറച്ചു വ്യത്യാസം. മുഖത്തുള്ള തപോമുദ്ര ഒരേ ഒന്ന്-രണ്ടുപേരേയും നോക്കി ഏതാണ് രാമൻ ഏതാണ് ഭരതൻ എന്നു തിരിച്ചറിവാനേ വയ്യാതായി. വല്ല ചിത്രകാരനും ഇത്തരമൊരു ചിത്രം വരച്ചാൽ അതെത്ര പാവനമായ ചിത്രമായിരിക്കും! ഇങ്ങിനെ ഭരതൻ ദേഹം കൊണ്ടു രാമനിൽ നിന്നു ക്ഷണനേരം പോലും അകന്നിരുന്നില്ല. ഒരു വശത്തു താൻ രാജ്യം ഭരിക്കയായിരുന്നിട്ടും മനസ്സു കൊണ്ടു താൻ രാമന്റെ അടുത്തുതന്നെയായിരുന്നു. നിർഗുണത്തിൽ സഗുണഭക്തി നിറഞ്ഞു വഴിഞ്ഞിരിക്കുന്നു. അതിനാൽ അവിടെ വിയോഗത്തെപ്പറ്റി മിണ്ടിക്കൂടാ. ഭരതനു രാമന്റെ വിയോഗമേ തോന്നിയിരുന്നില്ല. അയാൾ തന്റെ പ്രഭുവിന്റെ കാര്യം നടത്തുകായിരുന്നുവല്ലോ.

ഇന്നത്തെ യുവജനങ്ങൾ പറയുന്നു: "രാമനാമം, രാമഭക്തി, രാമോപസാന-ഇതൊന്നും ഞങ്ങൾക്കു മനസ്സിലാവുന്നില്ല. ഞങ്ങൾ ഭഗവാന്റെ പ്രവൃത്തി ചെയ്യാം" എന്ന്. ഭഗവാന്റെ പ്രവൃത്തി എങ്ങിനെ ചെയ്യണമെന്ന മാതൃകയാണ് ഭരതൻ കാണിച്ചു തരുന്ത്. ഭഗവാന്റെ പ്രവൃത്തി ചെയ്തു, ഭഗവദ്വിയോഗത്തെ ആത്മസാൽക്കരിച്ചു. ഭഗവാന്റെ പ്രവൃത്തി ചെയ്തു കൊണ്ടു ഭഗവദ്വിയോഗം അനുഭവ

പ്പെടുവാൻ പോലും സമയമില്ലാതിരിക്കുന്നതൊന്ന്; ഭഗവാനുമായി ഒരിടപാടുമില്ലാത്തവർ പറയുന്നത് വേറൊന്ന് ഭഗവാന്റെ പ്രവൃത്തി ചെയ്തുകൊണ്ട് സംയതമായ ജീവിതം നയിക്കുക എന്നത് തുലോം പ്രയാസമത്രേ. ഭരതന്റെ ഈ പ്രവൃത്തി നിർഗുണമായി പ്രവർത്തിക്കുന്നതായിരുന്നിട്ടും അവിടെ സഗുണത്തിന്റെ അടിസ്ഥാനമില്ലായ്കയില്ല. "ജ്യേഷ്ഠാ അങ്ങയുടെ ആജ്ഞ ഞാൻ ശിരസാ വഹിയ്ക്കുന്നു. അങ്ങു പറഞ്ഞാൽ എനിക്കു സംശയമില്ല." എന്നു പറഞ്ഞു ഭരതൻ മടങ്ങാൻ തുടങ്ങി, വീണ്ടും പിന്നോക്കം തിരിഞ്ഞു രാമന്റെ നേരേ നോക്കി പറഞ്ഞു, "ഭഗവാൻ മനസ്സിനു സമാധാനം തോന്നുന്നില്ല, എന്തോ മറന്നപോലെ തോന്നുന്നു." രാമൻ ഉടനെ അദ്ദേഹത്തിന്റെ ഭാവം ഗ്രഹിച്ചു പറഞ്ഞു, "ഈ മെതിയടി കൊണ്ടു പോകാം." ഒടുക്കം സഗുണത്തെ ആദരിച്ചു. സഗുണം നിർഗുണത്തെ ഒടുക്കം സഗുണത്തെ ആദരിച്ചു. സഗുണം നിർഗുണത്തെ ഒടുക്കം ആർദ്രമാക്കി. ലക്ഷ്മണന്നു മെതിയടി കിട്ടിയതുകൊണ്ടു സമാധാനമുണ്ടാവില്ല. അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ ഇതു പാൽ കുടിപ്പാനുള്ള ദാഹം മോരു കുടിച്ചു തീർക്കുന്നതുപോലെയാണ്. ഇതിൽ നിന്നു വ്യത്യസ്തമാണ് ഭരതന്റെ അടിസ്ഥാനം. അയാൾ പുറമേയ്ക്കു ദൂരെയായി പ്രവർത്തിച്ചു പോന്നു, എന്നാൽ മനസ്സിൽ രാമമയനായിരുന്നു. ഭരതൻ തന്റെ കർത്തവ്യപാലനം നടത്തുന്നതിൽത്തന്നെയാണ് രാമഭക്തിയെന്നു കരുതിയെങ്കിലും തനിയ്ക്കു മെതിയടി ആവശ്യമാണന്നനുഭവപ്പെട്ടു. അവയില്ലാതെ തനിയ്ക്കു രാജകാര്യം നടത്താൻ കഴിയില്ലെന്നായി. ആ പാദുകങ്ങളുടെ ആജ്ഞയെന്നു കരുതി അയാൾ തന്റെ കർത്തവ്യം അനുഷ്ഠിച്ചു പോന്നു. ലക്ഷ്മണനെപ്പോലെ ഭരതനും രാമന്റെ ഭക്തനാണ്. ഇരുവരുടെയും അടിസ്താനം പുറമേയ്ക്കു വെവ്വേറെയാണ്. ഭരതൻ കർത്തവ്യനിഷ്ഠനും തത്ത്വനിഷ്ഠനുമാണെങ്കിലും അയാളുടെ തത്ത്വനിഷ്ഠക്ക് പാദുകങ്ങളുടെ ആർദ്രത ആവശ്യമാണെന്നനുഭവപ്പെട്ടു.

### (രണ്ടും തമ്മിൽ തികവു വരുത്തുന്നു: കൃഷ്ണ ചരിതത്തിലെ ദൃഷ്ടാന്തം)

ഹരി ഭക്തിയാകുന്ന ആർദ്രത കൂടിയേ തീരൂ. അതുകൊണ്ടു ഭഗവാൻ അർജ്ജുനനോട് കൂടെകൂടെ പറഞ്ഞിട്ടുണ്ട്. മയ്യാസക്ത

മനഃപാർത്ഥ-അർജ്ജുന, എന്നിൽ ആസക്തനാവുക, എന്നിലുള്ള രസത്തെ സഹായമാക്കുക, എന്നിട്ടു കർമ്മം ചെയ്തു കൊണ്ടിരിക്കുക' ആസക്തിയെന്ന പദമേ തോന്നാത്തതും പിടിക്കാത്തതുമാണ് ഭഗവത്ഗീത; അതു കൂടെക്കൂടെ ഊന്നിയൂന്നി പറയുന്നു, അനാസക്തമായി കർമ്മം ചെയ്യുക, രാഗദ്വോഷം വിട്ടു കർമ്മം ചെയ്യുക, നിരപേക്ഷനായി കർമ്മം ചെയ്യുക എന്നാണ്. അനാസക്തി, നിസ്സംഗത, എന്നിവയാണ് അതിന്റെ പല്ലവി. അങ്ങനെയുള്ള ഭഗൽ ഗീതയാണ് പറയുന്നത്, 'അർജ്ജുനാ എന്നിൽ ആസക്തി വെയ്ക്കുക' എന്ന്. എന്നാലൊന്നോർക്കണം. ഭഗവാനിൽ ആസക്തി വെയ്ക്കുകയെന്നതു അത്യുന്നതമായ ഒരു കാര്യമാണ്. അതുവല്ല ഭൗതിക വസ്തുക്കളിലും വെയ്ക്കുന്ന ആസക്തിയല്ല. സഗുണവും നിർഗുണവും അന്യോന്യം കെട്ടു പിണഞ്ഞിരിക്കുന്നു. സഗുണത്തിനു നിർഗുണത്തിന്റെ അടിസ്ഥാനം നിശ്ശേഷം നീക്കാൻ കഴിയില്ല. നിർഗുണത്തിനു സഗുണത്തിന്റെ രസവും ആവശ്യമാണ്. എപ്പോഴും കർത്തവ്യ കർമ്മം അനുഷ്ഠിച്ചു പോരുന്നവന്റെ ആ കർമ്മം പൂജ തന്നെയാണ്. പക്ഷേ പൂജയോടൊപ്പം രസം, ആർദ്രത, വേണം 'മാമനുസര യുധ്യ ച'-എന്നെ ഓർമ്മിച്ചുകൊണ്ടു യുദ്ധം ചെയ്യുക. കർമ്മം ഒരു പൂജതന്നെയാണ്, പക്ഷേ, നടുക്ക് ജാഗ്രത്തായ ഭാവനയുണ്ടായിരിക്കണം. വെറും പൂവർപ്പിക്കുന്നതുമാത്രം പൂജയാവില്ല. അതിൽ ഭാവനയും വേണം. പൂവർപ്പിക്കുന്നത് ഒരുതരം പൂജ: സൽകർമ്മങ്ങൾ മുഖേന പൂജിക്കുന്നത് മറ്റൊരുതരം. എന്നാൽ രണ്ടിലും ഭാവനാരുപമായ രസം ആവശ്യമാണ്. പൂവർപ്പിക്കുകയും മനസ്സിൽ ഭാവനയില്ലാതിരിക്കുകയും ചെയ്താൽ ആ പൂ കല്ലിന്മേലത്രേ വീഴുന്നത്. അതിനാൽ മുഖ്യവസ്തു ഭാവനയാണ്. സഗുണ നിർഗുണങ്ങളും കർമ്മ പ്രീതികളും ജ്ഞാനഭക്തികളും എല്ലാ ഒന്നു തന്നെയാണ്. രണ്ടുവകയിലും അന്തിമാനുഭവം ഒന്നുതന്നെ.

ഉദ്ധവരുടെയും അർജ്ജുനന്റെയും കാര്യം എടുക്കാം. രാമായണത്തിൽനിന്നു ഞാൻ പെട്ടെന്നു മഹാഭാരതത്തിലേക്കു ചാടി. എനിക്കതുചെയ്യാം താനും: കാരണം, രാമനും കൃഷ്ണനും ഒരേ ആളാണ്. ഭരതലക്ഷ്മണന്മാരെപ്പോലെയാണ് ഉദ്ധവാർജ്ജുനന്മാരും. കൃഷ്ണനുള്ളേടത്തൊക്കെ ഉദ്ധവനുമുണ്ട്. ഉദ്ധവന്നു കൃഷ്ണനുമായി ക്ഷണ

നേരം പോലും പിരിഞ്ഞിരിക്കാൻ വയ്യ. അയാൾ സദാം കൃഷ്ണ സേവയിൽ മുഴുകിയിരിക്കുന്നു. കൃഷ്ണനില്ലെങ്കിൽ ആയാൽക്കു ലോകമാകെ നീരസമായിതോന്നുന്നു. അർജ്ജൂനനും കൃഷ്ണന്റെ ചങ്ങാതിയായിരുന്നു. എന്നാൽ ആയാൽ ദൂരെ ഡൽഹിയിലാണ് താമസം . അർജ്ജൂനൻ കൃഷ്ണന്റെ കർമ്മം നടത്തുന്നവനാണ്. പക്ഷെ, കൃഷ്ണൻ ദ്വാരകയിലും അർജ്ജൂനൻ ഹസ്തിനപുരത്തിലും! ഇതായിരുന്നു ഇരുവരുമായുള്ള ബന്ധം.

കൃഷ്ണന്നു ദേഹം വെടിയണമെന്നായപ്പോൾ, അദ്ദേഹം ഉദ്ധവനോടു പറഞ്ഞു. "ഉദ്ധവാ, ഞാൻ പോകുകയായി." ഉദ്ധവൻ പറഞ്ഞു, ' എന്നെ അങ്ങയുടെ കൂടെ കൊണ്ടുപോവില്ലേ? നമുക്കിരുവർക്കും ഒരുമിച്ചു പോകാം. " എന്നാൽ കൃഷ്ണൻ പറഞ്ഞു, " അതെനിക്കിഷ്ടമല്ല.സൂര്യൻ തന്റെ തെജസ് അഗ്നിയിൽ വെച്ചേച്ചു പോകുന്നു." അതുപോലെ ഞാൻ എന്റെ പ്രഭ നിന്നിൽ വെച്ചേച്ചു പോകുന്നു. ഇങ്ങനെ ഭഗവാൻ ഒടുക്കത്തെ വ്യവസ്ഥകൾ ചെയ്ത് ഉദ്ധവർക്കു ജ്ഞാനവും നൽകി പറഞ്ഞയച്ചു. പോകും വഴിക്ക് ഉദ്ധവന്നു മൈത്രേയ ഋഷിയിൽ നിന്ന് അറിവായി, ഭഗവാൻ സ്വധാമത്തിലേക്കു പോയെന്ന്. എന്നാൽ ഉദ്ധവന്റെ മനസ്സിൽ അതു ഏശിയതെ ഇല്ല, ഒന്നും സംഭവിച്ചിട്ടില്ലാത്ത പോലെ തോന്നി.*' മരകാ ഗുരു, രഡകാ ചേലാ, ഭോഹീം ചാ ബോധ വായാം ഗേലാ.' ഇതായിരുന്നില്ല, ഉദ്ധവന്റെ സ്ഥിതി. വേർപാടുണ്ടായതായേ ആയാൾക്കു തോന്നിയില്ല. ആയാൾ ജീവിതം നീളെ സഗുണോപാസനമാണ് ചോയ്തത്. താൻ ഈശ്വരന്റെ അടുത്തു തന്നെയായിരുന്നു. എന്നാൽ ഇപ്പോൾ തനിക്കു നത്തിൽത്തന്നെ ആനന്ദമുളവായിത്തുടങ്ങി. ഇങ്ങിലെ ആയാൾക്കു നിർഗുണമായാലും തുടർന്നു നിർഗുണത്തിന്റെ കോണി വന്നേതിരു; ഇല്ലെങ്കിൽ പരിപൂർണ്ണതയുണ്ടാവില്ല.

ഇതിനു വിപരീതമാണ് അർജ്ജൂന്റെ സ്ഥിതി. ശ്രീകൃഷ്ണൻ എന്തു ചെയ്യാനാണ് പറഞ്ഞത്? തനിക്കു ശേഷം സ്ത്രീകളെയും രക്ഷിക്കേണ്ട ഭാരം അർജ്ജൂനനെ ഏല്പിച്ചു. അർജ്ജൂനൻ ഡൽഹിയിൽ നിന്നുവന്നു, ദ്വാരകയിൽ നിന്നു ശ്രീകൃഷ്ണന്റെ ഗൃഹത്തിലെ സ്ത്രീകളേയും കൂട്ടി പുറപ്പെട്ടു. വഴിക്കു ഹിസ്സാറിന്നടുത്തുവെച്ചു പഞ്ചാബിലെ ചോരന്മാർ പിടിച്ചുപറി നടത്തി. അക്കാ

ലത്തെ ഒരേ ഒരു നരൻ എന്ന ഖ്യാതിയുള്ള, ഉൽകൃഷ്ടവീരനെന്നു പേർ പുകഴ്ന്ന, പരാജയമെന്തെന്നറിയാത്ത, തന്മൂലം 'ജയൻ' എന്ന പേർപുകഴ്ന്ന ശിവനോടു നേരെ നിന്നെ തിർത്ത് അദ്ദേഹത്തെ മുട്ടുകുത്തിച്ച ആ അർജ്ജൂനൻ അജ്മേറിലേയ്ക്ക് ഓടി രക്ഷ പ്രാപിച്ചു. കൃഷ്ണൻ പോയത് അർജ്ജുനന്റെ മനസ്സിൽ നന്നായേശി. അയാളുടെ പ്രാണൻ പോയി. നിസ്ത്രാണവും നിഷ്പ്രാണവുമായ ശരീരം മാത്രം അവശേഷിച്ചതുപോലായി. സാരാശം ഇതാണ്: സദാ കർമ്മം ചെയ്തു കൊണ്ടു കൃഷ്ണനിൽ നിന്ന് അകന്നിരുന്ന നിർഗുണോപാസകനായ അർജ്ജൂനന്ന് ഒടുവിൽ ഈ വിയോഗം ദുസ്സഹമയി പെരുത്തു. അയാളുടെ നിർഗുണം ഒടുവിൽ വിരഹത്താൽ പിളർന്നു പോയി. ആയാളുടെ സർവ്വ കർമ്മങ്ങളും അവസാനിച്ചതു പോലായി. അദ്ദേഹത്തിന്റെ നിർഗുണത്തിന് ഒടുക്കം സഗുണത്തിന്റെ അനുഭവമാണുണ്ടായത്. സാരാശം: സഗുണത്തിന്നു നർഗുണത്തിൽ ചെല്ലണം. നിർഗുണത്തിന്നു സഗുണത്തിൽ വരണം. ഇങ്ങിനെ രണ്ടിലും മറ്റേതു കൊണ്ടത്രേ പൂർണ്ണതവരുന്നത്.

## (സഗൂണ നിർഗുണങ്ങളുടെ ഐക്യത്തിൽ സ്വാനുഭവ കഥനം)

അതുകൊണ്ടു സഗുണോപാസകനും നിർഗുണോപാസകനും തമമിൽ എന്താണ് ഭേദം എന്നു പറയേണ്ട ഘട്ടമെത്തുമ്പോൾ വാക്കിനു ഗതി മുട്ടിപ്പോകുന്നു. സഗുണവും നിർഗുണവും ഒടുക്കം ഒന്നായിച്ചമയുന്നു. ഭക്തിയുടെ ഉറവ് ആദ്യം സഗുണത്തിൽ നിന്നാണ് പുറപ്പെട്ടതെങ്കിലും ഒടുക്കം നിർഗുണത്തിലെത്തച്ചേരുന്നു. പഴയ കഥയാണ്. ഞാൻ വൈയ്ക്കും സത്യാഗ്രഹം കാണാൻ പോയി. കേരളതീരത്താണ് ശങ്കരാചാര്യർ ജനിച്ച ഗ്രാമം എന്നു ഭൂമിശാസ്ത്രത്തിൽ പഠിച്ചതു ഞാനോർത്തിരുന്നു. ഞാൻ പോകുന്ന വഴിയ ്ക്കടുങ്ങൊനുമായിരിക്കും ഭഗവാൻ ശങ്കാരാചാര്യരുടെ കാലടി ഗ്രാമം എന്നെമിക്കു തോന്നി: ഞാൻ കുടെയുണ്ടായിരുന്ന ഒരു മലയാളിമാന്യനോടു ചോദിക്കയും ചെയ്തു. ആയാൾ പറഞ്ഞു," ഞാൻ ഇല്ലെന്നു പറഞ്ഞു. ഞാൻ സത്യാഗ്രഹം കാണാൻ ന്നതാണ്, അതിനാൽ മറ്റൊരിടത്തേയ്ക്കു പോകുന്നതു ശരിയല്ലെന്നു തോന്നി. അങ്ങിനെ, ഞാനാഗ്രാമം കാണാൻ പോയില്ല. അന്നങ്ങിനെ ചെയ്

തതു നന്നായെന്നേ ഇന്നും എനിക്കു തോന്നുന്നുള്ളു. എന്നാൽ എന്നു രാത്രി ഞാൻ ഉറങ്ങാൻ കിടന്നപ്പോൾ ആ കാലടി ഗ്രാമം, ശങ്കാരാചാര്യരുടെ ആ സ്വരുപം, എന്റെ കണ്ണിനു മുമ്പിൽ കൂടെ കൂടെ വന്നുകൊണ്ടിരുന്നു. എന്റെ ഉറക്കമെല്ലാം പോയി. ആ അനുഭവം ഇന്നും അതേപടി എനിക്കുണ്ടാവുന്നു. ശങ്കരാചാര്യരുടെ ആ ജ്ഞാനപ്രഭാവം, അദ്ദേഹത്തിന്റെ ആ ദിവ്യമായ അദ്വൈനിഷ്ഠ, മുമ്പിൽ പരന്നു കിടക്കുന്ന സംസാരത്തെ മിഥ്യയാണെന്നു തെളിയിക്കുന്ന അദ്ദേഹത്തിന്റെ അലൌകികവും ഉജ്ജ്വലവുമായ വൈരാഗ്യം , അദ്ദേഹത്തിന്റെ ഗംഭീരമായ ഭാഷ. അത് എനിക്കു ചെയ്ത അളവറ്റ ഉപകാരം— അവയെല്ലാം എന്റെ മനസ്സിൽ വന്നു നിരക്കുകയായി. രാത്രി ഈ എല്ലാ ഭാവങ്ങളും ഉണർന്നു വന്നു. അന്നെനിക്കനുഭവപ്പെട്ടു,വെന്ന്. പ്രത്യക്ഷമായി കണ്ടാൽകൂടി ഇത്ര പ്രേമം ഉണ്ടാകുമായിരുന്നില്ല. നിർഗുണത്തിൽപ്പോലും സഗുണത്തിന്റെ പരമോൽകർഷം തിക്കി നിറച്ചിട്ടുണ്ട്. എനിക്ക് അധികം കത്തിടപാടുകളൊന്നുമില്ല. എന്നാൽ ചില സുഹൃത്തുക്കൾക്ക്, കത്തെഴുതാതെ തന്നെ അവരെപ്പറ്റി ഉള്ളിൽ സദാ സ്മരണയുണ്ടാവുന്നു. കത്തെഴുതാതേയും മനസ്സിൽ അവരുടെ ഓർമ്മ വന്നു നിറയുന്നു. ഇങ്ങിനെ നിർഗുണത്തിൽ സഗുണം ഒളിഞ്ഞു കിടക്കുന്നു. സഗുണവും നിർഗുണവും രണ്ടും ഒന്നുതന്നെ. പ്രത്യഭ മൂർത്തിയെ വെയ്യു പൂജിക്കുക, പ്രകടരുപത്തിൽ സേവിക്കുക ഉള്ളിൽ സദാ ലോകക്ഷേമത്തെപ്പറ്റി ചിന്തിച്ചു കൊണ്ടു പുറമേയ്ക്കു പൂജയൊന്നും ചെയ്തു കാണാതിരിക്കുക— ഇവ രണ്ടിനും വിലയൊപ്പമാണ്, മഹത്ത്വവും ഒപ്പമാണ്.

## (സഗുണ നിർഗുണങ്ങൾ ദൃഷ്ടിഭേദം മാത്രം, അതിനാൽ ഭക്തലക്ഷ്മണങ്ങൾ നേടുക.)

എനിക്കു അവസാനമായി പറായാനുള്ളത് സഗുണമേത് നിർഗുണമേത് എന്നു നിർണ്ണയിക്കുകയും എളുപ്പമല്ലെന്നാണ്. ഒരു നിലയ്ക്കു സഗുണമായതു മറ്റൊരു നിലയ്ക്കു നിർഗുണമാകാം. സഗുണസേവനം ഒരു കല്ലെടുത്തുവെച്ചിട്ടുമാകാം. ആ കല്ലിൽ ഭഗവാനെ സങ്കൽപ്പിക്കുന്നു. നമ്മുടെ അമ്മയിലും സജ്ജനങ്ങളിലും പ്രത്യക്ഷ ചൈതന്യം പ്രകടമാണ്. അവരിൽ ജ്ഞാനവും പ്രേമവും സഹൃദ

യതയും സ്പഷടമായി തെളിയുന്നു. എന്നാൽ അവരിൽ പരമാത്മാവിനെ സങ്കല്പിച്ചു പൂജചെയ്യുന്നില്ല. ചൈതന്യമയമായ ഈ ലോകം എല്ലാവർക്കും കാണുമാറാകുന്നു. അതിനാൽ അതിനെ സേവിക്കേണ്ടതാണ്. അവയിൽ സഗുണനായ പരമാത്മാവിനെ കാണേണ്ടതാണ്. പക്ഷേ, ആളുകൾ അങ്ങിനെ ചെയ്യാതെ കല്ലിലാണ് പരമാത്മാവിനെ കാണുന്നത്! ഒരു കണക്കിൽ കല്ലിൽ ഭഗവാനെ കാണുക എന്നതു നിർഗുണത്തിന്റെ പരമകാഷ്ഠയാണ്, സിദ്ധന്മാർ, മാതാപിതാക്കൾ, അയൽപക്കക്കാർ ഇവരിൽ പ്രേമവും ജ്ഞാനവും ഉപകാരബുദ്ധിയും വ്യക്തമാണ്. ഇവരിൽ ഈശ്വരനുണ്ടെന്നു കരുതുക എളുപ്പമാണ്, കല്ലിൽ ഈശ്വരനുണ്ടെന്ന് കരുതുകയോ അരിപ്പവും, നർമ്മദയിലെ ആ കല്ലിനെ പരമേശ്വരനായി കരുതുന്നു. ഇതു നിർഗുണ പൂജയല്ലേ?

മറിച്ചു ഇതിനു വിപരീതമായി, ഇങ്ങിനെയും തോന്നുന്നു. കല്ലിൽ ഈശ്വരനുണ്ടെന്നു സങ്കല്പിക്കുന്നില്ലെങ്കിൽ മറ്റെവിടെയാണ് സങ്കൽപ്പിക്കുക? ഭഗവാന്റെ മൂർത്തിയാകാൻ പറ്റിയത് ആ കല്ലു തന്നെയാണ്. അതു നിർവ്വികാരമാണ്, ശാന്തമാണ്. ഇരുട്ടത്തും വെളിച്ചത്തും, ചൂടിലും തണുപ്പിലും ആ കല്ലു ഉള്ള പാട്ടിലിരിക്കുന്നു. ഇത്രയും നിർവ്വികാരമായ കല്ലുതന്നെയാണ് ഈശ്വരന്റെ പ്രതീതമാകാൻ പറ്റിയത്. അച്ഛനമ്മമാർ, പൊതുജനം, അയൽപക്കക്കാർ, ഇവരെല്ലാം വികാരഭരിതരാണ്. അതായത് ഇവരിൽ ഏതെങ്കിലും വികാരം കലർന്നിരിപ്പുണ്ട്. അതിനാൽ കല്ലിനെ പൂജിക്കുന്നതിനെക്കാൾ അവരെ സേവിക്കുക എന്നത് ഒരു കണക്കിൽ വിഷമം തന്നെയാണ്.

സാരാംശമിതാണ്: സഗുണ നിർഗുണങ്ങൾ തമ്മിൽ തികവു വരുത്തുന്നവയാണ്. സഗുണം എളുപ്പമാണ്; നിർഗുണം അരിപ്പവും. എന്നാൽ മറ്റൊരു വിധത്തിൽ, സഗുണവും അരിപ്പമാണ്. നിർഗുണം എളുപ്പമാണ്. രണ്ടു കൊണ്ടും ഒരേ ലക്ഷ്യമാണ് നേടുന്നത്. അഞ്ചാമധ്യായത്തിൽ പറഞ്ഞുവല്ലോ, ഇരുപത്തിനാലു മണിക്കൂറും കർമ്മം ചെയ്തിട്ടും തരിമ്പും കർമ്മം ചെയ്യാത്തവനും, ഇരുപത്തിനാലു മണിക്കൂറും ഒരു കർമ്മവും ചെയ്യാതെ സർവ്വ കർമ്മങ്ങളും ചെയ്യുന്നവനുമായ യോഗിയും സന്യാസിയും രണ്ടുപേരും ഒന്നാണെന്ന്.

അതുപോലെ തന്നെയാണ് ഇവിടേയും. സഗുണമായ കർമ്മ ദശയും, നിർഗുണമായ സന്യാസയോഗവും രണ്ടും ഒന്നു തന്നെയാണ്. സന്യാസമോ ശ്രേഷ്ഠം യോഗമോ എന്നതിനുത്തരം നൽകുന്നതിൽ ഭഗവാന്നു നേരിട്ട അതേ ബുദ്ധി മുട്ടു ഇവിടേയും പറ്റി. ഒടുക്കം എളുപ്പവും അരിപ്പവും താരതമ്യപ്പെടുത്തി വേണ്ടി വന്നു ഉത്തരം നല്കുക. അല്ലെങ്കിൽ, യോഗസന്യാസങ്ങളും സഗുണ നിർഗുണങ്ങളും ഒന്നു തന്നെ.

ഒടുവിൽ ഭഗവാൻ പറയുന്നു, "അർജ്ജുനാ, നീ സഗുണനായാലും കൊള്ളാം, നിർഗുണനായാലും കൊള്ളാം, തീർച്ചയായും ഭക്തനാവുക, നിർജ്ജീവമായ കല്ലായിക്കിടക്കരുത്." എന്നു പറഞ്ഞ്, ഭഗവാൻ ഒടുവിൽ ഭക്തന്റെ ലക്ഷണങ്ങൾ വിവരിച്ചു. അമൃതു മധുരമാകാം, എന്നാൽ നമുക്കു അതിന്റെ മാധുര്യമാസ്വദിക്കാൻ തരപ്പെട്ടിട്ടില്ല. പക്ഷേ. ഈ ലക്ഷണങ്ങൾ പ്രത്യക്ഷത്തിൽ മധുരമാണ്. ഇവിടെ സങ്കൽപ്പത്തിന്റെ ആവശ്യമില്ല. ഈ ലക്ഷണങ്ങൾ നമുക്കനുഭവിക്കണം. പന്ത്രണ്ടാമദ്ധ്യായത്തിലെ ഈ ഭക്തലക്ഷണങ്ങൾ സ്ഥിതപ്രജ്ഞ ലക്ഷണങ്ങളെപ്പോലെ നാം നിത്യവും സേവിക്കണം, മനനം ചെയ്യണം. അവയെ അല്പാല്പമായി സ്വന്തം ജീവിതത്തിൽ കൊണ്ടു വന്നു  പുഷ്ടിപ്പെടുകയും വേണം. ഇങ്ങിനെ നാം നമ്മുടെ ജീവിതത്തെ മെല്ലെ മെല്ലെ ഈശ്വരനിലേയ്ക്കു നയിയ്ക്കണം.

ഞായറാഴ്ച, 8-5-'32

പതിമ്മൂന്നാമദ്ധ്യായം

# ആത്മാനാത്മ വിവേകം

## (കർമ്മയോഗത്തിനു വേണ്ടുന്ന ദേഹാത്മ പൃഥക്കരണം)

വ്യാസദേവൻ തന്റെ ജീവിതസാരം ഭഗവൽ ഗീതയിലാണ് പകർന്നുവെച്ചിരിക്കുന്നത്. അദ്ദേഹം മറ്റു പലതും വിസ്തരിച്ചെഴുതിയിട്ടുണ്ട്. മഹാഭാരത സംഹിതയിൽത്തന്നെ ഒന്നൊന്നേകാൽ ലക്ഷം ശ്ലോകമുണ്ട്. സംസ്കൃതത്തിൽ 'വ്യാസ' ശബ്ദത്തിന്റെ അർത്ഥം തന്നെ 'വിസ്താരം' എന്നാണ്. എന്നാൽ ഭഗവൽ ഗീതയിൽ

അദ്ദേഹത്തിന്റെ ചായ്‌വു വിസ്തരിക്കുവാനല്ല. യൂക്ലിഡ് ക്ഷേത്ര ഗണിതത്തിലെ സിദ്ധാന്തം പറഞ്ഞതുപോലെ, തത്ത്വം കാണിച്ചതു പോലെ ജീവിതോപയോഗിയായ തത്ത്വമാണ് വ്യാസദേവൻ ഗീത യിൽ എഴുതിവെച്ചത്. ഭഗവൽ ഗീതയിൽ വിശേഷ ചർച്ചകളില്ല. വിവരണവുമില്ല. ഇതിനുള്ള മുഖ്യകാരണം, ഗീതയിൽ പറഞ്ഞ കാ ര്യങ്ങളെ ഓരോ മനുഷ്യനും സ്വജീവിതത്തിൽവെച്ചു പരീക്ഷിയ്ക്കാ വതാകണം. ആളുകൾ അവ പരീക്ഷിച്ചു നോക്കണമെന്നു വെച്ചാണ് പറഞ്ഞിരിക്കുന്നതു താനും. ജീവിതത്തിനുപയോഗമുള്ളതെന്തൊ ക്കയോ ആ കാര്യങ്ങൾ മാത്രമേ ഗീതയിൽ പറഞ്ഞിട്ടുള്ളു. അതു പറഞ്ഞതിന്റെ ഉദ്ദേശവും ഇത്രമാത്രമായിരുന്നു; അതിനാൽ അദ്ദേ ഹം ചുരുക്കത്തിൽ തത്ത്വം പറഞ്ഞും വെച്ചു തൃപ്തനായി. അദ്ദേ ഹത്തിനു സത്യത്തിലും ആത്മാനുഭവത്തിലുമുള്ള മഹത്തായ വിശ്വാസം ഈ സംതൃപ്തിയിൽ നമുക്കു കാണാം. സത്യമായതെ ന്തോ അതു സമർത്ഥിക്കുവാൻ അധികം യുക്തി വാരിക്കൂട്ടേണ്ട തില്ല.

നാം ഗീതയിലേയ്ക്കു ദൃഷ്ടിയോടിക്കുന്നത് ജീവിതത്തിൽ ഒരു സഹായം വേണമെന്നു വരുമ്പോഴെല്ലാം മുഖ്യമായി അതു ഗീത യിൽ നിന്നു കിട്ടുമെന്നുദ്ദേശിച്ചാണല്ലോ. അത്തരം സഹായം നമു ക്കു സദാ കിട്ടിവരുന്നതായും തോന്നുന്നു. ഗീത ജീവിതോപയോ ഗിയായ ശാസ്ത്രമായതുകൊണ്ടാണ് അതിൽ സ്വധർമ്മത്തിനു ഇത്ര പ്രാധാന്യം നൽകിയിരിക്കുന്നത്. മനുഷ്യജീവിതത്തിനു ഒരു അടിത്തറയുണ്ടെങ്കിൽ അതു സ്വധർമ്മാചരണമത്രേ. ജീവിതമാ കുന്ന കെട്ടിടമാകെ ഈ സ്വധർമ്മാചരണത്തിന്മേലാണ് നിലകൊ ള്ളേണ്ടത്. ഈ അടിത്തറയ്ക്ക് ഉറപ്പെത്രത്തോളമോ. അത്രത്തോ ളമാണ് മാളികയുടെ നിലനിൽപ്പ്. ഈ സ്വധർമ്മാചരണത്തെയാണ് ഗീത ‘കർമ്മ’മെന്നു പറയുന്നത്. ഈ സ്വധർമ്മാചരണ രൂപമായ കർമ്മത്തിനു ചുറ്റുപാടും പല വസ്തുക്കളും ഉപസ്ഥിതമാക്കിയിട്ടു ണ്ട്. അതിന്റെ രക്ഷയ്ക്കത്രേ അനേക വികർമ്മങ്ങൾ രചിച്ചിട്ടുള്ളത്. സ്വധർമ്മാചരണത്തെ അലങ്കരിക്കുവാൻ, അതിനെ സുന്ദ രമാക്കുവാൻ അതിനെ സഫലമാക്കുവാൻ, ഏതെല്ലാം താങ്ങുകളും തണലുകളും വേണമോ, അതെല്ലാം അതിനു നല്കിയേ തീരൂ. അതിനുവേണ്ടിയുള്ളവയാണ് നാം ഇതുവരെ കണ്ട ഇത്രയധികം

വസ്തുക്കൾ. അവയിലധികവും ഭക്തി രൂപമായിരുന്നു. ഇനി പതി മൂന്നാമദ്ധ്യായത്തിൽ കാണാനിരിക്കുന്നതും സ്വധർമ്മാചരണത്തിൽ വളരെ ഉപയോഗമുള്ള കാര്യമത്രേ! ഇതിനു ബന്ധം വിചാരപക്ഷ ത്തോടാണ്.

സ്വധർമ്മമാചരിക്കുന്നവൻ ഫലമുപേക്ഷിക്കണമെന്നു ഗീതയിൽ സർവ്വത്ര ഊന്നിപ്പറഞ്ഞിട്ടുണ്ട്. കർമ്മം ചെയ്യുക, എന്നാൽ അതി ന്റെ ഫലമുപേക്ഷിക്കുക. വൃക്ഷത്തെ നനയ്ക്കുക, സംരക്ഷിക്കുക എന്നാൽ അതിന്റെ തണലും പൂവും കായും അവനവനുവേണ്ടി യാണെന്നു കരുതരുത്. ഇതാണ് സ്വധർമ്മാചരണ രൂപമായ കർമ്മയോഗം. കർമ്മയോഗമെന്നാൽ കേവലം കർമ്മം ചെയ്യുക എന്നു മാത്രമല്ല അർത്ഥം. സൃഷ്ടിയിൽ സർവ്വത്ര കർമ്മം നടക്കു ന്നുണ്ടല്ലോ. അതു വിധിയ്ക്കേണ്ടുന്ന ആവശ്യമില്ല. എന്നാൽ സ്വധർ മ്മാചരണ രൂപമായ കർമ്മം-വെറും കർമ്മമല്ല-ശരിയാം വണ്ണം ചെ യ്ത അതിന്റെ ഫലം ഉപേക്ഷിക്കണമെന്നു പറയുകയും മനസ്സിലാ ക്കുകയും തുലോം എളുപ്പമാണ്, പക്ഷേ, ആചരിക്കുക അരിപ്പമാണ്. കാരണം ഏതു കാര്യത്തിന്റെയും പ്രേരകശക്തി തന്നെ ഫലാസക്തി യാണെന്നു കരുതപ്പെടുന്നു. ഫലവാസന വെടിഞ്ഞു കർമ്മം ചെയ്യുക എന്നതു വിപരീത ഗതിയാണ്. ലോകവ്യവഹാരത്തിനു, ലോകസ്വഭാവത്തിനു, വിപരീതമാണ് ഈ പ്രവൃത്തി. വല്ലവരും ധാരാളം കർമ്മം ചെയ്യുന്നുണ്ടെങ്കിൽ, അയാളുടെ ജീവിതത്തിൽ ഗീതയിലെ കർമ്മയോഗമുണ്ടെന്നു നാം പലപ്പോഴും പറയാറുണ്ട്. ധാരാളം കർമ്മം ചെയ്യുന്നവന്റെ ജീവിതം കർമ്മയോഗമാണെന്നു നാം പറയുന്നു. എന്നാൽ ഈ പ്രയോഗത്തിൽ ഭാഷയ്ക്കു ശൈ ഥില്യമുണ്ട്. ഗീതയുടെ വ്യാഖ്യാനമനുസരിച്ച് ഇതു കർമ്മയോഗമല്ല. ലക്ഷം കർമ്മം ചെയ്യുന്നവരിൽ കർമ്മം തന്നെ ഇല്ല; എന്നല്ല, സ്വധ ർമ്മാചരണ രൂപമായ കർമ്മം അനുഷ്ഠിക്കുന്ന ലക്ഷം പേരിലും ഗീതയുടെ കർമ്മയോഗമാചരിക്കുന്നവരായി കുറച്ചു പേരെ ഉണ്ടാവൂ. കർമ്മയോഗത്തിന്റെ സൂക്ഷ്മവും യഥാർത്ഥവുമായ അർത്ഥം വെച്ചു നോക്കിയാൽ, ഇത്തരം സമ്പൂർണ്ണ കർമ്മയോഗികൾ പക്ഷേ ഉണ്ടാ യേയ്ക്കാമെന്നു മാത്രം. കർമ്മം ചെയ്തു അതിന്റെ ഫലമുപേക്ഷി ക്കുക എന്നതു തികച്ചും അസാധാരണമാണ്. ഈ വിശ്ലേഷണമാ

ണ്, ഈ വേർതിരിയ്ക്കലാണ് ഗീതയിൽ ഇതുവരെ ചെയ്തത്.

ആ വേർതിരിക്കലിനു ഉപയുക്തമായ മറ്റൊരു പൃഥക്കരണവും ഈ പതിമൂന്നാമധ്യായത്തിൽ പറയുന്നു. 'കർമ്മം ചെയ്തു ഫലാസക്തി വെടിയുക' എന്ന വേർതിരിവിനുതകുന്ന മഹത്തായൊരു വേർതിരിവാണ് ദേഹത്തെയും ആത്മാവിനെയും സംബന്ധിച്ചുള്ളത്. അതാണ് പതിമൂന്നാമധ്യായത്തിൽ പ്രസ്താവിച്ചിട്ടുള്ളത്. കണ്ണു കൊണ്ടു നാം കാണുന്ന രൂപമുണ്ടല്ലോ, അതിനെ നാം മൂർത്തി, ആകൃതി, ദേഹം എന്നെല്ലാം പറയുന്നു, പുറത്തെ ആകൃതി കണ്ണുകൊണ്ടു ബോധപ്പെട്ടാലും, നാം വസ്തുവിന്റെ ഉള്ളിൽക്കൂടി കടന്നു നോക്കണം. പഴത്തിന്റെ പുറത്തെ തോടു നീക്കിയിട്ടു വേണം ഉള്ളിലെ കാമ്പെടുത്തു ആസ്വദിക്കുക. തേങ്ങയായാലും ഉടച്ചു ഉള്ളിലെന്തുണ്ടെന്നു നോക്കണം. ചക്കയ്ക്ക് പുറമേ മുള്ളാണ് കാണുന്നതെങ്കിലും ഉള്ളിൽ അഴകും സ്വാദുമുള്ള വലിയ ചുളകൾ നിറഞ്ഞിരിപ്പുണ്ട്. അവനവനെ നോക്കുകയായാലും കൊള്ളാം, മറ്റുള്ളവരെ നോക്കുകയായാലും കൊള്ളാം, മറ്റുള്ളവരെ നോക്കുകയായാലും ഈ അകം പുറം വേർതിരിവു ആവശ്യമാണ്. അപ്പോൾ തൊലി നീക്കലിന്റെ അർത്ഥമെന്താണ്? ഓരോ വസ്തുവിന്റെയും ഉള്ളിലെ കഴമ്പും പുറത്തെ രൂപവും വേറെയാക്കുകയെന്നുതന്നെ. പുറത്തെ ദേഹം ഉള്ളിലെ ആത്മാവ്, ഇങ്ങിനെ ഓരോ വസ്തുവിന്നുമുണ്ട് ഈ രണ്ടുരൂപം കർമ്മത്തിലും അതുണ്ട്. പുറത്തെ ഫലം കർമ്മത്തിന്റെ ശരീരമാണ്. കർമ്മം വഴിയായി ഉണ്ടാകുന്ന ചിത്തശുദ്ധി അതിന്റെ ആത്മാവും. സ്വധർമ്മാചരണത്തിന്റെ പുറത്തെ ഫലമാകുന്ന ശരീരം കൈവെടിഞ്ഞു ഉള്ളിലെ ചിത്തശുദ്ധി രൂപമായ കാമ്പായ ആത്മാവിനെ സ്വീകരിക്കണം, ഉൾക്കൊള്ളണം. ഇങ്ങിനെ വീക്ഷിക്കുന്ന ശീലം, ഓരോ വസ്തുവിന്റെയും തോടകറ്റി കാമ്പെടുക്കുന്ന സാരഗ്രഹണ ശീലം. ഓരോ വസ്തുവിന്റെയും തോടകറ്റി കാമ്പെടുക്കുന്ന സാരഗ്രഹണശീലം. നാം കൈവരുത്തണം. കണ്ണിനും മനസ്സിനും വിചാരത്തിനും ഇത്തരം പഠിപ്പ്, ഇത്തരം ശീലം, ഇത്തരം അഭ്യാസം നല്കണം. ഓരോ കാര്യത്തിലും ദേഹം വേറെയാക്കി ആത്മാവിനെ പൂജിക്കണം. ചിന്തനത്തിനുവേണ്ടി ഈ വേർതിരിവാണ് പതിമ്മൂന്നാമധ്യായത്തിൽ നല്കിയിട്ടുള്ളത്.

## (പരിഷ്കരണത്തിന്റെ അടിത്തറ)

ദൃഷ്ടി സാരഗ്രാഹിയായിരിക്കണമെന്ന വിചാരം തുലോം മഹത്വമുള്ളതാണ്. ചെറുപ്പം മുതല്ക്കേ നാം അങ്ങിനെ ശീലിച്ചാൽ എത്ര നന്നായിരുന്നു! ഈ വിഷയം സുഗ്രഹമാണ്. ഈ ദൃഷ്ടി അംഗീകരിക്കത്തക്കതാണ്. അദ്ധ്യാത്മവിദ്യക്കു ജീവിതവുമായി ഒരു ബന്ധവുമില്ലെന്നാണ് പലരുടെയും ധാരണ! അങ്ങിനെ ബന്ധമുണ്ടെങ്കിൽത്തന്നെ അതു പാടില്ലെന്നും ചിലർ വിചാരിക്കുന്നു. ആത്മാവിനെ ദേഹത്തിൽ നിന്നും വേറെയായി മനസ്സിലാക്കുന്ന വിദ്യ ചെറുപ്പത്തിലേക്കു നല്കുവാൻ ഏർപ്പാടുണ്ടാക്കാമെങ്കിൽ, അതു ആനന്ദപ്രദമാകും. ഇതു ശിക്ഷണശാസ്ത്രത്തിന്റെ വിഷയമാണ്. ഈയിടെയായി ചീത്ത വിദ്യാഭ്യാസത്തിന്റെ ഫലമായി കുട്ടികളുടെ മനസ്സിൽ വളരെ ചീത്ത സംസ്ക്കാരമാണ് ഉളവാകുന്നത്. 'ഞാൻ ഈ വെറും ദേഹമാണ്'. എന്ന വിചാരത്തിൽ നിന്നപ്പുറത്തേയ്ക്കു ഈ വിദ്യ നമ്മെ കൊണ്ടു പോകുന്നേയില്ല. ദേഹത്തിന്റെ വിലാസവിഭ്രമങ്ങളെല്ലാം നടക്കുന്നു, എന്നല്ലാതെ ദേഹത്തിനു കൈവരേണ്ടുന്ന സ്വരൂപം, ദേഹത്തിനു കൈവരുത്തേണ്ടുന്ന സ്വരൂപം, എങ്ങും കാണാനില്ലതാനും. ഇങ്ങനെ ഈ ദേഹത്തെ വൃഥാ പൂജിച്ചു പോരുന്നു. ആത്മമാധുര്യത്തിന്റെ നേർക്കു നോട്ടമേ ഇല്ല. ഇന്നത്തെ വിദ്യാഭ്യാസം മൂലം ഈ സ്ഥിതിയാണ് വന്നുപെട്ടിരിക്കുന്നത്. ഇങ്ങനെ ദേഹത്തെ വെച്ചുകൊണ്ടുള്ള വിഗ്രഹാരാധന അഹോരാത്രം പരിശീലിക്കപ്പെടുന്നു.

നന്നെ ചെറുപ്പം മുതല്ക്കേ ദേഹദേവതയെ ആരാധിക്കുവാൻ പഠിപ്പിച്ചു പോരുന്നു. കാലെങ്ങാനും തച്ചു കുത്തിയാൽ അവിടെ മണ്ണുവെച്ചാൽ കഴിഞ്ഞു. കുട്ടികൾക്കാവുമ്പോൾ അത്രമതി, അഥവാ മണ്ണുവെയ്ക്കണമെന്നുതന്നെയില്ല. ചില്ലറ പരുക്കൊന്നും കുട്ടിസാരമാക്കാറേ ഇല്ല, എന്നാൽ ആ കുട്ടിയുടെ രക്ഷിതാവിനു അതൊന്നും പോരാ. അയാൾ കുട്ടിയെ അടുത്തു വിളിച്ചു പറയും, 'അസ്സലായി! മുറി പറ്റി! എങ്ങിനെ പറ്റി? എവിടെയാണ്? വല്ലാതെ മുറിഞ്ഞു എന്നു തോന്നുന്നു. അയ്യോ! ചോരയല്ലേ ഒലിക്കുന്നത്! ഇങ്ങനെ പറഞ്ഞു അയാൾ കരയാത്ത കുട്ടിയെ കരയിക്കുന്നു. കരയാത്ത കുട്ടിയെ കരയിക്കുന്ന ഈ രീതിയെപ്പറ്റി എന്തു പറയട്ടെ? അവരോട്,

'ചാടരുത്, കളിക്കാൻ പോകരുത്, സൂക്ഷിയ്ക്കണ്ടേ, വീണുപോകും, മുറിപറ്റും' എന്നൊക്കെ പറഞ്ഞു, ദേഹത്തിൽ മാത്രം ശ്രദ്ധ വെപ്പിയ്ക്കുന്ന ഭാഗികമായ ശിക്ഷണമേ നൽകുന്നുളളു.

കുട്ടിയെ ലാളിക്കുന്നതും ദേഹത്തെമാത്രം ആസ്പദമാക്കിയാണ്. നിന്ദിക്കുന്നതും വെറും ദേഹത്തെ ആധാരമാക്കിത്തന്നെ. 'എന്തു വൃത്തിക്കെട്ട ചെക്കൻ' എന്നു പറയുന്നു. അതുകൊണ്ട് കുട്ടിക്കു എത്ര നൊന്തുപോകുന്നു! എന്തൊരു മിഥ്യാരോപണം! മാലിന്യമുണ്ടെന്നതു ശരി, അതു വൃത്തിയാക്കണമെന്നതും ശരി; എന്നാൽ അതുവേഗമങ്ങു ചെയ്യാതെ, കുട്ടിയെ എത്ര വേദനിപ്പിയ്ക്കുന്നു! കുട്ടിയ്ക്കു അതു സഹിക്കാൻ വയ്യ. അവനു തുലോം ഖേദമാകുന്നു. അവന്റെ അന്തഃകരണത്തിൽ, ആത്മാവിൽ, സ്വച്ഛത, നിർമ്മലത, നിറഞ്ഞിരുന്നിട്ടും, അവന്റെ മേൽ മാലിന്യമുണ്ടെന്നുള്ളത് എന്തൊരു മിഥ്യാരോപണമാണ്! വാസ്തവത്തിൽ ആ കുട്ടി വൃത്തികെട്ടവനല്ല; നേരെ മറിച്ച് അത്യന്തം സുന്ദരവും മധുരവും പവിത്രവും പ്രിയവുമായ പരമാത്മാവാണ് അവൻ. പരമാത്മാവിന്റെ അംശം തന്നെയാണ് അവനിലുള്ളത്. എന്നിട്ടും അവനെ 'വൃത്തിക്കെട്ടവൻ' എന്നു പറയുന്നു. അവനുണ്ടോ വൃത്തികേടുമായി വല്ല ബന്ധവും? ആ കാര്യമേ തനിക്കറിയാത്തതുകൊണ്ടാണ് അവന് ഈ വേദന അസഹ്യമാകുന്നത്. അവന്റെ മനസ്സിൽ ക്ഷോഭമുണ്ടാകുന്നു. ക്ഷോഭമുണ്ടായാൽപ്പിന്നെ ശരിപ്പെടുവാനും പണി. അതിനാൽ അവനെ വഴിപോലെ കാര്യം ഗ്രഹിപ്പിച്ച് അവന്റെ ശരീരം വൃത്തിയാക്കി വെക്കുകയാണ് വേണ്ടത്.

ഇതിനു വിപരീതമായി പ്രവർത്തിച്ചു നാം ആ കുട്ടിയുടെ മനസ്സിൽ താൻ ദേഹമാണെന്ന വിചാരം പതിക്കുന്നു. ഇതു ശിക്ഷണശാസ്ത്രത്തിൽ മഹത്തായൊരു സിദ്ധാന്തമാണെന്നു മനസ്സിലാക്കണം. ഞാൻ പഠിപ്പിക്കുന്നതാരെയോ, അവൻ സർവ്വാംഗസുന്ദരനാണെന്ന ഭാവന ഗുരുവിനുണ്ടായിരിക്കണം. ശരിക്കുത്തരം പറയാഞ്ഞാൽ അടി കൊടുക്കുന്നു. ആ അടിക്കും പിഴച്ച ഉത്തരത്തിനും തമ്മിൽ എന്താണ് ബന്ധം? സ്കൂളിൽ വരാൻ വൈകി, കൊടുത്തു അടി. അടികൊണ്ടു അവന്റെ മുഖത്തെ രക്താഭിസരണം വേഗത്തിലാവും, എന്നാൽ അതുകൊണ്ട് അവൻ വേഗം വരുമോ? എത്ര

മണിയായെന്ന് ആ രക്താഭിസരണം പറഞ്ഞു കൊടുക്കുമോ? മറിച്ചു, വാസ്തവം പറഞ്ഞാൽ നാം ഇങ്ങനെ തല്ലി കുട്ടിയിലുള്ള മൃഗീയത്വത്തെ വർദ്ധിപ്പിക്കുകയാണ്. 'നീ ഈ ദേഹം തന്നെയാണ്' എന്ന ഭാവന ദൃഢമാക്കുന്നു. അവന്റെ ജീവിതത്തെ ഭയത്തിനകമേ നില കൊള്ളിക്കുന്നു. വാസ്തവത്തിൽ നല്ല നിലയ്ക്കു നിർത്തുകയാണു വേണ്ടതെങ്കിൽ അതു ഇങ്ങിനെ ബലാല്ക്കാരമായി ദേഹാസക്തി വർദ്ധിപ്പിച്ചുകൊണ്ടു ഒരിക്കലും സാദ്ധ്യമല്ല. ഞാൻ ദേഹത്തിൽ നിന്നു ഭിന്നനാണെന്നു എനിക്കു മനസ്സിലാകുമ്പോഴേ, ഞാൻ നന്നായി വരികയുള്ളു.

ദേഹത്തിലോ, മനസ്സിലോ ഉള്ളവല്ല ദോഷവും അറിയുന്നത് ചീത്തയല്ല; അതു വഴി ആ ദോഷമകറ്റുവാൻ സഹായം ലഭിക്കുന്നു എന്നാൽ 'ഞാൻ ദേഹമല്ല' എന്ന സംഗതി നാം നന്നായി മനസ്സിലാക്കിവെയ്ക്കണം. 'ഞാൻ എന്നത് ഈ ദേഹത്തിൽ നിന്നു തീരെ ഭിന്നനാണു, വേറെയാണ്, അത്യന്ത സുന്ദരനാണ്. ഉജ്ജ്വലനാണ്, പവിത്രനാണ്, നാശരഹിതനാണ്. തന്റെ ദോഷങ്ങൾ തീർക്കുവാൻ വേണ്ടി ആത്മപരീക്ഷണം ചെയ്യുന്നവനും തന്നെ ദേഹത്തിൽ നിന്നു വേർതിരിച്ചിട്ടാണ് അങ്ങിനെ ചെയ്യുന്നത്. അതിനാൽ വല്ലവരും അയാൾക്ക് അയാളുടെ ദോഷം കാണിച്ചുകൊടുത്താൽ, അയാൾക്കു കോപം വരുന്നില്ല. മറിച്ച് അയാൾ ഈ ശരീരരൂപമായ, ഈ മനോരൂപമായ യന്ത്രത്തിൽ എന്താണ് തരക്കേടെന്നു നോക്കി ആ ദോഷം തീർക്കും. നേരെ മറിച്ചു ദേഹത്തെ തന്നിൽ നിന്ന് ഭിന്നമായി കരുതാത്തവന് തന്നത്താൻ നന്നാക്കുവാനേ കഴിയുകയില്ല. ഈ ദേഹം ഈ മൺകട്ട, ഈ മൺ പ്രതിമയുണ്ടല്ലോ, അതു തന്നെയാണ് ഞാൻ എന്നു കരുതുന്നവർക്ക് എങ്ങിനെ സ്വയം നന്നാകാം? ഈ ദേഹം എനിക്കു കിട്ടിയ ഒരുപകരണമാണ് എന്നു മനസ്സിലാക്കിയാലേ നന്നാകാൻ കഴിയൂ. വല്ലവരും ചർക്കയിൽ വല്ല കുറ്റമോ കുറവോ കാണിച്ചു തന്നാൽ, എനിക്കു ദേഷ്യം വരുമോ? വല്ല കുറവുമുണ്ടെങ്കിൽ ഞാൻ അതു നികത്തുന്നു. അങ്ങിനെ തന്നെയാണ് ഈ ദേഹത്തിന്റെയും സ്ഥിതി. കൃഷിക്കോപ്പുപോലെയാണീ ദേഹവും. ദേഹം ഈശ്വരന്റെ വീട്ടിലെ കൃഷി നടത്താനുള്ള ഒരുപകരണമാണ്. ഈ ഉപകരണം കേടുവന്നാൽ അതു നന്നാക്കിയേ തീരു.

ദേഹം ഒരുപകരണമായിട്ടത്രേ കൈ വന്നിരിക്കുന്നത്. അതിനാൽ ഈ ദേഹത്തിൽ നിന്ന് എന്നെ വേറിട്ടു നിർത്തി നാം ദോഷങ്ങളിൽ നിന്ന് മുക്തനാവാൻ പ്രയത്നിക്കണം. ഞാൻ ഈ ദേഹമാകുന്ന ഉപകരണത്തിൽ നിന്നു വേറെയാണ്. ഞാൻ സ്വാമിയാണ്; യജമാനനാണ്; ഈ ദേഹത്തെക്കൊണ്ട് പണിയെടുപ്പിക്കുന്നവനാണ്, ഇതിനെക്കൊണ്ട്  ഉൽക്കൃഷ്ട സേവനം ചെയ്യിക്കുന്നവനാണ്. ബാല്യം മുതല്ക്കേ ഇങ്ങിനെ ദേഹത്തിൽ നിന്നു വേറിട്ടു നിൽക്കാനുള്ള ഭാവന  പരിശീലിപ്പിക്കണം.

കളിയിൽ പെടാതെ നില്ക്കുന്ന കാഴ്ചക്കാർക്കേ കളിയിലെ ഗുണദോഷങ്ങളെല്ലാം നന്നായി വീക്ഷിക്കുവാൻ കഴിയൂ. അതുപോലെ, തന്നത്താൻ ദേഹമനോബുദ്ധികളിൽ നിന്നു അകന്നു നിന്നാലേ നമുക്കു അവയുടെ ഗുണദോഷങ്ങൾ പരീക്ഷിച്ചറിയാറാവു. ചിലർ പറയാറുണ്ട്, “ഈയിടെ എന്റെ ഓർമ്മശക്തി കുറഞ്ഞിരിക്കുന്നു, ഇതിനു വല്ല പരിഹാരവും പറഞ്ഞു തരാനുണ്ടോ?” ഒരാൾ ഇങ്ങി

നെ പറയുമ്പോൾ അയാൾ ആ ഓർമ്മശക്തിയിൽ നിന്ന് ഭിന്നനാണെന്നു സ്പഷ്ടമാകുന്നു. "എന്റെ ഓർമ്മശക്തി മോശമായിരിക്കുന്നു" എന്നാണയാൾ പറയുന്നത്. എന്നുവെച്ചാൽ അയാളുടെ ഏതോ ഒരുപകരണം എന്തോ ഒരു കോപ്പു കേടുവന്നിരിക്കുന്നുവെന്നാണ്. ഒരാളുടെ കുട്ടിയെ കാണാതാവുന്നു. ഒരാളുടെ പുസ്തകം കാണാതാവുന്നു എന്നാൽ അയാൾ തന്നെ കാണാതാവുക എന്നൊന്നില്ല. ഒടുക്കം മരിക്കുമ്പോൾ കൂടി അയാളുടെ ദേഹമാണ് സർവ്വഥാ നഷ്ടമാകുന്നത്, നിരുപയോഗമാകുന്നത്. അയാളാകട്ടെ അകമേ ഉള്ള പാട്ടിലിരിക്കുന്നു. അതു ദോഷരഹിതവും രോഗരഹിതവുമാണ്. ഈ സംഗതി മനസ്സിലാക്കുകയും ഓർമ്മവെച്ചു കൊണ്ടിരിക്കുകയും ചെയ്താൽ, ഇതിൽക്കവിഞ്ഞ കുഴപ്പങ്ങളിൽ നിന്നു വിടുതി നേടുകയും ചെയ്യാം.

### (ദേഹാസക്തികൊണ്ടു ജീവിതം തടയപ്പെട്ടിരിക്കുന്നു.)

ദേഹമത്രേ 'ഞാൻ' എന്ന ഭാവന സർവ്വത്ര പടർന്നു പിടിച്ചതിന്റെ ഫലമായി മനുഷ്യൻ ദേഹപുഷ്ടിയ്ക്കായി ഒരാലോചനയുമില്ലാതെ നാനാതരം സാധനങ്ങൾ നിർമ്മിച്ചു വെച്ചിട്ടുണ്ട്. അവയെല്ലാം കണ്ടു വലിയ ഭയം തോന്നുന്നു. മനുഷ്യന് എപ്പോഴും ഈയൊരു ധാരണയുണ്ട്; ഈ ദേഹം പഴകി ജീർണ്ണിച്ചു പോയാലും വല്ല പാടും അതിനെ നിലനിർത്തണം. എന്നാലും അങ്ങേ അറ്റം ഈ ദേഹത്തെ, ഈ തോലിനെ, നിങ്ങൾക്കു എത്ര കാലം നിലനിർത്താൻ കഴിയും? മരിക്കുന്നതുവരെയല്ലേ? മരണവാറണ്ടെത്തിയാൽപ്പിന്നെ ഒരു ക്ഷണനേരവും ദേഹത്തെ നിലനിർത്താൻ കഴിയില്ല. മരണത്തിന്റെ മുമ്പിൽ ഗർവ്വെല്ലാം ഇടിഞ്ഞുപോകുന്നു. എന്നിട്ടും ഈ തുച്ഛദേഹത്തിനുവേണ്ടി മനുഷ്യൻ നാനാതരം സാധനങ്ങൾ ശേഖ

രിക്കുന്നു. രാവും പകലും ഈ ദേഹത്തെപ്പറ്റി ചിന്തിക്കുന്നു. ദേഹ രക്ഷക്കായി മാംസം തിന്നുന്നതിൽ ഒരു വിരോധവുമില്ലെന്നു ഇപ്പോൾ പറയുന്നുണ്ട്. മാംസം തിന്നു രക്ഷിക്കാൻ തക്കവണ്ണം മനുഷ്യദേഹം വളരെ വിലപിടിച്ചതാണെന്നു തോന്നും. മൃഗശരീരം വില കുറഞ്ഞതും അതെന്തുകൊണ്ട്? മനുഷ്യദേഹത്തിന് എങ്ങിനെ വിലകൂടി? കാരണമെന്ത്? ഓ, മൃഗങ്ങൾക്കു എന്തും തിന്നാം. അവയ്ക്ക് സ്വാർത്ഥമല്ലാതെ വേറൊരു വിചാരവുമില്ല! മനുഷ്യൻ അങ്ങനെയല്ല. അവൻ തന്റെ ചുറ്റുപാടുമുള്ള സൃഷ്ടിയെ സംരക്ഷിക്കുന്നു. അതിനാൽ മനുഷ്യദേഹത്തിന് ഒരു വിലയുണ്ട്. എന്നാൽ മനുഷ്യ ദേഹം വിലയുള്ളതാണെന്നു സ്ഥാപിക്കാനുതകിയ കാരണത്തെ ത്തന്നെ നാം മാംസം തിന്നു നഷ്ടമാക്കുന്നു. നല്ല മനുഷ്യ നിങ്ങളുടെ മേന്മയിരിക്കുന്നത് നിങ്ങൾ സംയമത്തോടെ കഴിയുന്നതിലും സർവ്വജീവികളുടെയും രക്ഷക്കു പ്രയത്നിക്കുന്നതിലും പരക്കെ മേൽനോട്ടം വഹിക്കണമെന്ന ഭാവനയുള്ളതിലുമാണ്. മൃഗങ്ങളേക്കാളധികം നിങ്ങൾക്ക് ഈ സവിശേഷതകൊണ്ടല്ലേ മനുഷ്യൻ ശ്രേഷ്ഠനെന്നു പറയുന്നത്? ഇതുകൊണ്ടു തന്നെയാണ് മാനവ ദേഹം ദുർല്ലഭമെന്നു പറഞ്ഞിട്ടുള്ളത്. എന്നാൽ ഏതടിസ്ഥാനത്തിൽ മനുഷ്യൻ ശ്രേഷ്ഠനായോ, അതുതന്നെ അവൻ ഇളക്കുകയാണെങ്കിൽ അവന്റെ മേന്മയാകുന്ന മാളിക എങ്ങിനെ നിലനിൽക്കും? അന്യപ്രാണികളുടെ മാംസം തിന്നു കഴിയുന്ന സാധാരണ മൃഗങ്ങളെപ്പോലെ മനുഷ്യനും അതേ ക്രിയ നിസ്സങ്കോചം തുടരുകയാണെങ്കിൽപ്പിന്നെ അവന്റെ മേന്മയുടെ അടിത്തറതന്നെ വലിച്ചെടുത്തതു പോലായി. ഇതു താനിരിക്കുന്ന കൊമ്പിന്റെ കട താൻ തന്നെ മുറിക്കാൻ ശ്രമിക്കുന്നതുപോലെയത്രേ.

വൈദ്യശാസ്ത്രം ഇന്നു പല വിദ്യകളും കാണിച്ചുവരികയാണ്. മൃഗത്തിന്റെ മേൽകീറി അതിന്റെ ശരീരത്തിൽ, ജീവനുള്ള മൃഗത്തിന്റെ ശരീരത്തിൽ, രോഗാണുക്കളെ ഉളവാക്കി ആ രോഗം അതിന്റെ മേൽ എന്തെന്തു വരുത്തുന്നുണ്ടെന്ന് നോക്കിയറിയുന്നു. ജീവനുള്ള മൃഗത്തെ ആ വലിയ കഷ്ടാവസ്ഥയിലാക്കിയിട്ടു കിട്ടുന്ന ജ്ഞാനം കൊണ്ടുള്ള ഉപയോഗമോ ക്ഷുദ്രമായ ദേഹത്തെ സംരക്ഷിക്കുക

യത്രേ. ഭൂതദയയുടെ പേരിലാണ് ഇതെല്ലാം നടത്തുന്നതും. മൃഗത്തിന്റെ ശരീരത്തിൽ രോഗാണുക്കളുണ്ടായി അതിൽ നിന്നും രക്താംശമെടുത്ത് മനുഷ്യശരീരത്തിൽ കുത്തിക്കയറ്റുന്നു. ഇങ്ങിനെ നാനാതരം ഭീഷണകൃത്യങ്ങൾ നടക്കുന്നു. ഏതുദേഹത്തിനുവേണ്ടിയാണോ നാം ഇതെല്ലാം ചെയ്യുന്നത് ആ ദേഹമാകട്ടേ ബലം കുറഞ്ഞ സ്ഫടികം പോലെ ക്ഷണത്തിൽ പൊട്ടിപ്പോകുന്നതാണ്. അതു എപ്പോൾ പൊട്ടുമെന്ന് ഒരു വിവരവുമില്ല. മനുഷ്യദേഹം നിലനിർത്താൻ ഈ പ്രയത്നമെല്ലാം നടക്കുന്നുണ്ടെങ്കിലും ഒടുക്കം വരുന്ന അനുഭവമെന്താണ്? ഈ ദുർബ്ബലശരീരം സംരക്ഷിക്കുവാൻ എത്രക്കെത്രക്കു പ്രയത്നിക്കുന്നുവോ അത്രക്കത്രക്കു അതു നശിക്കുകയാണ്. ഇതു നമുക്കു അനുഭവമായിരുന്നിട്ടും ഈ ദേഹത്തെ പോഷിപ്പിക്കുവാൻ ഇതിന്റെ മഹിമ വർദ്ധിപ്പിക്കുവാൻ, പ്രയത്നം മുറയ്ക്കു നടക്കുന്നു.

ഏതുതരം ഭക്ഷണം കഴിച്ചാലാണ് ബുദ്ധി സാത്വികമാവുക എന്ന കാര്യത്തിലേക്ക് ഒരിക്കലും നമ്മുടെ ശ്രദ്ധ തിരിയുന്നില്ല. മനസ്സ് നന്നാക്കുവാൻ ബുദ്ധി നിർമ്മലമാക്കുവാൻ, എന്തു ചെയ്യണം, എന്തിന്റെ സഹായമാണവശ്യം എന്നൊന്നും മനുഷ്യൻ നോക്കുന്നേ ഇല്ല. ശരീരത്തിന്റെ തൂക്കം വർദ്ധിക്കുവാനെന്തുവേണം എന്ന നോട്ടമേ ഉള്ളു. ഭൂമിയിലെ മണ്ണു വന്നു തന്റെ ശരീരത്തിൽ എങ്ങിനെ പറ്റിപ്പിടിക്കേണ്ടു , മണ്ണുരുളകൾ തന്റെ ശരീരത്തിൽ എങ്ങിനെ തച്ചുപരത്തേണ്ട എന്നു ചിന്തിക്കുന്നതായേ കാണുന്നുള്ളു. എന്നാൽ തല്ലിപ്പരത്തിയ ചാണകവരടി ഉണങ്ങിയാൽ താഴെ വീഴും പോലെ ശരീരത്തിൽ പിടിപ്പിച്ച മൺപശ, ഈ കൊഴുപ്പ്, ഒടുക്കം അഴിഞ്ഞു പോയി ശരീരം വീണ്ടും മുൻ നിലയിലെത്തും. എന്നിരിയ്ക്കെ, പുറത്തെ മണ്ണു ശരീരത്തിൽ വെച്ചു പിടിപ്പിച്ചു അതിനു താങ്ങാനാവാത്തവണ്ണം കനം കൂടിയിട്ടുള്ള പ്രയോജനമെന്ത്? ശരീരത്തെ ഇങ്ങിനെ ഒരു പൊണ്ണത്തടിയാക്കിവയ്ക്കുന്നതെന്തിനാണ്? ഈ ദേഹം നമ്മുടെ കയ്യിലെ ഒരുപകരണമാണ്, അതുകൊണ്ട് അതിനെ വെടിപ്പാക്കിവയ്ക്കാൻ വേണ്ട കാര്യങ്ങളെല്ലാം ഞാൻ ചെയ്യണം. യന്ത്രംകൊണ്ടു പണിയെടുപ്പിക്കണം. 'യന്ത്രാഭിമാന' മെന്നോമറ്റോ വല്ലതുമുണ്ടോ? പിന്നെ ഈ ദേഹമാകുന്ന യന്ത്രത്തിന്റെ കാര്യത്തിലും നമുക്ക് എന്തുകൊണ്ടു ഇങ്ങിനെ വിചാരിച്ചുകൂടാ?.

സാരാംശം; ദേഹം സാധ്യമല്ല, സാധനമാണ്. നമ്മളിൽ ഈ ഭാവം ദൃഢമായാൽപ്പിന്നെ ശരീരത്തിന് ഇത്രയേറെ ആഡംബരം കെട്ടിയേൽപ്പിക്കുന്നതു വേണ്ടെന്നാവും. ജീവിതത്തെ നാം വേറെ വിധത്തിൽ കണ്ടുതുടങ്ങും . പിന്നെ ദേഹത്തെ അണിയിക്കുന്നതിൽ നമുക്ക് ആദരവ് തോന്നില്ല. യഥാർത്ഥത്തിൽ ആ ദേഹത്തിനു ശുദ്ധമായ ഒരുടുതുണിയേ വേണ്ടു. എന്നാലങ്ങിനെയല്ല, അതുനേർത്തു മനുത്തതാവണമെന്നു നാമാഗ്രഹിക്കുന്നു. അതിനു നല്ല നിറം വേണം, അഴകുള്ള പുള്ളികൾ വേണം, നല്ല കരയും കസവുമെല്ലാം വേണം. അതിനുവേണ്ടി നാം പലരേയും കൊണ്ടു പണിയെടുപ്പിക്കുന്നു. ഇതെല്ലാം എന്തിനു? ആ ഭഗവാനു ബുദ്ധിയില്ലായിരുന്നോ? ഈ ദേഹത്തിനും വരയും കുറിയും ചിത്രപ്പണികളും ആവശ്യമായിരുന്നെങ്കിൽ, വരിപ്പുലിയുടെ മേൽ വരകൾ വരച്ചിട്ടതുപോലെ അവിടുന്നു നിങ്ങളുടെയും എന്റേയും ശരീരത്തിൽ വരച്ചിടുമായിരുന്നില്ലേ? അവിടേയ്ക്ക് അതു ദുഷ്കരമാണോ? അവിടുന്നു ഈ മയിലിന്റേതുപോലെ അഴകുള്ള ഒരുവാൽ നമുക്കും വെച്ചുതന്നേനേ: എന്നാൽ ഈശ്വരൻ മനുഷ്യന്നു ഒറ്റനിറമേ നൽകിയുള്ളു. അതിൽ വല്ലൊരു പുള്ളിയും വീണാൽ അവന്റെ സൌന്ദര്യം പോയി. മനുഷ്യനെങ്ങിനെയോ അങ്ങിനെ തന്നെ സുന്ദരനാണ്. മനുഷ്യന്റെ ദേഹത്തെ അലങ്കരിക്കണമെന്ന ഉദ്ദേശമേ ഈശ്വരനില്ല. ലോകത്തിലുള്ളതു സാമാന്യസൗന്ദര്യമാണോ? മനുഷ്യൻ കണ്ണുകൊണ്ട് ആ സൗന്ദര്യം ഉറ്റുനോക്കിക്കൊണ്ടിരിക്കയേ വേണ്ടു. പക്ഷേ, അവൻ വഴിമറന്നുപോയി. ജർമ്മനി നമ്മുടെ ചായത്തെനശിപ്പിച്ചു എന്നു പറയുന്നു. സഹോദര, നിങ്ങളുടെ മനസ്സിലെ നിറം ആദ്യമേ നശിച്ചുപോയി. എന്നിട്ടാണ് നിങ്ങൾക്ക് ആ കൃത്രിമനിറത്തിൽ കമ്പം പിടിച്ചത്. അതിനുവേണ്ടി നിങ്ങൾ പരാധീനരായി.വെറുതേ നിങ്ങൾ ഈ മെയ്യഴകിന്റെ ചുഴിയിൽ പെട്ടുപോയി. മനസ്സിനെ അലങ്കരിക്കുക, ബുദ്ധിയെ വികസിപ്പിക്കുക, ഹൃദയത്തെ സുന്ദരമാക്കുക— ഇതെല്ലാം ഒരു വശത്തു കെട്ടിക്കിടക്കുന്നു!.

## (തത്ത്വമസി)

അതിനാൽ ഭഗവാൻ പതിമൂന്നാമദ്ധ്യയത്തിൽ ആവിഷ്കരിക്കുന്ന വിചാരഗതി വളരെ വിലപിടിച്ചതത്ര. ‘ നീ ദേഹമല്ല, ആത്മാവാണ

`' 'തത്ത്വമസി' ആ ആത്മരൂപം നീയത്രേ. ഇതു അത്യുന്നതവും പവിത്രവുമായ അരുളപാടാണ്, പാവനവും ഉദാത്തവുമായ വചന മാണ്. സംസ്കൃതസഹിത്യത്തിലാകെ മഹത്തരമായ ചിന്ത വ്യാപി ച്ചിരിക്കുന്നു. ഈ പുറത്തെ ആവരണം, തൊണ്ട്, ഓട്, നീയല്ല. ആ യഥാർത്ഥമായ, നാശമില്ലാത്ത, കാമ്പാണ് നീ.' അതാണ്,നീ' എന്ന തത്ത്വം മനുഷ്യന്റെ അന്തഃകരണത്തിൽ സ്ഫുരിക്കുന്ന മാത്രയിൽ 'ഈ ദേഹമല്ല ഞാൻ, ആ പരമാത്മാവാണ് ഞാൻ' എന്ന ഭാവം മനസ്സിലുറയ്ക്കുന്ന മാത്രയിൽ, അനുഭൂതമായ ഒരുതരം ആനന്ദം അവന്റെ മനസ്സിലുദിക്കും. എന്റെ ആ രൂപം നശിപ്പിക്കുവാൻ ഈ സൃഷ്ടിയിലെ ഒരു വസ്തുവിനും കഴിയില്. അത്രയ്ക്കു ശക്തി ഒന്നിലുമില്ല. ഈ സൂക്ഷ്മവിചാരമാണ് ആ അരുളപ്പാടിൽ അടങ്ങി യിരിക്കുന്നത്.

ഈ ദേഹത്തിന്നപ്പുറത്തെ അനശ്വരവും നിഷ്കളങ്കവുമായ ആത്മ തത്ത്വമാണ് ഞാൻ. ആ ആത്മതത്ത്വത്തിനു വേണ്ടിയാണ് ഈ ദേഹം എനിക്ക് ലഭിച്ചിട്ടുള്ളത്. ഈശ്വര തത്ത്വം ദൂഷിതമായേക്കു മെന്നു തോന്നുമ്പോഴെല്ലാം അതിനെ രക്ഷിപ്പാനായി ഞാൻ ഈ ശരീരം വലിച്ചെറിയും. ഈശ്വരതത്ത്വത്തെ ഉജ്ജ്വലിപ്പിക്കുവാൻ വേ ണ്ടി ദേഹത്തെ ഹോമിക്കാൻ ഞാൻ സദാ തെയ്യാറായിരിക്കും. ഞാ ൻ ദേഹത്തിലേറെ സവാരി ചെയ്തുവന്നതു എനിക്കു ദുർഗ്ഗതി വരുത്തുവാനാണോ? ശരീരത്തിന്മേൽ എന്റെ അധികാരം നടക്കണം. ഞാൻ ഈ ദേഹത്തെ ഉപയോഗപ്പെടുത്തും, ഹിതമംഗളങ്ങളെ സമൃ ദ്ധമാക്കും. 'മുപ്പാരിലും ഞാൻ ആനന്ദം പരത്തും'. ഞാൻ ഈ ദേഹ ത്തെ മഹത്തായ തത്ത്വത്തിനുവേണ്ടി വലിച്ചെറിഞ്ഞ് ഈശ്വരന്നു ജയ ജയ പറയും. പണമുള്ളവർ ഒരു വസ്ത്രം അഴുക്കാകുമ്പോഴെ ക്കും അതു വലിച്ചെറിഞ്ഞു മറ്റൊന്നെടുക്കുന്നതുപോലെ ഞാനും ചെയ്യും. കർമമത്തിനുവേണ്ടിയുള്ളതാണ് ഈ ദേഹം. ഈ ദേഹം കർമ്മത്തിനു പറ്റാതായിത്തീരുമ്പോൾ, അതു വലിച്ചെറിയുന്നതിൽ എനിക്കു സങ്കോചമുണ്ടാകുമോ?

സത്യാഗ്രഹം വഴി നമുക്ക് ഈ ശിക്ഷണമത്രേ കിട്ടുന്നത്. ദേഹ വും ആത്മാവും വെവ്വേറെ വസ്തുക്കളാണ്. ഈ തത്ത്വം മനുഷ്യ ന്റെ ശ്രദ്ധയിൽ പതിയുമ്പോൾ മാത്രമേ യഥാർത്ഥമായ വിദ്യാഭ്യാസം,

യഥാർത്ഥമായ വികാസം ആരംഭിക്കുന്നുള്ളു. അപ്പോഴേ നമുക്കു സത്യാഗ്രഹം കൈവരുന്നുള്ളു. അതിനാൽ ഈ ഭാവനയെ ഓരോരുവനും ദൃഢീകരിക്കണം. ദേഹം നിമിത്തമാത്രമായ സാധനമാണ്, ഈശ്വരൻ നൽകിയ ഒരുപകരണമാണ. അതിന്റെ ഉപയോഗം തീർന്നാൽ അന്ന് അതു കൈവെടിയണം. തണുപ്പുകാലത്തു ഉപയോഗിച്ച ചൂടുള്ള വസ്ത്രങ്ങൾ വേനൽക്കാലത്തു കൈവെടിയുന്നു. രാത്രി പുതച്ച കമ്പിളി രാവിലെ ഉപേക്ഷിക്കുന്നു, പുലർച്ചെ ധരിച്ചത് ഉച്ചയ്ക്ക് മാറ്റിവെക്കുന്നു, അതുപോലെതന്നെ ഈ ദേഹത്തെയും കരുതുക. ഈ ദേഹംകൊണ്ട് ഉപയോഗപ്പെടാത്തതാകുന്നതെപ്പോഴോ അപ്പോൾ ഈ ദേഹമാകുന്ന തുണിവലിച്ചെറിയാം. ആത്മവികാസത്തിനുവേണ്ടിയാണ് ഭഗവാൻ ഈ യുക്തി പറഞ്ഞു തരുന്നത്.

## (അക്രമികളുടെ അധികാരം കഴിഞ്ഞു)

നാം ദേഹത്തിൽ നിന്നു വേറെയാണെന്നു മനസ്സിലാകാത്ത കാലത്തോളം അക്രമികൾക്കു നമ്മെ ആക്രമിക്കാം, നമ്മെ അടിമകളാക്കി വെക്കാം, നമ്മെ എത്രയെങ്കിലും ക്ലേശിപ്പിക്കാം. ഭയം നിമിത്തമാണ് അക്രമം നടക്കുന്നത്. ഒരു രാക്ഷസൻ ഒരു മനുഷ്യനെ പിടിവെച്ചു. അവൻ അയാളെക്കൊണ്ട് എപ്പോഴും പണിയെടുപ്പിച്ചു പോന്നു. അയാൾ വല്ലപ്പോഴും പണിയെടുക്കാതിരുന്നാൽ രാക്ഷസൻ പയും, "തിന്നുകളയും, കടിച്ചു കീറി ശാപ്പിടും." ആദ്യമാദ്യം ആ മനുഷ്യൻ പേടിച്ചിരുന്നു, എന്നാൽ ഈ ഭീഷണി പൊറുക്കാൻ വയ്യാതായപ്പോൾ അയാൾ പറഞ്ഞു: "ഓ തിന്നോ. തിന്നണമെങ്കിൽ തിന്നോ".

പക്ഷേ, ആ രാക്ഷസനുണ്ടോ അയാളെ തിന്നുന്നു. അവന്ന് ഒരടിമ വേണം. തിന്നുപോയാൽപ്പിന്നെ ആരുണ്ട്. അടിമപ്പണി ചെയ്യാൻ? അവൻ അയാളെ തിന്നുകളയുമെനന്നു ഭീഷണിപ്പെടുത്തുക മാത്രമാണ്. എന്നാൽ □തിന്നോ; എന്ന ഉത്തരം വന്നതോടെ അക്രമം നിലച്ചു. അക്രമികൾക്കറിയാം, ഈ ആളുകൾ ദേഹത്തോട് ഒട്ടിപ്പിടിച്ചിരിക്കുന്നവരാണെന്ന്. തങ്ങളുടെ ദേഹത്തിന്നു ക്ലേശമേല്ക്കരുതെന്നുവെച്ചു അവർ അടിമകളാവും. ഈ ദേഹാസക്തി കൈവെടിഞ്ഞാലോ, ഉടനെ നിങ്ങൾ ചക്രവർത്തിയാവും, സ്വതന്ത്രനാവും.

എല്ലാക്കഴിവും നിങ്ങളുടെ കയ്യിൽ വരും. നിങ്ങളുടെ മേൽ ആരുടെ അധികാരവും നടക്കില്ല. പിന്നെ അവരുടെ അടിസ്ഥാനം തന്നെ "ദേഹമാണു ഞാൻ" എന്ന ഭാവനയിലേല്ക്കരുതെന്നുവെച്ച് ഇവർ വശപ്പെട്ടുകൊള്ളും എന്നാണ് അവരുടെ ധാരണ: അതിനാലാണ് അവർ ഭീഷണിപ്പെടുത്തുന്നത്.

"ഞാൻ ദേഹമാണ്" എന്ന ഭാവന നിമിത്തമാണ് അന്യർക്ക് എന്നെ ആക്രമിക്കാനും ഉപദ്രവിക്കാനും തോന്നുന്നത്. എന്നാൽ ഇംഗ്ലണ്ടിലെ ഹുതാത്മാവായ, ബലിവീരനായ, ക്രാൻമർ പറഞ്ഞ തെന്തെന്നോ?□എന്നെ ചുടുകയാണോ? ശരി, ചുട്ടേയ്ക്കു. ഇതാ ആദ്യം ഈ വലം കയ്യു ചുടു□. ഇതുപോലെ റിഡ്ലേയും, ലാടിമറും പറഞ്ഞിട്ടുണ്ട്. "നിങ്ങൾക്കു ചുടണമെന്നുണ്ടോ? ഞങ്ങളെ ആർക്കു ചുടാൻ കഴിയും.? ഞങ്ങൾ ധർമ്മത്തിന്റെ ആ ജ്യോതിസ്സാണു ജ്വലി പ്പിയ്ക്കുന്നത്. അതിനെ ആർക്കും കൊടുക്കാൻ കഴിയില്ല. ദേഹമാ കുന്ന ഈ മെഴുകുതിരി, ഈ മേദസ്സ്, കത്തിച്ച് സത്തത്ത്വങ്ങളുടെ അഗ്നി ജ്വലിപ്പിക്കുകതന്നെയാണ് ഞങ്ങളുടെ കർമ്മം. ദേഹം തക രും, അതു തകരാനുള്ളതു തന്നെയാണ്. സോക്രട്ടീസ്സിനെ വിഷം കൊടുത്തുകൊല്ലണമെന്നു ശിക്ഷ വിധിച്ചു. അദ്ദേഹം പറഞ്ഞു, "എനിയ്ക്കിപ്പോൾ വയസ്സായി. നാലു ദിവസം കഴിഞ്ഞാൽ ദേഹം വിട്ടുപോകും. ചാവാൻ പോകുന്നതിനെ കൊന്നിട്ടു നിങ്ങൾക്കു എന്തു ബഹുമതിയാണ് നേടാൻ പോകുന്നത്? കുറഞ്ഞൊന്ന് ആലോചിച്ചു നോക്കുവീൻ, ഈ ശരീരം ഒരിയ്ക്കൽ അവശ്യം മരിച്ചു പോകുന്നതാണ്. മരിയ്ക്കുന്ന വസ്തുവിനെ കൊല്ലുന്നതിൽ എന്തു മിടുക്കാണുള്ളത്?"□

സോക്രട്ടീസ്സിനു വിഷം കൊടുത്തതിന്റെ തലേദിവസം രാത്രി അദ്ദേഹം ശിഷ്യന്മാരെ ആത്മാവിന്റെ അനശ്വരത പഠിപ്പിച്ചു കൊ ടുക്കുകയായിരുന്നു. ശരീരത്തിൽ വിഷം പ്രവേശിച്ചാൽ തനിക്കു എന്തെല്ലാം വേദനകളാണുണ്ടാവുകയെന്ന് അദ്ദേഹം കൗതുകത്തോ ടെ വർണ്ണിക്കുകയായിരുന്നു. അദ്ദേഹത്തിന് അതിനെപ്പറ്റി തരിമ്പും ചിന്തയുണ്ടായിരുന്നില്ല. ആത്മാവിന്റെ അമരതയെപ്പറ്റിയുള്ള ആ ചർച്ച അവസാനിച്ചപ്പോൾ അദ്ദേഹത്തിന്റെ□ഒരു ശിഷ്യൻ ചോദിച്ചു, മരണശേഷം അങ്ങയുടെ അന്ത്യകർമ്മങ്ങൾ എങ്ങിനെ ചെയ്യണം?

അദ്ദേഹം മറുപടി നല്കി. □നന്നായി, അവർ കൊല്ലുവാനും, നിങ്ങൾ മറ ചെയ്യാനും! അപ്പോൾ ആ കൊല്ലുന്നവർ എന്റെ ശത്രുക്കളും മറ ചെയ്യുന്ന നിങ്ങൾ എന്നെ ഏറ്റവും സ്നേഹിക്കുന്നവരുമാണോ? അവർ ബുദ്ധിയുള്ളതുകൊണ്ട് എന്നെ കൊല്ലും, നിങ്ങൾ ബുദ്ധി യുള്ളതുകൊണ്ട് എന്നെ മറ ചെയ്യും! നിങ്ങളാരാണ് എന്നെ മറ ചെയ്യാൻ? ഞാൻ നിങ്ങളെയെല്ലാം മറ ചെയ്തുകൊണ്ടിരിക്കുന്നു. നിങ്ങൾ എന്നെ എന്തിൽ മറ ചെയ്യും? മണ്ണിലോ ശവക്കല്ലറയിലോ? എന്നെ ആർക്കും കൊല്ലാൻ കഴിയില്ല, ആർക്കും മറചെയ്യാനും കഴിയില്ല. ഇതുവരെ ഞാൻ എന്താണ് നിങ്ങളെ പഠിപ്പിച്ചിരുന്നത്? ആത്മാവ് അനശ്വരമാണ് അതിനെ ആർക്കു കൊല്ലാം, ആർക്കു മറ ചെയ്യാം? വാസ്തവത്തിൽ ഇന്നേയ്ക്കു രണ്ടുരണ്ടര സഹസ്രാബ്ദ ങ്ങളായി ആ മഹാനായ സോക്രട്ടീസ് എല്ലാവരേയും മറ ചെയ്തു കൊണ്ട് ജീവിച്ചിരിയ്ക്കുന്നു!

## (പരമാത്മശക്തിയിൽ വിശ്വാസം)

സാരാംശം: ദേഹാസക്തിയുള്ളതുവരെ, ഭയമുള്ളതുവരെ, യഥാ ർത്ഥമായ രക്ഷ കിട്ടുകയില്ല; അതുവരെ എപ്പോഴും ഭയം തോന്നി ക്കൊണ്ടിരിക്കും. ഒന്നു കണ്ണടയ്ക്കേണ്ടി വന്നാൽ, വല്ല പാമ്പും വന്നു കടിക്കുമോ, കള്ളൻ വന്നു തല്ലുമോ എന്നു പേടിയായി. മനു ഷ്യൻ തലയ്ക്കൽ ഒരു വടിയും വെച്ചു കിടന്നുറങ്ങുന്നു. എന്തിന്? എന്നു ചോദിച്ചാൽ പറയും, അടുത്തു വെയ്ക്കുന്നത് നന്ന്, കള്ള നും വന്നാലോ?'' നല്ല മനുഷ്യ, കള്ളൻ വന്ന് ആ വടിയെടുത്ത് നിങ്ങളുടെ തലയ്ക്കടിച്ചാലോ? കള്ളൻ വടികൊണ്ടു വരുവാൻ മറ ന്നുപോയെങ്കിൽ, നിങ്ങൾ അവന്നുവേണ്ടി മുൻകൂട്ടിതന്നെ ഏർപ്പാ ടു ചെയ്തു വെയ്ക്കുന്നു. നിങ്ങൾ ആരെ വിശ്വസിച്ചാണ് ഉറങ്ങു ന്നത്? ആ സമയത്ത് നിങ്ങൾ ലോകത്തിന്റെ കയ്യിലാണ് കിടക്കു ന്നത്. ഉണർന്നിരിക്കുമ്പോഴല്ലേ സ്വയം രക്ഷിയ്ക്കുകയുള്ളു? ഉറക്ക ത്തിൽ നിങ്ങളെ ആരാണു രക്ഷിയ്ക്കുക.?

ഞാൻ ഏതോ ശക്തിയിൽ വിശ്വസിച്ചാണുറങ്ങുന്നത്. പുലി പശു മുതലായ മൃഗങ്ങൾ ഏതൊരു ശക്തിയെ വിശ്വസിച്ചുറങ്ങുന്നത്. പുലിയ്ക്കുമുണ്ട് ഉറക്കം വരൽ. ലോകത്തോടാകെ ശത്രുതയുള്ള തുകൊണ്ട് ഇടയ്ക്കിടെ പിന്നോക്കം തിരിഞ്ഞുനോക്കുന്ന സിംഹ

വും ഉറങ്ങാറുണ്ട്. ആ ഒരു ശക്തിയെ വിശ്വസിക്കുന്നില്ലെങ്കിൽ, ചില സിംഹങ്ങൾ ഉറങ്ങുകയും ചിലതു ഉണർന്ന് കാവൽ നിൽക്കുകയും ചെയ്തേനേ! അങ്ങിനെ ഒരേർപ്പാട് അവയ്ക്ക് വേണ്ടി വന്നേനേ! ചെന്നായ്, പുലി, സിംഹം മുതലായ ക്രൂരജന്തുക്കൾ പോലും ഏതു ശക്തിയിൽ വിശ്വസിച്ചിറങ്ങുന്നുവോ ആ വിശ്വവ്യാപകമായ ശക്തി യുടെ മടിയിലാണ് ഞാനും ഉറങ്ങുന്നത്. അമ്മയുടെ മടിയിൽ കുട്ടി നിശ്ചിതനായുറങ്ങുന്നു. അവനപ്പോൾ ലോകത്തിലെ ചക്രവർത്തി യാണെന്നു തോന്നും. നമ്മളെല്ലാവരും ആ വിശ്വംഭരയായ മാതാ വിന്റെ മടിയിൽ ഇതുപോലെ പ്രേമവിശ്വാസങ്ങളോടു കൂടി ഉറ ങ്ങാൻ പരിശീലിക്കണം. എന്റെ ജീവിതവൃത്തികളേതും നടക്കുന്നതി നടിസ്ഥാനമായ ശക്തിയുമായി ഞാൻ ഏറെയേറെ പരിചയപ്പെട ണം. എന്റെ ജീവിതവൃത്തികളേതും നടക്കുന്നതിനടിസ്ഥാനമായ ശക്തിയുമായി ഞാൻ ഏറെ പരിചയപ്പെടണം. ആ ശക്തി എനിക്ക് ഉത്തരോത്തരം അനുഭവപ്പെടണം. ഈ ശക്തിയിൽ എനിക്കെത്ര ത്തോളം വിശ്വാസമുണ്ടാകുമോ, അത്രത്തോളം എനിക്കു രക്ഷ കിട്ടും. ഈ ശക്തി എത്രയ്ക്കെത്രയ്ക്ക് അനുഭവപ്പെടുന്നുവോ, അത്ര യ്ക്കത്രയ്ക്ക് എനിക്കു വികാസം ലഭിക്കും. പതിമൂന്നാമധ്യായത്തിൽ ഇതിന്റെ ഒരു ക്രമവും കുറഞ്ഞൊന്നു കാട്ടിത്തന്നിട്ടുണ്ട്.

## (പരമാത്മശക്തിയുടെ ഉത്തരോത്തരാനുഭവം)

ദേഹത്തിലെ ആത്മാവിനെക്കുറിച്ചു വിചാരം വരാത്തേടത്തോ ളം മനുഷ്യൻ സാധാരണ ക്രിയകളിൽത്തന്നെ മുഴുകി കഴിയുന്നു. വിശന്നാൽ തിന്നും;□ദാഹിച്ചാൽ വെള്ളം കുടിയ്ക്കും; ഉറക്കം വന്നാൽ ഉറങ്ങും, ഇതിലധികമൊന്നും അവന്നറിഞ്ഞുകൂടാ. ഇക്കാ ര്യങ്ങൾക്കായി അവൻ മല്ലിടും. ഇവ കൈവരുവാൻ കൊതിക്കും. ഇങ്ങിനെ ഈ ദൈഹിക ക്രിയകളിൽതന്നെ അവൻ മുഴുകിക്കഴിയും. ഇതിന്നപ്പുറമാണ് വികാസത്തിന്റെ ആരംഭമുണ്ടാകുന്നത്. ഇതുവരെ ആത്മാവു നോക്കി നില്ക്കുന്നേ ഉള്ളൂ. കിണറ്റിന്റെ അടുത്തേക്കു നീങ്ങിപ്പോകുന്ന കുട്ടിയുടെ പിന്നാലെ ആത്മാവ് നമ്മളിൽ ദൃഷ്ടി പതിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹം ശാന്തമായി എല്ലാ ക്രിയകളേ യും വീക്ഷിക്കുന്നു. ഈ സ്ഥിതിയെ □ഉപദ്രഷ്ടാവ് സാക്ഷിയായി എല്ലാം നോക്കുന്നവൻ- എന്നു പറയുന്നു.

ഈ അവസ്ഥയിൽ ആത്മാവ് നോക്കിക്കാണുന്നുവെങ്കിലും സമ്മതം നൽകുന്നില്ല. എന്നാൽ താൻ ദേഹരൂപമാണെന്നു കരുതി പ്രവർത്തിക്കുന്ന ഈ ജീവനുണ്ടല്ലോ, അതു ഞെട്ടിയുണരുന്നു. അല്ലാ, താൻ മൃഗസാധാരണമായ ജീവിതമാണ് നയിക്കുന്നതെന്നു അതിനു തോന്നുന്നു.ജീവന്നു ഈ വിചാരമുളവായാൽ അപ്പോഴ തിനു നീതിയുടെ അടിസ്ഥാനമിട്ടു. പിന്നെ അത് അടിക്കടി ഉചിതാ നുചിതവിചാരം നടത്തുകയായി. വിവേകപൂർവ്വം പ്രവർത്തിച്ചു തുട ങ്ങുന്നു. അതിനു അപഗ്രഥനബുദ്ധി ഉണരുന്നു. സ്വൈര കർമ്മങ്ങൾ നിലയ്ക്കുന്നു. സ്വച്ഛന്ദതയുടെ സ്ഥാനത്തു സംയമം വരുന്നു.

ജീവൻ ഈ നൈതികാടിസ്ഥാനത്തിലെത്തിയാൽപ്പിന്നെ ആത്മാ വ് വെറുതെയിരുന്നു നോക്കുകയല്ല, ഉള്ളിലിരുന്ന് അനുമോദിച്ചു തുടങ്ങും. ബലേശരി എന്ന ശബ്ദം ഉള്ളിൽ നിന്നു വരും. ഇപ്പോ ൾ ആത്മാവ് കേവലം ഉപ്രദ്രഷ്ടാവായിരിക്കാതെ അനുമന്താ വായി ച്ചമയും.

വിശന്ന ഒരതിഥി വാതില്ക്കൽ വരുന്നു, നിങ്ങൾ മുമ്പിൽ വിളമ്പി വെച്ച കിണ്ണം അയാൾക്കു കൊടുക്കുന്നു; പിന്നെ രാത്രി തന്റെ ഈ സൽകർമ്മത്തെപ്പറ്റി സ്മരിയ്ക്കുമ്പോൾ മനസ്സിൽ എന്തൊരാനന്ദമു ണ്ടാവുന്നുവെന്ന് നോക്കുക. ഉള്ളിൽനിന്ന് ആത്മാവിന്റെ നേരിയ മൂളൽ ചെവിയിലെത്തും, നന്നായി ചെയ്തത്. അമ്മ കുട്ടിയുടെ പുറത്തു തടവികൊണ്ടു പറയുന്നു.കുഞ്ഞേ, ചെയ്തതു നന്നായി. അപ്പോൾ ലോകത്തിലെ സമ്മാനമെല്ലാം കൈവന്നതുപോലെ കുട്ടി ക്കു തോന്നുന്നു. അതുപോലെ ഹൃദയസ്ഥനായ പരമാത്മാവിന്റെ കുട്ടി നന്നേ! എന്ന ശബ്ദവും നമുക്ക് പ്രോത്സാഹനം നൽകുന്നു. ഇത്തരം അവസരങ്ങളിൽ ജീവൻ ഭോഗജീവിതം വിട്ടു നൈതിക ജീവിതത്തിന്റെ അടിസ്ഥാനത്തിൽ കേറിനില്ക്കുന്നു.

ഇതിനപ്പുറമുള്ള നിലയെടുക്കാം. നൈതിക ജീവിതത്തിൽ മനു ഷ്യൻ കർത്തവ്യങ്ങളനുഷ്ടിച്ചു തന്റെ മനസ്സിലെ എല്ലാ മാലിന്യ ങ്ങളും കഴുകിക്കളവാൻ പ്രയത്നിക്കുന്നു. എന്നാൽ അങ്ങിനെ ചെയ് തു ചെയ്തു തളർച്ച വരുമ്പോൾ ജീവൻ ഇങ്ങിനെ പ്രാർത്ഥിച്ചു തുടങ്ങും. ഭഗവാനേ, എന്റെ പ്രയത്നത്തിന്റെ, എന്റെ കഴിവിന്റെ അങ്ങേ അറ്റമായല്ലോ, എനിയ്ക്ക് അധികം കഴിവു നൽകേണമേ,

അധികം ബലം നല്കേണമേ! തന്റെ എല്ലാ പ്രയത്നവുമിരുന്നിട്ടും അതുകൊണ്ടു മാത്രം മതിയാകുന്നില്ല എന്ന് അനു□വപ്പെടാത്ത കാലത്തോളം നുഷ്യന്ന് പ്രാർത്ഥനയുടെ മർമ്മം മനസ്സിലാവാൻ വയ്യ. തന്റെ ശക്തിയെല്ലാം ചെലുത്തി, അതു മതിയാവുന്നില്ലെന്ന് തോന്നുമ്പോൾ, ആർത്തനായി, ദ്രൗപതിയെപ്പോലെ പരമാത്മാവിനെ വിളിക്കണം. ഐശ്വര്യമായ കൃപയുടേയും സഹായത്തിന്റേയും സ്രോതസ്സു സദാ പ്രവഹിച്ചു കൊണ്ടേ ഇരിക്കുന്നുണ്ട്. ആർക്കു ദാഹിക്കുന്നുവോ അവർക്കു അധികാരത്തോടേ വന്ന് അതിൽ നിന്നു വെള്ളം കുടിക്കാം. കുറവുള്ളവർക്ക് അപേക്ഷിക്കാം. ഇത്തരമൊരു ബന്ധമാണ് ഈ മൂന്നാം നിലയിൽ വരുന്നത്. പരമാത്മാവ് അധികം അടുത്തു വരുന്നു. ഇപ്പോൾ അതു കേവലം വാക്കു കൊണ്ടനുമോദിക്കുകയല്ല, സാഹായ്യം ചെയ്യാൻ പാഞ്ഞെത്തുന്നു.

ആദ്യം ഈശ്വരൻ ദൂരെയാണു നിന്നിരുന്നത്. ഗുരു ശിഷ്യനോടു കണക്കു ചെയ്യൂ എന്നു പറഞ്ഞു അകന്നു നില്ക്കുന്നതുപോലെ ജീവൻ ഭോഗജീവിതത്തിൽ പുരണ്ടു കിടക്കുന്നേടത്തോളം കാലം പരമാത്മാവ് അകന്നു നിന്നു പറയുന്നു. ശരി, കഴിയും പോലെ പണിയെടുക്കുക. പിന്നെ ജീവൻ നൈതികതലത്തിലെത്തുന്നു. അപ്പോൾ പരമാത്മാവ് ഉദാസീനനായി നിൽക്കുന്നില്ല. ജീവന്റെ കൈകൊണ്ടു സൽകർമ്മം നടക്കുന്നുവെന്നു കാണുമ്പോഴേക്കും ഭഗവാൻ മെല്ലെ എത്തി നോക്കി, ബാലേ എന്നു പറയുന്നു. അങ്ങിനെ സൽക്കർമ്മം ചെയ്തു ചെയ്തു ചിത്തത്തിലെ സ്ഥൂലമാലിന്യങ്ങൾ നീങ്ങി സൂക്ഷ്മമാലിന്യങ്ങൾ കഴുകാനുള്ള അവസരമെത്തുന്നു. അതിനു തന്റെ എല്ലാ പ്രയത്നവും മതിയാകാതെ വരുമ്പോൾ അതു ഭഗവാനെ വിളിക്കുന്നു; ഇതാ എത്തി എന്നു പറഞ്ഞു ഭഗവാൻ ഓടിവരുന്നു. ഭക്തന്റെ ഉത്സാഹം കുറയുമ്പോഴേയ്ക്കു ഭഗവാൻ അവിടെ വന്നെത്തുന്നു. ജഗത്തിന്റെ സേവകനായ സൂര്യനാരായണൻ നിങ്ങളുടെ വാതില്ക്കൽ സദാ നിൽക്കുന്നുണ്ട്. സൂര്യൻ അടച്ച വാതിൽ തുറന്നു ഉള്ളിൽ കടക്കില്ല; കാരണം അദ്ദേഹം സേവകനാണ്, അദ്ദേഹം യജമാനൻ വെച്ച അതിർത്തിയിൽ നിൽക്കുന്നു. അദ്ദേഹം വാതിന്മേൽ മുട്ടുന്നില്ല. ഉള്ളിൽ യജമാനൻ ഉറങ്ങുകയാണ്, അതുകൊണ്ട് സൂര്യനാകുന്ന സേവകൻ വാതിലിന്നു പുറത്തുനില്

ക്കുന്നു. വാതിൽ അല്പം തുറക്കൂ, ഉടനേ അദ്ദേഹം എല്ലാ പ്രകാശവും കൊണ്ട് അകത്തു കേറുന്നു. അന്ധകാരമകറ്റുന്നു. പരമാത്മാവും ഇങ്ങിനെ തന്നെയാണ്. അദ്ദേഹത്തോട് സാഹായ്യം അപേക്ഷിച്ചാൽ അദ്ദേഹം കയ്യും നീട്ടി എത്തുന്നു. ഭീമാതീരത് പണ്ഡരപുരത്തിൽ അരക്കെട്ടിൽ കയ്യും കുത്തി അദ്ദേഹം ഒരുങ്ങി നിൽക്കുന്നുണ്ട്.

ഉദാരൂനീ ബാഹേ വിഠോ പാലവീത ആഹേ (കൈകൾ നീട്ടി വിഷ്ണു പരിപാലിയ്ക്കുന്നു) എന്നു തുക്കാറാം മുതലായവർ വർണ്ണിച്ചിട്ടുണ്ട്. മൂക്ക് തുറന്നാൽ കാറ്റ് അകത്തു കയറി. വാതിൽ തുറന്നാൽ പ്രകാശം അകത്തു കടന്നു. കാറ്റിനേയും പ്രകാശത്തേയും ദൃഷ്ടാന്തമാക്കിയാലും മതിയായില്ലെന്നു തോന്നുന്നു. അവയേക്കാളുമേറെ സന്നിഹിതനും, ഉത്സുകനുമാണ് പരമാത്മാവ്. അദ്ദേഹം ഉപദ്രഷ്ഠാവും അനുമന്താവുമാകാതെ ഭർത്താവ്– എല്ലാവിധത്തിലും സഹായകൻ ആകുന്നു. മനോമാലിന്യം കഴുകിക്കളയുവാൻ വേണ്ടി നാം അശരണരായി– മാരി നാഡ തമാരേ ഹാഥേ പ്രഭു സംഭാളജോ രേ എന്നു വിളിക്കുകയും– നീയാണ് എന്റെ ഏകാശ്രയം; നിന്റെ സാഹായ്യം എനിക്ക് വേണം എന്നു പ്രാർത്ഥിക്കുകയും ചെയ്താലുണ്ടോ ആ ദയാനിധി അകന്നു നിൽക്കുന്നു? ഭക്തനെ സഹായിക്കുന്ന ആ പരമാത്മാവ് കുറവു നികത്തുന്ന ആ പ്രഭു, ഓടിയെത്തുന്നു. പിന്നെ രൈദാസന്റെ തോൽ കഴുകും, സജനകശാപ്പുകാരന്റെ മാംസം വില്ക്കും; കബീറിന്റെ പുതപ്പു നെയ്യും; ജനാബായിയോടു കൂടെ മാവു പൊടിക്കും.

ഇതിന്റെ അടുത്ത പടിയാണ് ഈശ്വരന്റെ കൃപാപ്രസാദം കൊണ്ട് കിട്ടുന്ന കർമ്മഫലത്തേയും താനെ എടുക്കാതെ ഭഗവാന്നു തന്നെ അർപ്പിക്കുക എന്നത്. ഈയവസ്ഥയിൽ ജീവൻ ഭഗവാനോടു പറയുന്നു, അങ്ങയുടെ ഫലം അങ്ങയ്ക്കു തന്നെ ഭുജിക്കണം. ഭഗവാൻ പാൽ കുടിച്ചേ കഴിയൂ എന്നു നാമദേവൻ വാശി പിടിച്ചു. എത്ര മധുരമായ രംഗം! കർമ്മഫലമാകുന്ന ഈ പാൽ മുഴുവൻ നാമദേവൻ ഭഗവാന്നർപ്പിച്ചു നിൽക്കുകയാണ്. ഇതിൻ വണ്ണം ജീവിതത്തിന്റെ മൂലധനമെല്ലാം, വരുമാനമെല്ലാം ആരുടെ കൃപകൊണ്ടു കൈവന്നുവോ, ആ പരമാത്മാവിനു തന്നെ അർപ്പിക്കുകയാണ്.

ധർമ്മപുത്രർ സ്വർഗ്ഗത്തിലേക്കു കാലു വെയ്ക്കാൻ ഭാവിയ്ക്കെ അദ്ദേഹത്തിന്റെ കൂടെയുണ്ടായിരുന്ന നായയെ മുന്നോട്ടു കടക്കാനനുവദിച്ചില്ല. അപ്പോൾ അദ്ദേഹം തന്റെ ജീവിതത്തിലെ എല്ലാ പുണ്യഫലവും, സ്വർഗ്ഗം കൂടി ഒറ്റ ക്ഷണം കൊണ്ടു വെടിഞ്ഞു. അതുപോലെ ഭക്തനും ലഭിച്ച ഫലമെല്ലാം ഭഗവാന്നർപ്പിക്കുന്നു. ഉപദ്രഷ്ടാവും അനുമന്താവും ഭർത്താവുമായി കാണപ്പെട്ട പരമാത്മാവ് ഇപ്പോൾ ഭോക്താവായിരിക്കുന്നു. ആ പരമാത്മാവുതന്നെയാണ് ശരീരത്തിലിരുന്ന് ഭോഗമനുഭവിക്കുന്നത് എന്ന നിലയിലേക്കും ഉയരുന്നു.

ഇതിനുശേഷം ഇനി സങ്കല്പവും ഉപേക്ഷിക്കണം. കർമ്മത്തിൽ മൂന്നു പടവാണുള്ളത്. ആദ്യം നാം സങ്കല്പിക്കുന്നു, പിന്നെ കാര്യം ചെയ്യുന്നു, പിന്നീട് ഫലമുണ്ടാവുന്നു. കർമ്മത്തിൽ പ്രഭുവിന്റെ സഹായത്തോടേ കൈവന്ന ഫലമുണ്ടല്ലോ, അതും അദ്ദേഹത്തിന്നർപ്പിച്ചു. കർമ്മം ചെയ്യുന്നവൻ ഈശ്വരൻ, ഫലമാസ്വദിക്കുന്നവനും ഈശ്വരൻ; ഇനി ആ കർമ്മത്തെ സങ്കല്പിക്കുന്നവനും ഈശ്വരനാകട്ടേ! ഇങ്ങിനെ കർമ്മത്തിന്റെ ആദിയിലും നടുവിലും ഒടുവിലും സർവ്വത്ര പ്രഭുവിനെ വാഴിക്കുക. ജ്ഞാനദേവൻ പറഞ്ഞിട്ടുണ്ട്–

മാളിയേം ജേ ഉതേം നേലേം
നേഉതേം നിപാം ത ചി ഗേലേം
തയാ പാണിയാ ഐസേം കേലേം
ഹോ ആവേം ഗാ.

തോട്ടക്കാരൻ കൊണ്ടു പോകാനാഗ്രഹിക്കുന്നേടത്തേക്കുതന്നെ വെള്ളം എതിർപ്പില്ലാതെ നടക്കുന്നു. തോട്ടക്കാരൻ ഏതേതു പൂച്ചെടിയേയും കായ്ച്ചെടിയേയും ഉദ്ദേശിക്കുന്നുവോ അവയെ നനച്ചു കൊണ്ടു വെള്ളം മുന്നോട്ടൊഴുകുന്നതു പോലെ എന്റെ കൈ കൊണ്ടുണ്ടാകേണ്ടത് അദ്ദേഹം തീരുമാനിക്കട്ടെ. എന്റെ ചിത്തത്തിലെ സങ്കല്പങ്ങളുടെയെല്ലാം ചുമതല ഞാൻ അദ്ദേഹത്തെ ഏല്പിച്ചേയ്ക്കാം. ഞാൻ എന്റെ ചുമടും കുതിരപ്പുറത്തു വെയ്ക്കുകയാണെങ്കിൽ ബാക്കി ഒരു ഭാണ്ഡം ഞാൻ എന്തിനു തലയിലേറ്റിയിരിക്കണം? കുതിരപ്പുറത്തു തന്നെ അതും വെച്ചു കൂടേ? തല

യിൽ ഭാണ്ഡവുമായി ഞാൻ കുതിരപ്പുറത്തിരുന്നാലും ചുമടു കുതിരയ്ക്കു തന്നെ; അപ്പോൾ ചുമടെല്ലാം അതിന്റെ പുറത്തുവെച്ചു കൂടേ? ഇങ്ങിനെ ജീവിതത്തിലെ പരക്കം പാച്ചിലും ഓട്ടവും ചാട്ടവും കയറ്റവും ഇറക്കവുമെല്ലാം ഒടുക്കം പരമാത്മാവു തന്നെയായിച്ചമയുന്നു. എന്റെ ജീവിതത്തിന് അദ്ദേഹം മഹേശ്വരനായിച്ചമയുന്നു. ഇങ്ങിനെ വികസിച്ചു വികസിച്ചു ജീവിതമാകെ മഹേശ്വരമയമാകുന്നു. കേവലം ദേഹമാകുന്ന മറ ബാക്കി നിൽക്കുന്നു. അതങ്ങു നീങ്ങിയാൽ മതി ജീവനും ശിവനും- ആത്മാവും പരമാത്മാവും ഒന്നായിച്ചമയുന്നു.

ഇങ്ങിനെ ഉപദ്രഷ്ടാനുമന്താ ച ഭർത്താ ഭോക്താ മഹോശ്വരഃ എന്ന രൂപത്തിൽ നാം ഉത്തരോത്തരം പരമാത്മാനുഭൂതി അധികമാക്കിക്കൊണ്ടിരിക്കണം. പ്രഭു ആദ്യം ഉദാസീനനായി നിന്നു നോക്കുന്നു. പിന്നെ നൈതിക ജീവിതം ആരംഭിക്കുമ്പോൾ, നമ്മുടെ കൈകൊണ്ടു സൽക്കർമ്മം നടക്കുന്നു, അപ്പോൾ അദ്ദേഹം നമുക്കു അഭിനന്ദനമരുളുന്നു. തുടർന്നു ചിത്തത്തിലെ സൂക്ഷ്മമാലിന്യം കഴുകിക്കളവാൻ തന്റെ പ്രയത്നങ്ങൾ മതിയാവുന്നില്ലെന്ന് കണ്ടു ഭക്തൻ വിളികൂട്ടുമ്പോൾ, ആ അനാഥരുടെ നാഥൻ സഹായിക്കാൻ ഓടിയെത്തുന്നു. അതിന്നു ശേഷം ഫലവും ഭഗവാന്നർപ്പിച്ച് അദ്ദേഹത്തെ ഭോക്താവാക്കണം. ഒടുക്കം എല്ലാ സങ്കല്പവും അദ്ദേഹത്തിന്നർപ്പിച്ചു ജീവിതമാകെ ഹരിമയമാക്കണം. ഇതത്രേ മനുഷ്യന്റെ അന്തിമ ലക്ഷ്യം. കർമ്മയോഗവും ഭക്തിയോഗവുമാകുന്ന രണ്ടു ചിറകുകൊണ്ട് പറന്നുയരുന്ന സാധകൻ ഈ ഒടുക്കത്തെ നിലവരെ ചെന്നെത്തണം.

## (നമ്രത, അദംഭം, മുതലായവ യഥാർത്ഥ ജ്ഞാനോപാസന)

ഇതെല്ലാം ചെയ്യുവാൻ നൈതികോപാസനയുടെ ഉറച്ച അടിത്തറ വേണം. സത്യാസത്യങ്ങളെ വേർതിരിച്ചു സത്യത്തെത്തന്നെ സദാ കൈകൊള്ളണം. സാരാസാരങ്ങളെ നോക്കി സാരത്തെത്തന്നെ എടുക്കണം, ചിപ്പി വെടിഞ്ഞു മുത്തെടുക്കണം. ഇപ്രകാരമൊരു ജീവിതം ആരംഭിക്കണം. പിന്നെ സ്വപ്രയത്നത്തിന്റേയും ഈശ്വരകൃപയുടേയും ബലംകൊണ്ടു മേലോട്ടു കയറണം. ഈ സാധനകളി

ലെല്ലാം നാം ദേഹത്തിൽ നിന്നു ആത്മാവിനെ വേർപെടുത്തുവാൻ പരിശീലിച്ചാൽ അതു തുലോം സാഹായ്യ പ്രദമാകും. ഇത്തരം സന്ദർഭത്തിൽ എനിക്കു യേശുക്രിസ്തുവിന്റെ ആത്മബലി ഓർമ്മ വരുന്നു. അദ്ദേഹത്തിന്റെ മേൽ ആണി അടിച്ചിറക്കുകയായിരുന്നു. ആ സമയത്ത് അദ്ദേഹത്തിന്റെ വായിൽ നിന്നു ഈ വാക്കുകൾ പുറപ്പെട്ടുപോയി, ഭഗവാനേ, എന്തിനാണ് ഇത്ര വേദനിപ്പിക്കുന്നത്? എന്നാൽ ഉടനെ യേശുദേവൻ തന്നെ നിയന്ത്രിച്ചിട്ട് പറഞ്ഞു. ഭഗ വാനേ! അവിടുത്തെ ഇച്ഛ നിറവേറട്ടെ! ഈ ആളുകൾക്ക് മാപ്പു കൊടുക്കുക. തങ്ങൾ എന്താണ് ചെയ്യുന്നതെന്ന് ഇവർക്കു അറിഞ്ഞു കൂടാ. യേശുവിന്റെ ഈ ഉദാഹരണത്തിൽ വളരെയേറെ രഹസ്യം നിറഞ്ഞിരിപ്പുണ്ട്. ദേഹത്തിൽ നിന്നു ആത്മാവിനെ എത്രത്തോളം അകറ്റണം എന്നതിന്റെ ചിഹ്നമാണിത്. ഏതു നിലവരെ എത്തണം. ഏതുവരെ എത്താൻ കഴിയും എന്നു യേശുക്രിസ്തുവിന്റെ ജീവിത ത്തിൽ നിന്നു മനസ്സിലാക്കാം. ദേഹം ഒരു കവചമാണ്, തൊണ്ടു പോലെ വേർപെട്ടു പോകുന്നതാണ്- എന്ന നിലവരരെ അതെ ത്തിയിട്ടുണ്ട്. ആത്മാവിനെ ദേഹത്തിൽ നിന്നു വേർപെടുത്താനുള്ള വിചാരം എന്റെ മനസ്സിലുദിക്കുമ്പോഴെല്ലാം യേശുക്രിസ്തുവിന്റെ ഈ ജീവിതം എന്റെ കൺമുമ്പിൽ വരുന്നു. ദേഹത്തിൽ നിന്നു തികച്ചും വേർപെടുന്നതിന്റെ, അതുമായുള്ള ബന്ധം അറ്റപോലാ വുന്നതിന്റെ മാതൃക യേശുക്രിസ്തുവിന്റെ ജീവിതമാണ്.

ദേഹാത്മാക്കളുടെ ഈ പൃഥക്കരണം, സത്യാസത്യ വിവേചനം ചെയ്യാത്ത കാലത്തോളം സാദ്ധ്യമാവില്ല. ഈ വിവേകം, ഈജ്ഞാ നം, നമ്മുടെ ഓരോ സിരയിലും വ്യാപ്തമാകണം. ജ്ഞാനത്തിൽ നിന്നു നാം അറിവ് എന്നർത്ഥമാക്കുന്നു. എന്നാൽ ബുദ്ധികൊണ്ടു ള്ള അറിവ് ജ്ഞാനമല്ല. വായിൽ ഉരുളു ഉരുട്ടിയിടുന്നതു ഭക്ഷി ക്കലല്ല. വായിലിട്ട ഉരുള ചവച്ചു തൊണ്ടയിലൂടെ വയറ്റിലേയ്ക്കി റങ്ങി അവിടെക്കിടന്ന് ദീപനം വന്ന് അതിന്റെ രസരക്തങ്ങൾ ദേഹ ത്തിലെമ്പാടുമെത്തി പുഷ്ടി ലഭിക്കണം. അപ്പോഴെ അതു ശരിയായ ഭക്ഷണമാവൂ. അതുപോലെ കേവലം ബുദ്ധിഗതമായ ജ്ഞാനം കൊണ്ടു കാര്യം നടക്കില്ല. ആ അറിവ്, ആ ജ്ഞാനം, ജീവിതത്തി ലാകെ വ്യാപ്തമാകണം, ഹൃദയത്തിൽ പപ്രസരിയ്ക്കണം. നമ്മുടെ കയ്യ്, കാല്, കണ്ണ് തുടങ്ങിയ ഇന്ദ്രിയങ്ങളിലൂടെ ആ ജ്ഞാനം വെളി

പ്പെടണം. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളുമെല്ലാം ആലോചിച്ചു തന്നെയാണു എല്ലാ കർമ്മവും ചെയ്യുന്നത് എന്ന സ്ഥിതിയാവണം. തന്നിമിത്തം ഈ പതിമ്മൂന്നാമദ്ധ്യായത്തിൽ ഭഗവാൻ ജ്ഞാനത്തിന് തുലോം വിസ്തരിച്ചൊരു വ്യാഖ്യാനം നൽകിയിരിക്കുന്നു. സ്ഥിത പ്രജ്ഞ ലക്ഷണത്തെപ്പോലെതന്നെയാണ് ജ്ഞാന ലക്ഷണങ്ങളും.

അമാനിത്വമദംഭിത്വ-

മഹിംസാക്ഷാന്തിരാർജ്ജവം.

എന്നിങ്ങനെ ഇരുപതു ഗുണങ്ങൾ ഭഗവാൻ പറഞ്ഞിട്ടുണ്ട്. ഈ ഗുണങ്ങളാണ് ജ്ഞാനമാകുന്നത് എന്നു പറഞ്ഞു നിർത്താതെ ഇവയ്ക്ക് വിപരീതമായുള്ളതെല്ലാം അജ്ഞാനമാണെന്നും അദ്ദേഹം സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. ജ്ഞാനത്തിനു പറഞ്ഞ സാധനകൾ തന്നെയാണ് ജ്ഞാനം. സോക്രട്ടീസ് പറയുന്നു, സദ്ഗുണത്തെയാണ് ഞാൻ ജ്ഞാനമായി കരുതുന്നത്. ഉപായവും ഉപേയവും രണ്ടും ഒന്നു തന്നെ.

ഗീതയിലെ ഈ ഇരുപതു സാധനകളെ ജ്ഞാനദേവൻ പതിനെട്ടാക്കിയിരിക്കുന്നു. അദ്ദേഹം അവയെ തുലോം ഉള്ളഴിഞ്ഞു വർണ്ണിച്ചിട്ടുണ്ട്. ഈ ഗുണങ്ങളെ സംബന്ധിച്ച കേവലം അഞ്ചു ശ്ലോകമേ ഭഗവൽ ഗീതയിലുള്ളൂ; ജ്ഞാനദേവനാകട്ടെ, തന്റെ ജ്ഞാനേശ്വരിയിൽ ഇവയെപ്പറ്റി എഴുന്നൂറ് ഓവികൾ (ഛന്ദസ്സ്) എഴുതിയിട്ടുണ്ട്. സമുദായത്തിൽ സദ്ഗുണം വികസിക്കണം; സത്യസ്വരൂപനായ പരമാത്മാവിന്റെ മഹിമ വ്യാപിയ്ക്കണം എന്ന കാര്യത്തിൽ ജ്ഞാനദേവൻ അത്യന്തം ഉത്സുകനായിരുന്നു. ഈ ഗുണങ്ങൾ വർണ്ണിച്ചു കൊണ്ട് അദ്ദേഹം തന്റെ അനുഭവമെല്ലാം ആ ഓവികളിൽ പകർത്തിയിട്ടുണ്ട്. മറാഠി ഭാഷക്കാർക്ക് അദ്ദേഹം ചെയ്ത അളവറ്റ ഉപകാരമാണിത്. ജ്ഞാനദേവന്റെ ഓരോ രോമത്തിലും ഈ ഗുണങ്ങൾ വ്യാപിച്ചിരുന്നു. പോത്തിന്റെ പുറത്തു മുടിങ്കോൽ കൊണ്ടടിച്ചതിന്റെ പാടുകൾ ജ്ഞാനദേവന്റെ പുറത്തു പൊന്തിവന്നു. പ്രാണിലോകത്തോട് അദ്ദേഹം അത്രയ്ക്കു തുല്യവേദനനായിരുന്നു! ഇത്രയും കരുണാ പൂർണ്ണമായ ജ്ഞാനദേവന്റെ ഹൃദയത്തിൽ നിന്നാണ് ജ്ഞാനേശ്വരി ആവിർഭവിച്ചത്. അദ്ദേഹമാണ് ഈ ഗുണ

ങ്ങളെ വിവേചനം ചെയ്തിട്ടുള്ളത്. അദ്ദേഹത്തിന്റെ ഗുണവർണ്ണനം നാം വായിക്കണം. മനനം ചെയ്യണം, ഹൃദയത്തിൽ നിറച്ചു വെയ്ക്കണം. ജ്ഞാനദേവന്റെ ഈ മധുരഭാഷ ആസ്വദിക്കാൻ കഴിഞ്ഞതുകൊണ്ട് ഞാൻ എന്നെ ധന്യനാണെന്നു കരുതുന്നു. അദ്ദേഹത്തിന്റെ മധുരഭാഷ എന്റെ നാവിൽ കുടികൊള്ളട്ടെ. അതിന്നായി എനിക്ക് ഇനിയും ജന്മമെടുക്കേണ്ടിവന്നാൽ അപ്പോഴും ഞാൻ ധന്യത അനുഭവിക്കും. അസ്തു.

സാരമിതാണ്- ഉത്തരോത്തരം അവനവനെ വികസിപ്പിച്ചു ആത്മാവിനെ ദേഹത്തിൽ നിന്നു വേർപെടുത്തി, എല്ലാവരും ജീവിതം മുഴുവൻ ഈശ്വരമയമാക്കാൻ പ്രയത്നിക്കണം.

ഞായറാഴ്ച, 15–5–'32

പതിനാലാമധ്യായം

# ഗുണോൽകർഷവും ഗുണനിസ്താരവും

## (പ്രകൃതി വിശ്ലേഷണം)

സഹോദരരേ, ഇന്നത്തെ പതിനാലാമധ്യായം ഒരർത്ഥത്തിൽ കഴിഞ്ഞ അധ്യായത്തിനു തികവുവരുത്താനുള്ളതാണ്. നേരുപറഞ്ഞാൽ ആത്മാവിന്ന് ഒന്നും ചെയ്യേണ്ടതില്ല. അതു സ്വയം പൂർണ്ണമാണ്. നമ്മുടെ ആത്മാവിന്റെ ഗതി സ്വാഭാവികമായിത്തന്നെ ഊർദ്ധ്വഗാമിയാണ്, എന്നാൽ വല്ല വസ്തുവിന്മേലും ഒരു ചുമടുവെച്ചു കെട്ടിയാൽ അതു താഴോട്ടു വലിക്കുന്നു. കഴിഞ്ഞ അധ്യായത്തിൽ നാം കണ്ടുവല്ലോ, ഏതെങ്കിലും പ്രകാരത്തിൽ ദേഹത്തെയും ആത്മാവിനെയും വേറെയാക്കാൻ കഴിഞ്ഞാൽ നമുക്ക് അഭ്യുന്നതി ഉണ്ടാവുമെന്ന്. ഇക്കാര്യം പ്രയാസം തന്നെ, എന്നാൽ അതുകൊണ്ടു കിട്ടുന്ന ഫലം വളരെ മഹത്താണ്, ആത്മാവിന്റെ കാലിന്മേലുള്ള ഈ ദേഹമാകുന്ന വിലങ്ങു മുറിക്കുവാൻ കഴിഞ്ഞാൽ നമുക്കു വലിയ ആനന്ദമനുഭവിക്കാം. പിന്നെ മനുഷ്യൻ ദേഹ ദുഃഖംകൊണ്ട് ദുഃഖിക്കില്ല. അവൻ സ്വതന്ത്രനാവും. ഈ ദേഹരൂപമായ വസ്തുവെ മനുഷ്യൻ ജയിച്ചാൽപ്പിന്നെ ലോകത്തിൽ ആരാണ് അതിന്മേൽ

കോയ്മ ചെലുത്തുക? തന്നെത്താൻ ഭരിക്കുന്നവൻ വിശ്വത്തിന്റെ സാമ്രാട്ടാകുന്നു. അതിനാൽ ആത്മാവിന്മേലുള്ള ദേഹത്തിന്റെ കോയ്മ നീക്കികളയുക, ദേഹത്തിന്റെ ഈ സുഖദുഃഖങ്ങളുണ്ടല്ലോ, അവ വിദേശീയമാണ്, എല്ലാം വിജാതീയമാണ്. അവയ്ക്ക് ആത്മാവുമായി എള്ളോളം ബന്ധമില്ല.

ഈ ദുഃഖങ്ങളെല്ലാം ദേഹത്തിൽനിന്നു എത്രത്തോളം വേർപെടുത്താമെന്നൊരു സങ്കൽപം ഞാൻ യേശുദേവന്റെ ഉദാഹരണം കൊണ്ട് നൽകി. ദേഹം തകർന്നുവീഴുമ്പോൾപ്പോലും മനസ്സിനെ എങ്ങിനെ ശാന്തവും ആനന്ദമയവുമാക്കിവെയ്ക്കാമെന്ന് അദ്ദേഹം കാണിച്ചുതന്നു എന്നാൽ ഇങ്ങിനെ ദേഹത്തെ ആത്മാവിൽനിന്നു വേർപെടുത്തുന്നതു ഒരുവശത്തു വിവേകത്തിന്റെ പ്രവൃത്തിയാകുന്നതോടൊപ്പം മറുവശത്ത് നിഗ്രഹത്തിന്റെ പ്രവൃത്തിയുമാണ്.

വിവേകാസഹിത വൈരാഗ്യചേം ബള

(വിവേകത്തിന്റെ കൂടെവൈരാഗ്യത്തിന്റെ ബലം)

എന്നു തൂക്കാറാം പറഞ്ഞിട്ടുണ്ട്. വിവേകവും വൈരാഗ്യവും രണ്ടു അത്യാവശ്യമത്രേ, വൈരാഗ്യം തന്നെയാണ് ഒരു തരത്തിൽ നിഗ്രഹം, തിതിക്ഷ. ഈ പതിന്നാലാമധ്യായത്തിൽ നിഗ്രഹത്തിന്റെ വഴി കാണിച്ചിരിക്കുന്നു. തോണി ഇഴയേണ്ട പണി ഇഴക്കോൽ നടത്തുന്നു. എന്നാൽ വഴി തിരിക്കുന്നതു ചുക്കാനാണ്. ഇഴക്കോലും ചുക്കാനും രണ്ടുംവേണം അതുപോലെ ദേഹത്തിന്റെ സുഖദുഃഖങ്ങളിൽ നിന്ന് ആത്മാവിനെ വേർപെടുത്തി നിർത്താൻ വിവേകവും നിഗ്രഹവും രണ്ടും ആവശ്യമാണ്.

വൈദ്യൻ രോഗിയുടെ ദേഹപ്രകൃതിനോക്കി മരുന്നു നിശ്ചയിക്കുംപോലെ ഭഗവാൻ പതിനാലാമധ്യായത്തിൽ പ്രകൃതിയാകെ പരീക്ഷിച്ച്, വിശ്ലേഷണം ചെയ്ത്, എന്തെന്തു രോഗമാണ് ബാധിച്ചിരിക്കുന്നതെന്നു പറയുന്നു. ഇവിടെ അതുതന്നെയാണ് ചെയ്തിരിക്കുന്നത്.

എന്റെയും നിങ്ങളുടെയും സർവ്വജീവികളുടെയും സർവ്വചരാചരങ്ങളുടെയും പ്രകൃതിയിൽ മൂന്നുഗുണമാണുള്ളത്. ആയുർവ്വേദത്തിൽ കഫ വാത പിത്തങ്ങളെന്ന പോലെ ഇവിടെ സത്ത്വരജസ തമസ്സുകളെന്ന മൂന്നു ഗുണങ്ങൾ പ്രകൃതിയിൽ നിറഞ്ഞിരിക്കുന്നു.

സർവ്വത്ര ഈ മൂന്നു വസ്തുവിന്റെ കൂട്ടുപരന്നിരിക്കുന്നു. ചിലേടത്ത് കുറഞ്ഞിരിക്കും ചിലേടത്ത് ഏറിയിരിക്കും, ഇത്രയേ വ്യത്യസമുള്ളു. ഈ മൂന്നിൽ നിന്നും ആത്മാവിനെ വേർപെടുത്തുമ്പോഴേ ദേഹ ത്തിൽ നിന്ന് ആത്മാവിനെ വേർപെടുത്തുവാൻ കഴിയൂ. ദേഹത്തിൽ നിന്ന് ആത്മാവിനെ വേർപെടുത്തുവാനുള്ള വഴി ഈ ഗുണത്രയ ത്തെ പരീക്ഷിച്ച് അവയെ ജയിക്കുകയാണ്. നിഗ്രഹംകൊണ്ടു ഓരോ വസ്തുവെയും ജയിച്ചു ഒടുക്കം മുഖ്യ വസ്തുവിൽ ചെന്നെത്തണം.

## (തമോഗുണവും അതിന്റെ ഉപായവും ശരീരശ്രമം)

ആദ്യം നമുക്കു തമോഗുണമെടുക്കാം. ഇന്നത്തെ സമുദാ യസ്ഥിതിയിൽ തമോഗുണത്തിനു ഭയാനകമായ പരിണാമം വന്നു കാണുന്നു. ഇതിന്റെ മുഖ്യപരിണാമം ആലസ്യമാണ്. അതിൽനിന്നു പിന്നെ നിദ്രയും പ്രമാദവുമുളവാകുന്നു. ഈ മൂന്നിനേയും ജയി ച്ചാൽ തമോഗുണത്തെ ജയിച്ചു എന്നു കരുതാം. ഇവയിൽ ആല സ്യമാണ് അതിഭയാനകം. ഉത്തമോത്തമന്മാരായ ആളുകൾപോലും ആലസ്യം നിമിത്തം അധഃപതിച്ചുപോകുന്നു. സമുദായത്തിലെ സർ വ്വസുഖശാന്തിയും ശിപ്പിക്കുന്ന ശത്രുവാണിത്. ചെറിയവൻ മുതൽ വലിയവൻ വരെ എല്ലാവരേയും ഇത് ചീത്തയാക്കുന്നു. ഈ ശത്രു എല്ലാവരേയും വിഴുങ്ങി നില്ക്കുന്നു. ഈ ശത്രു നമ്മളിൽ കടന്നു കൂടുവാൻ തഞ്ചംനോക്കിയിരിക്കുന്നു. അല്പം പഴുതു കിട്ടിയാൽ, അതുള്ളിൽ കടക്കും. രണ്ടുരുള അധികം കഴിച്ചാൽ ഉടനെ കിടക്കാ തെ വയ്യെന്നാവും, കുറച്ചൊന്നു കിടന്നാൽ കണ്ണിൽ ആലസ്യം കിനി യും. ഈ ആലസ്യത്തെ അകറ്റുന്നതുവരെ എല്ലാ പ്രയ്തനവും വ്യർ ത്ഥമാണ്. നമ്മളാകട്ടെ ആലസ്യത്തിൽ ഉത്സുകരാണ്. കിണഞ്ഞ ധ്വാനിച്ച് ഒരിക്കൽ പണം സമ്പാദിച്ചുവെച്ചാൽ പിന്നെ ജീവിതമാകെ സ്വസ്ഥമായിരിക്കാം എന്നു നാം ആശിക്കുന്നു. ധാരാളം പണം നേടി വെയ്ക്കുക എന്നതിന്നർത്ഥം മേലാൽ ആലസ്യത്തിനു തയാറാകുക എന്നാണ്! വയസ്സുകാലത്ത് വിശ്രമംവേണമെന്നു ഒരു പൊതു ധാര ണയുണ്ട്. ആ ധാരണ തെറ്റാണ്. നാം ശരിയാംവണ്ണം ജീവിച്ചാൽ വയസ്സുകാലത്തും പണിയെടുക്കും. എന്നല്ല, കൂടുതൽ അനുഭവമുള്ള തുകൊണ്ട് കൂടുതൽ ഉപയോഗമുള്ള ആളുകളാവും. അപ്പോഴാണു

പോൽ വിശ്രമിക്കേണ്ടത്!

ആലസ്യത്തിനു തെല്ലും അവസരം കിട്ടാതിരിക്കത്തക്കവണ്ണം ശ്രദ്ധവെച്ചിരിക്കണം. നളരാജാവ് എത്ര മഹാൻ! എന്നാൽ കാൽ കഴുകുമ്പോൾ ചെറിയൊരു ഭാഗം നനയാഞ്ഞതുകൊണ്ട് അതിലൂടെ കലി ഉള്ളിൽ കടന്നു കൂടിപോൽ! നളരാജാവ് അത്യന്ത ശുദ്ധനായിരുന്നു, സർവ്വതഃസ്വച്ഛനായിരുന്നു, പക്ഷേ, ശരീരത്തിലൊരിടം നനയാതെ കിടന്നു, അത്രയ്ക്ക് ആലസ്യം പറ്റി, ഉടനെ കലി ഉള്ളിൽ കടന്നുകൂടി. നമ്മുടെ ശരീരമാകട്ടേ, മുഴുവൻ തുറന്നു കിടക്കുകയാണ്. ഏതിലേയും ആലസ്യത്തിന് ഉള്ളിൽ കേറാം. ശരീരത്തിന് ആലസ്യം തോന്നിയാൽ മനോബുദ്ധികളും ആലസ്യം കൊള്ളുന്നു. ഇന്നത്തെ സമുദായഘടനതന്നെ ഈ ആലസ്യത്തിന്മേലത്രേ നിലകൊള്ളുന്നത്. അതുകൊണ്ടാണ് ഇത്രയേറെ കഷ്ടപ്പാടുകൾ ഉണ്ടായിവന്നിരിക്കുന്നത്. ഈ ആലസ്യത്തെ നീക്കാൻ കഴിഞ്ഞാ

ൽ, എല്ലാമില്ലെങ്കിലും, മിക്ക കഷ്ടപ്പാടുകളേയും ദൂരീകരിക്കാൻ തീർച്ചയായും കഴിയും.

ഈയിടയായി നാലുപാടും സമുദായ പരിഷ്ക്കാരത്തെപ്പറ്റി ചർച്ച കൾ നടക്കുന്നുണ്ട്. സാമാന്യ ജനത്തിനു ചുരുങ്ങിയത് ഇത്ര സു ഖം ലഭിക്കണം. അതിന് ഇന്ന തരത്തിലുള്ള സമുദായ ഘടനയാ ണ് വേണ്ടത് എന്നെല്ലാം ചർച്ച ചെയ്യുന്നു. ഒരു വശത്തു സമ്പത്തി ന്റെ കുന്നാണെങ്കിൽ മറ്റേവശത്തു ദാരിദ്ര്യത്തിന്റെ പെരുംകുഴി! ഇ ൗ സാമുദായിക വൈഷമ്യം എങ്ങിനെ നീക്കാം? ആവശ്യമായ എല്ലാ സുഖവും സ്വാഭാവികമായി കൈവരുവാൻ ഒരൊറ്റ ഉപായമേ ഉള്ളൂ. അതിതാണ്. എല്ലാവരും ആലസ്യം വെടിഞ്ഞു അദ്ധ്വാനിക്കാൻ തയ്യാറാവുക. മുഖ്യമായ ദുഃഖം നമ്മുടെ ആലസ്യംമൂലമാണ്. എല്ലാ വരും ദേഹാദ്ധ്വാനം ചെയ്വാൻ നിശ്ചയിച്ചാൽ ആ ദുഃഖം ദൂര ത്താകും.

എന്നാൽ ഇന്നു സമുദായത്തിൽ നാം കാണുന്നതെന്താണ്? ഒരു ഭാഗത്ത് തുരുമ്പു കേറിക്കേറി നിരുപയോഗരായിത്തീർന്ന ജനങ്ങളെ യാണ് കാണുന്നത്. ധനവാന്മാരുടെ ഇന്ദ്രിയങ്ങളെ തുരുമ്പു തിന്നു കയാണ്, അവരുടെ ശരീരം ഉപയോഗപ്പെടുന്നേ ഇല്ല. മറുഭാഗത്തു ശരീരമെല്ലാം തേഞ്ഞ് തേഞ്ഞ് അറ്റുപോകത്തക്കവണ്ണം പ്രവൃത്തി ചെയ്യേണ്ടിവരുന്നു. സമുദായത്തിലാകെ ദേഹാദ്ധ്വാനത്തിൽ നിന്നു ഒഴിഞ്ഞു മാറാനാണ് താൽപ്പര്യം. ചത്തു ചത്ത് പണിയെടുക്കുന്നവർ സന്തോഷത്തോടുകൂടിയല്ല അങ്ങിനെ ചെയ്യുന്നത്. ഗത്യന്തരമില്ലാ തെ വേലചെയ്യുകയാണ്. പഠിച്ചറിവുള്ളവർ അദ്ധ്വാനമൊഴിക്കുവാൻ പല ഒഴികഴിവും കണ്ടുപിടിക്കുന്നു. ചിലർ പറയുന്നു. വെറുതേ എന്തിന് ദേഹാദ്ധ്വാനം ചെയ്തു സമയം കളയണം? എന്നാലാരും ഇങ്ങിനെ പറയുന്നില്ല. വെറുതെ എന്തിനുറങ്ങണം? എന്തിനു ഉണ്ണാ

ൻ മിനക്കെട്ടു സമയം കളയണം. വിശന്നാൽ ഉണ്ണുന്നു. ഉറക്കം വന്നാൽ ഉറങ്ങുന്നു. ദേഹാദ്ധ്വാനത്തിന്റെ പ്രശ്നം വരുമ്പോഴാകട്ടെ നാം പറയുന്നു. എന്തിന് വെറുതെ ഇതിൽ സമയം കളയണം.എന്തിന് നമ്മുടെ ശരീരത്തെ ഇത്ര കഷ്ടപ്പെടുത്തണം? ഞങ്ങൾ മാനസികാദ്ധ്വാനം ചെയ്യുന്നുണ്ടല്ലോ! നല്ല മനുഷ്യർ മാനസികാദ്ധ്വാനം ചെയ്യുന്നുണ്ടെങ്കിൽ □ക്ഷണവും മാനസികമായി കഴിക്കുക; ഉറക്കവും മാനസികമാവട്ടെ! മനോമയ നിദ്രയ്ക്കും മനോമയഭോജനത്തിനും വേണ്ട ഏർപ്പാടു ചെയ്തുകൂടേ?

ഇങ്ങനെ സമുദായത്തിൽ രണ്ടുതരം ആളുകളായിരിക്കുന്നു. ഒരു കൂട്ടർ രാവും പകലും എല്ലുവെള്ളമാക്കി മരിക്കുന്നു. മറ്റേകൂട്ടർ കയ്യു പോലും അനക്കുന്നില്ല. എന്റെ ഒരു സ്നേഹിതൻ ഒരു ദിവസം പറഞ്ഞു, കുറേ തടികളും കുറേ തലകളും. തടി ഒരിടത്ത്; തല വേറൊരിടത്ത്. തടി കേവലം അദ്ധ്വാനിക്കുന്നു. തല കേവലം ആലോചിക്കുന്നു. ഇങ്ങിനെ സമുദായത്തിൽ ഈ രാഹുകേതുക്കൾ, തടിയിലും തലയും രണ്ടു തരക്കാരായിരിക്കുന്നു. എന്നാൽ യഥാർത്ഥത്തിൽ ഇവർ തടിയും തലയുമായിരുന്നെങ്കിൽ സാരമില്ലായിരുന്നു. അങ്ങിനെയായാൽ അന്ധപംഗുന്യായേന വല്ല ഏർപ്പാടും ചെയ്യാം. കുരുടനു മുടന്തൻ വഴികാട്ടും. മുടന്തനെ കുരുടൻ ചുമലിലെടുക്കും. എന്നാൽ വെറും തടികളോ വെറും തലകളോ വെവ്വേറെ കിടക്കുകയല്ല. ഓരോന്നിലുമുണ്ട് തടിയും തലയും. ഉടലും തലയും കൂടിച്ചേർന്നത് എല്ലായിടത്തുമുണ്ട്. അപ്പോഴെന്തു ചെയ്യും? അതിനാൽ ഓരോരുത്തരും ആലസ്യം വിടണം.

ആലസ്യം വിടുവാൻ ദേഹാദ്ധ്വാനം ചെയ്യണം. ആലസ്യത്തെ ജയിക്കാൻ ഈ ഒരുപായമേ ഉള്ളു. ഇതു പ്രവൃത്തിയിൽ കൊണ്ടുവന്നില്ലെങ്കിൽ, അതിനുള്ള ശിക്ഷ പ്രകൃതിയിൽ നിന്നു കിട്ടാതിരിക്കയില്ല. രോഗങ്ങളായോ മറ്റേതെങ്കിലും കഷ്ടപ്പാടായോ, ആ ശിക്ഷ പ്രകൃതിയിൽ നിന്നു കിട്ടാതിരിക്കയില്ല. രോഗങ്ങളായോ മറ്റേതെങ്കിലും കഷ്ടപ്പാടായോ, ആ ശിക്ഷ അനുഭവിച്ചേ തീരു. നമുക്കു ശരീരം കിട്ടിയ നിലയ്ക്ക് അദ്ധ്വാനിക്കുകതന്നെ വേണം. കായികാദ്ധ്വാനത്തിന്നെടുക്കുന്ന സമയം വ്യർത്ഥമായിപ്പോകുന്നില്ല. അതിന്റെ പ്രതിഫലം തീർച്ചയായും കിട്ടും. നല്ല ആരോഗ്യമുണ്ടാവും.

ബുദ്ധി ഓജസ്വിയും തീവ്രവും ശുദ്ധവുമാകും. പല ചിന്തകന്മാരുടെയും ആലോചനകളിൽ അവരുടെ വയറ്റിൽ വേദനയുടെയും തലവേദനയുടേയും നിഴലാട്ടം കാണാം. ചിന്തകന്മാർ വെയിലത്ത്, തുറന്ന സ്ഥലത്ത്, നിർബ്ബാധമായ വായുവിൽ പ്രകൃതിയുടെ മടിത്തട്ടിൽ പ്രയത്നം ചെയ്താൽ അവരുടെ വിചാരവും തേജസ്സുറ്റതാവും. കായിക രോഗത്തിന്റെ പ്രഭാവം മനസ്സിലേശുന്നതുപോലെ ശാരീരികാരോഗ്യത്തിന്റേതും ഏശും. ഇത് അനുഭവ സിദ്ധമാണ്. ക്ഷയരോഗം പിടിപെട്ടാൽ മദനപ്പള്ളിയിലേക്കോ മറ്റു വല്ല കുന്നിൻ പുറത്തേക്കോ കാററു കൊള്ളുവാൻ പോകയോ സൂര്യകിരണമേല്പിക്കയോ ചെയ്യുന്നതിനു മുമ്പ് പുറത്തു ചെന്ന് മൺവെട്ടിയെടുത്തു കിളയ്ക്കുകയും തോട്ടത്തിൽ വൃക്ഷങ്ങൾക്കു നനയ്ക്കുകയും വിറകുവെട്ടുകയുംചെയ്തു നോക്കിയാൽ വല്ല ദോഷവുമുണ്ടോ?

## (തമോഗുണത്തിനു വേറൊരു പരിഹാരം)

ആലസ്യത്തെ ജയിക്കുക ഒരു കാര്യം, വേറൊരു കാര്യമാണ്. ഉറക്കത്തെ ജയിക്കുക. ഉറക്കം യഥാർത്ഥത്തിൽ പവിത്ര വസ്തുവാണ്. സേവനം ചെയ്തു തളർന്ന സജ്ജനങ്ങൾക്ക് ഉറക്കം ഒരു യോഗം തന്നെയാണ്. ഇത്തരം ശാന്തവും ഗാഢവുമായ ഉറക്കം മഹാഭാഗ്യവാന്മാർക്കേ ലഭിക്കൂ. ഉറക്കം ആഴവും മുഴിപ്പുമുള്ളതാകണം. ഉറക്കത്തിന്റെ മേന്മ നീളത്തിലും വീതിയിലുമല്ല. വിരിപ്പിന് എത്ര നീളമുണ്ട്, അതിൽ മനുഷ്യൻ എത്രനേരം കിടന്നു, എന്നിവയിലലല്ല ഉറക്കമിരിക്കുന്നത്. കിണറ്റിന് ആഴം കൂടുംതോറും അതിലെ വെള്ളം അധികം സ്വച്ഛവും മധുരവുമായിരിക്കും; അതുപോലെ ഉറക്കം ചെറുതായാലും അഗാധമാണെങ്കിൽ, അതുകൊണ്ടു വലിയ കാര്യമുണ്ട്. മനസ്സിരുത്തി അരമണിക്കൂർ വായിച്ചത്, ചപലമായി മൂന്നു മണിക്കൂർ വായിച്ചതിനേക്കാൾ അധികം ഫലപ്രദമാണ്. ഇതു തന്നെയാണ് നിദ്രയുടെ കാര്യവും. നീളെ ഉറങ്ങിയാൽ അതു ഹിതമാകുമെന്നു പറവാൻ വയ്യ. രോഗി ഇരുപത്തിനാലു മണിക്കൂറും കിടക്കയിൽ കിടക്കുന്നു. കിടക്കയും അയാളുമായി നിത്യ സമ്പർക്കമുണ്ട്. എന്നാൽ ഉറക്കം കണികാണാനില്ല. അഗാധവും സ്വപ്നം കാണാത്തതുമായ ഉറക്കമാണ് നേരായ ഉറക്കം. മരിച്ചാൽ വല്ല നരകയാതനകളുമുണ്ടാവുന്നെങ്കിൽ ഉണ്ടാവട്ടെ, എന്നാൽ നല്ല ഉറക്കം

വരാതെ ദുഃസ്വപ്നങ്ങൾ കണ്ടുകൊണ്ടിരിക്കുന്നവന്റെ യാതനകളെ പ്പറ്റി ചോദിക്കേണ്ട, വേദത്തിൽ ഋഷി ഞടുങ്ങിക്കൊണ്ടു പറയുന്നു.

"പരാ ദുഃസ്വപ്നം സുഖ."

'ഇത്ര കൊടിയ ഉറക്കം എനിക്കു വേണ്ട വേണ്ട.'

ഉറക്കം വിശ്രമത്തിനാണ്. അതിലും പല പല സ്വപ്നങ്ങളും ചിന്തകളും വിട്ടൊഴിയുന്നില്ലെങ്കിൽപ്പിന്ന വിശ്രമമെവിടെ?

ആഴവും മുഴുപ്പുമുള്ള ഉറക്കം എങ്ങിനെ കിട്ടും? ആലസ്യത്തിനു പറഞ്ഞ പരിഹാരം തന്നെയാണ് ഉറക്കത്തിനും. ശരീരം കൊണ്ടു സദാ പ്രവൃത്തിയെടുക്കണം. എങ്കിൽ വിരിപ്പിൽ കിടക്കുന്നതോടെ മനുഷ്യൻ ചത്തപോലെ ഉറങ്ങും. ഉറക്കം ചുരുക്കത്തിലൊരു മൃത്യു തന്നെയാണ്. അത്ര സുന്ദരമായ മൃത്യു ലഭിയ്ക്കാൻ പകലത്തെ മുന്നൊരുക്കങ്ങൾ നന്നായിരിക്കണം. ശരീരം തളർന്നു കുഴയണം. ഇംഗ്ലീഷു കവി ഷെക്സ്പീയർ പറഞ്ഞിട്ടുണ്ട്, രാജാവിന്റെ തലയ്ക്കു മേൽ കിരീടമുണ്ട്. എന്നാൽ തലയ്ക്കകത്തു ചിന്തയാണ്! രാജാവിനു ഉറക്കം വരില്ല. അതിന്നൊരു കാരണം, അദ്ദേഹം കായികാദ്ധ്വാനം ചെയ്യാത്തതാണ്. ജാഗ്രദവസ്ഥയിൽ ഉറങ്ങുന്നവൻ ഉറങ്ങേണ്ട സമയത്ത് ഉണർന്നിരിക്കും. പകൽ ബുദ്ധിയും ശരീരവും ഉപയോഗിക്കാതിരിക്കുകയെന്നത് ഉറക്കമല്ലെങ്കിൽ മറ്റെന്താണ്? പിന്നെ ഉറങ്ങേണ്ട സമയത്തു ബുദ്ധി ചിന്തകൊണ്ടു നട്ടം തിരിയുന്നു. ശരീരവും നേരായ നിദ്രാസുഖം നേടുന്നില്ല. എന്നിട്ടുവളരെ നേരം ഉറങ്ങിക്കിടക്കുന്നു. പരമ പുരുഷാർത്ഥ സാധനയ്ക്കുളള്ള ജീവിതത്തെ ഉറക്കം വിഴുങ്ങിക്കളഞ്ഞാൽ പുരുഷാർത്ഥം സമ്പാദിക്കുന്നതെപ്പോൾ? പകുതി ജീവിതം ഉറക്കത്തിലേ കഴിച്ചാൽ, പിന്നെ നമുക്കു എന്തു നേടുവാൻ കഴിയും?

അധിക സമയവും ഉറക്കിൽ കഴിച്ചാൽ, തുടർന്നു തമോഗുണത്തിന്റെ മൂന്നാമത്തെ ദോഷമായ പ്രമാദം തനിയേ വരും. ഉറക്കം തൂങ്ങിയായ മനുഷ്യന്റെ ചിത്തം സമർത്ഥവും സശ്രദ്ധവുമാവില്ല. അതുകൊണ്ട് അബദ്ധങ്ങൾ പറ്റുന്നു. ഉറക്കമേറി വീണ്ടും ആലസ്യം കൊണ്ടു വിസ്മൃതിയും. വിസ്മൃതി പരമാർത്ഥത്തിനു ദോഷം ചെയ്യുന്നു. ലൗകിക വ്യവഹാരത്തിൽത്തന്നെ വിസ്മൃതികൊണ്ട്

ഹാനിയുണ്ട്. എന്നിട്ടും നമ്മുടെ സമുദായത്തിൽ വിസ്മൃതി ഒരു സ്വാഭാവിക കാര്യമായിത്തീർന്നിരിക്കുന്നു. വിസ്മൃതി വലിയ ദോഷമാണെന്ന് ആരും കരുതുന്നില്ല. വല്ലവരോടും കാണാൻ ചെല്ലാമെന്ന് പറയുന്നു, പക്ഷേ നേരത്തിനു ചെല്ലുന്നില്ല. ചോദിച്ചാൽ പറയും, ഞാനതു തീരെ മറന്നു. ഇങ്ങിനെ പറയുന്ന ആൾക്കു താൻ വലിയൊരു തെറ്റ് ചെയ്തതെന്ന് തോന്നുന്നില്ല. കേൾക്കുന്ന ആളും സംതൃപ്തനാകുന്നു. മറവിക്കു മരുന്നില്ല. എന്നാണ് ജനങ്ങൾ ധരിച്ചിരിക്കുന്നതെന്ന് തോന്നുന്നു. എന്നാൽ ഈ അശ്രദ്ധ പരമാർത്ഥത്തിനും പ്രപഞ്ചത്തിനും ഹാനികരമാണ്. വാസ്തവത്തിൽ വിസ്മൃതി വലിയൊരു രോഗമാണ് അതുകൊണ്ട് ബുദ്ധിയിൽ ചെള്ളു പറ്റിക്കൂടുന്നു. ജീവിതം പൊള്ളയാവുന്നു.

മനസ്സിന്റെ ആലസ്യമാണ് വിസ്മരണത്തിനു കാരണം. മനസ്സ് ജാഗ്രത്തായാൽ മറവി വരില്ല, തണുപ്പൻ മട്ടുകാരുടെ മനസ്സിൽ വിസ്മരണമാകുന്ന രോഗം കടന്നു കൂടാതിരിക്കില്ല. അതുകൊണ്ടാണ് ഭഗവാൻ ബുദ്ധൻ പറയുന്നത്–

'പ്രമാദോ മച്ചുനോ പദം'

പ്രമാദം, വിസ്മരണം, മരണംതന്നെയാണ്. ഈ പ്രമാദത്തെ ജയിക്കുവാൻ ആലസ്യത്തേയും നിദ്രയേയും ജയിക്കുക, കായികാദ്ധ്വാനം ചെയ്യുക, സദാ സശ്രദ്ധനായിരിക്കുക. ചെയ്യുന്ന ഏതു കർമ്മവും ആലോചനാപൂർവ്വം ചെയ്യുക. വെറുതെ, ആലോചിക്കാതെ ഒന്നും പ്രവർത്തിക്കരുത്. പ്രവർത്തിക്കുന്നതിനു മുമ്പും ആലോചന, പിമ്പും ആലോചന. മുമ്പും പിമ്പും സർവ്വത്ര വിചാരരൂപനായ ഈശ്വരൻ നില കൊള്ളണം. ഈ ശീലം വന്നാൽ അനവധാനരൂപമായ രോഗം മാറിപ്പോകും. സമയമെല്ലാം ശരിയാംവണ്ണം വിനിയോഗിക്കുക. ഓരോ നിമിഷത്തിനും കണക്കുവെച്ചാൽ ആലസ്യത്തിനു കടന്നു കൂടുവാൻ ഇടമുണ്ടാവില്ല. ഇപ്രകാരം തമോഗുണത്തെ ജയിക്കാൻ പ്രയത്നിക്കുക.

## (രജോഗുണവും അതിനു പരിഹാരം സ്വധർമ്മമര്യാദയും)

അതിനുശേഷം രജോഗുണത്തിനു നേരേ പടകൂട്ടാം. രജോഗുണവും ഒരു ഭയങ്കര ശത്രുവാണ്. അതു തമോഗുണത്തിന്റെ മറുവശമാണ്. അഥവാ രണ്ടും പര്യായ ശബ്ദങ്ങളാണെന്നു പറയണം. ശരീരം ധാരാളം ഉറങ്ങിയാൽപ്പിന്നെ അതു ഇളക്കമാരംഭിക്കുന്നു. ശരീരം ധാരാളം ഓടിക്കിതച്ചാൽ, കിടക്കാൻ കൊതിക്കുന്നു. തമോഗുണത്തിൽ നിന്നും രജോഗുണവും രജോഗുണത്തിൽ നിന്നും തമോഗുണവും വന്നുചേരുന്നു. ഒന്നെത്തിയാൽ, മറ്റേതും വന്നതുതന്നെ എന്നു കരുതാം. റൊട്ടി തീയ്ക്കും ചുടുകല്ലിന്നു മിടയിൽ അകപ്പെടും പോലെ, മനുഷ്യന്റെ മുമ്പിലും പിന്നിലുമായി ഈ രജസ്തമോ ഗുണങ്ങൾ പറ്റിനിൽക്കുന്നു. രജോഗുണം, പറയുന്നു ഇവിടെ വാ നിന്നെ തമോഗുണത്തിലേക്കു പറപ്പിക്കാം. തമോഗുണം പറയുന്നു. എന്റെ അടുത്തു വാ, നിന്നെ രജോഗുണത്തിലേക്കു തള്ളാം. ഇങ്ങിനെ രജസ്തമോഗുണങ്ങൾ പരസ്പര സാഹായ്യം ചെയ്തു മനുഷ്യനെ നശിപ്പിക്കുന്നു. ഫുട്ബോൾ ഉണ്ടായതു നാലുഭാഗത്തു നിന്നുമുള്ള തട്ടുകൊള്ളാനായിരിക്കുന്നതുപോലെ മനുഷ്യജീവിതം രജസ്തമോ ഗുണങ്ങളുടെ തട്ട് ഏറ്റ് കഴിയുന്നു.

രജോഗുണത്തിന്റെ പ്രധാന ലക്ഷണം നാനാവിധം കർമ്മങ്ങൾ ചെയ്യുവാനുള്ള ആഗ്രഹമാണ്. അമാനുഷ കർമ്മങ്ങൾ ചെയ്വാനുള്ള അപാരാസക്തിയാണ്. രജോഗുണം മൂലം അപാരമായ കർമ്മസംഗമുണ്ടാവുന്നു. ലോഭാത്മകമായ കർമ്മാസക്തി ഉളവാകുന്നു. പിന്നെ വാസനാവികാരങ്ങളുടെ വേഗം നിയന്ത്രിക്കാൻ കഴിയില്ല. ഇവിടത്തെ മല അവിടെക്കൊണ്ടുചെന്ന് അവിടത്തെ കണ്ടു തൂക്കുവാൻ ആഗ്രഹിക്കുന്നു. ഇവിടെ സമുദ്രത്തിൽ മണ്ണിട്ടു തൂക്കുവാനും, അവിടെ സഹാറായിലെ മരുഭൂമിയിൽ വെള്ളം നിറച്ചു സമുദ്രമാക്കാനും പ്രേരണയുണ്ടാവുന്നു. ഇവിടെ സൂയസ് കനാൽ വെട്ടണം, അവിടെ പനാമാകനാൽ ഉണ്ടാക്കണം. എന്നീ വക വിചാരങ്ങൾ തുടങ്ങുന്നു. അഴിക്കലും കൂട്ടലുമില്ലാതെ സുഖമില്ല. ചെറിയ കുട്ടിഒരു തുണികഷണമെടുത്തു ചീന്തുകയും പിന്നെ അതുകൊണ്ടു വേറേ വല്ലതു മുണ്ടാക്കുകയും ചെയ്യുന്നതുപോലുള്ള പണിയാണിത്. ഇതിൽ ഇതു ചേർക്കുക, അതിൽ അതു മുക്കുക, അതിനെ ഇങ്ങിനെ പറപ്പിയ്ക്കുക; ഇതിനെ ഇങ്ങിനെയാക്കുക ഈ വിധം

അറുതിയറ്റവിളയാട്ടം രജോഗുണത്തിന്റേതാണ്. പക്ഷി ആകാശത്തിൽ പറക്കുന്നു, നമുക്കും എന്തുകൊണ്ട് ആകാശത്തിൽ പറന്നു കൂടാ? മത്സ്യം വെള്ളത്തിൽ പാർക്കുന്നു, എന്തുകൊണ്ടു നമുക്കും മുങ്ങിക്കപ്പലുണ്ടാക്കി വെള്ളത്തിൽ താമസിച്ചു കൂടാ? ഇങ്ങിനെ മനുഷ്യദേഹത്തിൽ വന്നുപിറന്നിട്ടുപക്ഷി മൃഗാദികളോട് കിടപിടിക്കുന്നതിൽ കൃതാർത്ഥത കൊള്ളുന്നുപരകായ പ്രവേശനത്തിനും അന്യദേഹങ്ങളിലെ ആശ്ചര്യങ്ങളനുഭവിയ്ക്കാനുമുള്ള അഭിലാഷം മനുഷ്യദേഹത്തിലുണ്ടാവുന്നു. ഒരാൾ പറയുന്നു, പുറപ്പെടുക, ചൊവ്വയിൽ പോയി വരാം, അവിടത്തെ ജനസംഖ്യ നോക്കി പോരാം. ചിത്തം ഒരുപോലെ വട്ടം ചുറ്റുകയാണ്; അനേകഭോഗവാസനകളുടെ ഭൂതം തന്നെ നമ്മുടെ ശരീരത്തിൽ കുടികൊള്ളുന്നുണ്ടെന്നു തോന്നും. ഒന്നും അതാതിന്റെ സ്ഥാനത്തു കണ്ടു കൂടാ; മാറ്റി മറിച്ചു കൊണ്ടിരിക്കണം. താൻ ഇത്ര വലിയ മനുഷ്യജീവിയായിരുന്നിട്ടു താൻ ജീവിച്ചിരിയ്ക്കേ ഈ സൃഷ്ടി ഉള്ളപടി ഇരിക്കുകയോ എന്നാണ് അയാളുടെ തോന്നൽ. വല്ല ഗുസ്തിക്കാരനും കയ്യിനു തരിപ്പു തോന്നിയാൽ അതു ശമിപ്പിക്കാൻ തുമരിന്മേലിചിക്കുകയും മരം പിടിച്ചു കുലുക്കുകയും ചെയ്യുന്നതുപോലെ. ഇങ്ങിനെയെല്ലാമാണ് രജോഗുണത്തിന്റെ ഉത്സാഹം. ഇതിന്റെ പ്രഭാവതിനടിപെട്ടു മനുഷ്യൻ ഭൂമിയുടെ അകത്തേക്കു കുഴിക്കുന്നു; അവിടെ നിന്ന് ചില കല്ലുകളെടുത്തുകൊണ്ടുവന്ന് അവയ്ക്കു മാണിക്യം, വൈരം, പത്മരാഗം എന്നൊക്കെ പേരുകൾ നല്കുന്നു. ഇതേ ഉത്സാഹത്തിനു വശംവദനായി അയാൾ സമുദ്രത്തിൽ മുങ്ങി അതിന്നടിയിലെ ചപ്പുചവറുകൾ മുഖളിലേയ്ക്കു കൊണ്ടുവന്ന് അതിന്നു മുത്ത് എന്നു പേരിടുന്നു; മുത്തുകൾക്കു തുളയില്ല, അവയിൽ തുളയഉണ്ടാക്കുന്നു. ഇനി ആ മുത്തുകൾ എവിടെ അണിയും? അതിനു തട്ടാനെക്കൊണ്ടും മൂക്കും കാതും തുളപ്പിക്കുനനു എന്തിനാണ് മനുഷ്യൻ ആ മാറ്റി മറിയ്ക്കലെല്ലാം ചെയ്യുന്നത്? ഇതെല്ലാം രജോഗുണത്തിന്റെ പ്രഭാവമാണ്.

രജോ ഗുണത്തിന്റെ മറ്റൊരു പരിണാമം, മനുഷ്യനിൽ സ്ഥിരതയുണ്ടാവാത്തതാണ്, രജോഗുണത്തിനു തൽക്കാല ഫലമേ വേണ്ടു. അതിനാൽ അല്പം വല്ല വിഘ്നവും നേരിട്ടാൽ അയാൾ പിടിച്ച

വഴി വിടും. രജോഗുണക്കാരൻ സദാ ഇതു പിടിച്ചും അതു വിട്ടും കൊണ്ടിരിക്കും. അയാൾ നിത്യവും തിരഞ്ഞെടുപ്പു മാറ്റിക്കൊണ്ടിരിക്കും. ഇതിന്റെ പരിണാമമോ ഒടുക്കം കയ്യിലൊന്നും പെടുന്നില്ലെന്നതാണ്..

'രാജസംചലമധ്രുവം'

രജോഗുണത്തിന്റെ എല്ലാപ്പണിയും ചപലവും അസ്ഥിരവുമാണ്. ചെറിയ കുട്ടികൾ ഗോതമ്പു നടുകയും ഉടനേ പറിച്ചു നോക്കുകയും ചെയ്യുന്നു. രജോഗുണത്തിന്റെ സ്ഥിതിയും അതുതന്നെ. അയാൾക്കു എല്ലാം ഉടനുടൻ കയ്യിലാവണം. അയാൾ അധീരനാവുന്നു. സംയമം പോയ്പോകുന്നു. ഒരു സ്ഥലത്തു കാലുറപ്പിച്ചു നില്ക്കാൻ അയാൾക്കറിഞ്ഞു കൂടാ. ഇവിടെ കുറച്ചു പണിയെടുത്തു, തെല്ലു പ്രസിദ്ധികിട്ടി, ഉടനേ നടന്നു മറ്റൊരിടത്തേക്ക്. ഇന്നു മദ്രാസിൽ മംഗളപത്രം, നാളെ കല്ക്കത്തയിൽ, മറ്റന്നാൾ ബോംബേ നാഗ്പൂരിൽ മുനിസിപ്പാലിറ്റികളായ മുനിസിപ്പാലിറ്റികളിൽ നിന്നെല്ലാം മംഗളപത്രങ്ങൾ കിട്ടണം എന്ന് അയാൾ കൊതിക്കുന്നു. എങ്ങും ബഹുമതിയുടെ നേർക്കേ നോട്ടമുള്ളു. ഒരിടത്തു സ്ഥിരമായിരുന്നു പ്രവർത്തിക്കുന്ന ശീലമേ അയാൾക്കില്ല. അതിനാൽ രജോഗണക്കാരന്റെ സ്ഥിതി തുലോം ഭയാനകമാണ്.

രജോഗുണ പ്രഭാവം മൂലം മനുഷ്യൻ നാനാ വ്യാപാരങ്ങളിൽ വ്യാപൃതനാകുന്നു. അയാൾക്കു സ്വധർമ്മമില്ല. വാസ്തവത്തിൽ സ്വധർമ്മാചരണമെന്നതിന്റെ അർത്ഥം മറ്റു നാനാകാര്യങ്ങളും ത്യജിക്കുകയെന്നാണ്. ഗീതയിലെ കർമ്മയോഗം രജോഗുണത്തിന്റെ നേർക്കു തൊടുത്ത രാമബാണമാണ്. രജോഗുണത്തിൽ എല്ലാം ചപലമാണ്. പർവ്വത ശിഖരത്തിൽ നിന്നു വരുന്ന വെള്ളം പല ഭാഗത്തേയ്ക്കുമായി ഒഴുകുകയാണെങ്കിൽ അതു എവിടെയും തങ്ങില്ല. എല്ലാം ചിന്നിച്ചിതറി വെറുതെ പോകും. അത് ഒരേവഴിക്കൊഴുകിയാലോ, ക്രമേണ ഒരു നദിയായിത്തീരും. അതിലൊരു ശക്തി ഉളവാകും. അതുകൊണ്ടു രാജ്യത്തിനു നേട്ടമുണ്ടാകും. ഇതുപോലെ മനുഷ്യൻ തന്റെ ശക്തിയെല്ലാം വിവിധോദ്യമങ്ങളിൽ ചിലവഴിക്കാതെ ഒരുമിച്ച് ഒരേകാര്യത്തിനു സുവ്യവസ്ഥിതമായി വിനിയോഗിച്ചാലേ അയാളുടെ കൈകൊണ്ടു വല്ല കാര്യവും നടക്കൂ. അതിനാലാണ്

സ്വധർമ്മത്തിന്ന് ഇത്ര മഹത്ത്വം.

സ്വധർമ്മത്തെപ്പറ്റി സദാ ചിന്തനം ചെയ്ത് അതിൽ എല്ലാ ശക്തിയും വിനിയോഗിക്കണം. മറ്റു കാര്യത്തിലേക്കു ശ്രദ്ധ പോകാൻ വിടരുത്. ഇതാണ് സ്വധർമ്മത്തിന്റെ ഉര കല്ല്. കർമ്മയോഗമെന്നു വെച്ചാൽ അതികർമ്മമല്ല, ബഹുകർമ്മവുമല്ല. വെറും അമിതകർമ്മം ചെയ്യുന്നതിന് പേർ കർമ്മയോഗമെന്നല്ല. ഗീതയിലെ കർമ്മയോഗം വേറേ ഒരു വസ്തുവത്രേ, ഫലത്തിൽ കണ്ണുവെയ്ക്കാതെ കേവലം സ്വഭാവ പ്രാപ്തവും അപരിഹാര്യവുമായ സ്വധർമ്മം പാലിക്കുകയും തദ്വാരാ ചിത്തശുദ്ധി വരുത്തുകയും ചെയ്കയെന്നതാണ് കർമ്മയോഗത്തിന്റ സവിശേഷത. അല്ലാതെ തന്നെ സൃഷ്ടിയിൽ അതുമിതുമായി സദാകർമ്മങ്ങൾ നടന്നു വരുന്നുണ്ട്. കർമ്മയോഗത്തിന്റെ അർത്ഥം, വിശിഷ്ടമനോവൃത്തിയോടെ സമസ്തകർമ്മങ്ങളും ചെയ്യുകയെന്നാണ്. വയലിൽ വിത്തു വിതയ്ക്കുകയും ഒരു പിടി ധാന്യം വാരി വല്ലേടത്തും എറിയുകയും രണ്ടും രണ്ടാണ്. രണ്ടും തമ്മിൽ വളരെ അന്തരമുണ്ട്. ധാന്യം വിതച്ചാൽ എത്ര വിള കിട്ടുമെന്നും അതു വലിച്ചെറിഞ്ഞാൽ എന്തു നഷ്ടമുണ്ടാകുമെന്നും നമുക്കറിയാം. ഗീത ഉപദേശിക്കുന്ന കർമ്മം വിതക്കുന്നതുപോലെയാണ്. അത്തരം സ്വധർമ്മരൂപമായ കർത്തവ്യത്തിൽ അളവറ്റ ശക്തിയുണ്ട്. അവിടെ പരിശ്രമങ്ങൾ കൊണ്ടൊന്നും മതിയാവില്ല. അതിനാൽ അതിൽ വല്ലാതെ കിടന്നു പൊരിയേണ്ട അവസരമേ വരുന്നില്ല.

## (സ്വധർമ്മം എങ്ങിനെ നിർണ്ണയിക്കാം)

ഈ സ്വധർമ്മം എങ്ങിനെ നിർണ്ണയിക്കാമെന്നാണെങ്കിൽ അതിനു എളുപ്പത്തിലുള്ള ഉത്തരം അതു സ്വാഭാവികമാകുന്നു എന്നാണ്. സ്വധർമ്മം സഹജമാകുന്നു. അതു തിരിഞ്ഞു പിടിക്കുക എന്ന ആലോചനയേ അസംബന്ധം. മനുഷ്യൻ ജനിക്കുന്നതോടുകൂടിത്തന്നെ അവന്റെ സ്വധർമ്മവും ജനിക്കുന്നു. കുട്ടിക്ക് തന്റെ അമ്മയെ തേടേണ്ടിവരുന്നില്ല. അതു ആദ്യമേ വന്നെത്തിയിരിക്കുന്നു. നാം ജനിക്കുന്നതിനു മുമ്പും ഈ ലോകമുണ്ടായിരുന്നു. നമുക്കുശേഷവും അതുണ്ടായിരിക്കും. നമുക്കു പിമ്പേ ഒരു മഹാ പ്രവാഹത്തിലാണ് നാം വന്നു പിറന്നത്. എനിക്ക് പിറവി നൽകിയ മാതാപിതാക്കളെ

സേവിക്കുക, എന്റെ അടുത്തുള്ള അയൽവാസികളെ സേവിക്കുക– ഈ കർമ്മങ്ങൾ എനിക്കു നൈസർഗ്ഗികമായിത്തന്നെ കിട്ടിയിരിക്കുന്നു. പിന്നെ എന്റെ ജീവിത വൃത്തികളും എന്റെ നിത്യാനുഭവങ്ങളല്ലേ? എനിക്കു വിശക്കുന്നു. ദാഹിക്കുന്നു; അതിനാൽ വിശക്കുന്നവന്നു ഭക്ഷണം നൽകുക, ദാഹിക്കുന്നവന്നു വെള്ളം കൊടുക്കുക എന്ന ധർമ്മം എനിയ്ക്കു തനിയേ വന്നിരിക്കുന്നു. ഇപ്രകാരം സേവാരൂപമായ, ഭൂതദയാരൂപമായ ഈ സ്വധർമ്മം നമുക്കു തേടിയെടുക്കേണ്ടതില്ല. വല്ലേടത്തും സ്വധർമ്മത്തെ തിരയുന്നെങ്കിൽ അവിടെ എന്തോ ചില പരമാർത്ഥം അഥവാ അധർമ്മം, ഉണ്ടാവുന്നുവെന്നു തീർച്ചപ്പെടുത്താം. സേവകന്നു സേവനവും തിരിഞ്ഞ് എങ്ങും പോകേണ്ടതില്ല. അതു സ്വയം അവന്റെ അടുത്തെത്തുന്നു. എന്നാൽ ഒന്നു ഓർമ്മവെയ്ക്കണം. വരുന്നതെല്ലാം എപ്പോഴും ധർമ്മാനുസൃതം തന്നെയായിക്കൊള്ളണമെന്നില്ല. ഒരു കൃഷിക്കാരൻ രാത്രിവന്ന് എന്നോട് പറയുന്നു. വരൂ, ആ വേലി നാലഞ്ചുമുഴം മുമ്പോട്ടു നീക്കിക്കെട്ടാം. എന്റെ വയലിന്റെ വലിപ്പം കൂടും. ഇപ്പോൾ ആരുമില്ല, ലഹള കൂടാതെ തന്നെ കാര്യമെല്ലാം നടക്കും, എന്ന്. ഈ പണി അയൽവാസി എന്നോട് പറഞ്ഞാൽ അതു തനിയേ വന്നതായാലും അതിൽ അസത്യമുള്ളതുകൊണ്ട് എന്റെ കർത്തവ്യമാകയില്ല.

ചാതുർവ്വർണ്ണ വ്യവസ്ഥ എനിക്കു മധുരമായി തോന്നുന്നതിനു കാരണം, അതിൽ സ്വാഭാവികതയും ധർമ്മവും രണ്ടുമുള്ളതുകൊണ്ടാണ്. ഈ ധർമ്മം വെടിഞ്ഞാൽ കാര്യം നടക്കില്ല. എന്റെ അച്ഛനമ്മമാരായവർ തന്നെയേ എന്റെ അച്ഛനമ്മമാരാവൂ. അവരെ എനിക്കു പിടിച്ചില്ലെന്നു പറഞ്ഞാൽ പറ്റുമോ? അച്ഛനമ്മമാരുടെ തൊഴിൽ പ്രകൃത്യാ കുട്ടിക്കു അനന്തരാവകാശമായി കിട്ടുന്നു. തലമുറകളായി നടന്നു നരുന്ന തൊഴിൽ തന്നെ, അതു നീതി വിരുദ്ധമല്ലെങ്കിൽ, ചെയ്തുകൊണ്ടിരിക്കുന്നതാണ്, അതു മുന്നോട്ടു കൊണ്ടു പോകുന്നതാണ് ചാതുർവർണ്ണ്യത്തിലെ ഒരു വലിയ വിശേഷം. ഈ വർണ്ണ വ്യവസ്ഥ ഇന്നു താറുമാറായിരിക്കുന്നു. ഇന്നു അതു നിലനിർത്തുക വളരെ വിഷമമായിരിക്കുന്നു. അതു ശരിയായ നിലയ്ക്കു കൊണ്ടുവരാൻ കഴിഞ്ഞെങ്കിൽ വളരെ നന്നായേനേ.

അതില്ലാഞ്ഞിട്ടാണ് ഇന്ന് ആദ്യത്തെ ഇരുപത്തഞ്ചു മുപ്പതുകൊല്ലം മുഴുവൻ പുതിയ തൊഴിൽ അഭ്യസിക്കാൻ തന്നെ ചെലവായി പോകുന്നത്. പണി പഠിച്ചു കഴിഞ്ഞാലും മനുഷ്യൻ തന്റെ സേവനത്തിനുള്ള സ്ഥലം, കാര്യക്ഷേത്രം, തേടിപ്പിടിക്കേണ്ടിയിരിക്കുനു. ഇങ്ങിനെ ആദ്യം ഇരുപത്തഞ്ചോളം കൊല്ലം അയാൾ പഠിച്ചു കൊണ്ടു കഴിയുന്നു ഈ പഠിപ്പിന് അയാളുടെ ജീവിതവുമായി ഒരു ബന്ധവുമില്ല. അയാൾ ഭാവി ജീവിതത്തിന് ഒരുക്കം കൂട്ടുകയാണെന്നാണ് പറച്ചിൽ. പഠിക്കുന്ന കാലത്ത് അയാൾ ജീവിക്കുന്നില്ലെന്നു തോന്നു, ജീവിതം പിന്നീടാണ്. ആദ്യം എല്ലാം പഠിക്കുക, പിന്നെ ജീവിക്കുക, എന്നാണ് പറയുന്നത്. ജീവിക്കലും പഠിക്കലും രണ്ടും വെവ്വേറെ പകുത്തുവെച്ചിട്ടുണ്ടെന്ന് തോന്നും. എവിടെ ജീവിതത്തിനു ബന്ധമില്ലയോ, അതുമരണമാണെന്നു പറയണ്ടേ? ഇന്ത്യയിൽ ശരാശരി ആയുസ്സളവ് ഇരുപത്തിമൂന്ന് കൊല്ലമാണ്, ഇരുപത്തഞ്ചു കൊല്ലത്തോളം അവർ ഒരുക്കം കൂട്ടിക്കഴിയുകയും ചെയ്യുന്നു. ഇങ്ങിനെ പുതിയ തൊഴിൽ പഠിക്കുന്നതിൽതന്നെ ദിവസങ്ങൾ പൊയ്പോകുന്നു. എന്നതിനുശേഷമാണ് തൊഴിൽ തുടങ്ങുന്നത്. ഇതിൻവണ്ണം ഉല്ലാസവും മഹത്ത്വവുമുള്ള കൊല്ലങ്ങൾ പാഴായിപ്പോകുന്നു. ജനസേവനത്തിനു വിനിയോഗിച്ചു ജീവിതത്തെ അർത്ഥവത്താക്കുവാനുതകുന്ന ഉത്സാഹവും ഉല്ലാസവുമെല്ലാം ഇങ്ങിനെ പാഴായിപ്പോകുന്നു. ജീവിതമെന്നാൽ ഒരു കളിയല്ല. എന്നിട്ടും, ജീവിതത്തിലെ ഏറ്റവും വില പിടിച്ച ആദ്യഭാഗം ജീവിതത്തൊഴിൽ തേടിപ്പിടിപ്പാൻ ചെലവാകുന്നുവെന്നത് വലിയ കഷ്ടം തന്നെ. ഇതുകൊണ്ടാണ് ഹിന്ദുമതം വർണ്ണധർമ്മത്തിന്റെ യുക്തി കണ്ടുവെച്ചത്.

എന്നാൽ ചാതുർവ്വർണ്ണ്യ വ്യവസ്ഥ അവിടെ കിടക്കട്ടെ. എല്ലാസ്ഥലത്തും, എല്ലാ രാഷ്ട്രങ്ങളിലും, ഈ വ്യവസ്ഥയില്ലാത്തിടങ്ങളിൽകൂടി എല്ലാവർക്കും സ്വധർമ്മം കൈവരുന്നുണ്ട്. നാമെല്ലാം ഈ പ്രവാഹത്തിൽ ചില പരിതസ്ഥിതിയിലാണ് ജനിക്കുന്നത്. അതിനാൽ സ്വധർമ്മാചരണ രൂപമായ കർത്തവ്യം നമുക്കു സ്വതഃസിദ്ധമായിരിക്കുന്നു എന്നിരിക്കെ ദൂരസ്ഥങ്ങളായ കർത്തവ്യങ്ങളെ അവയെ കർത്തവ്യമെന്നു പറയുന്നതേ യഥാർത്ഥത്തിൽ ശരിയല്ല...

അവ എത്ര തന്നെ നന്മയുറ്റതായി തോന്നിയാലും, കൈകൊണ്ടു കൂടാ. പലപ്പോഴും അക്കരയിൽ പച്ചകാണും. മനുഷ്യൻ വിദൂര കാര്യങ്ങൾക്കു കൊതിക്കുന്നു. ആൾ നില്ക്കുന്നേടത്തു തന്നെയുണ്ട് മുഴുത്ത മൂടൽമഞ്ഞ് എന്നാൽ അടുത്തുള്ള മൂടൽ മഞ്ഞു അവനു കാണാൻ കഴിയുന്നില്ല. എന്നിട്ടവൻ ദൂരേയ്ക്കു വിരൽ ചൂണ്ടിപ്പറയുന്നു. അവിടെ വല്ലാതെ മൂടൽമഞ്ഞ് പരന്നിരിക്കുന്നു. എന്ന് അവിടെയുള്ള ആൾ ഇങ്ങോട്ടും ചൂണ്ടിപ്പറയുന്നു. അവിടെ കനത്ത മഞ്ഞു പരന്നിട്ടുണ്ടെന്നു മൂടൽ മഞ്ഞു എല്ലായിടത്തുമുണ്ട്. പക്ഷേ, അടുത്തുള്ളതു കാണാൻ കഴിയുന്നില്ല. മനുഷ്യന്നു വിദൂരത്തേക്കാണു ആകർഷണം. അടുത്തുള്ളവ മുക്കിൽക്കിടക്കുന്നു. വിദൂരത്തേതാണ് സ്വപ്നത്തിൽ കാണുന്നത്. എന്നാൽ ഇത് മോഹനമാണ്, ഇതകറ്റിയേ തീരൂ. കൈവന്ന സ്വധർമ്മം സാധാരണമായാലും മതിയാകാത്തതായാലും നീരസമായി തോന്നിയാലും, എനിക്കു കിട്ടിയതാകയാൽ അതേ നല്ലൂ. അതേ എനിക്കഴകായി വരു. സമുദ്രത്തിൽ ആണ്ടുപോകുന്നവനു വളഞ്ഞു പിരിഞ്ഞു വികൃതമായ വല്ല മരത്തണ്ടും കിട്ടിയാൽ അതു മിനുത്തു പോളീഷിട്ട് അഴകറ്റതല്ലെങ്കിൽകൂടി, കരപറ്റാനതു മതി. ആശാരിയുടെ തൊഴിലാലയിൽ മിനുത്ത കൊത്തുപണികളുള്ള ഒന്നാം തരം മരക്കഷണങ്ങൾ ധാരാളമുണ്ടാവും, എന്നാൽ അതെല്ലാം ആ തൊഴിൽ ശാലയിലാണ്, ഇവിടെ ഈയാൾ സമുദ്രത്തിൽ ആഴുകയാണ്. അതുകൊണ്ടു ചന്തമില്ലാത്ത മരത്തുണ്ടേ അയാൾക്കു കരപറ്റാനുതകൂ. അയാൾ അതിനെത്തന്നെ പിടി കൂടണം. അതുപോലെ, എനിക്കു കിട്ടിയ സേവനം, താണതരമാണെന്നു തോന്നിയാലും, അതെനിക്കുള്ളതാണ്. അതിൽ മുഴുകിയിരിക്കുകയാണ് എനിക്കു ശോഭനം. അതിലാണ് എന്റെ ഉന്നതി. ഞാൻ മറ്റൊരു സേവനം നേടുവാൻ പരക്കം പായുകയാണെങ്കിൽ, ആദ്യത്തേതും പോകും. മറ്റേതും പോകും, അങ്ങിനെ മനുഷ്യൻ സേവന വൃത്തിയിൽ നിന്നു തന്നെ അകന്നലയും, അതു കൊണ്ടു സ്വധർമ്മ രൂപമായ കർത്തവ്യത്തിൽത്തന്നെ വേണം നാം മുഴുകുക.

നം സ്വധർമ്മത്തിൽ മുഴുകിയാൽ, രജോഗുണം മങ്ങിപ്പോകും. കാരണം ചിത്തം അപ്പോൾ ഏകാഗ്രമായിച്ചമയും. അതു സ്വധർമ്മം വിട്ടു മറ്റെങ്ങും പോകുന്നില്ല. തന്മൂലം ചപലമായ രജോഗുണത്തി

ന്റെ ശക്തിയെല്ലാം അഴിഞ്ഞു പോകും. നദി ശാന്തവും അഗാധവുമാവുമ്പോൾ, എത്ര വെള്ളം കേറിയാലും അതിനകത്ത് ഒതുങ്ങിക്കൊള്ളും. അതുപോലെ, സ്വധർമ്മമാകുന്ന നദിക്കു മനുഷ്യന്റെ സർവ്വ ബലത്തേയും സർവ്വ വേഗത്തേയും സർവ്വ ശക്തിയേയും തന്നിൽ ഒതുക്കുവാൻ കഴിയും. സ്വധർമ്മത്തിൽ എത്ര ശക്തി ചെലുത്തിയാലും ഏറിപ്പോവില്ല. നിങ്ങൾ സ്വധർമ്മത്തിൽ സർവ്വ ശക്തിയും ചെലുത്തിയാൽ രജോഗുണത്തിന്റെ പാഞ്ഞുനടക്കുന്ന സ്വഭാവം നിലയ്ക്കും. സ്വന്തം ചാപല്യത്തിന്റെ കഴുത്തു നുള്ളിയപോലെയാകും. ഇതാണ് രജോഗുണത്തെ ജയിക്കുവാനുള്ള വഴി.

## (സത്ത്വഗുണവും അതിനു പരിഹാരവും)

ഇനി സത്ത്വഗുണമുണ്ട്. ഇതിനോട് വളരെ അടക്കത്തോടെ പെരുമാറണം. ഇതിൽ നിന്ന് ആത്മാവിനെ എങ്ങിനെ വേറെയാക്കാം? സൂക്ഷ്മമായാലോചിക്കേണ്ടകാര്യമാണിത്. സത്ത്വഗുണത്തെ പെട്ടെന്നു നിർമ്മൂലനം ചെയ്യേണ്ടതില്ല. രജസ്തമസ്സുകളെ തികച്ചും വിച്ഛേദിച്ചേതീരു. എന്നാൽ സത്ത്വഗുണത്തിന്റെ നില ഒന്നു വേറെയാണ്. വലിയ ആൾത്തിരക്കുണ്ടാവുകയും അതു പിരിച്ചുവിടേണ്ടി വരികയും ചെയ്താൽ പോലീസുകാർക്കു കല്പന കൊടുക്കുന്നു. അരയ്ക്കു മീതെയല്ല കാലിന്നു നേരെ വെടിവെക്കുക എന്നു. അതുകൊണ്ട് മനുഷ്യൻ മരിക്കുന്നില്ല. പരിക്കേല്ക്കുകയും ചെയ്യും. അതുപോലെ സത്ത്വഗുണത്തെ പരുക്കേല്പിച്ചാൽ മതി, കൊന്നുകളയരുത്. രജോഗുണവും തമോഗുണവും പോയാൽ ശുദ്ധമായ സത്ത്വഗുണം ശേഷിക്കും. ശരീരം നിലനില്ക്കുന്നേടത്തോളം കാലം നമുക്ക് ഏതെങ്കിലും ഒരു നിലയിൽ നിലകൊള്ളേണമല്ലോ. അപ്പോൾ രജസ്തമസ്സുകൾ പോയ്പോയതിനു ശേഷമുള്ള സത്ത്വഗുണത്തിൽ നിന്നും വേറിട്ടു നില്ക്കുക എന്നതിന്റെ അർത്ഥമെന്താണ്?

സത്ത്വഗുണത്തിൽ അഭിമാനം തോന്നുന്നു. അപ്പോൾ അതു ആത്മാവിനെ അതിന്റെ വിശുദ്ധ രൂപത്തിൽ നിന്നു താഴോട്ടു വലിച്ചിടുന്നു. റാന്തലിന്റെ വെളിച്ചം തെളിവോടെ പുറത്തു വരണമെങ്കിൽ അതിന്റെ അകത്തെ മഷിയെല്ലാം തുടച്ചു നീക്കണം, എന്നല്ല വിള

ക്കിന്റെ കുപ്പിയിൽ പൊടി പറ്റിപ്പിടിച്ചിട്ടുണ്ടെങ്കിൽ, അതും കഴുകി കളയണം. ഇതുപോലെ ആത്മാവിന്റെ പ്രഭയ്ക്കു ചൂഴും തമോഗുണ മാകുന്ന മഷി ഇഴുകിപ്പിടിച്ചതും നല്ലപോലെ തുടച്ചു നീക്കണം. തുടർന്നു രജോഗുണമാകുന്ന പൊടിയും തട്ടി വെടിപ്പാക്കണം. ഇങ്ങിനെ തമോഗുണം തുടച്ചുനീക്കുകയും രജോഗുണം തട്ടിവെടി പ്പാക്കുകയും ചെയ്താൽ സത്ത്വഗുണമാകുന്ന കുപ്പിശേഷിക്കും. ഈ സത്ത്വഗുണത്തെ ദൂരീകരിക്കുക എന്നതിനു കുപ്പി പൊട്ടിച്ചു കളയുക എന്നാണോ അർത്ഥം? അല്ല, കുപ്പി പൊട്ടിച്ചാൽ വെളിച്ച ത്തിന്റെ ആവശ്യം നടക്കില്ല. വിളക്കിന്റെ പ്രകാശം പരത്തുവാൻ കുപ്പി ആവശ്യമാണ്. അതുകൊണ്ട് തെളിഞ്ഞു തിളങ്ങുന്ന ഈ കുപ്പി പൊട്ടിക്കരുത്. എന്നാൽ ചെറിയൊരു കടലാസ്സു കഷണം അതിന്മേൽ തീർച്ചയായും വെയ്ക്കുക. അങ്ങിനെ ചെയ്താൽ വെളി ച്ചം കണ്ണിൽ തറയ്ക്കില്ല. വെളിച്ചം തട്ടി കണ്ണു മങ്ങാതിരിക്കുക മാത്രമാണാവശ്യം. സത്ത്വഗുണത്തെ ജയിക്കുക എന്നതിന്നർത്ഥം, അതിന്റെ മേലുള്ള നമ്മുടെ അഭിമാനം, നമ്മുടെ ആസക്തി, ഇല്ലാതാ വുകയെന്നാണ്. സത്ത്വഗുണത്തെ ഉപയോഗപ്പെടുത്തണം, എന്നാൽ ശ്രദ്ധയോടു കൂടിയും യുക്തിയോടുകൂടിയു, സത്ത്വഗുണത്തെ നിര ഹങ്കാരമാക്കി വെയ്ക്കണം.

സത്ത്വഗുണത്തിന്റെ ഈ അഹങ്കാരത്തെ എങ്ങിനെ ജയിക്കാം? അതിന്നൊരുപായമുണ്ട്. സത്ത്വഗുണത്തെ നാം നമ്മുടെ ഉള്ളിൽ സ്ഥിരമാക്കുക. സാതത്യംകൊണ്ട് അതിന്റെ അഭിമാനം പൊയ ്ക്കൊള്ളും. നാം എപ്പോഴും സത്ത്വഗുണ കർമ്മങ്ങൾ തന്നെ ചെയ്യു ക. അത് സ്വന്തം സ്വഭാവമാക്കി മാറ്റുക. സത്ത്വഗുണം നമ്മുടെ വീട്ടി ൽ തെല്ലിടയ്ക്കു വന്ന അതിഥി മാത്രമാകരുത്. മറിച്ച് അതു വീട്ടി ലെ അംഗമാവട്ടെ. കർമ്മങ്ങൾ വല്ലപ്പോഴുമൊക്കെ ചെയ്യുകയാണെ ങ്കിൽ, അവയെക്കുറിച്ച് നമുക്കഭിമാനം തോന്നും. നാം നിത്യവും ഉറങ്ങുന്നു. എന്നാൽ അതിനെപ്പറ്റി മറ്റുള്ളവരോടു സംസാരിക്കാറില്ല. എന്നാൽ പതിനഞ്ചു ദിവസമായി ഉറങ്ങാത്ത ഒരു രോഗി ഒടുക്കം ഒന്നുറങ്ങിയാൽ അയാൾ എല്ലാവരോടും പറയുകയായി. ഇന്നലെ അല്പം ഉറക്കമുണ്ടായി എന്ന്. അയാൾക്ക് ഇതു വമ്പിച്ചൊരു കാര്യമായിത്തോന്നുന്നു. ഇതിനേക്കാൾ നല്ലൊരുദാഹരണമാണ്

നമ്മുടെ ശ്വാസോച്ഛ്വാസ ക്രിയ. നാം ഇരുപത്തിനാലു മണിക്കൂറും ശ്വസിക്കുന്നു. എന്നാൽ ആരോടും അതിനെപ്പറ്റി പ്രസ്താവിക്കാറില്ല. ആരും ഇങ്ങിനെ ആത്മപ്രശംസ ചെയ്യാറില്ല. ഞാൻ ശ്വസിക്കുന്ന ഒരു ജീവിയാണെന്ന് ഹരിദ്വാരത്തു നിന്നു വലിച്ചെറിഞ്ഞ ഒരുണക്കപ്പുല്ക്കൊടി ഗംഗയിലൂടെ ഒഴുകിയൊഴുകി ആയിരത്തഞ്ഞൂറുനാഴിക അകലെയുള്ള കല്ക്കത്തയിലെത്തിയാൽ അതിന്നതിൽ വല്ല ഗർവ്വും തേന്നുമോ? അതു പ്രവാഹത്തോടൊപ്പം സ്വാഭാവികമായി ഒഴുകി വന്നു. പക്ഷേ, വല്ലവരും വെള്ളപ്പൊക്കത്തിന്റെ തള്ളിക്കേറ്റത്തിൽ പത്തിരുപതു മുഴം നീന്തിച്ചെന്നാൽ അയാൾ എന്തെല്ലാം മേനി വിളമ്പും! സാരാംശമിതാണ്: സ്വാഭാവികമായ കാര്യങ്ങളിൽ നാം അഹങ്കാരം കൊള്ളാറില്ല.

നമ്മുടെ കൈകൊണ്ട് വല്ല സൽക്കർമ്മവും ചെയ്തുവെങ്കിൽ, നമുക്കതിൽ അഭിമാനം തോന്നുന്നു. എന്തുകൊണ്ട്? കാരണം, അതു സ്വാഭാവികമായി സംഭവിച്ചതല്ല. കുട്ടിയുടെ വല്ലപണിയും നന്നായാൽ അമ്മ അവന്റെ പുറത്തു തലോടുന്നു. അല്ലാത്തപ്പോഴൊക്കെ അമ്മയുടെ വടിയും അവന്റെ മുതുകും തമ്മിലാണ് കൂടിക്കാഴ്ച! രാത്രിയിലെ കൂരിരുട്ടിൽ ഒന്നോ റണ്ടോ മിന്നാമിനുങ്ങുണ്ടെങ്കിൽ, നോക്കണം അതിന്റെ ഗർവ്വ്! അതു തന്റെ വെളിച്ചം ഒന്നിച്ചു കാട്ടില്ല. ഇടക്കിടെ  മിന്നിക്കാട്ടും, പിന്നെ മൂടും, പിന്നെയും മിന്നിക്കാട്ടും, അതു വെളിച്ചം കൊണ്ടു കണ്ണുപൊത്തി കളിക്കുകയാണ്. ഇടവിടാതെ വെളിച്ചം കാണിച്ചാൽ അതിനു തെളിയാൻ പറ്റില്ല. സാതത്യം കാരണം വിശേഷം തോന്നുന്നില്ല. അതുപോലെ സത്ത്വഗുണം നമ്മുടെ കർമ്മങ്ങളിൽ സദാ പ്രകടമായിത്തുടങ്ങിയാൽപ്പിന്നെ അതു നമ്മുടെ സ്വഭാവമായിച്ചമയും. സിംഹം തന്റെ ശൌര്യത്തിൽ അഭിമാനം കൊള്ളുന്നില്ല. അതിന്നത് അറിഞ്ഞും കൂടാ.അതുപോലെ നമ്മുടെ സാത്ത്വികവൃത്തികൾ നമുക്കതുണ്ടെന്ന് ഓർമ്മയേ വരാത്ത വിധം അത്ര സഹജമായി ചമയണം. പ്രകാശം നൽകുക സൂര്യന്റ നൈസർഗ്ഗിക കർമ്മമാണ്. അതിൽ സൂര്യന്ന് ഒരഭിമാനവുമില്ല. അതു ചൊല്ലി വല്ലവരും സൂര്യന്ന് ഒരുമംഗളപത്രം നല്കാൻ ചെന്നാൽ അദ്ദേഹം പറയും, ഞാനിതിൽ വിശേഷിച്ചെന്തു ചെയ്തു? ഞാൻ പ്രകാശം നൽകുന്നതിൽ കവിഞ്ഞ് എന്തു ചെയ്യുന്നു? പ്രകാശം നൽകുക എന്നത് എന്റെ  ജീവിതമാണ്. പ്രകാശം നൽകിയില്ലെങ്കിൽ,

ഞാൻ ചത്തു പോകും. എനിക്കു മറ്റൊരു വിധം അറികയേ ഇല്ല. ഈ സ്ഥിതി തന്നെയാവണം സാത്ത്വികനായ മനുഷ്യന്നും. സത്ത്വ ഗുണം അയാളുടെ ഓരോ രോമത്തലും വ്യാപ്തമാകണം. സത്ത്വ ഗുണം ഇങ്ങിനെ സ്വഭാവം തന്നെയായാൽപ്പിന്നെ നമുക്കതിൽ അഭി മാനമുണ്ടാവില്ല. സത്ത്വഗുണത്തെ നിസ്തേജമാക്കാനുള്ള, അതി നെ ജയിക്കാനുള്ള, ഒരു യുക്തിയാണിത്.

രണ്ടാമത്തെ യുക്തി, സത്ത്വഗുണത്തിലുള്ള ആസക്തി തന്നെ വെടിയുയാണ്. അഹങ്കാരവും ആസക്തിയും രണ്ടും വെവ്വേറെയാ ണ്. ഇതു അല്പം സൂക്ഷ്മവിചാരണമാണ്. ഉദാഹരണം കൊണ്ട് വേഗത്തിൽ മനസ്സിലാകും. സത്ത്വഗുണത്തിന്റെ അഹങ്കാരം പോയാ ലും, ആസക്തി നില നില്ക്കും. ശ്വാസോച്ഛ്വാസത്തിന്റെ ഉദാഹരണം തന്നെ എടുക്കാം. ശ്വസിക്കുന്നതിൽ അഭിമാനമേ തോന്നുന്നില്ല. എങ്കിലും അതിൽ വലിയ ആസക്തിയുണ്ട്. അഞ്ചു മിനുട്ടു ശ്വാസം നിർത്താൻ പറഞ്ഞാൽ അതാവുന്നില്ല. മൂക്കിനു ശ്വാസോച്ഛ്വാസത്തി ൽ അഭിമാനമില്ലെങ്കിലും അതു മുറയ്ക്കു വായുവെടുക്കുന്നു. സോ ക്രട്ടീസിനെപ്പറ്റി ഒരു രസികൻ കഥയുണ്ട്. അദ്ദേഹത്തിന്റെ മൂക്കു ചതുപ്പനായിരുന്നു. അതു കണ്ടു ആളുകൾ ചിരിക്കാറുണ്ട്. എന്നാൽ തമാശക്കാരനായ സോക്രട്ടീസ് പറയും, എന്റെ മൂക്കാണ് എല്ലാറ്റി ലും സുന്ദരം. മൂക്കിൻപോള വലുതാകയാൽ ധാരാളം കാറ്റു വലി ച്ചെടുക്കാം. അതുകൊണ്ടു അതു സുന്ദരവുമാണ്. താല്പര്യമിതാണ്. മൂക്കിനു ശ്വാസോച്ഛ്വാസത്തിന്റെ അഭിമാനമല്ല. എന്നാൽ ആസ ക്തിയുണ്ട്. സത്ത്വഗുണങ്ങളിലും ഇപ്രകാരം ആസക്തി തോന്നാം. ഉദാഹരണം ഭ്രൂതദയ. ഈ ഗുണം അത്യന്തം ഉപയുക്തമാണ്. എന്നാ ൽ അതിനേയും ആസക്തിയിൽ നിന്നകറ്റാൻ കഴിയണം. ഭൂതദയ വേണ്ടതു തന്നെ; എന്നാലതിൽ ആസക്തി പാടില്ല.

സിദ്ധന്മാർ സത്ത്വഗുണം നിമിത്തം മറ്റുള്ളവർക്കു മാർഗ്ഗ ദർശിക ളായിച്ചമയുന്നു. അവരുടെ ദേഹം ഭൂത ദയ മൂലം സാർവ്വജനികമാ യി ഭവിക്കുന്നു. ഈച്ചകൾ വെള്ളത്തിന്മേൽ വന്നു മൂടും പോലെ, ലോകരാകെ സിദ്ധന്മാരെപ്രേമം കൊണ്ടു പുതപ്പിക്കുന്നു. സിദ്ധ ന്മാരുടെ ഉള്ളിലെ പ്രേമം, വിശ്വമാകെ അവരെ സ്നേഹിക്കത്തക്ക വണ്ണം അത്ര പ്രകൃഷ്ടമാണ്. സജ്ജനങ്ങൾ സ്വന്തം ദേഹത്തിലൽ

ആസക്തി വിടുന്നതുകൊണ്ട് മുഴുവൻ ലോകത്തിന്റെയും ആസക്തി അവരിലുളവാകുന്നു.  ലോകമാകെ അവരുടെ ദേഹത്തെപ്പറ്റി ചിന്തിച്ചു തുടങ്ങുന്നു. എന്നാൽ സിദ്ധന്മാർ ഈ ആസക്തിയേയും വെടിയണം. ലോകരുടെ ഈ പ്രേമത്തിൽ നിന്നു ഈ മഹത്തായ ഫലത്തിൽ നിന്ന്, ആത്മാവിനെ വേർപെടുത്തണം. ഞാനൊരു വിശിഷ്ട വ്യക്തിയാണ് എന്ന് ഒരിക്കലും അവർക്കു തോന്നാൻ പാടില്ല. ഇങ്ങിനെ സത്ത്വഗുണത്തെ ശരീരത്തിൽ ദഹിപ്പിക്കണം.

ആദ്യം അഹങ്കാരത്തെ ജയിക്കുക, പിന്നെ ആസക്തിയെ സാതത്യം കൊണ്ട് അഹങ്കാരത്തെ ജയിക്കാം, ഫലാസക്തി വെടിഞ്ഞു സത്ത്വഗുണം കൊണ്ടു കിട്ടുന്ന ഫലം തന്നെ ഈശ്വരാർപ്പണം ചെയ്ത് ആസക്തിയെയും ജയിക്കും. ജീവിതത്തിൽ സത്ത്വഗുണം സ്ഥിരമായാലും, ചിലപ്പോൾ സിദ്ധിയുടെ രൂപത്തിലും ചിലപ്പോൾ കീർത്തിയുടെ രൂപത്തിലും ഫലം മുമ്പിൽ വരും. എന്നാൽ ആ ഫലത്തേയും തുച്ഛമായിക്കരുതുക. മാവ് അതിന്റെ ഒരു മാങ്ങയും തിന്നുന്നില്ല. ആ മാങ്ങ എത്ര മുന്തിയതുമാകട്ടേ, എത്ര മധുരവുമാകട്ടേ എത്ര രസമയവുമാകട്ടെ അത് ആസ്വദിക്കുന്നതിനേക്കാൾ ആസ്വദീക്കാതിരിക്കുന്നതാണ് മാവിനിഷ്ടം. ഉപഭോഗത്തേക്കാൾ ഏറെ മധുരമാണ് ത്യാഗം.

ധർമ്മപുത്രർ ജീവിതത്തിലെ സർവ്വ പുണ്യങ്ങളുടേയും സത്തായ സ്വർഗ്ഗ സുഖമാകുന്ന ഉത്തമ ഫലവും ഒടുവിൽ ചവുട്ടി നീക്കി. അങ്ങിനെ അദ്ദേഹം ജീവിതത്തിലെ എല്ലാ ത്യാഗങ്ങളേയും അഭിഷേകം ചെയ്തു. ആ മധുരഫലങ്ങൾ ആസ്വദിക്കാൻ അദ്ദേഹത്തിന് അധികാരമുണ്ടായിരുന്നു; എന്നാൽ അവ അദ്ദേഹം ആസ്വദിച്ചുവെങ്കിൽ എല്ലാം അവസാനിച്ചേനേ.

ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി എന്ന ചക്രം വീണ്ടും അദ്ദേഹത്തിന്റെ പുറകിൽ നില്ക്കും. ധർമ്മപുത്രരുടെ എത്ര വലിയ ത്യാഗമാണിത്! ഇത് എപ്പോഴും എന്റെ കണ്ണിനു മുമ്പിൽ നില്ക്കുന്നു. ഇങ്ങിനെ സത്ത്വഗുണം സദാ ആചരിച്ചു അതിലെ അഹങ്കാരം ജയിക്കുക. ഉദാസീനമായി നിന്നു സർവ്വ ഫലവും ഈശ്വരനർപ്പിച്ച് അതിലെ ആസക്തിയെ ജയിക്കുക. അപ്പോൾപ്പറയാം, സത്ത്വഗുണത്തെയും ജയിച്ചുവെന്ന്.

**(ഒടുക്കത്തെ കാര്യം: ആത്മജ്ഞാനത്തെയും**

**ഭക്തിയെയും ആശ്രയിക്കുക)**

ഇനി ഒടുക്കത്തെ കാര്യം. നിങ്ങൾ സത്ത്വഗുണമുള്ളവനായി, അഹങ്കാരം ജയിച്ചു. ഫലാസക്തിയും ഉപേക്ഷിച്ചു. എന്നാലും ഈ ദേഹബന്ധമുള്ള കാലത്തോളം ഇടയ്ക്കിടെ രജസ്തമസ്സുകൾ ആക്രമിച്ചുകൊണ്ടിരിക്കും. ഈ ഗുണങ്ങളെ ജയിച്ചു പോയന്നു തെല്ലിട തോന്നാമെങ്കിലും അവ വീണ്ടും വീണ്ടും ശക്തിയോടെ വന്നേയ്ക്കും. അതിനാൽ എപ്പോഴും ജാഗ്രത്തായിരിക്കണം. സമുദ്രത്തിലെ വെള്ളം ശക്തിയിൽ അടിച്ചു കേറി വലിയ ഉൾക്കടലുണ്ടാവുന്നതു പോലെ, രജസ്തമസ്സുകളുടെ കരുത്തുറ്റ പ്രവാഹം നമ്മുടെ മനോഭൂമിയിൽ കടന്നുകൂടി ഉൾക്കടലുകൾ ഉണ്ടാക്കിവെയ്ക്കും. അതിനാൽ ഒട്ടും പഴുതു വെച്ചേക്കരുത്. തികഞ്ഞ കാവൽ നിർത്തുക. എത്ര തന്നെ ദക്ഷതയുണ്ടായാലും, ആത്മജ്ഞാനമുണ്ടാകുന്നതു വരെ, ആത്മദർശനം ലഭിക്കുന്നതുവരെ അപായം തന്നെയാണ്. അതിനാൽ ഏതു ചെയ്തും ആത്മജ്ഞാനം നേടുക തന്നെ വേണം.

ആത്മജ്ഞാനം കേവലം ജാഗ്രത്തയുടെ വ്യായാമം കൊണ്ടു സാധ്യമല്ല. പിന്നെ എങ്ങിനെ സാധ്യമാകും? അഭ്യാസം കൊണ്ടു സാധിക്കുമോ? ഇല്ല. ഒറ്റ ഉപായമേ ഉള്ളൂ. ഭഗവാനെ അത്യന്ത വ്യാകുലതയോട, ഹൃദയംഗമമായി, ഭജിയ്ക്കുക. നിങ്ങൾ രജസ്തമോ ഗുണങ്ങളെ ജയിച്ചേക്കും സത്ത്വഗുണ സ്ഥിരമാക്കി അതിന്റെ ഫലാസക്തിയേയും ജയിച്ചേക്കും; പക്ഷേ, ഇതുകൊണ്ടൊന്നും കാര്യമായില്ല. ആത്മജ്ഞാനം ഉണ്ടാകുന്നതുവരെ ഒരു നിവൃത്തിയുമില്ല. അവസാനം പരമേശ്വരന്റെ കൃപതന്നെവേണം. നേരായ ഭക്തികൊണ്ടു അദ്ദേഹത്തിന്റെ കൃപയ്ക്കു പാത്രീഭവിക്കണം, ഇതൊഴികെ മറ്റൊരുപായവും ഞാൻ കാണുന്നില്ല, ഈ അധ്യായത്തിന്റെ ഒടുവിൽ അർജ്ജുനൻ ഇതേ ചോദ്യം ചോദിച്ചു. ഭഗവാൻ ഉത്തരവും നല്കി, അത്യന്തം ഏകാഗ്രമനസ്സായി, നിഷ്കാമനായി എന്നെ ഭജിക്കു, എന്നെ സേവിക്കു. അങ്ങിനെ സേവിക്കുന്നവന് ഈ മായയ്ക്കപ്പുറത്തു കടക്കാൻ കഴിയും. അല്ലെങ്കിൽ, ഈ ഗഹനമായ മായയെ തരണം ചെയ്വാൻ കഴിയില്ല. ഇതു ഭക്തിയടെ സരളമായ ഉപായമാണ്. ഈ ഒരൊറ്റ മാർഗ്ഗമേ അതിന്നുള്ളു.

ഞായറാഴ്ച,22-5-'32

പതിനഞ്ചാമധ്യായം

# പൂർണ്ണയോഗം: സർവ്വത്ര പുരുഷോത്തമ ദർശനം

## (പ്രയത്നമാർഗ്ഗത്തിൽ നിന്നു ഭിന്നമല്ല ഭക്തി)

ഇന്ന് ഒരു കണക്കിൽ നാം ഗീതയുടെ അറ്റത്തെത്തിയിരിക്കുന്നു. പതിനഞ്ചാമത്തെ അധ്യായത്തിൽ എല്ലാ വിതാരങ്ങൾക്കും പരിപൂർണ്ണത വന്നിരിക്കുന്നു. പതിനാറാമത്തേയും പതിനേഴാമത്തേയും അധ്യായങ്ങൾ പരിശിഷ്ടത്തിന്റെ നിലയ്ക്കേ ഉള്ളൂ. പതിനെട്ടാമത്തേത് ഉപസംഹാരവും. അതുകൊണ്ടാണ് ഭഗവാൻ ഈ അധ്യായത്തിന്റെ ഒടുവിൽ ഇതിനു ശാസ്ത്രമെന്ന സംജ്ഞ നല്കിയത്.

ഇതി ഗുഹ്യതമം ശാസ്ത്രമിദമുക്തം മയാനഘ എന്ന ഭഗവാൻ ഒടുവിൽ പറഞ്ഞിട്ടുണ്ട്. ഇങ്ങിനെ പറഞ്ഞത് ഇത് അവസാനത്തെ അധ്യമായിട്ടല്ല. ഇതുവരെ പ്രതിപാദിച്ച ജീവിതശാസ്ത്രം ജീവിത സിദ്ധാന്തം ഈ അധ്യായത്തിൽ പരിപൂർണ്ണമായതുകൊണ്ടാണ്. ഈ അദ്ധ്യായത്തിൽ പരമതത്ത്വം പൂർത്തിയായിരിക്കുന്നു. വേദങ്ങളുടെ സംപൂർണ്ണസാരം ഇതിൽ വന്നിരിക്കുന്നു. വേദങ്ങളുടെ കാര്യം പരമാർത്ഥത്തിന്റെ ചേതന മനുഷ്യനിൽ ഉളവാക്കുകയാണ്. അത് ഈ അധ്യായത്തിൽ ചെയ്തിരിക്കുന്നു. അതിനാൽ ഇതിനു വേദസാരം എനന ഗൌരവ സ്ഥാനം ലഭിച്ചിരിക്കുന്നു.

പതിമ്മൂന്നാമധ്യായത്തിൽ ദേഹത്തിൽനിന്നു ആത്മാവിനെ വേർപെടുത്തേണ്ട ആവശ്യം കണ്ടു. പതിനാലാമത്തേതിൽ അതിനെ സ്സംബന്ധിച്ച പ്രയത്നം കുറേ അന്വേഷിച്ചു. രജസ്തമോ ഗുണങ്ങളെ നിഗ്രഹിച്ചു ത്യജിക്കുക, സത്ത്വഗുണത്തെ വികസിപ്പിച്ച് അതിലെ ആസക്തിയെ ജയിക്കുകയും ഫലം വെടിയുകയും ചെയ്യുക- ഇപ്രകാരമാണ് പ്രയത്നിക്കേണ്ടത്. ഒടുക്കം ആ പ്രയത്നം തികച്ചും സഫലമാവാൻ ആത്മജ്ഞാനം ആവശ്യമാണെന്നും ആത്മജ്ഞാനം ഭക്തിയില്ലാതെ സംഭാവ്യമല്ലെന്നും പറഞ്ഞു.

എന്നാൽ ഭക്തിമാർഗ്ഗം പ്രയത്നത്തിൽനിന്നു വിഭിന്നമല്ല. ഇതു സൂചിപ്പിക്കാനായി ഈ പതിനഞ്ചാമധ്യായത്തിന്റെ ആരംഭത്തിൽ

സംസാരത്തെ ഒരു മഹാവൃക്ഷത്തോട് ഉപമിച്ചിരിക്കുന്നു. ഈ വൃക്ഷത്തിനു ത്രിഗുണങ്ങളാൽ തഴച്ച കൂറ്റൻ കൊമ്പുകളുണ്ട്. അനാസക്തിയും വൈരാഗ്യവുമാകുന്ന ആയുധങ്ങൾകൊണ്ട് ഈ വൃക്ഷത്തെ വെട്ടിമുറിക്കണമെന്ന് ആദ്യമേ പറയുന്നു. കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞ സാധനമാർഗ്ഗം തന്നെയാണ് ഇവിടെ ആരംഭത്തിൽ ആവർത്തിച്ചതെന്നു സ്പഷ്ടം. രജസ്തമസ്സുകളെ നിഗ്രഹിക്കണം, സത്ത്വഗുണത്തെ തഴപ്പിച്ചു വികസിപ്പിക്കണം. ഒരു കർമ്മം വിനാശകം, മറ്റതു വിധായകം. രണ്ടും ചേർന്നു ഒരേ മാർഗ്ഗമാകുന്നു. കളപറിക്കുകയും, വിത്തുവിതയ്ക്കുകയും രണ്ടും ഒരേ പ്രവർത്തിയുടെ രണ്ടു ഭാഗമാണ്. ഇതും അങ്ങിനെതന്നെ.

രാമായണത്തിൽ രാവണൻ, കുംഭകർണ്ണൻ, വിഭീഷണൻ എന്നീ മൂവരും സഹോദരന്മാരാണ്. കുംഭകർണ്ണൻ തമോഗുണനാണ്, രാവണൻ രജോഗുണം, വിഭീഷണൻ സ്വത്ത്വഗുണവും. നമ്മുടെ ശരീരത്തിൽ ഈമൂന്നുപേരുടെയും രാമായണമാണ് നടക്കുന്നത്.ഈ രാമായണത്തിൽ രാവണ കുംഭകർണ്ണന്മാരെ നശിപ്പിക്കാനാണ് വിധിച്ചിട്ടുള്ളത്. വിഭീഷണതത്ത്വം മാത്രംനിലനിൽക്കട്ടെ, അതു ഹരിശരണമായാൽ, ഉന്നതിക്കുസാധകവും പോഷകവുമായിച്ചമയും തന്മൂലം അതു സംഗ്രാഹ്യമാണ്. പതിന്നാലാമധ്യായത്തിൽ ഈ കാര്യം നാം കണ്ടു ഈ പതിനഞ്ചാമധ്യായത്തിന്റെ ആരംഭത്തിൽ വീണ്ടും അതുതന്നെ വന്നു. സത്ത്വരജസ്തമസ്സുകൾ നിറഞ്ഞ സംസാരം അംസംഗശസ്ത്രം കൊണ്ടു ഛേദിക്കുക. രജസ്തമസ്സുകളെ നിരോധിക്കുക. സത്ത്വഗുണത്തെ വികസിപ്പിച്ചു പവിത്രമാക്കുക, അതിലെ ആസക്തിയെ ജയിച്ച് അലിപ്തനായിരിക്കുക. താമരയുടെ ഈ ആദർശം ഭഗവൽഗീത എടുത്തുകാണിക്കുന്നു.

ഭാരതീയ സംസ്കൃതിയിൽ ജീവിത്തിലെ ആദർശ വസ്തുവിന്നു, ഉത്തമോത്തമ വസ്തുവിന്നു, താമരയെ ഉപമാനമാക്കിയിട്ടുണ്ട്. താമര ഭാരതീയ സംസ്കൃതിയുടെ പ്രതീകമണ്: ഉത്തമോത്തമ വിചാരങ്ങൾ പ്രകടിപ്പിക്കുവാനുള്ള ചിഹ്നം താമരയാണ്. താമര സ്വച്ഛവും പവുത്രവുമായിട്ടും അലിപ്തമായി നില്ക്കുന്നു. പവിത്രത, അലിപ്തത എന്ന രണ്ടു ശക്തിയുണ്ട് താമരയ്ക്ക്.ഭഗവാന്റെ അതാതവയവങ്ങൾക്കു താമരയെ ഉപമാനമാക്കുന്നു. നേത്രകമലം, കരകമലം,

മുഖകമലം, നാഭികമലം,ഹൃദയകമലം ശിരഃകമലം, മുതലായവ സർവ്വത്ര സൗന്ദര്യപവിത്രതകളോടൊപ്പം അലിപ്തതയുണ്ടെന്നു കാണിച്ചുതന്ന്, അതു നമ്മുടെ ഹൃദയത്തിൽ കൊത്തിയിടുന്നു.

കഴിഞ്ഞ അധ്യായത്തിൽ പ്രതിപാദിച്ച സാധനയ്ക്കു പൂർണ്ണത വരുത്താനാണ് ഈ അധ്യായം. പ്രയത്നത്തിൽ ഭക്തിയും ആത്മജ്ഞാനവും കലർത്തിയാൽ ഈ പൂർണ്ണത വരും. ഭക്തി പ്രയ്ത്ന മാർഗ്ഗത്തിന്റെ ഒരു വശമാണ്. ആത്മജ്ഞാനവും ഭക്തിയും അതേ സാധനയുടെ അംഗങ്ങൾ തന്നെ. വേദത്തിൽ ഋഷി പറയുന്നു

യോ ജാഗാരതം ഋച:കാമയന്തേ

യോ ജാഗാരതമ സാമാനിയന്തി

ജാഗ്രത്തായിരിക്കുന്നവനെ വേദം സ്നേഹിക്കുന്നു. അവനെ സന്ദർശിക്കാൻ അതു വന്നെത്തുന്നു. അതായതു ജാഗ്രതയുള്ളവന്റെ അടുക്കലേയ്ക്കു വേദനാരായണൻ വരുന്നു. അയാളുടെ അടുത്തു ജ്ഞാനമെത്തുന്നു, ഭക്തിയെത്തുന്നു. ഭക്തിയും ജ്ഞാനവും പ്രയത്നമാർഗ്ഗത്തിൽ നിന്നു ഭിന്നമല്ല. ഈ രണ്ടു തത്ത്വവും പ്രയത്നത്തിൽ മാധുര്യമുളവാക്കുന്നവയാണെന്ന് ഈ അധ്യായത്തിൽ പ്രതിപാദിക്കുന്നു. ഏകാഗ്രചിത്തത്തോടെ ഭക്തിജ്ഞാനങ്ങളുടെ ഈ സ്വരൂപം കേൾക്കുക.

## (ഭക്തികൊണ്ടു പ്രയത്നം സുകരമാകുന്നു)

എനിക്കു ജീവിതത്തെ കഷണമാക്കാൻ വയ്യ. കർമ്മജ്ഞാനഭക്തികളെ വെവ്വേറെ പകുത്തുവെക്കാൻ വയ്യാ. അവ വേർപിരിഞ്ഞവയുമല്ല. ഉദാഹരണത്തിന് ഈ ജയിലിലെ വെപ്പുപണി നോക്കാം. അറുനൂറെഴുനൂറ് ആളുകൾക്കുള്ള വെപ്പുപണി ചെയ്യുന്നതു നമ്മുടെ കൂട്ടത്തിൽ ഏതാനും ചിലരാണ്. ഇവരിൽ വല്ലവന്നും ശരിയായ വെപ്പുപണി അറിയില്ലെങ്കിൽ അയാൾ ഭക്ഷണം ചീത്തയാക്കും. റൊട്ടി ഒന്നുകിൽ വേവില്ല, അല്ലെങ്കിൽ കരിഞ്ഞുപോകും. ഇനി വെപ്പുപണി ശരിക്കറിയാമെന്നു കരുതുക, എന്നാലും അയാളുടെ ഹൃദയത്തിൽ ഭക്തിഭാവമില്ലെങ്കിൽ– ഈ റൊട്ടികൾ എന്റെ സഹോദരന്ന്, അതായത് നാരായണനുതന്നെ ചെല്ലാനുള്ളതാണ്. അതു നന്നായി കുഴച്ചു പരത്തി പൊരിക്കണം അതു പ്രഭുസേവ

യാണ് എന്ന ഭാവന അയാളുടെ ഹൃദയതത്തിലില്ലെങ്കിൽ-മുമ്പറ ഞ്ഞ ജ്ഞാനമുണ്ടായാലും, അയാൾ ഈ പ്രവൃത്തിക്കു കൊള്ളു ന്നവനാവില്ല. വെപ്പുപണിയിൽ ജ്ഞാന വേണ്ടിടത്തോളം തന്നെ പ്രേമവും വേണം. ഭക്തിതത്ത്വത്തിന്റെ രസം ഹൃദയത്തിലില്ലെങ്കിൽ വെപ്പുപണി നന്നാക്കാൻ കഴിയില്ല. അതുകൊണ്ടാണ്, അമ്മയില്ലെ ങ്കിൽ വെപ്പുപണി നീരസമാകുന്നത്. അമ്മയല്ലാതെ മറ്റാരാണ് ഈ പ്രവൃത്തി ഇത്ര ആസ്ഥയോടും പ്രേമത്തോടും കൂടി ചെയ്യുക? കൂടാ തെ, ഈ പ്രവൃത്തിക്കു തപസ്യയും വേണം. താപം സഹിക്കാതെ, കഷ്ടപ്പെടാതെ, ഈ പ്രവൃത്തി എങ്ങിനെ നടക്കും? അതുകൊണ്ട് ഏതു കാര്യവും സഫലമാകുവാൻ പ്രേമവും ജ്ഞാനവും കർമ്മ വും മൂന്നും അത്യാവശ്യമാണെന്നു വരുന്നു. ജീവിതത്തിലെ എല്ലാ കർമ്മവും ഈമൂന്നു ഗുണത്തിന്മേലാണ് നിലകൊള്ളുന്നത്. മുക്കാ ലിപ്പീഠത്തിന്റെ ഒരു കാലു പൊട്ടിപ്പോയാൽ അതിനു നില്ക്കാനേ കഴിയില്ല. മൂന്നു കാലും വേണം. അതിന്റെ നാമത്തിൽത്തന്നെ രൂപ വും അടങ്ങിയിരക്കുന്നു. ഇതു തന്നെ ജീവിതത്തിന്റെയും സ്ഥിതി. ജ്ഞാനവും ഭക്തിയും അതായത് സന്തതശ്രമവും. ഇവയാണ് ജീവി തത്തിന്റെ മൂന്നു കാലുകൾ. ഈ മൂന്നു കാലിന്മേൽ വേണം ജീവി തമാകുന്ന ദ്വാരക നിർമ്മിക്കുക. ഈ മൂന്നു കാലും ചേർന്നു ഒറ്റ വസ്തുവാകുന്നു. ഇവിടെ മുക്കാലിയുടെ ദൃഷ്ടാന്തം അക്ഷരം പ്രതി ശരിയാണ്. തർക്കം വഴിയ്ക്കു നിങ്ങൾ ഭക്തിയേയും ജ്ഞാനത്തേ യും കർമ്മത്തേയും വേർതിരിച്ചു കൊള്ളുക, എന്നാൽ അനുഭവ ത്തിൽ ഇവയെ വേർതിരിക്കാൻ വയ്യാ. മൂന്നും ചേർന്നു വിശാല മായ ഒരുവസ്തുവായിച്ചമയുന്നു.

ഇങ്ങിനെയാണെങ്കിലും ഭക്തിക്ക് ഒരു വിശേഷ ഗുണവുമില്ലെ ന്നില്ല. ഏതു കർമ്മത്തിലും ഭക്തിതത്ത്വം ചേരുമ്പോഴേ അതു സുല ഭമായിത്തോന്നൂ. സുലഭമാവുക എന്നതിനർത്ഥം ക്ലേശമുണ്ടാവി ല്ലെന്നല്ല, ആ ക്ലേശം ക്ലേശമായിത്തോന്നില്ലെന്നാണർത്ഥം. മറിച്ച് ആ ക്ലേശം വളരെ ആനന്ദരൂപമായി തോന്നാം. പുഷ്പം പോലെ തോന്നാം. ഭക്തിമാർഗ്ഗം എളുപ്പമാണെന്നു പറയുന്നതിന്റെ താല് പര്യമെന്ത്? ഭക്തിഭാവംമൂലം കർമ്മത്തിനു ഭാരം തോന്നുകയില്ലെന്ന്. കർമ്മത്തിന്റെ കാഠിന്യം പോയ്പോകുന്നു. എത്ര കർമ്മം ചെയ്താ

ലും ചെയ്തില്ലന്നേ തോന്നൂ. യേശുദേവൻ ഒരിടത്തു പറയുന്നു, നീ ഉപവസിച്ചാൽ നിന്റെ മുഖത്ത് ഉപവസിച്ചതിന്റെ അടയാളം കാണരുത്. മറിച്ച്, കവിളത്ത് പരിമളം പുരട്ടിയപോലെ മുഖം പ്രഫുല്ലവും സാനന്ദവുമായിക്കാണണം. ഉപവാസം കൊണ്ടു ബുദ്ധിമുട്ടി എന്നു തോന്നരുത്. സാരാംശമിതാണ്. ക്ലേശം മറന്നുപോകത്തക്ക വിധം മനോവൃത്തി ഭക്തിമയവും തല്ലീനവുമാകണം. നാം പറയാറില്ലേ ശൂരനായ ദേശഭക്തൻ പുഞ്ചിരിതൂകികൊണ്ടാണ് തൂക്കുമരത്തിൽ കയറിയത്. സുധന്വാവു തിളയ്ക്കുന്ന എണ്ണയിൽക്കിടന്നു ചിരിക്കുകയായിരുന്നു, വായിൽ നിന്നു കൃഷ്ണാ, വിഷ്ണോ, ഹരേ, ഗോവിന്ദ എന്ന ശബ്ദമാണ് പുറപ്പെട്ടുകൊണ്ടിരുന്നത് എന്നൊക്കെ, ഇതിന് ഇത്രയേ അർത്ഥമുള്ളു. അളവറ്റക്ലേശമുണ്ടായാലും ഭക്തിയുടെ പ്രഭാവം നിമിത്തം അതൊന്നും തോന്നുകയില്ല. വെള്ളിലെ തോണി തള്ളുവാൻ പ്രയാസമില്ല. അതുതന്നെ മണ്ണിലൂടെ, പാറപ്പുറത്തൂടേ, വലിച്ചുകൊണ്ടുപോകണമെങ്കിൽ, എത്ര അദ്ധ്വാനിക്കണം. ! തോണിക്കടിയിൽ വെള്ളമുണ്ടെങ്കിൽ, നമുക്ക് എളുപ്പത്തിൽ അക്കരപറ്റാം. ഇതുപോലെ നമ്മുടെ ജീവിതമാകുന്ന തോണിയുടെ കീഴേ ഭക്തിയാകുന്ന വെള്ളമുണ്ടെങ്കിൽ പാറയുണ്ടെങ്കിൽ ചരലുണ്ടെങ്കിൽ ഈ തോണി വലിച്ചു കൊണ്ടുപോകാൻ നന്നേ വിഷമിക്കും. ഭക്തിതത്ത്വം, നമ്മുടെ ജീവിതമാകുന്ന തോണിക്ക് വെള്ളത്തേപ്പോലെ സുഗമതയുണ്ടാക്കുന്നു.

ഭക്തിമാർഗ്ഗം കൊണ്ട് സാധനയിൽ സുഗമത സിദ്ധിക്കുമെങ്കിലും ആത്മജ്ഞാനമില്ലാതെ എന്നെന്നേയ്ക്കുമായി ത്രിഗുണങ്ങൾക്കപ്പുറത്തും കടക്കാമെന്ന് ആശിയ്ക്ക വയ്യ. അപ്പോൾ പിന്നെ ആത്മജ്ഞാനത്തിനുള്ള സാധനമെന്ത്? അതിതാണ് സത്ത്വ സാതത്യം കൊണ്ടു സത്ത്വഗുണത്തെ ആത്മസാൽക്കരിച്ച് അതിലെ അഹങ്കാരവും ഭക്തിമാർഗ്ഗേണ അതിലെ ഫലാസക്തിയും ജയിക്കാനുള്ള പ്രയത്നം. ഈ സാധനവഴിക്ക് ഇടവിടാതെ സതതപ്രയത്നം ചെയ്താൽ ഒരു ദിവസം ആത്മദർശനം ലഭിക്കും. അതുവരെ നമ്മുടെ പ്രയത്നം വിരമിക്കരുത്. പരമപുരുഷാർത്ഥത്തിന്റെ കാര്യമാണിത്. ആത്മദർശനം ഒരു വിനോദമല്ല. വഴിക്കുവെച്ച് യദൃച്ഛയാ ആത്മാവിനെ കണ്ടെത്തുക എന്നില്ല. അതിന്നു സദാ പ്രയത്ന ധാര പ്രവഹിച്ചു കൊ

ണ്ടിരിക്കണം. പരമാർത്ഥ മാർഗ്ഗത്തിനുള്ള നിബന്ധന തന്നെ ഇത ത്രേ. ഞാൻ നിരാശയ്ക്ക് എള്ളോളം പഴുതു കൊടുക്കില്ല. ഞാൻ ക്ഷണനേരം പോലും നിരാശനായിരിക്കില്ല. ഇതല്ലാതെ പരമാർത്ഥ ബോധത്തിന് വേറെ സാധനയില്ല. വല്ലപ്പോഴും സാധകൻ ക്ഷീണി ച്ചു ഇങ്ങിനെ പറഞ്ഞേക്കാം.

തുമ കാരന തപ സംയമ കിരിയാ,

കഹോ കഹാം ലൌ കീ ജേ.

ഭഗവാനേ എത്രയായി ഞാൻ അങ്ങയെച്ചൊല്ലി തപസ്സു ചെയ്യു ന്നു?□എന്നാൽ ഈ പറയുന്നത് നിസ്സാരമാണ്. തപസ്യയും സംയമ വും, അവ നമ്മുടെ സ്വഭാവമാകുവോളം പരിശീലിക്കണം. എത്ര ത്തോളം സാധനയനുഷ്ഠിക്കാമെന്ന ഭാഷ ഭക്തി മാർഗ്ഗത്തിൽ ശോഭ നമല്ല. ഭക്തി ഒരിക്കലും അധൈര്യത്തേയും നിരാശയേയും ഉളവാ ക്കുകയില്ല. മടുപ്പുതോന്നുക എന്നൊന്ന് അതിൽ പാടില്ല. ഭക്തിയിൽ ഉത്തരോത്തരം ഉല്ലാസവും ഉത്സാഹവുമാണ് തോന്നുക. അതിനു വേണ്ടിയാണ് വളരെ സുന്ദരമായഒരു വിചാരം ഈ അദ്ധ്യായത്തിൽ നല്കിയിട്ടുള്ളത്.

## (സേവനത്തിന്റെ ത്രിപുടി: സേവ്യം, സേവകൻ, സേവാസാധനം)

ഈ ലോകത്തിൽ നാം പല വസ്തുക്കളും കാണുന്നു. അവയെ മൂന്നായി ഭാഗിക്കാം. ഒരു ഭക്തൻ രാവിലെ എഴുന്നേല്ക്കുമ്പോൾ മൂന്നെണ്ണമാണ് അയാളുടെ ദൃഷ്ടിയിൽ പെടുന്നത്. ആദ്യം അയാ ളുടെ ശ്രദ്ധ തിരിയുന്നത് ഭഗവാന്റെ നേർക്കാണ്. എന്നിട്ടയാൾ അവി ടുത്തെ പൂജിക്കാൻ ഒരുക്കു കൂട്ടുന്നു. ഞാൻ സേവകനായ ഭക്തൻ അവിടുന്ന് സേവകനായ ഭക്തൻ അവിടുന്ന് സേവ്യനായ ഭഗവാൻ സ്വാമി ഈ രണ്ടെണ്ണവും അയാളുടെ പക്കൽ സദാ ഒരുങ്ങിയിരി ക്കുന്നു. ശേഷിച്ച സൃഷ്ടിയെല്ലാം അയാൾക്കുള്ള പൂജാസാധന ങ്ങളാണ്. പുഷ്പം, ഗന്ധം, ധൂപം, ദീപം ഇവയ്ക്കു വേണ്ടിയാണ് ഈ സൃഷ്ടി മുഴുവനും. മൂന്നേ മൂന്നു വസ്തുക്കളേ ഉള്ളു. സേവ കനായ ഭക്തൻ, സേവ്യനായ പരമാത്മാവ്, സേവാസാധനമായ ഈ സൃഷ്ടിയും. ഈ ശിക്ഷണമാണ് ഈ അധ്യായത്തിൽ നൽകിയിരി ക്കുന്നത്. എന്നാൽ ഏതെങ്കിലുമൊരു മൂർത്തിയെ പൂജിക്കുന്ന സേ

വകന്ന് സൃഷ്ടിയിലെ എല്ലാ വസ്തുക്കളും പൂജാസാധനങ്ങളായി തോന്നുകയില്ല. അയാൾ ഒരു കൊച്ചു തോട്ടത്തിൽ നിന്നു നാലു പൂവ് അറുത്തു കൊണ്ടു വരുന്നു. സ്വയം വല്ല നൈവേദ്യവും ഒരുക്കുന്നു. അയാൾ വസ്തുക്കളെ തിരഞ്ഞും മുറിച്ചും എടുക്കണമെന്നു കരുതുന്നു. പതിനഞ്ചാമധ്യായത്തിലെ വിശാല ശിക്ഷണത്തിലാകട്ടേ, ഈ തിരഞ്ഞെടുപ്പൊന്നും വേണ്ടതില്ല. തപസ്യാസാധനമായി എന്തെല്ലാമുണ്ടോ അതൊക്കെയും ഈശ്വരപൂജാ സാധനവുമാണ്. അവയിൽ ചിലതിനെ പുഷ്പങ്ങളെന്നും ചിലതിനെ ഗന്ധങ്ങളെന്നും ചിലതിനെ നൈവേദ്യങ്ങളെന്നും പറയാം. ഇപ്രകാരം എത്രമാത്രം കർമ്മങ്ങളുണ്ടോ അത്രയും പൂജാദ്രവ്യങ്ങളാക്കണം. ഇങ്ങിനെയാണ് ഈ ദൃഷ്ടി. അപ്പോൾ ജഗത്തിൽ ഈ മൂന്നു വസ്തുക്കളേ ഉള്ളൂ. ഗീത നമ്മുടെ മനസ്സിൽ പതിക്കാൻ ശ്രമിക്കുന്ന വൈരാഗ്യ സാധനാ മാർഗ്ഗത്തിനു ഭക്തിമയമായസ്വരൂപമാണ് നൽകുന്നത്. അതിൽ നിന്നു, കർമ്മമെന്ന ഭാഗമകറ്റി അതിൽ സുഗമത സമർപ്പിക്കുന്നു.

ആശ്രമത്തിൽ വല്ലവർക്കും വളരെയേറെ പണിയെടുക്കേണ്ടി വന്നാൽ, അയാളുടെ മനസ്സിൽ എന്തിനു ഞാൻ തന്നെ അധികം പ്രവർത്തിക്കണം? എന്ന വിചാരം വരുന്നില്ല. ഇതു വളരെ അർത്ഥവത്താണ്. പൂജ ചെയ്വാൻ രണ്ടു മണിക്കൂറിനു പകരം നാലുമണിക്കൂർ ലഭിച്ചാൽ പൂജകൻ ഭഗവാനേ ഇന്നു നാലുമണിക്കൂർ പൂജ ചെയ്യണമല്ലോ എന്ന് ആകുലപ്പെടുമോ? മറിച്ച് അയാൾക്കതിൽ അധികം ആനന്ദമാണ് തോന്നുക. ആശ്രമത്തിൽ ഇത് അനുഭവപ്പെടുന്നുണ്ട്. ഇതേ അനുഭവം നമുക്കു ജീവിതത്തിലാകെ ഉണ്ടാവണം. ജീവിതം സേവാപരായണമാകണം. അവിടുന്നു സേവ്യനായ പുരുഷോത്തമനും അവിടുത്തെ സേവനത്തിൽ സദാ തല്പരനായ ഞാൻ അക്ഷരപുരുഷനുമാണ്. അക്ഷരപുരുഷനെന്നു വെച്ചാൽ, ഒരിക്കലും തളരാതെ സൃഷ്ടിയുടെ ആരംഭം മുതൽ സേവിച്ചു പോരുന്ന സനാതന സേവകൻ. ഹനുമാൻ രാമന്റെ മുമ്പിൽ സദാ കൈക്കൂപ്പികൊണ്ടു നില്ക്കുന്നതുപോലെ. അദ്ദേഹത്തെ ആലസ്യം തീണ്ടിയിട്ടേ ഇല്ല. ഹനുമാനെപ്പോലെ ചിരംജീവിയായ ഈ സേവകനും തല്പരനായി നിൽക്കുന്നു.

ഇങ്ങിനെ ആ ജന്മസേവകനായവന്റെ പേരാണ് അക്ഷരപുരുഷൻ. പരമാത്മാവ് എന്ന സ്ഥിതിനില കൊള്ളുന്നു, അവിടുത്തെ സേവകനായ ഞാനും സദാ നിലകൊള്ളുന്നു. പ്രഭുശാശ്വതനാണെങ്കിൽ ഞാനും ശാശ്വതൻ തന്നെ. സേവനം സ്വീകരിച്ചു അവിടുന്നോ, സേവനം ചെയ്തു ഞാനോ തളരുന്നതെന്നു നോക്കാം. അദ്ദേഹം പത്ത് അവതാരമെടുത്തെങ്കിൽ എന്റേതും പത്ത്-അദ്ദേഹം രാമനായെങ്കിൽ ഞാൻ ഹനുമാൻ, കൃഷ്ണനായെങ്കിൽ ഞാൻ ഉദ്ധവൻ. അദ്ദേഹത്തിനു എത്ര അവതാരമുണ്ടോ അത്ര തന്നെ എനിക്കും. ഈ രസംപിടിച്ച മത്സരം അങ്ങിനെ നടക്കട്ടെ ഇങ്ങനെ ഈശ്വരനെ യുഗാനുയുഗം സേവിക്കുന്ന ഒരിക്കലും നാശമടയാത്ത ഈ ജീവൻ അക്ഷരപുരുഷനത്രേ. അവിടുന്നു പുരുഷോത്തമൻ. സ്വാമി; ഞാൻ അവിടുത്തെ സേവകൻ,  അടിമ. ഈ ഭാവന എപ്പോഴും ഹൃദയത്തിൽ നിലനിർത്തണം. പിന്നെ അനുനിമിഷം മാറുന്ന, അനന്തരൂപങ്ങൾ അണിഞ്ഞുവരുന്ന സൃഷ്ടിയെ പൂജാസാധനം, സേവാസധനം ആക്കുക. ഓരോ ക്രിയയും പുരുഷോത്തമന്നുള്ള പൂജ തന്നെ.

സേവ്യൻ പരമാത്മാവായ പുരുഷോത്തൻ; സേവകൻ ജീവനായ അക്ഷരപുരുഷൻ. സാധനാരൂപത്തിലുള്ള ഈ സൃഷ്ടിയോ ക്ഷരവും. ഇതു ക്ഷരമാണെന്നതിൽ വലിയ അർത്ഥമുണ്ട്. ഇതു സൃഷ ്ടിക്കു ദൂഷണമല്ല ഭൂഷണമാണ്. ഇതുകാരണം സൃഷ്ടിയിൽ നിത്യനൂതനത വരുന്നു. ഇന്നലത്തെ പൂവ ഇന്നേയ്ക്കു കൊള്ളില്ല. അതു നിർമ്മാല്യമായി. സൃഷ്ടിക്കു നാശമുണ്ടന്നതു വലിയ ഭാഗ്യമാണ്. ഇതു സേവയുടെ വൈഭവമത്രേ. നിത്യവും പുതുപൂക്കൾ പൂജയ്ക്കു കിട്ടിവരുന്നു. അതുപോലെ ഈ ശരീരവും പുതുപുതുവടിവിലാക്കി ഞാൻ ഈശ്വരനെ സേവിയ്ക്കും. ഞാൻ എന്നും എന്റെ സാധനങ്ങൾക്കു പുതുരൂപം നല്കി, അവകൊണ്ട് അവിടുത്തെ പൂജിക്കും. ഈ നശ്വരതകൊണ്ട് ഇതു സൗന്ദര്യമാണ്.

ചന്ദ്രന്റെ കല ഇന്നത്തേതല്ല നാളെ. ചന്ദ്രന്ന് ദിവസേന ലാവണ്യം ഭിന്നമാണ്, വളർന്നു വരുന്ന ദ്വിതീയചന്ദ്രനെ കാണുമ്പോൾ എന്തൊരാനന്ദം തോന്നുന്നു! ശിവന്റെ ഫാലസ്ഥലത്തു ആ ദ്വിതീയാചന്ദ്രന്റെ ശോഭ പ്രകടമായിട്ടുണ്ട്. അഷ്ടമീചന്ദ്രന്റെ സൗന്ദര്യം

ഒന്നു വേറെതന്നെയാണ്. അന്ന് ആകാശത്തിൽ തിരഞ്ഞെടുത്ത മുത്തുകളാണ് കാണുന്നത്. വെളുത്തവാവിൻനാൾ ചന്ദ്രന്റെ തേജസ്സുകൊണ്ട് നക്ഷത്രങ്ങളെ കാണുന്നില്ല. വെളുത്തവാവിൻനാൾ ഈശ്വരന്റെ മുഖചന്ദ്രനെയാണ് കാണുന്നത്. കറുത്തവാവിൻ നാളത്തെ ആനന്ദം തുലോം ഗംഭീരമത്രേ. അന്നു രാത്രി എന്തു നിശ്ശബ്ധമായ ശാന്തിയാണ് വ്യാപിക്കുന്നത്! ചന്ദ്രന്റെ ആക്രമിക്കുന്ന പ്രകാശമില്ലാതാകയാൽ ചെറുതും വലുതുമായ എണ്ണമറ്റ നക്ഷത്രങ്ങൾ പൂർണ്ണ സ്വാതന്ത്ര്യത്തോടെ മിന്നിത്തിളങ്ങുന്നു. കറുത്തവാവിൻനാൾ സ്വാതന്ത്ര്യം പൂർണ്ണമായി വിലസിക്കുന്നു. സ്വന്തം തേജസ്സുകൊണ്ടു ഞെളിയുന്നചന്ദ്രൻ ഇന്നിവിടെയില്ല. ഇന്നതു തനിക്കു പ്രകാശം നൽകുന്ന സൂര്യനോട് ഐക്യം പ്രാപിച്ചിരിക്കുന്നു. അതു ഈശ്വരനോട ചേർന്നു പോയിരിക്കുന്നു. ജീവൻ സ്വാത്മാർപ്പണം ചെയ്തു തന്നെക്കൊണ്ടു ജഗത്തിന് ഒരു തരത്തിലും ദുഃഖമുണ്ടാക്കരുതെന്ന് കാണിക്കുകയാണോ എന്നു തോന്നും. ചന്ദ്രന്റെ സ്വരൂപം ക്ഷരമാണ്, പരിവർത്തനശീലമാണ്. എന്നാൽ അതു ഭിന്നഭിന്ന രൂപങ്ങളിൽ ആനന്ദമരുളുന്നു.

സൃഷ്ടിയുടെ നശ്വരത തന്നെയാണ് അതിന്റെ അമരത്വം. സൃഷ്ടിരൂപം കളകളമായൊഴുകുന്നു. ഈ രൂപഗംഗ ഒഴുകിയില്ലെങ്കിൽ അതൊരു പൊട്ടക്കുളമായേനേ. നദിയിലെ വെള്ളം ഇടവിടാതെ പ്രവഹിക്കുന്നു. അതു എപ്പോഴും മാറിക്കൊണ്ടിരിക്കുന്നു. ഒരു തുള്ളിപ്പോയി മറ്റൊന്നെത്തി, ആ വെള്ളം ജീവിച്ചിരിക്കുന്നു. വസ്തുക്കളിൽ ആനന്ദം തോന്നുന്നതു അവയ്ക്കു പുതുമവരുന്നതുകൊണ്ടാണ്. വേനൽക്കാലത്തു ഈശ്വരന്ന് പലതരം പൂക്കളർപ്പിക്കാം. മഴക്കാലത്ത് പച്ചനിറത്തിലുള്ള കറുകപ്പുല്ലർപ്പിക്കാം, ശരത്തിൽ അഴകുറ്റ താമരപ്പൂവർപ്പിക്കാം. ഇങ്ങിനെ അതാതു ഋതുക്കളിലുണ്ടാവുന്ന ഫലപുഷ്പങ്ങളെക്കൊണ്ടു ഭഗവാനെ പൂജിക്കാം. അതിനാൽ ആ പൂജ ശോഭനവും നിത്യനൂതനവുമാകുന്നു; അതിൽ മടുപ്പു തോന്നില്ല, ചെറിയ കുട്ടിക്കു എഴുതിക്കൊടുത്തു പറയുന്നു. ഇതിലൂടെ വിരൽ നടത്തി അതു വലുതാക്കൂ. എന്നാൽ ആ പണി കുട്ടിക്കു വെറുപ്പുളവാക്കുന്നു, അതെന്തിനാണ് വലുതാക്കുന്നതെന്ന് അവന്നു മനസ്സിലാവുന്നില്ല. അവൻ പെൻസിൽ ചരിച്ചുപിടിച്ച് അക്ഷരം വേഗ

ത്തിൽ വലുതാക്കുന്നു. എന്നാൽ പുതിയ അക്ഷരങ്ങളും അവയുടെ സമുദായവും അവൻ വീക്ഷിക്കുന്നു. പലതരം പുസ്തകങ്ങൾ വായിക്കുന്നു. സാഹിത്യത്തിലെ നാനാവിധ പുഷ്പമാല്യങ്ങൾ അവൻ അനുഭവിക്കുന്നു. അവന്ന് അപാരമായ ആനന്ദമുണ്ടാകുന്നു. സേവനരംഗത്തിലെയും കഥ ഇതുതന്നെ. പുതിയ പുതിയ സാധനകൾ മൂലം സേവനത്തിലെ ഉല്ലാസം പെരുകുന്നു. സേവാവൃത്തി വികസിതമാകുന്നു.

സൃഷ്ടിയുടെ ഈ നശ്വരത നിത്യവും പുതിയ പൂക്കളെ വിടർത്തുന്നു. ഗ്രാമത്തിന്നടുത്തു ശ്മശാനമുണ്ട്. അതു കൊണ്ടാണ് ഗ്രാമത്തിനു രമണീയത തോന്നുന്നത്. പഴയ കാരണവന്മാർ പോകുന്നു, പുതിയ കുട്ടികൾ പിറക്കുന്നു. സൃഷ്ടി നിത്യവും പുതുമപ്പെട്ടുവരുന്നു. പുറത്തെ ആ ശ്മശാനം ഇല്ലാതാക്കിയാൽ അതു വീട്ടിനകത്തു സ്ഥലം പിടിക്കും. എന്നും ഒരേ ആളുകളെത്തന്നെ കണ്ടു കണ്ടു നിങ്ങൾക്കു വെറുപ്പു തോന്നും. വേനൽക്കാലത്തു വെയിലുണ്ടാവുന്നു, ഭൂമി ചുട്ടുപഴുക്കുന്നു, എന്നാൽ അതുകൊണ്ട് പേടിക്കേണ്ട. ഈ രൂപം മാറും. മഴക്കാലത്തെ സുഖമനു□വിക്കാൻ ഈ ചൂടു നീറൽ വേണം, ഭൂമി നല്ല പോലെ ചുട്ടെരിഞ്ഞില്ലെങ്കിൽ മഴ പെയ്യുന്നതോടെ ചളി കെട്ടും. അപ്പോൾ തൃണധാന്യങ്ങൾക്കു അതിനെ അലങ്കരിക്കാൻ കഴിയില്ല. ഞാൻ ഒരിക്കൽ വേനൽക്കാലത്തു നടക്കുകയായിരുന്നു. ശിരസ്സു ചുട്ടെരിയുകയാണ്. വലിയ ആനന്ദം തോന്നി. ഒരു സുഹൃത്ത് എന്നോട് പറഞ്ഞു, തല ചൂടാവും വിഷമമാവും ഞാൻ പറഞ്ഞു താഴത്തെ മണ്ണും ചുടുന്നുണ്ട്. ഈ മണ്ണുരളയും ഒന്നു ചുട്ടോട്ടെ. ആഹാ ഇവിടെ തല ചുട്ടെരിയുന്നു-വിടെ പേമാരി പെയ്യുന്നു-അപ്പോൾ എന്തൊരാനന്ദമാവും. എന്നാൽ വെയിലേറ്റു പൊരിയാത്തവർ മഴവന്നാലും സ്വന്തം പുസ്തകത്തിൽ തല തിരികിയിരിക്കും. വീട്ടിലെ മുറിയിൽ ശവപ്പെട്ടിയിൽ തന്നെ ഇരിക്കും. പുറത്തെ ഈ വിശാലമായ അഭിഷേക പാത്രത്തിന്റെ ചുവട്ടിൽ നിന്നു ആനന്ദനൃത്തമാടുകയില്ല. എന്നാൽ നമ്മുടെ ആ മഹർഷി മനു വളരെ രസികനും സൃഷ്ടി പ്രേമിയുമാണ്. അദ്ദേഹം സ്മൃതിയിൽ എഴുതുന്നു, മഴ പെയ്യാൻ തുടങ്ങിയാൽ ഒഴിവ് നൽകണം. മഴ പെയ്യുമ്പോൾ ആശ്രമത്തിൽ പാഠം ഉരുവിട്ടു കൊണ്ടിരി

ക്കുകയോ? മഴയത്ത് നൃത്തമാടണം, പാടണം, സൃഷ്ടിയോടു ഐക്യം പ്രാപിക്കണം. മഴയത്തു ഭൂമിയും ആകാശവും അന്യോന്യം കൂടിച്ചേരുന്നു. ആ ശ്രേഷ്ഠമായ ദൃശ്യം എത്ര ആനന്ദദായകം! ഈ സൃഷ്ടി താൻ തന്നെ നമ്മെ പഠിപ്പിച്ചുകൊണ്ടിരിക്കുന്നു.

സാരാംശം: സൃഷ്ടിയിലെ ക്ഷരത, നശ്വരത, എന്നു വെച്ചാൽ സാധനങ്ങളിലെ നവീനത എന്നാണർത്ഥം. ഇങ്ങിനെ നവനവപ്രസവയും സാധനാദാത്രിയുമായ ഈ സൃഷ്ടി, അര മുറുക്കി സേവനത്തിനു നിൽക്കുന്ന ആ സനാതന സേവകൻ. ആ സേവ്യനായ പരമാത്മാവും. ഇനി നടക്കട്ടെ കളി. ആ പരമപുരുഷനായ പുരുഷോത്തമൻ പല പുതു സേവാ സാധനങ്ങൾ നൽകി എന്നെക്കൊണ്ടു പ്രേമമൂലമായ സേവ ചെയ്യിക്കുന്നു. അവിടുന്നു പലതരം സാധനങ്ങൾ നൽകി എന്നെ കളിപ്പിക്കുന്നു. എന്നെക്കൊണ്ട് വെവ്വേറെ പരീക്ഷണങ്ങൾ ചെയ്യിക്കുന്നു. ഇപ്രകാരമൊരു ജീവിത ദർശനം നമുക്കുണ്ടായാൽ  അതെന്തൊരാനന്ദമായിരിക്കും!

## (അഹംശൂന്യമായ സേവനമെന്നു വെച്ചാൽ ഭക്തി)

ഗീതയുടെ ആഗ്രഹം നമ്മുടെ ഓരോ ചെയ്തിയും ഭക്തിമയമാവണമെന്നാണ്. ഒന്നോ അരയോ മണിക്കൂർ ഈശ്വരനെ പൂജിക്കുന്നതു ശരി തന്നെ. രാവിലേയും വൈകുന്നേരവും സുന്ദരമായ സൂര്യപ്രഭ□തന്റെ നിറപ്പകിട്ടു തൂകുമ്പോൾ, ചിത്തം സ്ഥിരമാക്കി, ഒന്നോ അരയോ മണിക്കൂർ സംസാരത്തെ മറന്നു അപാരതയെപ്പറ്റി ചിന്തിക്കുക എന്നതു ഉൽകൃഷ്ട വിചാരമാണ്. ഈ സദാചാരത്തെ ഒരിക്കലും ഉപേക്ഷിക്കരുത്. എന്നാൽ ഗീതയ്ക്കു ഇത്രമാത്രം കൊണ്ടു തൃപ്തിയാവില്ല. രാവിലെ മുതൽ വൈകുന്നേരം വരെയുള്ള എല്ലാ കർമ്മങ്ങളും ഭഗവാന്റെ പൂജയ്ക്കായിരിക്കണം. കുളിക്കുമ്പോൾ, ഉണ്ണുമ്പോൾ, അടിച്ചുവാരുമ്പോൾ എല്ലായ്പ്പോഴും അവിടുത്തെ സ്മരിക്കണം. അടിച്ചു വാരുമ്പോൾ ഞാൻ എന്റെ പ്രഭുവിന്റെ ജീവിതേശ്വരന്റെ മുറ്റം വെടിപ്പാക്കുകയാണ് എന്ന ഭാവനയുണ്ടാവണം. നമ്മുടെ സമസ്ത കർമ്മവും ഇപ്രകാരം പൂജാ കർമ്മമാവണം.  ഈ ദൃഷ്ടി ഉളവായാൽപ്പിന്നെ നിങ്ങളുടെ പെരുമാറ്റത്തിൽ എന്തു മാറ്റം വന്നു ചേരുമെന്നു കാണാം. നാം പൂജയ്ക്കായി എത്ര ശ്രദ്ധയോടെ

പൂവിറുക്കുന്നു, പൂക്കൊട്ടയിൽ അടുക്കിവെക്കുന്നു. അവ അമർന്നു പോകരുത്. എന്നൊക്കെ ശ്രദ്ധിക്കുന്നു. അവ മലിനമായിപ്പോകരുതെന്നു വെച്ചു മൂക്കിനോടടുപ്പിക്കുന്നേ ഇല്ല. അതേ ദൃഷ്ടി നമ്മുടെ ജീവിതത്തിലെ ദൈനം ദിന കർമ്മങ്ങളിലെല്ലാം ഉളവാകണം. എന്റെ ഈ ഗ്രാമത്തിൽ അയൽവാസിയുടെ രൂപത്തിൽ എന്റെ നാരായണൻ, എന്റെ പ്രഭുവാണ് രമിക്കുന്നത്. ഈ ഗ്രാമത്തെ ഞാൻ വൃത്തിയാക്കും, നിർമ്മലമാക്കും. ഈ ദൃഷ്ടിയാണ് ഗീത നമുക്കു നൽകാനാഗ്രഹിക്കുന്നത്. നമ്മുടെ എല്ലാ കർമ്മവും പ്രഭുപൂജയാകണമെന്നതിൽ ഗീതയ്ക്കു വലിയ അഭിനിവേശമുണ്ട്. ഗീതയെപ്പോലുള്ള മഹാഗ്രന്ഥത്തിന് ഒന്നോ അരയോ മണിക്കൂർ നേരത്തേ പൂജകൊണ്ടു സമാധാനമില്ല. ജീവിതമാകെ ഹരിമയമാകണം. പൂജാരൂപമാകണം, ഇതാണ് ഗീതയുടെ ഉൽക്കടമായ അഭിലാഷം.

ഗീത പുരുഷോത്തമ യോഗം ഉപദേശിച്ച് കർമ്മമയമായ ജീവിതത്തിനു പൂർണ്ണത നൽകുന്നു. അവിടുന്നു സേവ്യനായ പുരുഷോത്തമൻ, ഞാൻ അവിടുത്തെ സേവകൻ സേവനത്തിനു സാധനമായിട്ടു ഈ മുഴുവൻ സൃഷ്ടിയും-ഇക്കാര്യം ഒരിക്കൽ ദർശിച്ചാൽ പ്പിന്നെ എന്തു വേണം? തുക്കാറാം പറയുന്നു,

*ത്സാലിയാ ദർശന കരീന മീ സേവാ
ആണിക കാം ഹിം ദേവാ നലഗേ ദുജേം

അപ്പോൾ അഖണ്ഡ സേവനം തന്നെ തുടങ്ങും. ഞാനെന്നൊരു ഭാവമേ ഉണ്ടാവില്ല. ഞാൻ-എന്റെ എന്ന ഭാവം മാഞ്ഞു പോകും. എല്ലാം പരമാത്മാവിനുള്ളതാകും. പരഹിതത്തിനു വേണ്ടി ജീവിക്കുക എന്നല്ലാതെ മറ്റു വിഷയമേ ഉണ്ടാകയില്ല. ഗീത കൂടെക്കൂടെ പറഞ്ഞുകൊണ്ടിരിക്കുന്നു, ഞാൻ എന്നിലെ ഞാനിനെ നീക്കിക്കളഞ്ഞു ജീവിതത്തെ ഹരിപാരായണമാക്കണം. ഭക്തിമയമായ ജീവിതം നയിക്കണം എന്ന്. സേവ്യൻ പരമാത്മാവ്, ഞാൻ സേവകൻ, ഈ സൃഷ്ടി സാധനവും. പരിഗ്രഹമെന്ന പേർ പോലും എവിടെ? അപ്പോൾ ജീവിതത്തിൽ വേറൊരു ചിന്തയേ ഇല്ല.

## (ജ്ഞാനലക്ഷണം: ഞാൻ പുരുഷൻ, അദ്ദേഹം പുരുഷൻ, ഇതും പുരുഷൻ)

ഇങ്ങിനെയാണ് കർമ്മത്തിൽ ഭക്തി കലർത്തേണ്ടതെന്നു നാം ഇതുവരെ കണ്ടു, ഇനി അതിൽ ജ്ഞാനവും വേണം. ഇല്ലെങ്കിൽ ഗീതയ്ക്കു തൃപ്തിയാവില്ല. ഇതിന്നർത്ഥം ഈ മൂന്നു വസ്തുക്കളും ഭിന്നങ്ങളാണെന്നല്ല, വിവരണത്തിനുവേണ്ടി നാം വെവ്വേറെ വാക്കു പയോഗിക്കുന്നുവെന്നു മാത്രം കർമ്മമെന്നു വെച്ചാൽ ഭക്തിയാണ്. മറ്റു വല്ലേടത്തു നിന്നും ഭക്തി കൊണ്ടു വന്ന് കർമ്മത്തിൽ ചേർക്കേണ്ടതില്ല. ജ്ഞാനത്തിന്റെയും കഥ അതു തന്നെ. ഈ ജ്ഞാനം എങ്ങിനെ കിട്ടും? ഗീത പറയുന്നു, സർവ്വത്ര പുരുഷ ദർശനം കൊണ്ട് ഈ ജ്ഞാനം കിട്ടും. നീ സേവ ചെയ്യുന്ന സനാതന സേവകൻ-നീ സേവാ പുരുഷൻ. അവിടുന്നു പുരുഷോത്തമൻ-സേവ്യ പുരുഷൻ നാനാ രൂപം ധരിച്ചു നാനാ സാധനങ്ങൾ നല്കിക്കൊണ്ടിരിക്കുന്ന ഈ പ്രവാഹമയമായ സൃഷ്ടിയുണ്ടല്ലോ, അതും പുരുഷൻ തന്നെ.

ഇങ്ങിനെ ഒരു കാഴ്ചയുണ്ടായിരിക്കുന്നതിന്റെ അർത്ഥമെന്തു? എങ്ങും വീഴ്ച പറ്റാത്തതും കറയറ്റതുമായ സേവനാഭാവമുളവാകുക തന്നെ. നിങ്ങളുടെ കാലിലെ ചെരുപ്പ് കിരുകിരുക്കുന്നു. അതിന്നല്പം എണ്ണയിടുക. അവിടെയുമുണ്ട് പരമാത്മാവിന്റെ അംശം. അതുകൊണ്ടിതിനെ ശരിയാക്കി വെയ്ക്കുക. ഈ സേവാസാധനമായ ചർക്കയുണ്ടല്ലോ അതിന്നും എണ്ണയിടുക. നോക്കൂ ഒതു ഒച്ചയിടുന്നുണ്ട്. നേതി നേതി നൂല്ക്കുകയില്ല. -എന്നാണതു പറയുന്നത്. ആ ചർക്കയും ആ സേവാസാധനവും പുരുഷൻ തന്നെ. അതിന്റെ ചരട്, അതിന്റെ പൂണുനൂൽ, ശരിയാക്കി വെയ്ക്കുക. സൃഷ്ടിയാകെ ചൈതന്യമയമായിക്കരുതുക. അതു ജഡമാണെന്നു കരുതരുത്. ഓംകാര മന്ത്രത്തെ അഴകിൽ പാടുന്ന ആ ചർക്ക ജഡമാണോ? അതും പരമാത്മാവിന്റെ മൂർത്തിതന്നെയാണ്. ശ്രാവണ മാസത്തിലെ കറുത്ത വാവിൻനാൾ നാം അഹങ്കാരം വെടിഞ്ഞു കാളകളെ ശരിയാം വണ്ണം പരിപാലിച്ച് അവയെ ഉചിതമാം വിധം ഉപയോഗപ്പെടുത്തുക. ഉത്സവദിവസത്തെ ഭക്തി അതേ ദിവസം തന്നെ തീർന്നു എന്നാവരുത്. കാളയും പരമാത്മാവിന്റെ മൂർത്തി തന്നെ. ആ കലപ്പ മുതലായ കൃഷിയായുധങ്ങൾ നല്ല പോലെ വെയ്ക്കുക. സേവനത്തിനുള്ള സാധനങ്ങളെല്ലാം പവിത്രങ്ങൾ തന്നെ. എത്ര വിശാലമാണ് ഈ

ദൃഷ്ടി. പൂജിക്കുക എന്നു വെച്ചാൽ കുങ്കുമം, ഗന്ധം, അക്ഷതം, പൂക്കൾ മുതലായവ ചാർത്തുകയല്ല. പാത്രങ്ങളെ സ്ഫടികം പോലെ വൃത്തിയാക്കി വെയ്ക്കുക പാത്രങ്ങൾക്കുള്ള പൂജയാണ്. വിളക്കു സ്വച്ഛമായി തുടയ്ക്കുക വിളക്കിനുള്ള പൂജയാണ്. അരിവാളിനു മൂർച്ച കൂട്ടി പുല്ലരിയാൻ ഒരുക്കിവെക്കുക അതിനുള്ള പൂജയാണ്. വാതലിന്റെ വിജാഗിരി തുരുമ്പു പിടിച്ചിട്ടുണ്ടെങ്കിൽ അതിനെണ്ണയിട്ടു തൃപ്തിപ്പെടുത്തുക അതിന്റെ പൂജയാണ്. ജീവിതത്തിൽ സർവ്വത്ര ഈ ദൃഷ്ടിയോടെ പണിയെടുക്കണം. സേവന ദ്രവ്യത്തെ ഉൽകൃഷ്ഠവും നിർമ്മലവുമാക്കി വെയ്ക്കണം. സാരാംശമിതാണ്. ഞാൻ അക്ഷര പുരുഷൻ അവിടുന്നു പുരുഷോത്തമൻ സാധനാ രൂപമായ ഈ സൃഷ്ടിയും പുരുഷൻ തന്നെ. സർവ്വത്ര ഒരേ ചൈതന്യമാണ് വിളയാടുന്നത്. ഈ ദൃഷ്ടിയുളവാക്കിയാൽ നമ്മുടെ കർമ്മങ്ങൽ ജ്ഞാനവും ഉളവായി എന്നു മനസ്സിലാക്കുക.

ആദ്യം കർമ്മത്തിൽ ഭക്തി കലർത്തി ഇപ്പോൾ ജ്ഞാനവും ഇട ചേർത്തു. ഇങ്ങിനെ അപൂർവവും ദിവ്യവുമായ ജീവിത രസായനം തയ്യാറാക്കി. അവസാനം ഗീത അദ്വൈതമതസേവനത്തിന്റെ മാർഗ്ഗത്തിൽ നമ്മെ കൊണ്ടു വന്നു വിട്ടു. സൃഷ്ടിയിലാകെ മൂന്നു പുരുഷനാണുള്ളത്. ഒരേ പുരുഷോത്തമനാണ് ഈ മൂന്നു രൂപവും ധരിച്ചിട്ടുള്ളത്. മൂന്നും ചേർന്ന് ഒരേ ഒരു പുരുഷനാണ്. കേവലം അദ്വൈതം തന്നെ. ഇവിടെ ഗീത നമ്മെ പരമോച്ച ശിഖരത്തിൽ കൊണ്ടു വന്നാക്കി. കർമ്മവും ഭക്തിയും ജ്ഞാനവും ഒന്നായിച്ചമഞ്ഞു. കർമ്മഭക്തി ജ്ഞാനങ്ങൾക്കു തമ്മിൽ ഒരു വിരോധവുമില്ല.

ജ്ഞാനദേവൻ അമൃതാനുഭവത്തിൽ മഹാരാഷ്ട്രത്തിനു പ്രിയമായ ദൃഷ്ടാന്തം നൽകിയിട്ടുണ്ട്.

* ദേവ ദേ ഊള പരിവാരു
കീജേം കോരൂനീ ഡോംഗരു
തൈസാ ഭക്തീ ചാ വേവ ഹാരു
കാംന ഹോ ആവാ

□ഒരേ പാറകൊത്തി, അവിടെ പാറകൊണ്ടൊരമ്പലം, ആ അമ്പലത്തിൽ പാറകൊണ്ടൊരു ഭഗവാൻ, ഭഗവാന്റെ മുമ്പിൽ പാറ

കൊണ്ടൊരു ഭക്തൻ, ഭക്തന്റെ കയ്യിൽ പാറ കൊണ്ടൊരു പുഷ്പം-ഇതെല്ലാം ഒരേ പാറയിൽ നിന്നുണ്ടാകുന്നതുപോലെ, ഒരേ അഖണ്ഡമായ പാറ അവിടെ എല്ലാ രൂപമായും ചമഞ്ഞതുപോലെ, ഭക്തിയുടെ വിഷയത്തിലും എന്തുകൊണ്ടായികൂടാ? സ്വാമി സേവകബന്ധമുണ്ടായിട്ടും എന്തുകൊണ്ടു ഐക്യമുണ്ടാകുന്നില്ല? ഈ ബാഹ്യസൃഷ്ടി, ഈ പൂജാദ്രവ്യം വേറിട്ടു നിന്നാലും അതിനെ എന്തുകൊണ്ട് ആത്മരൂപമാക്കികൂടാ? മൂന്നു പുരുഷനും ഒന്നു തന്നെ. ജ്ഞാന കർമ്മഭക്തികൾ മൂന്നും ചേർന്ന് വിശാലമായൊരു ജീവിത പ്രവാഹമാകട്ടെ. ഇങ്ങിനെ ഇതു പരിപൂർണ്ണമായ പുരുഷോത്തമയോഗമത്രേ. സേവകൻ, സ്വാമി, സേവനദ്രവ്യം-എല്ലാം ഒന്നു തന്നെ. അപ്പോൾ ഭക്തിപ്രേമങ്ങളുടെ വിളയാട്ടം നടക്കുന്നു.

ഇങ്ങിനെ ഈ പുരുഷോത്തമയോഗം ഹൃദയത്തിൽ പതിഞ്ഞ വന്നാണ് ശരിയായ ഭക്തിയുള്ളത്.

*സസർവ്വവിദ് ഭജിതമാം സർവ്വഭാവേന ഭാരത

അത്തരം പുരുഷൻ ജ്ഞാനിയായാലും തികഞ്ഞ ഭക്തനുമാണ്. ജ്ഞാനമുള്ളവനിൽ പ്രേമവും ഉണ്ടായിരിക്കും. ഈശ്വരജ്ഞാനവും ഈശ്വരപ്രേമവും ഭിന്നവസ്തുക്കളല്ല. കയ്പക്കയ്ക്കു കയ്പാണ്. എന്നു തോന്നിയാൽപ്പിന്നെ അതിനോടിഷ്ടമുണ്ടാവില്ല. ഇതിനു വ്യതിയാനങ്ങളുണ്ടാവാം. എങ്കിലും കയ്പുണ്ടെന്നറിഞ്ഞാൽ വെറുപ്പായി. എന്നാൽ കൽക്കണ്ടത്തെപ്പറ്റി വിചാരമുണ്ടായാൽ വായിൽ വെള്ളമൂറുന്നു. ഉടനെ പ്രേമസ്രോതസ്സു പ്രവഹിക്കുന്നു. ഈശ്വരവിഷയത്തിൽ ജ്ഞാനമുണ്ടായി. പ്രേമമുളവായി-രണ്ടും ഒന്നു തന്നെ. ഈശ്വരരൂപത്തിലെ മാധുര്യത്തെ പൊട്ടപ്പഞ്ചസാരയോടുപമിക്കാമോ? ആ മധുരമായ ഈശ്വരനെപ്പറ്റി ജ്ഞാനമുണ്ടായാൽ തൽക്ഷണം പ്രേമഭാവവും ഉളവാകും. ജ്ഞാനമുണ്ടാവുക, പ്രേമമുണ്ടാവുക-രണ്ടും വിഭിന്നക്രിയകളല്ലെന്നു തന്നെ വിചാരിച്ചു കൊൾക. അദ്വൈതത്തിൽ ഭക്തിയുണ്ടോ ഇല്ലയോ എന്നു വാദിക്കാനില്ല. ജ്ഞാനദേവൻ പറഞ്ഞിട്ടുണ്ട്-

ഹോ ചി ഭക്തി ഹോം ചി ജ്ഞാന

ഏക വിട്ഠല ചി ജ്ഞാന

ഭക്തിയും ജ്ഞാനവും ഒരേ വസ്തുവിന്റെ രണ്ടു പേരാണ്.

ജീവിതത്തിൽ പരമ ഭക്തിയുളവായാൽപ്പിന്നെ നടക്കുന്ന കർമ്മമേതും ഭക്തിയിൽ നിന്നും ജ്ഞാനത്തിൽ നിന്നും വേറെയാവില്ല. കർമ്മഭക്തി ജ്ഞാനങ്ങൾ ചേർന്നു ഒരേ ഒരു രമണീയ രൂപമായിച്ചമയുന്നു. ഈ രമണീയ രൂപത്തിൽ നിന്നു അത്ഭുതകരവും പ്രേമ

മയവും ജ്ഞാനമയവുമായ സേവനം തനിയെ ഉളവാകുന്നു. അമ്മ യോടെനിക്ക് പ്രേമമുണ്ട്. ആ പ്രേമത്തിനാകട്ടെ കർമ്മത്തിലൂടെ പ്രകടമാകണം. പ്രേമത്തിന് ഒരിക്കലും ഇരിക്കപ്പൊറുതിയില്ല. അതു സേവനമായി വെളിപ്പെട്ടുകൊണ്ടിരിക്കുന്നു. പ്രേമത്തിന്റെ ബാഹ്യ രൂപമാണ് സേവനം. പ്രേമം അനന്തസേവാ കർമ്മങ്ങളണിഞ്ഞു നൃത്തമാടുന്നു. പ്രേമമുണ്ടായാൽ ജ്ഞാനവും അവിടെയെത്തുന്നു. സേവിക്കപ്പെടേണ്ട ആൾക്കു ഏതു സേവനമാണ് ഇഷ്ടമെന്ന ജ്ഞാ നം എനിക്കുണ്ടാവണമല്ലോ. ഇല്ലെങ്കിൽ സേവനം സേവനമല്ലാ താവും. പ്രേമത്തിനു ,സേവ്യവസ്തുവിന്റെ ജ്ഞാനം ആവശ്യമാണ്. പ്രേമപ്രഭാവത്തെ പ്രവൃത്തിയിൽ വരുത്താൻ ജ്ഞാനം വേണം. മുരട്ടിൽ പ്രേമവും വേണം. അതില്ലെങ്കിൽ ജ്ഞാനം നിരുപയോ ഗമാണ്. പ്രേമം കൊണ്ടുണ്ടാവുന്ന കർമ്മം സാധാരണ കർമ്മങ്ങളി ൽ നിന്നു ഭിന്നമാണ്. വയലിൽ നിന്നു വാടിക്കുഴഞ്ഞു വരുന്ന മക നെ വൃദ്ധയായ അമ്മ പ്രേമത്തോടെ നോക്കി പറയുന്നു, മകനേ ക്ഷീണിച്ചുവോ എന്ന്. ആ നിസ്സാര കർമ്മത്തിനു എന്തൊരു വൈഭ വമാണ്. ജീവിതത്തിലെ എല്ലാ കർമ്മങ്ങളിലും ജ്ഞാനവും ഭക്തി യും കലർത്തുക. ഇതത്രേ പുരുഷോത്തമ യോഗമെന്നു പറയപ്പെടു ന്നത്.

## (സർവ്വവേദസാരവും എന്റെ കയ്യിൽത്തന്നെ)

ഇതൊക്കെയാണ് വേദങ്ങളുടെ സാരം. വേദം അനന്തമാണ്. എന്നാൽ അനന്തവേദങ്ങളുടെ സാരസംക്ഷേപമാണ് ഈ പുരുഷോ ത്തമയോഗം. ഈ വേദങ്ങൾ എവിടെയാണ്? വേദങ്ങളുടെ കഥ അത്ഭുതമാണ്. വേദങ്ങളുടെ സാരം എവിടെയാണ്? അധ്യാ യാരംഭത്തിൽത്തന്നെ പറഞ്ഞിരിക്കുന്നു. ഛന്ദാംസി യസ്യ പർണ്ണാ നി എന്ന്. എടോ വേദം ഈ വൃക്ഷത്തിന്റെ ഓരോ ഇലയിലും നിറഞ്ഞിരിക്കുന്നു. വേദം ആ സംഹിതയിൽ നിങ്ങളുടെ ഗ്രന്ഥ ത്തിൽ ഏടിലല്ല അടങ്ങിയിരിക്കുന്നത്. അതു വിശ്വത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നു. ഇംഗ്ലീഷു കവി ഷേക്സ്പിയർ പറഞ്ഞിട്ടുണ്ട്. ഒഴുകുന്ന അരുവികളിൽ സദ്ഗ്രന്ഥങ്ങൾ കാണാം, പാറകളിൽ നിന്ന് പ്രഭാഷണങ്ങൾ കേൾക്കാം. സാരാംശമിതാണ്. വേദങ്ങൾ സംസ് കൃതത്തിലല്ല, സംഹിതയിലല്ല അവ സൃഷ്ടിയിലാണ് സേവനം

ചെയ്താൽ കാണാം.

പ്രഭാതകരദർശനം എഴുന്നേറ്റ ഉടനെ സ്വന്തം കൈപ്പടം നോക്കുക. എല്ലാവേദവും ആ കയ്യിലുണ്ട്. ആ വേദം സേവനം ചെയ്യുക, എന്നു പറയുന്നു. ഈ കയ്യ് ഇന്നലെ പ്രവർത്തിച്ചിട്ടുണ്ടോ ഇല്ലയോ ഇന്നു പ്രവർത്തിക്കാൻ തയ്യാറാണോ അല്ലയോ അതിൽ തഴമ്പു പൊട്ടിയിട്ടുണ്ടോ ഇല്ലയോ എന്നു നോക്കുക. സേവനം ചെയ്തു കൈതേഞ്ഞാൽ ബ്രഹ്മലിഖിതം വെളിവാകുന്നു, വായിക്കാറാകുന്നു. ഇതാണ് പ്രഭാതേ കരദർശനം എന്നതിന്റെ അർത്ഥം.

വേദമെവിടെ എന്നോ? എടോ, അതു നിന്റെ പക്കൽത്തന്നെയുണ്ട്. ശങ്കരാചാര്യർക്കു എട്ടാം വയസ്സിൽ വേദങ്ങൾ കൈവന്നു എന്നു പറയുന്നു. പാവം ശങ്കരാചാര്യർ മന്ദബുദ്ധിയാണ്. അദ്ദേഹത്തിന് എട്ടുവർഷം വേണ്ടിവന്നില്ലേ! നമുക്കൊക്കെ വേദം ജന്മനാ കൈവന്നിരിക്കുന്നു. എന്തിനാണ് എട്ടുവർഷം? ഞാൻ തന്നെ ഉയിർക്കൊള്ളുന്ന വേദമാണ്. ഇന്നേവരയുള്ള എല്ലാ പരമ്പരയും എന്നിൽ ആത്മസാത്ഭവിച്ചിട്ടുണ്ട്. ആ പരമ്പരയുടെ ഫലമാണ് ഞാൻ. ഞാൻ ആ വേദബീജത്തിന്റെ ഫലം തന്നെയാണ്. ഞാൻ എന്റെ ഫലത്തിൽ അനന്തവേദങ്ങളുടെ ബീജം സഞ്ചയിച്ചിട്ടുണ്ട്. എന്റെ അകത്തുവെച്ചു വേദം പത്തമ്പതു മടങ്ങ് വളർന്നിട്ടുണ്ട്.

സാരാംശം; വേദങ്ങളുടെ സാരം നമ്മുടെ കൈയ്യിലാണ്. സേവനം, പ്രേമം, ജ്ഞാനം-ഇവയിന്മേലാണ് ജീവിതം രചിക്കേണ്ടത്. ഇതിന്നർത്ഥം വേദം കരഗതമാണെന്നത്രേ. ഞാൻ എന്തർത്ഥമാക്കുന്നുവോ അതാണ് വേദം. വേദങ്ങൾ പുറത്തല്ല വേദാം ചാതോ അർത്ഥ ആമ് ഹാം സീ ചഠാവാ* എന്നു സേവാമൂർത്തികളായ സിദ്ധന്മാർ പറയുന്നു. സർവ്വവേദങ്ങളും എന്നെത്തന്നെയാണറിയുന്നത്. ഞാൻതന്നെ സർവ്വവേദങ്ങളുടെയും സാരം, പുരുഷോത്തമൻ എന്നു ഭഗവാൻ പറയുന്നു. ഇങ്ങിനെ വേദങ്ങളുടെ സാരമായ ഈ പുരുഷോത്തമയോഗത്തെ നമുക്കു ജീവിതത്തിൽ ആത്മസാൽക്കരിക്കാൻ കഴിഞ്ഞാൽ എന്താനന്ദമായി! അങ്ങിനെയുള്ള ആ പുരുഷൻ ചെയ്യുന്നതിൽ നിന്നെല്ലാം വേദം തന്നെ പ്രകടമാകുന്നു എന്നാണ് ഗീത സൂചിപ്പിക്കുന്നത്. ഈ അധ്യായത്തിൽ ഗീതയിലെ ആകെ സാരമാണുള്ളത്. ഗീതയുടെ ശിക്ഷണം ഇതി

ൽ പൂർണ്ണരൂപത്തിൽ പ്രകടമായിട്ടുണ്ട്. അതു ജീവിതത്തിൽ പകർത്തുവാനായി നാമെല്ലാവരും രാവും പകലും പ്രയത്നിക്കണം, മറ്റെന്തുവേണം?

ഞായറാഴ്ച, 29-5-'32

പതിനാറാമധ്യായം

# പരിശിഷ്ടം 1- ദൈവിയും ആസുരിയുമായ വൃത്തികളുടെ കലഹം

## (പുരുഷോത്തമ യോഗത്തിന്റെ പൂർവ്വ പ്രഭ: ദൈവിയായ സമ്പത്തി)

ഗീതയിലെ ആദ്യത്തെ അഞ്ചാമധ്യായത്തിൽ ജീവിതത്തിന്റെ ആകെ പരിപാടിയായതെന്തും നമുക്കു നമ്മുടെ ജന്മത്തെ എങ്ങിനെ സഫലമാക്കാമെന്നു നാം കണ്ടു. തുടർന്ന് ആറാമധ്യായം മുതൽ പതിനൊന്നാമധ്യായം വരെ ഭക്തിയുടെ നാനാ പ്രകാരങ്ങളെപ്പറ്റി ചിന്തിച്ചു. പതിനൊന്നാമദ്ധ്യായത്തിൽ ഭക്തി ദർശനമുണ്ടായി. പന്ത്രണ്ടാമധ്യായത്തിൽ സഗുണ നിർഗുണ ഭക്തികളെ തുലനം ചെയ്തു ഭക്തിയുടെ ശ്രേഷ്ഠമായ ലക്ഷണം കണ്ടു. പന്ത്രണ്ടാമധ്യായത്തിന്റെ ഒടുവിൽ വരെ കർമ്മം ഭക്തി എന്നീ രണ്ടു തഥ്യങ്ങളെ പരീക്ഷിച്ചു. മൂന്നാമതൊരു ജ്ഞാന വിഭാഗം അവശേഷിച്ചിരുന്നതിനെ പതിമൂന്ന് പതിനാല് പതിനഞ്ച് എന്നീ അധ്യായങ്ങളിലും കണ്ടു. ആത്മാവിനെ ദേഹത്തിൽ നിന്നു വേറെയാക്കുക, അതിന്നുവേണ്ടി മൂന്നു ഗുണങ്ങളും ജയിച്ച് അവസാനം സർവ്വത്ര പ്രഭുവിനെ ദർശിക്കുക. പതിനഞ്ചാമധ്യായത്തിൽ ജീവിതത്തിന്റെ സംപൂർണ്ണ ശാസ്ത്രവും കണ്ടു. ആത്മാവിനെ ദേഹത്തിൽ നിന്നു വേറെയാക്കുക അതിന്നു വേണ്ടി മൂന്നു ഗുണങ്ങളും ജയിച്ച് അവസാനം സർവ്വത്ര പ്രഭുവിനെ ദർശിക്കുക. പതിനഞ്ചാമധ്യായത്തിൽ ജീവിതത്തിന്റെ സംപൂർണ്ണ ശാസ്ത്രവും കണ്ടു. പുരുഷോത്തമയോഗത്തിൽ ജീവിതത്തിന്റെ പൂർണ്ണതയെത്തുന്നു. പിന്നെ ഒന്നും ശേഷിക്കുന്നില്ല.

കർമ്മജ്ഞാന ഭക്തികളെ വേർപിരിക്കുന്നത് എനിക്കു സഹിക്കാൻ വയ്യ. ചില സാധകന്മാരുടെ നിഷ്ഠ, വെറും കർമ്മത്തിലേ ചെല്ലുന്നുള്ളു. ചിലർ ഭക്തിക്കു സ്വതന്ത്രമായ മാർഗ്ഗം കല്പിച്ച് അതി

ന്മേൽ സർവ്വ ശക്തിയും ചെലുത്തുന്നു, ചിലരുടെ ചായ്‌വ് ജ്ഞാനത്തിലേക്കാണ്. ജീവിതം എന്നതു കേവല കർമ്മമാണ്, കേവല ഭക്തിയാണ്, കേവല ജ്ഞാനമാണ് എന്ന കേവല വാദത്തെ മാനിക്കാൻ എനിക്കിഷ്ടമില്ല. നേരേ മറിച്ച്, കർമ്മം ഭക്തി ജ്ഞാനം, ഇവ കൂടിയതാണ് എന്ന സമുച്ചയവാദത്തേയും ഞാൻ മാനിക്കുന്നില്ല. കുറച്ചു ഭക്തി, കുറച്ചു ജ്ഞാനം, കുറച്ചു കർമ്മം– എന്ന ഉപയുക്താവാദവും എനിക്കു ബോധിച്ചിട്ടില്ല. ആദ്യം കർമ്മം, പിന്നെ ഭക്തി പിന്നെ ജ്ഞാനം എന്ന ക്രമവാദവും ഞാൻ കൈകൊള്ളുന്നില്ല. മന്നു വസ്തുക്കളും കൂടിക്കലർത്തുക എന്ന സാമഞ്ജസ്യവാദവും എനിക്കു രുചിക്കുന്നില്ല. എനിയ്ക്ക് ഇങ്ങിനെ അനുഭവപ്പെടുത്തണമെന്നാണാഗ്രഹം. കർമ്മമെന്തോ അതുതന്നെ ഭക്തി അതുതന്നെജ്ഞാനം, ബർഫിയുടെ ഒരു കഷണം വായിലിടുന്നതോടെ അതിന്റെ ആകാരം അലിയുന്നു, തൂക്കം ദഹിയ്ക്കുന്നു, മാധുര്യം ആസ്വദിക്കുന്നു. മൂന്നും ഒന്നിച്ചുള്ളതാണ്. ബർഫിയുടെ ഓരോ തരിയിലുമുണ്ട് അതിന്റെ ആകൃതിയും തൂക്കവും, മാധുര്യവും. ആ കഷ്ണത്തിൽ വെറും ആകൃതി മറ്റതിൽ തനി മാധുര്യം, മുന്നാമത്തേതിൽ കേവലം തൂക്കം എന്നില്ല. അതുപോലെ, ജീവിതത്തിലെ ഓരോ ക്രിയയിലും പരമാർത്ഥം നിറഞ്ഞിരിക്കണം– ഓരോ പ്രവൃത്തിയും സേവാമയവും പ്രേമമയവും ജ്ഞാനമയവുമാകണം. ജീവിതത്തിലെ എല്ലാ അംഗപ്രത്യംഗങ്ങളിലും കർമ്മഭക്തി ജ്ഞാനങ്ങൾ നിറഞ്ഞിരിക്കണം, ഇതത്രേ പുരുഷോത്തമ യോഗമെന്നു പയപ്പെടുന്നത്. ജീവിതമാകെ കേവലമാകെ കേവലം പരമാർത്ഥമയമാക്കണം എന്നുപറയുക എളുപ്പമാണ്; എന്നാൽ ഇപ്പറഞ്ഞതിന്റെ ഭാവത്തെപ്പറ്റി ചിന്തിച്ചാൽ, തികച്ചും നിർമ്മലമായ സേവനം ചെയ്യാൻ അന്തഃകരണത്തിൽ ശുദ്ധമായ ജ്ഞാന ഭക്തികളുടെ ഹാർദ്ദികത ആവശ്യമാണെന്നു വ്യക്തമാവും. അതിനാൽ കർമ്മ ഭക്തി ജ്ഞാനങ്ങൾ അക്ഷരം പ്രതി ഏകരൂപമാണ്, ഈ പരമാവസ്ഥയെയാണ് പുരുഷോത്തമയോഗമെന്നു പറയുന്നത്. ഇവിടെ ജീവിതത്തിന്റെ അന്തിമസീമ എത്തിക്കഴിഞ്ഞു.

അപ്പോൾ, ഇന്നു പതിനാറാമധ്യായത്തിൽ എന്താണ്പറഞ്ഞിട്ടുള്ളത്? സൂര്യോദയമടുത്താൽ ആദ്യം അതിന്റെ പ്രകാശം പരക്കുന്നതുപോലെ, ജീവിതത്തിൽ കർമ്മഭക്തി ജ്ഞാനങ്ങളാൽ പൂർണ്ണ

മായ പുരുഷോത്തമയോഗം ഉദിക്കുന്നതിനു മുമ്പു, സദ്ഗുണത്തിന്റെ പ്രഭ□പുറമേയ്ക്കു പരക്കുന്നു. പരിപൂർണ്ണ ജീവിതത്തിന്റെ മുന്നോടിയായ ഈ പ്രകാശമാണ്, ആ പ്രഭയുടെ വർണ്ണനമാണ്, ഈ പതിനാറാമധ്യായത്തിലുള്ളത്. ഈ പ്രഭ□ഏതിനെ നേരിടാനാണോ വരുന്നത്. ആ അന്ധകാരത്തേയും ഇതിൽ വർണ്ണിച്ചിട്ടുണ്ട്. പരോക്ഷമായ ഒരു വസ്തുവിന്നു തെളിവായിട്ട് വല്ല പ്രത്യക്ഷമായ ഒരു രൂപം വേണമെന്നു നാമിച്ഛിക്കുന്നു. സേവനവും, ഭക്തിയും, ജ്ഞാനവും നമ്മുടെ ജീവിതത്തിൽ ഉളവായിട്ടുണ്ടെന്ന് എങ്ങനെ മനസ്സിലാക്കാം? നാം വയലിൽ അദ്ധ്വാനിക്കുന്നു, തൽഫലമായി ഒടുക്കം ധാന്യം അളന്നെടുക്കുന്നു. അതുപോലെ, നാം സാധനയനുഷ്ഠിതിൽ നിന്നു നമ്മുടെ അനുഭവത്തിൽ എന്തുണ്ടായി, ഏതെല്ലാം സദ് പ്രവൃത്തികൾ ദൃഢമായി, എത്ര സദ്ഗുണങ്ങൾ വന്നു ചേർന്നു, ജീവിതം വാസ്തവത്തിൽ എത്രത്തോളം സേവാമയമായി എന്നെല്ലാം പരീക്ഷിപ്പാനാണ് ഈ അധ്യായം പറയുന്നത്. ജീവിത കല എത്രത്തോളം വളർന്നു ജീവിത കലയ്ക്കു ഗീത ദൈവിയായ സമ്പത്തി എന്നാണ് പേരിട്ടിരിയ്ക്കുന്നത്. ഇതിനു വിരുദ്ധമായ വൃത്തികൾക്കു ആസുരി എന്നും, പതിനാറാമധ്യായത്തിൽ ദൈവിയും ആസുരിയുമായ സമ്പത്തികളുടെ കലഹമാണ് വർണ്ണിക്കുന്നത്.

## (അഹിംസയുടേയും ഹിംസയുടേയും സേനകൾ)

ഒന്നാമധ്യായത്തിൽ ഒരുവശത്തു കൗരവന്മാരും എതിർവശത്തു പാണ്ഡവന്മാരും അഭിമുഖരായി നിന്നതുപോലെ, ഇവിടെ സദ്ഗുണങ്ങളാകുന്ന ദൈവസേനയും ദുർഗുണങ്ങളാകുന്ന ആസുരസേനയും അഭിമുഖങ്ങളായി നില്ക്കുന്നു. മനുഷ്യ ഹൃദയത്തിൽ നടക്കുന്ന സദസദ്വൃത്തികളുടെ കലഹങ്ങളെ രൂപകരൂപത്തിൽ വർണ്ണിക്കുക എന്ന സമ്പ്രദായം വളരെ പ്രാചീനകാലം മുതല്ക്കേ ഉണ്ട്. വേദങ്ങളിൽ ഇന്ദ്രപുത്രന്മാർ, പുരാണങ്ങളിൽ ദേവദാനവന്മാർ അതുപോലെ രാമരാവണന്മാർ പാർസികളുടെ മതഗ്രന്ഥത്തിൽ അഹുർമജ്ദും, അഹരിമാനും, ക്രിസ്തുമതത്തിൽ ഈശ്വരനും ചെകുത്താനും ഇസ്ലാംമതത്തിൽ അല്ലാഹും ഇബ്ലീസും എന്നീവിധമുള്ള കലഹങ്ങൾ എല്ലാമതങ്ങളിലുമുണ്ട്. കാവ്യങ്ങളിൽ സ്ഥൂലവിഷയങ്ങളെ സൂക്ഷ്മവസ്തുക്കളുടെ രൂപകം കൊണ്ടു വർണ്ണിക്കുന്നു. മറി

ച്ചു ധർമ്മഗ്രന്ഥങ്ങളിൽ സൂക്ഷ്മ മനോഭാവങ്ങൾക്കു പ്രകാശമുള്ള സ്ഥൂല രൂപം നല്കി വർണ്ണിക്കുന്നു. കാവ്യത്തിൽ സ്ഥൂലത്തെ സൂക്ഷ്മം കൊണ്ടും  ഇവിടെ സൂക്ഷ്മത്തെ സ്ഥൂലം കൊണ്ടും വർണ്ണിക്കുന്നു. എന്നുവെച്ച് ഗീതയുടെ ആരംഭത്തിൽ വർണ്ണിച്ച യുദ്ധം കേവലം കാല്പനികമാണെന്നു കരുതണമെന്നില്ല. അതു ഐതിഹാസികമായ ഘടനയാകാം. എന്നാൽ കവി ഇവിടെ അതു ഉപയോഗിക്കുന്നതു തന്റെ ഇഷ്ടഹേതു സിദ്ധമാക്കുവാൻ വേണ്ടിയാണ്. കർത്തവ്യ വിഷയത്തിൽ മോഹമുളവാകുമ്പോൾ എങ്ങിനെ പെരുമാറണം എന്നു യുദ്ധത്തിന്റെ രൂപകം നല്കി വ്യക്തമാക്കിയിരിയ്ക്കയാണ്. ഈ പതിനാറാമധ്യായത്തിൽ നന്മയുടേയും തിന്മയുടേയും കലഹം കാണിച്ചിരിക്കുന്നു. ഗീതയിൽ യുദ്ധത്തിന്റെ രൂപകവും പ്രയോഗിച്ചിട്ടുണ്ട്.

കുരുക്ഷേത്രം പുറത്തുമുണ്ട്, നമ്മുടെ മനസ്സിലുമുണ്ട്. സൂക്ഷ്മമായി നോക്കിയാൽ, മനസ്സിലുള്ള കലഹംതന്നെയാണ് പുറത്തു നാം പ്രത്യക്ഷമായി കാണുന്നത്. പുറമേ കാണുന്ന ശത്രു എന്റെ മനസ്സിലെ വികാരം സാകാരമായി വന്നതാണ്. കണ്ണാടിയിൽ  എന്റെ നല്ലതോ ചീത്തയോ ആയ പ്രതിബിംബം കാണുന്നതുപോലെ, എന്റെ മനസ്സിലെ നല്ലതും ചീത്തയുമായ വിചാരങ്ങളാണ് പുറമേ ശത്രുമിത്ര രൂപങ്ങളിൽ ഞാൻ കാണുന്നത്. ഞാൻ ജാഗ്രദവസ്ഥയിലേത് സ്വപ്നത്തിൽ കാണുന്നതുപോലെ, മനസ്സിലേതു പുറത്തും കാണുന്നു. ഉള്ളിലെ യുദ്ധത്തിനും പുറത്തെ യുദ്ധത്തിനും തമ്മിൽ ഒരു വ്യത്യാസവുമില്ല. യഥാർത്ഥത്തിലുള്ള യുദ്ധം ഉള്ളിലേതു തന്നെയാണ്.

നമ്മുടെ അന്തഃകരണത്തിൽ ഒരു ഭാഗത്തു സദ്ഗുണങ്ങളും മറു□ഭാഗത്തു ദുർഗുണങ്ങളുമുണ്ട്. അവ ശരിയാംവണ്ണം വ്യൂഹം രചിച്ചു നിലകൊള്ളുന്നു. സൈന്യത്തിന് ഒരു സേനാപതി വേണ്ടുന്നതിൻ പ്രകാരം ഇവിടെ സദ്ഗുണങ്ങൾക്ക് ഒരു സേനാപതിയെ നിയമിച്ചിട്ടുണ്ട്. അതിന്റെ പേരാണ് അഭയം. ഈ അധ്യായത്തിൽ അഭയത്തിനു പ്രഥമസ്ഥാനം നല്കിയിരിക്കുന്നു. ഇതു എങ്ങിനെയോ വന്നു പെട്ടതല്ല, വേണമെന്നു വെച്ച് അഭയത്തിനു പ്രഥമസ്ഥാനം നല്കിയതാവണം. അഭയം കൂടാതെ ഒരു ഗുണവും തഴയ

്ക്കുകയില്ല, സത്യമില്ലാതെ സദ്ഗുണത്തിനു വിലയില്ല. സത്യത്തിനു നിർഭയത വേണം. ഭയഭീതമായ അന്തരീക്ഷത്തിൽ സൽഗുണത്തി നു പടരാൻ വയ്യ എന്നല്ലാ അവിടെ സൽഗുണവും ദുർഗുണമാകും, സൽപ്രവൃത്തികൾ ദുർബ്ബലങ്ങളാകും. നിർഭയത എല്ലാ സൽഗുണ ങ്ങളുടേയും മുഖ്യനേതാവാണ്. എന്നാൽ സൈന്യത്തിന്റെ മുമ്പും, പിമ്പും, ഇരുവശവും ശ്രദ്ധിക്കേണ്ടതുണ്ട്. ശരിയായ ആക്രമണം മുൻവശത്തൂടെയാണെങ്കിലും പിന്നിലൂടെ ചതിയായ ആക്രമണവും നടന്നേക്കാം. സദ്ഗുണങ്ങളുടെ മുമ്പിൽ അഭയം വെല്ലുവിളിച്ചു നിൽക്കുമ്പോൾ പിൻവശത്തെ കാത്തു രക്ഷിക്കുന്നത്. നമ്രതയാണ് ഇങ്ങിനെ അത്യന്ത സുന്ദരമായിട്ടാണ് ആ വ്യൂഹം രചിക്ക പ്പെട്ടിരിക്കുന്നത്. ഇവിടെ ഒട്ടാകെ ഇരുപത്താറുഗുണം പറഞ്ഞിരി ക്കുന്നു. ഇവയിലെ ഇരുപത്തഞ്ചുഗുണവും കൈവന്നു എന്നെങ്ങാനും അല്പം അഹങ്കാരം തോന്നിപ്പോയാൽ, പെട്ടെന്നു പിന്നിൽ നിന്ന് ആക്രമണം വന്ന് അതുവരെ കിട്ടിയതെല്ലാം പൊയ്ക്കളയുമെന്ന ആപത്തുണ്ട്. അതുകൊണ്ടാണ് പിൻഭാഗത്ത് നമ്രതയെന്ന സദ്ഗുണത്തെ നിർത്തിയിരിക്കുന്നത്. നമ്രതയില്ലെങ്കിൽ, ജയം എപ്പോഴാണ്. പരാജയമായി കലാശിക്കുകയെന്ന് അറിയുകയേ ഇല്ല. ഇപ്രകാരം മുൻപിൽ നിർഭയതയേയും പിമ്പിൽ നമ്രതയേയും നിർ ത്തിയാൽ സർവ്വസൽഗുണങ്ങളേയും വികസിപ്പിക്കുക എളുപ്പമാ ണ്. ഈ രണ്ടു ഗുണങ്ങൾക്കുമിടയിൽ ഇരുപത്തിനാലു ഗുണങ്ങ ളുള്ളതിൽ മിക്കതും അഹിംസയുടെ പര്യായങ്ങൾ തന്നെയാണെ ന്ന് പറഞ്ഞാൽ പിഴയ്ക്കില്ല. ഭൂതദയ, മാർദ്ദവം, ക്ഷമ, ശാന്തി, അക്രോ ധം, അഹിംസ, അദ്രോഹം- ഇവ കേവലം അഹിംസയുടെ പര്യാ യങ്ങൾ തന്നെയാണ്. ഇവയെല്ലാം കൂടി അഹിംസ, സത്യം എന്ന രണ്ടു ഗുണത്തിൽ ഉൾപ്പെടുത്താം. എല്ലാ സദ്ഗുണങ്ങളേയും സംക്ഷേപിച്ചാൽ അവസാനം അഹിംസ സത്യം എന്ന രണ്ടെണ്ണമേ ശേഷിയ്ക്കു. ബാക്കിയെല്ലാ സദ്ഗുണങ്ങളും അവയിലകപ്പെടുന്നു. എന്നാൽ നിർഭയതകൊണ്ടുപുരോഗതി നേടാം. നമ്രതകൊണ്ടു രക്ഷയും നേടാം. സത്യം, അഹിംസ എന്നീ ഗുണങ്ങളുടെ മൂലധ നവുമേന്തി നിർഭയതയോടേ മുന്നോട്ടുപോകണം. ജീവിതം വിശാ ലമാണ്. അതിൽ എങ്ങും തടയപ്പെടാതെ നടന്നു പോകണം. കാലു തെറ്റിപ്പോകരുത്. അതിനു നമ്രത ഒരുമിച്ചുണ്ടായാൽ മതി. അങ്ങിനെ

സത്യാഹിംസകളുടെ സർവ്വപ്രയോഗങ്ങളും നടത്തി നിരപായമായി മുന്നോട്ടു പോവാം! താൽപര്യമിതാണ്: സത്യാഹിംസകൾ വികസിക്കുക നിർഭയത കൊണ്ടും നമ്രതകൊണ്ടുമാണ്.

ഇങ്ങിനെ ഒരു വശത്തു സദ്ഗുണങ്ങളുടെ സൈന്യമുള്ളേടത്തു തന്നെ മറുവശത്തു ദുർഗുണത്തിന്റേതും ഒരുങ്ങി നിൽക്കുന്നുണ്ട്. ദംഭം, അജ്ഞാനം മുതലായ ദുർഗുണങ്ങളെപ്പറ്റി അധികം പറയേണ്ടതില്ല. ഇവയുമായി നമുക്കു നല്ല പരിചയമുണ്ടല്ലോ. നാം ദംഭത്തിനു വശപ്പെട്ടവരെപ്പോലാണ്. ജീവിതമാകെ ദംഭത്തിന്മേൽ കെട്ടിപ്പടുത്തപോലുണ്ട്. ജ്ഞാനത്തെപ്പറ്റി പറഞ്ഞാൽ, നമ്മുടെ ഓരോ കാൽവെപ്പിലും മുന്നിട്ടു നിൽക്കുന്ന അജ്ഞാനം ഒരുതരം രസികൻ ഒഴികഴിവായിത്തീർന്നിരിക്കുന്നു. അതു വലിയൊരു കുറ്റമല്ലെന്നു തന്നെ തോന്നും. എന്നാൽ ഭഗവാൻ പറയുന്നു, അജ്ഞാനം പാപമാണ് എന്ന്. സോക്രട്ടീസ് ഇതു മറിച്ചാണ് പറഞ്ഞിരിക്കുന്നത്. വിചാരണാവസരത്തിൽ അദ്ദേഹം പറഞ്ഞു, നിങ്ങൾ പാപമെന്നു കരുതുന്നതേതോ, അതജ്ഞാനമാണ്. ആ അജ്ഞാനം ക്ഷന്തവ്യവുമാണ്. അജ്ഞാനമില്ലാതെ എങ്ങനെയാണ് പാപമുണ്ടാവുക? അജ്ഞാനത്തെ നിങ്ങൾ എങ്ങിനെ ശിക്ഷിക്കും? എന്നാൽ ഭഗവാൻ പറയുന്നു,□അജ്ഞാനവും പാപം തന്നെ. നീതിശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ട്, നിയമം അറിയാതിരിയ്ക്കൽ ശിക്ഷയിൽ നിന്നു രക്ഷപ്പെടാനുള്ള ഉപായമാവില്ലെന്ന്. ഈശ്വരനീതി അറിയാതിരിക്കലും വളരെ വലിയൊരപരാധമാണ്. ഭഗവാനും സോക്രട്ടീസും പറഞ്ഞതിന്റെ ഭാവാർത്ഥം ഒന്നുതന്നെയാണ്. സ്വന്തം അറിവില്ലായ്മയെ ഏതു നിലയ്ക്കുനോക്കുമെന്നാണ് ഭഗവാൻ പറയുന്നത് അന്യരുടെ പാപത്തെ എങ്ങിനെ നോക്കണമെന്നാണ് സോക്രട്ടീസ് പറയുന്നത്. അന്യരുടെ പാപങ്ങളെ ക്ഷമിക്കണം. എന്നാൽ സ്വന്തം അജ്ഞാനത്തെ അൽപവം ബാക്കിവെച്ചുകൂടാ.

## (അഹിംസാ വികാസത്തിന്റെ നാലുനില)

ഇങ്ങിനെ ഒരു വശത്തു ദൈവിയായ സമ്പത്തിയും മറുവശത്തു ആസുരിയായ സമ്പത്തിയും എന്നീ രണ്ടു സേനകൾ നിൽക്കുന്നു. അതിൽ ആസുരിയെ ഉപേക്ഷിച്ച് ദൈവിയെ കൊക്കൊള്ളണം. സത്യം, അഹിംസ മുതലായ ദൈവിക ഗുണങ്ങൾ അനാദികാലം

മുതൽക്കേ വികസിച്ചു തുടങ്ങിയിട്ടുണ്ട്. ഇടക്കാലത്തും അവ തുലോം വികസിച്ചിട്ടുണ്ട്. എന്നാൽ ഇനിയും അവ വികസിയ്ക്കേണ്ടതായിട്ടുണ്ട്. വ്യക്തിയുടെ വികാസമാകുന്ന വളം കൊടുത്തുകൊണ്ടു സമുദായത്തിലേയും രാഷ്ട്രത്തിലേയും ലക്ഷക്കണക്കിലുള്ള വ്യക്തികളുടെ വികാസമാരംഭിക്കാം. ഉദാഹരണമായി, മനുഷ്യനിൽ അനാദികാലം മുതൽക്കേ അഹിംസ വികസിച്ചു വന്നിട്ടുണ്ടെങ്കിലും ആ വികാസം ഇന്നും തുടർന്നുകൊണ്ടിരിക്കയാണല്ലോ.

അഹിംസ എങ്ങിനെ വികസിച്ചുവെന്നതു കണ്ടറിയേണ്ടതാണ്. അതിൽ നിന്നു മനസ്സിലാക്കാം, പാരമാർത്ഥിക ജീവിതം ഉത്തരോത്തരം വികസിക്കുന്നതെങ്ങിനെ എന്നും, ഇനിയും അതിന്നെത്ര ദൂരം വികസിക്കാൻ കഴിയുമെന്നും. ഹിംസകരുടെ ആക്രമണത്തിൽ നിന്നു എങ്ങിനെ രക്ഷനേടാമെന്ന് അഹിംസകനായ മനുഷ്യൻ ആദ്യം ചിന്തിച്ചുതുടങ്ങി ആദ്യം സമുദായരക്ഷയ്ക്കു ക്ഷത്രിയവർഗ്ഗത്തെ ഉണ്ടാക്കി നിർത്തി, എന്നാൽ വഴിയേ അവർ തന്നെ സമുദായത്തെ ശപ്പിടുവാൻ തുടങ്ങി. അപ്പോൾ അഹിംസകരായ ബ്രാഹ്മണർ ഉന്മത്തരായ ക്ഷത്രിയരിൽ നിന്നു സമുദായത്തെ എങ്ങിനെ രക്ഷപ്പെടുത്താമെന്ന് ചിന്തിച്ചു തുടങ്ങി. പരശുരാമൻ സ്വയം അഹിംസകനായിട്ടുകൂടി ഹിംസയെ അവസംബിച്ചു; അദ്ദേഹം ക്ഷത്രിയരെ ഒടുക്കാൻ തുടങ്ങി. ക്ഷത്രിയന്മാരെക്കൊണ്ട് ഹിംസ ഉപേക്ഷിപ്പിക്കാൻ വേണ്ടി അദ്ദേഹം തന്നെ ഹിംസകനായി. അതും അഹിംസാ പ്രയോഗം തന്നെയായിരുന്നുവെങ്കിലും അതു ഫലപ്പെട്ടില്ല. അദ്ദേഹം ഇരുപത്തൊന്നുവട്ടം ക്ഷത്രിയരെ സംഹരിച്ചിട്ടു കൂടി ക്ഷത്രിയർ അവശേഷിച്ചു. കാരണം ആ പ്രയോഗം മുരട്ടിലേ പിഴയുള്ളതായിരുന്നു. അദ്ദേഹം ഏതു ക്ഷത്രിയരെ നശിപ്പിക്കാൻ തുനിഞ്ഞുവോ, അവർക്കു ഒരെണ്ണം ക്ഷത്രിയനെ കൂട്ടിക്കൊടുക്കുകയാണുണ്ടായത്.അപ്പോൾപ്പിന്നെ ക്ഷത്രിയ കുലം നശിക്കുന്നതെങ്ങിനെ? അദ്ദേഹം തന്നെ ഹിംസകനായ ക്ഷത്രിയനായിത്തീർന്നു. ആ വിത്തു നില നിന്നു. വിത്തു വെച്ചേച്ചു വൃക്ഷം മുറിക്കുന്നവർക്കു വീണ്ടും വീണ്ടും വൃക്ഷങ്ങൾ മുളയ്ക്കുന്നതു കാണാം. പരശുരാമൻ നല്ലാളായിരുന്നെങ്കിലും അദ്ദേഹത്തിന്റെ പ്രയോഗം

വളരെ വിചിത്രമായിരുന്നു. അദ്ദേഹം സ്വയം ക്ഷത്രിയനായി നിന്നു ഭൂമിയെ നിഃക്ഷത്രിയമാക്കാൻ നോക്കി. യഥാർത്ഥത്തിൽ അദ്ദേഹം തന്നിൽ നിന്നുതന്നെ പ്രയോഗം തുടങ്ങേണ്ടിയിരുന്നു അദ്ദേഹം ആദ്യം സ്വന്തം തലതന്നെ വെട്ടിക്കളയേണ്ടിയിരുന്നു! ഞാനിങ്ങനെ പരശുരാമന്റെ കുറ്റംകാണിക്കുന്നതുകൊണ്ടു ഞാൻ അദ്ദേഹത്തെക്കാൾ മഹാനാണെന്നില്ല. ഞാൻ കുട്ടിയാണ്, പക്ഷേ അദ്ദേഹത്തിന്റെ തോളിലാണ് നിൽക്കുന്നത്. അതുകൊണ്ടു എനിയ്ക്കു സ്വഭാവികമായി അധികം ദൂരത്തേയ്ക്കു കാണാം. പരശുരാമ പ്രയോഗത്തിന്റെ അടിസ്ഥാനമേ തെറ്റായിരുന്നു. ഹിംസാമയനായിട്ടു ഹിംസയകറ്റുക സംഭാവ്യമല്ല. മറിച്ച് അതുകൊണ്ട് ഹിംസകരുടെ സംഖ്യ വർദ്ധിയ്ക്കുകയേ ഉള്ളു. എന്നാൽ ആ ഘട്ടത്തിൽ ഇക്കാര്യം ശ്രദ്ധയിൽ പെട്ടില്ല അന്നത്തെ സൽപുരുഷനന്മാർ, അഹിംസാത്മകരായ വ്യക്തികൾ, തങ്ങൾക്കു തോന്നിയതുപോലെ പ്രയോഗിച്ചു നോക്കി, പരശുരാമൻ അക്കാലത്തെ ശ്രേഷ്ഠനായ അഹിംസാവാദിയായിരുന്നു. അദ്ദേഹം ഹിംസയ്ക്കു വേണ്ടിയല്ല ഹിംസ ചെയ്തത്., അഹിംസ സ്ഥാപിക്കാനാണ്.

ആ പ്രയോഗം നിഷ്ഫലമായി. തുടർന്നു ശ്രീരാമന്റെ യുഗം വന്നു. അപ്പോൾ വീണ്ടും ബ്രാഹ്മണർ ചിന്തിക്കാൻ തുടങ്ങി. അവർ ഹിംസ ഉപേക്ഷിച്ചു. തങ്ങൾ സ്വയം ഹിംസ ചെയ്യുകയില്ലെന്നു നിശ്ചയിച്ചു. എങ്കിൽ രാക്ഷസന്മാരുടെ ആക്രമണങ്ങൾ തടയുന്നതെങ്ങിനെ? അവരാലോചിച്ചു. ഈ ക്ഷത്രിയർ ഹിംസചെയ്യുന്നവരാണല്ലോ, അവരെക്കൊണ്ടു രാക്ഷസരെ സംഹരിപ്പിയ്ക്കാം. മുള്ളുകൊണ്ടുതന്നെ മുള്ളെടുക്കണം. നാം സ്വയം ഇതിൽ നിന്നെല്ലാം വിട്ടു നിൽക്കണം. വിശ്വാമിത്രൻ യജ്ഞരക്ഷാർത്ഥം രാമലക്ഷ്ണന്മാരെ കൂട്ടികൊണ്ടുചെന്ന് അവരെക്കൊണ്ടു രാക്ഷസരെ സംഹരിപ്പിയ്ക്കാം. മുള്ളുകൊണ്ടുതന്നെ മുള്ളെടുക്കണം. നാം സ്വയം ഇതിൽ നിന്നെല്ലാം വിട്ടുനിൽക്കണം. വിശ്വാമിത്രൻ യജ്ഞരക്ഷാർത്ഥം രാമലക്ഷ്മണന്മാരെ കൂട്ടിക്കൊണ്ടുചെന്ന് അവരെക്കൊണ്ട് രാക്ഷസരെ കൊല്ലിച്ചു.*□അഹിംസ, എങ്ങിനെ നിവർന്നു നിൽക്കും? എന്നു നാം വിചാരിയ്ക്കുന്നു. എന്നാൽ ക്ഷത്രിയന്മാരുടെ ബലംകൊണ്ട് ആത്മരക്ഷ നേടുന്നതിൽ വല്ല കുറ്റമോ കുറവോ ഉള്ളതായി വസിഷ്ഠവിശ്വാമിത്രന്മാരെപ്പോലുള്ളവർക്കു തോന്നിയില്ല. എന്നാൽ

രാമനെപ്പോലെയുള്ളോരു ക്ഷത്രിയനെ കിട്ടിയില്ലെങ്കിലോ? വിശ്വാമിത്രൻ പറയുന്നു, ഞാനങ്ങു ചാവും, എന്നല്ലാതെ ഹിംസ ചെയ്യില്ല. കാരണം ഹിംസ ചെയ്തിട്ട് അഹിംസയെ അകറ്റുക എന്ന പ്രയോഗം മുമ്പു കഴിഞ്ഞിരിക്കുന്നു. ഇനി താൻ അഹിംസ ഉപേക്ഷിക്കുകയില്ല, എന്നുള്ളേടത്തോളം തീർപ്പു ചെയ്തു. ക്ഷത്രിയരെ കിട്ടിയില്ലെങ്കിൽ, അഹിംസകർ മരിയ്ക്കാനൊരുങ്ങുമെന്ന നിലവന്നു. അരണ്യകാണ ്ഡത്തിൽ ഒരു സന്ദർഭമുണ്ട്. രാമൻ ചോദിച്ചു. ഈ കൂമ്പാരം കൂട്ടിയതെന്താണ്? ഋഷിമാർ പറഞ്ഞ, ഇതു ബ്രാഹ്മണാസ്ഥികളുടെ കൂമ്പാരമാണ് അഹിംസകരായ ബ്രാഹ്മണർ ആക്രമികളായ , ഹിംസകരായ, രാക്ഷസന്മാരോടു പ്രതികാരം ചെയ്തില്ല. അവർ മരിച്ചു. അവരുടെ അസ്ഥികളാണീ കൂമ്പാരം.□ബ്രാഹ്മണരുടെ ഈ അഹിംസയിൽ ത്യാഗമുണ്ടെങ്കിലും, അവർക്ക് അന്യരിൽ നിന്നുള്ള സംരക്ഷണം വേണ്ടിയിരുന്നു. ഈ ദൗർബല്യം നിമിത്തം അഹിംസയ്ക്കു പരിപൂർണ്ണത കൈവരുന്നില്ല.

സത്തുക്കൾ മൂന്നാമതും പ്രയോഗം നടത്തുകയായി. അവർ നിശ്ചയിച്ചു, അന്യരുടെ സഹായം ആവശ്യപ്പെടുകയേ ഇല്ല. എന്റെ അഹിംസതന്നെ എന്നെ രക്ഷിക്കും. ആ രക്ഷയേ യഥാർത്ഥമാകൂ. സത്തുക്കളുടെ ഈ പ്രയോഗം വ്യക്തിനിഷ്ഠമായിരുന്നു. ഈ വ്യക്തിപരമായ പരീക്ഷണത്തെ അവർ പൂർണ്ണത്വത്തിലെത്തിച്ചു. എന്നാലും അതു വ്യക്തിനിഷ്ഠമായിരുന്നു. സമുദായത്തെ ഹിംസകന്മാർ ആക്രമിക്കുമ്പോൾ, ആ സമുദായം സത്തുക്കളോട് ഞങ്ങൾ എന്തു ചെയ്യണം? എന്നു പോയി ചോദിച്ചാൽ അതിന്നു ശരിയായ നിശ്ചിതമായ ഉത്തരം നല്കുവാൻ ഒരു പക്ഷേ, സത്തുക്കൾക്ക് കഴിയില്ല. വൈയക്തികജീവിതത്തിൽ അഹിംസാപരിപൂർത്തിയുള്ള സത്തുക്കൾ  സമുദായത്തോട് മറുപടി പറഞ്ഞിരിയ്ക്കും ഞങ്ങൾനിസ്സഹായരാണ്. എന്ന്, സത്തുക്കളെ ഞാൻ കുറ്റപ്പെടുത്തുന്നത് ബാലസാഹസമാണ്. ഞാൻ അവരുടെ തോളിലാകയാൽ കാണുന്നതെല്ലാം പറയുന്നു. അവർ എനിയ്ക്കിതിൽ മാപ്പു തരട്ടെ. അവർ മാപ്പു തരും. കാരണം അവരുടെ ക്ഷമ ശ്രേഷ്ഠമാണ്. അഹിംസയുടെ സാധനകൾ സാമുദായികമായി പ്രയോഗിപ്പാൻ സത്തുക്കൾക്ക് അവസരമുണ്ടായിരുന്നില്ലെന്ന് പറയാൻ വയ്യ. എന്നാൽ അന്നത്തെ പരിസ്ഥിതി അത്ര അനുകൂലമായി തോന്നിയിരിയ്ക്കില്ല. അവർ

തങ്ങൾക്കു വേണ്ടി വ്യക്തിപരമായി വെവ്വേറെ പ്രയോഗിച്ചുനോക്കി. ഇങ്ങനെ ഒറ്റയ്ക്കൊററയ്ക്കു നടത്തിയ പ്രയോഗങ്ങൾ കൊണ്ടു തന്നെയാണ് ശാസ്ത്രരചന നടക്കുന്നത്. ആ അനുഭവങ്ങൾ ഒരുമിച്ചു കൂട്ടിയാൽ ശാസ്ത്രമായി.

സത്തുക്കളുടെ വ്യക്തിഗതമായ പ്രയോഗത്തിനു ശേഷം ഇന്നു നാം നാലാമത്തെ പരീക്ഷണം നടത്തുകയാണ്. സമുദായമാകെ ഒരുമിച്ചു അഹിംസാസാധനകൾ കൊണ്ടു ഹിംസയ്ക്കു പ്രതിവിധി ചെയ്യുകയാണ്. ഇങ്ങിനെ നാലുതരം പരീക്ഷണം നാം കണ്ടു. ഓരോ പരീക്ഷണത്തിലും അപൂർണ്ണതയുണ്ടായിരുന്നു. ഇന്നുമുണ്ട്. വികസക്രമത്തിൽ ഇത് അപരിഹാര്യമാണ്. എന്നാൽ അതാതു കാലത്തു അതാതു പ്രയോഗം പൂർണ്ണം തന്നെയായിരുന്നുവെന്നു പറയണം. ഇനി പതിനായിരം വർഷം കഴിഞ്ഞാൽ ഇന്നത്തെ നമ്മുടെ അഹിംസകയുദ്ധത്തിൽപ്പോലും ധാരാളം ഹിംസ കാണാം. ശുദ്ധ അഹിംസാപ്രയോഗങ്ങൾ ഇനിയും നടക്കാനിരിക്കുന്നു. ജ്ഞാനം, കർമ്മം, ഭക്തി ഇവ മാത്രമല്ല എല്ലാ സദ്ഗുണങ്ങളും വികസിച്ചുവരികയാണ്. ഒരു വസ്തുവേ പൂർണ്ണമായിട്ടുള്ളു. അതു പരമാത്മാവാണ്. ഭഗവൽ ഗീതയിലെ പുരുഷോത്തമയോഗം പൂർണ്ണമാണ്. ,എന്നാൽ വ്യക്തിയുടെയും സമുദായത്തിന്റെയും ജീവിതത്തിൽ അതു പൂർണ്ണമായി വികസിക്കാനിരിക്കുന്നേ ഉള്ളു. വചനങ്ങൾക്കും വികാസമുണ്ടാകുന്നു. ഋഷിമാർ മന്ത്രങ്ങളുടെ ദ്രഷ്ടാക്കളാണെന്നത്രേ കരുതപ്പെടുന്നത്. കർത്താക്കളല്ല,, കാരണം അവർ മന്ത്രങ്ങളുടെ അർത്ഥം ദർശിച്ചു. എന്നാൽ അതുതന്നെയാണ് അതിന്റെ അർത്ഥമെന്നില്ല. അവർക്ക് ഒരു ദർശനമുണ്ടായി. നമുക്ക് അതിലും വികസിതമായ അർത്ഥം പിന്നീടു ദർശിക്കാൻ സാധിച്ചേക്കാം. അവരെക്കാളധികം നമുക്കു ദർശനമുണ്ടാവുന്നത് നമ്മുടെ വിശേഷമൊന്നുമല്ല അവരെ ആധാരമാക്കിയാണല്ലോ നാം മുന്നോട്ടു പോകുന്നത്. ഞാൻ ഇവിടെ അഹിംസയുടെ വികാസത്തെപ്പറ്റിമാത്രം വിസ്തരിച്ചതിനു കാരണമിതാണ്. സാധാരണരീത്യാ സർവ്വസദ്ഗുണങ്ങളുടേയും സാരമെടുത്താൽ, അതു അഹിംസയായിരിക്കും. എന്നല്ല, ഇന്നു നാം അഹിംസാത്മകമായ ഒരു യുദ്ധത്തിൽ ഏർപ്പെട്ടിരിക്കുകയുമാണ്. അതിനാൽ ഈ തത്ത്വം വികസിയ്ക്കുന്നതെ

ങ്ങിനെയെന്ന് നാം നോക്കിക്കണ്ടു.

## (മഹത്തായ അഹിംസാ പ്രയോഗം മാംസാഹാര പരിത്യാഗം)

ഹിംസകരുടെ ആക്രമണമുണ്ടായാൽ, അഹിംസകർ എങ്ങിനെ രക്ഷപെടണമെന്നു പറയുന്ന അഹിംസയുടെ ഒരു വശമാണ് നാം നോക്കിയത്. മനുഷ്യനും മനുഷ്യനും തമ്മിലുള്ള കലഹത്തിൽ അഹിംസ വികസിക്കുന്നതെങ്ങിനെയെന്നും നാം കണ്ടു. എന്നാൽ മനുഷ്യനും മൃഗവും തമ്മിലും കലഹമുണ്ട്. ആളുകൾ ഇന്നോളവും പരസ്പരകലഹം അവസാനിപ്പിച്ചിട്ടില്ല. അവൻ വയറ്റിൽ മൃഗങ്ങളെ ചെലുത്തിയാണ് ജീവിക്കുന്നതും മനുഷ്യർ സ്വന്തം കലഹങ്ങൾ ഇന്നോളം ഇല്ലാതാക്കിയിട്ടില്ല. തങ്ങളെക്കാൾ താഴെയുള്ള ദുർബ്ബലങ്ങളായ മൃഗങ്ങളെ തിന്നാതെ അവന്നു ജീവിക്കാനും വയ്യ. അനേകായിരം വർഷങ്ങൾ ജീവിച്ചുവെങ്കിലും, എങ്ങിനെ ജീവിക്കണമെന്ന് മനുഷ്യൻ ചിന്തിച്ചിട്ടില്ല. മനുഷ്യന്നു മനുഷ്യനേപ്പോലെ ജീവിക്കാറായിട്ടില്ല. മനുഷ്യന്നു മനുഷ്യനേപ്പോലെ ജീവിക്കാറായിട്ടില്ല. എന്നാലും ഇക്കാര്യത്തിൽ വികാസം ഉണ്ടായി വരുന്നുണ്ട്. ആദിമനുഷ്യൻ, ഒരു പക്ഷേ, കന്ദമൂലഫലാഹാരിയായിരിക്കും. എന്നാൽ പിന്നെ ദുർമതിക്കു വശപ്പെട്ട് ഒട്ടേറെ മനുഷ്യസമുദായം മാംസാഹാരിയായിത്തീർന്നു. എന്നാൽ ബുദ്ധിമാന്മാരായ ഉത്തമ ജനങ്ങൾക്ക് ഇതു ശരിയായി തോന്നിയില്ല. മാംസം തിന്നുക തന്നെയാണെങ്കിൽ, യജ്ഞത്തിൽ കൊന്ന മൃഗങ്ങളുടേതു തിന്നാവൂ എന്ന് നിർബന്ധമാക്കി.; ഹിംസ തടയണമെന്നതാണ് അതിന്റെ ഉദ്ദേശം. പലരും മാംസം കേവലം ത്യജിച്ചു. തികച്ചും ത്യജിക്കാൻ കഴിയാത്തവർക്കാകട്ടേ യജ്ഞത്തിൽ ഈശ്വരനർപ്പിച്ച്, വല്ല തപസ്യയും ചെയ്ത്, മാംസം തിന്നു കൊള്ളട്ടെ എന്ന അനുമതിയും നൽകി. യജ്ഞത്തിലേ മാംസം തിന്നാവു എന്നു പറഞ്ഞാൽ ഹിംസ തടയാമെന്ന് അന്നു തോന്നി. എന്നാൽ പിന്നീട് യജ്ഞവും സാമാന്യകാര്യമായിത്തീർന്നു. തോന്നിയവരെല്ലാം യജ്ഞം ചെയ്തു മാംസം തിന്നാൻ തുടങ്ങി. അപ്പോൾ ബുദ്ധഭഗവാൻ മുന്നോട്ടു വന്നു പറഞ്ഞു, മാംസം തിന്നണമെങ്കിൽ, തിന്നോളൂ; പക്ഷേ, ഭഗവാന്റെ പേരിൽ തിന്നരുത്.□ഈ രണ്ടു വചനങ്ങൾക്കും ഹേതു ഒന്നു തന്നെ, ഹിംസ തടയുക. വണ്ടി

എങ്ങിനെയെങ്കിലും നിയന്ത്രണത്തിൽ വരട്ടെ. യജ്ഞയാഗങ്ങൾ ചെയ്താലും വേണ്ടില്ല, ചെയ്തില്ലെങ്കിലും വേണ്ടില്ല, രണ്ടിൽ നിന്നും നാം മാംസാശന ത്യാഗമാണ് പഠിയ്ക്കേണ്ടത്. ഇപ്രകാരം നാം പതുക്കെപ്പതുക്കെ മാംസ□ഭക്ഷണം പരിത്യജിച്ചു.

ഭൂമണ്ഡലത്തിന്റെ ഇതിഹാസത്തിൽ ഭാരതവർഷത്തിൽ മാത്രമാണ് ഈ മഹാപ്രയോഗം നടന്നത്. കോടിക്കണക്കിനാളുകൾ മാംസമുപേക്ഷിച്ചു. ഇന്നു നാം മാംസം ഭക്ഷിക്കുന്നില്ലെന്നതിൽ നമുക്കു മേന്മയൊന്നുമില്ല പൂർവ്വികരുടെ പുണ്യം കൊണ്ട് നമുക്കതു ശീലമായി. എന്നിട്ട് പണ്ടത്തെ ഋഷിമാർ മാംസം തിന്നിരുന്നുവെന്നു കേട്ടാൽ, അഥവാ വായിച്ചാൽ, നമുക്കു ആശ്ചര്യം തോന്നുന്നു, ഋഷിമാർ മാംസം തിന്നിരുന്നുവെന്നോ? ഛേ, വല്ലതും പറയുകയോ! എന്നാൽ മാംസം ഭക്ഷിച്ചിരുന്നപ്പോൾ അവർ സംയമം പൂണ്ട് അത് ത്യജിച്ച് എന്നതിലെ ശ്രേയസ്സ് അവർക്കാണ്. ആ ബുദ്ധിമുട്ടു നമുക്കുണ്ടായില്ല. അവരുടെ പുണ്യം എളുപ്പത്തിൽ നമുക്കു ലഭിച്ചു.

ഭവഭൂതിയുടെ ഉത്തരരാമചരിതത്തിൽ ഒരു സന്ദർഭവുമുണ്ട്. വാത്മീകിയുടെ ആശ്രമത്തിൽ വസിഷ്ഠ ഋഷി വന്നപ്പോൾ, അദ്ദേഹത്തെ സൽക്കരിക്കാനായി ഒരു പൈക്കിടാവിനെ കൊന്നു. അതറിഞ്ഞ് ഒരു ചെറിയ കുട്ടി മുതിർന്ന കുട്ടിയോടു പറഞ്ഞു, ഇന്ന് നമ്മുടെ ആശ്രമത്തിൽ വന്നത് ഒരു താടി നീട്ടിയ പുലിയാണ് അങ്ങോർ നമ്മുടെ പൈക്കുട്ടിയെ ശാപ്പിട്ടു കളഞ്ഞു. ആ മുതിർന്ന കുട്ടി പറയുന്നു, എടോ അദ്ദേഹം വസിഷ്ഠ ഋഷിയാണു അങ്ങിനെ പറയരുത്. മുമ്പ് അവർ മാംസം കഴിച്ചിരുന്നു. ഇന്നു നാം കഴിക്കുന്നുമില്ല, അതുകൊണ്ട് അവരേക്കാൾ മേന്മയുള്ളവരാണ് നാം എന്നർത്ഥമില്ല. അവരുടെ അനുഭവത്തിന്റെ ലാഭം നമുക്ക് അനായാസമായി ലഭിച്ചു. അവരുടെ ഈ അനുഭവത്തെ നാം വികസിപ്പിക്കുകയാണ് വേണ്ടത്. നാം പാൽ തീരെ ത്യജിക്കുവാനുള്ള പരിശ്രമം നടത്തണം. മനുഷ്യൻ അന്യജീവികളുടെ പാൽ കുടിക്കുക എന്നതു ചീത്തയാണ്. പതിനായിരം വർഷത്തിനുശേഷം വരുന്ന ലോകം നമ്മെപ്പറ്റി പറയും, എന്ത് അവർക്ക് പാൽ കഴിക്കില്ലെന്ന് ഒരു വ്രതമെടുക്കേണ്ടിവന്നുവോ? അയ്യോ, പാലെങ്ങിനെയാണ് കുടിക്കുക? അവർ അത്രയ്ക്കു കാടന്മാരായിരുന്നോ? സാരാംശം: നാം നിർഭയതയും

നമ്രതയും പ്രയോഗിച്ച് നിരന്തരം മുന്നോട്ട് പോകണം. സത്യത്തിന്റെ ചക്രവാളം വിശാലമാക്കണം. വികാസത്തിന് ഇനിയും വേണ്ടുവോളം അവകാശമുണ്ട്; ഒരുഗുണവും പരിപൂർണ്ണമായി വികസിച്ചിട്ടില്ല.

## (ആസുരശക്തിയുടെ മൂന്നുതരം മഹത്ത്വാകാംക്ഷ: അധികാരവും സംസ്ക്കാരവും സമ്പത്തും)

ദൈവിയായ സമ്പത്തി വികസിപ്പിക്കണം. ആസുരിയായ സമ്പത്തിയിൽ നിന്നും അകന്നുമിരിക്കണം. ഭഗവാൻ ആസുരിയായ സമ്പത്തിയെ വർണ്ണിക്കുന്നത് നാം അതിൽ നിന്ന് അകന്നിരിപ്പാനാണ്. ഈ ആസുരിവർണ്ണനയിൽ മുഖ്യമായി മൂന്നു കാര്യമാണുള്ളത്. അസുരന്മാരുടെ ചരിത്ര സാരം സത്ത (അധികാരം), സംസ്ക്കാരം, സമ്പത്ത് എന്നീ മൂന്നു വസ്തുവിലാണ്. നമ്മുടെ സംസ്ക്കാരമോ ഉൽകൃഷ്ടം! അതിനെ ലോകമാകെ വ്യാപിച്ചാൽ അതു തന്നെ മഹത്ത്വകാംക്ഷ പ്രാപ്തി എന്തിനു നമ്മുടെ സംസ്ക്കാരം തന്നെ വ്യാപ്തമാക്കണം. വ്യാപ്തമാക്കണം? അതാണ് ഏല്ലാറ്റിലും നല്ലത്. അതു നല്ലതാവാൻ കാരണം? കാരണം, അതു നമ്മുടേതാണ്. ആസുരനായ വ്യക്തിയാവട്ടേ, ആസുര വ്യക്തികളുണ്ടാക്കിയ സാമ്രാജ്യമാകട്ടേ, അവർക്ക് ഈ മൂന്നുകാര്യവും ആവശ്യമാണ്.

ബ്രാഹ്മണരും വിചാരിക്കുന്നു, തങ്ങളുടെ സംസ്ക്കാരമാണ് സർവ്വശ്രേഷ്ഠമെന്ന്. എല്ലാ ജ്ഞാനവും നമ്മുടെ വേദങ്ങളിലൊതുങ്ങുന്നു. ലോകത്തിലാകെ വൈദിക സംസ്ക്കാരം വിജയിക്കണം. അഗ്രത ശ്ചതുരോ വേദാൽ വൃഷ്ഠതഃ സശരം ധനു: എന്നിങ്ങനെ ഭൂമണ്ഡലം നീളെ നമ്മുടെ സംസ്ക്കാരത്തിന്റെ പതാക പറപ്പിക്കുക. എന്നാൽ പിന്നാലേ സശരമായ ധനുസ്സ് ഉണ്ടെങ്കിൽ മുന്നാലേ കയ്യിലുള്ള പാവപ്പെട്ട വേദങ്ങളുടെ കഥ കഴിഞ്ഞു എന്നുറയ്ക്കാം. ഖുറാനിലെന്തെല്ലാമുണ്ടോ അതു മാത്രമേ വാസ്തവമെന്ന് മുസൽമാന്മാരും വിചാരിക്കുന്നു. ക്രിസ്തുമതാനുയായികൾ വിചാരിക്കുന്നതും ഇങ്ങിനെ തന്നെ. മറ്റു മതങ്ങളിലുള്ളവർ എത്രതന്നെ പുരോഗമിച്ചാലും, അവർക്കു ക്രിസ്തുവിൽ വിശ്വാസമുണ്ടാകാത്ത കാലത്തോളം സ്വർഗ്ഗം ലഭിക്കുകയില്ല! ഭഗവാന്റെ വീട്ടിന് ഒരൊറ്റ വാതിലേ ഉള്ളൂ; അതു ക്രിസ്തുവിന്റേതുമാത്രമാണ്. ആളുകൾ തങ്ങളുടെ

വീടുകൾക്കു ധാരളം വാതിലും ജനലും വെയ്ക്കുന്നു. എന്നാൽ പാവം ഭഗവാന്റെ വീട്ടിന് ഒറ്റ വാതിലെ ഉള്ളുവത്രോ!.

*“ ആഢ്യോഭി ജനവാനസമി
കോന്യോസ്തി സദൃശോ മയാ”

എന്നു എല്ലാവരും വിചാരിക്കുന്നു. ഞാനാരെന്നോ? ഭാരദ്വാജ കുലത്തിൽ ജനിച്ചവൻ! എന്റെ ആ പരമ്പര അശൂദ്ധിപ്പെടാതെ നടന്നു വരന്നു. പശ്ചാത്യരിലും ഇതുതന്നെ നടപ്പ്. ഞങ്ങളുടെ നാഡികളിൽ നോർവേജിയൻ രക്തമാണ് ഒഴുകുന്നതെന്ന് അവർ പറയുന്നു! നമ്മുടെയിടയിലില്ലേ ഗുരുപരമ്പര. മൂലം ആദിഗുരുവായ ശങ്കരൻ, പിന്നെ ബ്രഹ്മാവോ മറ്റോ, പിന്നെ നാരദൻ, വ്യാസൻ, മറ്റുവല്ല ഋഷിമാരും, തുടർന്നു മദ്ധ്യത്തിൽ അഞ്ചുപത്തുപേരുകൾ, ഒടുക്കം സ്വന്തം ഗുരുവും, പിന്നെ ഞാനും— ഇങ്ങിനെയുള്ള പരമ്പരയാണ് പറയുന്നത്. ഈ വംശാവലികൊണ്ട് സ്ഥാപിക്കുന്നത് നാം വലിയവരാണ്, നമമുടെ സംസ്ക്കാരം ശ്രേഷ്ഠമാണ് എന്നത്രേ. എടോ, താങ്കളുടെ സംസ്ക്കാം ഉത്തമമാണെങ്കിൽ, അതു താങ്കളുടെ പ്രവർത്തിയിൽ കാണിക്കു. അതിന്റെ പ്രഭ ആചരണം കൊണ്ട് പരത്തു. എന്നാൽ അതില്ല. സ്വന്തം ജീവിതത്തിലില്ലാത്ത,സ്വന്തം വീട്ടിലില്ലാത്ത, സംസ്രത്തെ ലോകം മുഴുവൻ പരത്തുവാനുള്ള— ഈ വിചാരസരണിയെ ആസുരി എന്നു പറയുന്നു.

എന്റെ സംസ്ക്കാരം സുന്ദരമയാരിക്കും പോലെ ലോകത്തിലെ സകല സമ്പത്തും സ്വായത്തമാക്കാൻ പറ്റിയവനും ഞാൻതന്നെ. എല്ലാ സമ്പത്തും എനിക്കു വേണം, ഞാനതു സമ്പാതിക്കുകയും ചെയ്യും. എന്തിനാണ് ആ സമ്പത്തു സമ്പാതിക്കുന്നത്? ശരിക്കും എല്ലാവർക്കും സമമായി വീതിക്കാൻ: അതിനായി താൻ സ്വയം സമ്പത്തിയിൽ മുഴുകണം! അക്ബർ അങ്ങിനെയല്ലേ പറഞ്ഞത്, “ഈ രജപുത്രരെന്താണ് എന്റെ സാമ്രാജ്യത്തിൽ ചേരാത്തത്! ഒറ്റ സാമ്രാജ്യമാകും!” ശാന്തി സ്ഥാപിതമാകും !” അക്ബർ അതൊരു പ്രമാണമായിക്കരുതി. ഇന്നത്തെ അസുരന്മാർക്കും തോന്നുന്നതു ഇങ്ങിനെ തന്നെ: സമ്പത്തെല്ലാം ഒരിടത്താകണം. എന്തിനു? പുന്ർ വിതരണത്തിനു തന്നെ!.

അതിന്നായി എനിക്ക് അധികാരം വേണം. എല്ലാ അധികാര

വും ഒരേ കയ്യിൽ കേന്ദ്രീഭവിയ്ക്കണം. ലോകമകെ എന്റെ തന്ത്രത്തിൻ കീഴിലാവണം. സ്വതന്ത്രമായി– എന്റെ തന്ത്രത്തിനനുസരിച്ച് നടക്കണം. എനിക്കധീനമയിട്ടുള്ളതുമാത്രം എന്റെ തന്ത്രമനുസരിച്ചു നടക്കുന്നതുമാത്രം സ്വതന്ത്രം. ഇപ്രകാരം സംസ്ക്കരം, അധികാരം, സത്ത, സമ്പത്ത്, എന്നീ മൂന്ന് മുഖ്യവസ്ത്തൾക്കാണ് ആസുരീസമ്പത്തിൽ ശക്തി നൽകിയിരിക്കുന്നത്.

സമൂദായത്തിൽ ബ്രാഹ്മണർക്കു പ്രഭൂത്വമുള്ള ഒരു കാലം ഉണ്ടായിരുന്നു. അവർ ശാസ്ത്രങ്ങളെഴുതി, നിയമങ്ങളുണ്ടാക്കി, രാജാക്കന്മാർ അവരെ വണങ്ങി. ആയുഗം മാറി. ക്ഷത്രിയ യുഗം വന്നു. കുതിരയെ അഴിച്ചുവിട്ടു. ദ്വിഗ്വിജയമാരംഭിച്ചു. ക്ഷത്രിയ സംസ്ക്കരവും വന്നു,പോയി. ബ്രാഹ്മണർ പറയുന്നു ഞാൻ പഠിപ്പിക്കുന്നവൻ, മറ്റുള്ളവർ പഠിപ്പിക്കുന്നവർ ഞാനല്ലാതെ ആരാണ് ഗുരു? ബ്രഹ്മണർക്ക് തങ്ങളുടെ സംസ്ക്കാരത്തിലായിരുന്നു അഭിമാനം. ക്ഷത്രിയരുടെ ഊന്നൽ അധികാരത്തിലാണ്. “ഇന്ന് ഇവനെ കൊന്ന നാളെ അവനെ കൊല്ലും” ഇതിലായിരുന്നു അവരുടെ മിടുക്കെല്ലാം. പീന്നിട് വൈശ്യയുഗം വന്നു.“ മുതുകത്തടിച്ചാലും വയറ്റത്തടിയ്ക്കരുതേ” എന്നതിലാണ് വൈശ്യരുടെ എല്ലാ തത്ത്വജ്ഞാനവും. വയറിന്റെ മാഹാത്മ്യമാണ് പഠിപ്പിക്കുന്നത്. “ഈ ധനം എന്റേത്, അതും എന്റേതാകും.” ഇതേ ജപം, ഇതേ സങ്കൽപം. ഇംഗ്ലീഷുകാർ നമ്മോടു പറയുന്നില്ലേ,“ സ്വരാജ്യം വേണമെങ്കിൽ എടുത്തോളൂ, ഞങ്ങളുടെ സംസ്കൃത പദാർത്ഥങ്ങൾ ഇവിടെ വിൽക്കാൻ സൗകര്യം മാത്രം തന്നാൽ മതി. എന്നിട്ടു സ്വന്തം സംസ്ക്കാരവു കാത്തുകൊൾവിൻ” ഈയിടെയുണ്ടാകുന്ന യുദ്ധങ്ങളെല്ലാം വ്യാപാരത്തിനു വേണ്ടിത്തന്നെ. ഈ യുഗവും പോകും,പോകുവാനുള്ള ആരംഭവുമായി. ഇപ്രകാരം ഇതെല്ലാം ആസുരിയായ സമ്പത്തിയുടെ വകഭേദങ്ങളാണ്.

## (കാമക്രോധലോഭമുക്തിക്കു ശാസ്ത്രിയമായ സംയമമാർഗ്ഗം.)

ആസുരിയായ സമ്പത്തിയെ ദൂരികരിക്കാൻ പ്രയത്നിക്കണം. ആസുരിയായ സമ്പത്തിയെന്നതു ചുരുക്കത്തിൽ ‘കാമക്രോധലോഭ’ങ്ങളാണ് ഇവ മുന്നുമാണ് സംസ്ക്കാരത്തെയാകെ നൃത്തം വെപ്പി

ക്കുന്നത്. ഈ നൃത്തം ഇനി മതിയാക്കുക. നാം അതുപേക്ഷിച്ചേ തീരൂ. ക്രോധലോഭങ്ങൾ കാമത്തിൽ നിന്നാണുണ്ടാകുന്നത്. കാമത്തിന് അനുകൂലപരിസ്ഥിതിയുണ്ടായാൽ ലോഭമുണ്ടാകുന്നു. പ്രതികൂലപരിസ്ഥിയാണെങ്കിൽ ക്രോധവും. ഗീതയിൽ അടിയ്ക്കടി ഈ മൂന്നിൽ നിന്നും അകന്നിരിപ്പാൻ പറയുന്നുണ്ട്. പതിനാറാമധ്യായത്തിന്റെ ഒടുവിലും ഇതു തന്നെ പറഞ്ഞിരിക്കുന്നു– കാമക്രോധലോഭങ്ങൾ നരകത്തിന്റെ മൂന്നു മുഖ്യദ്വാരങ്ങലാണ്. ഈ വഴിക്കു ധാരാളം ഗതാഗതങ്ങളുണ്ട്. അനേകം പേർ വരുന്നു,പോകുന്നു, നരകത്തിന്റെ വഴി ധാറാളം വീയിയുള്ളതാണ്. അതിലൂടെ മോട്ടാർവാഹനങ്ങൾ പോകുന്നു. വഴിക്കു വളരെ കുട്ടുകാരെയും കിട്ടും. എന്നാൽ സത്യമാർഗ്ഗം ഇടുങ്ങിയതാണ്.

ഈ കാമക്രോധങ്ങളിൽ നിന്ന് എങ്ങിനെ രക്ഷപ്പെടാം? സംയമമാർഗ്ഗം സ്വീകരിച്ചിട്ട് ശാസ്ത്രിയ സംയമത്തിന്റെ തുമ്പുപിടിക്കണം. സത്തുക്കളുടെ അനുഭവം തന്നെയാണ് ശാസ്ത്രസത്തുക്കൾ പ്രയോഗിച്ചുനോക്കി അനുഭവിച്ചിട്ടുള്ളതാണ് ശാസ്ത്രമായിരിക്കുന്നത്. ഈ സംയമസിദ്ധാന്തത്തിന്റെ കൈപിടിപ്പിക്കുക. വെറുതെ സംശയിച്ചിരിക്കരുത്. ലോകത്തിൽനിന്നു കാമക്രോധങ്ങൾ പോയാൽ ലോകത്തിന്റെ സ്ഥിതിയെന്താകും? ലോകം നടക്കണമല്ലോ; അതിനു കുറച്ചെങ്കിലും കാമക്രോധങ്ങൾ വേണ്ടേ? എന്നും മറ്റും ദയവിചാരിച്ച് ആലോചിക്കാതിരിക്കുക. കാമക്രോധങ്ങൾ പണ്ടേ വേണ്ടുവോളമുണ്ട്. നിങ്ങൾക്ക് ആവശ്യമുള്ളതിലതികമുണ്ട്. പിന്നെയെന്തിന് വെറുതെ ബുദ്ധിഭേദം സൃഷ്ടിക്കുന്നു? കാമക്രോധലോഭങ്ങൾ നിങ്ങൾക്കുവേണ്ടതിനേക്കാൾ ഒരിഞ്ച് അധികംതന്നയാണ്. കാമം നശിച്ചാൽസന്താനങ്ങളുണ്ടാകുന്നതെങ്ങിനെ എന്ന ചിന്ത

വേണ്ട. നിങ്ങൾ എത്രയെങ്കിലും സന്താനങ്ങളെ ജനിപ്പിച്ചാലും ഒരു ദിവസം വരും, അന്ന് മനുഷ്യന്റെ പേരുപോലും ഭൂമിയിൽ നിന്നു തഴുകിത്തുടച്ചുപോകും. ഇക്കര്യം ശാസത്രജ്ഞാന്മാർ പറയുന്നുണ്ട്. ഭൂമി പതുക്കെപ്പതുക്കെ തണുക്കുകയാണ്. ഒരു കാലത്തു ഭൂമി അത്യന്തം ചുട്ടെരിയുകയായിരുന്നു. അന്ന് അതിൽ ജീവികളുണ്ടായിരുന്നില്ല. ഇനി ഭൂമി അത്യന്തം തണുത്തു ജീവസൃഷ്ടിയെല്ലാം ലയിച്ചുപേകുന്ന ഒരു കാലവും വരും. ഇതിന് അനേക ലക്ഷം വർഷങ്ങൾ വേണ്ടിവരും. നിങ്ങൾ എത്ര സന്താമങ്ങളെ വർദ്ധിപ്പിച്ചാലും ഒടുവിൽ ഈ പ്രളയമുണ്ടാവുമെന്നതു തീർച്ച. ഈശ്വരൻ അവതാരമെടിക്കുന്നതു ധർമ്മ രക്ഷണാർത്ഥമാണ്. സംഖ്യാരക്ഷണാർത്ഥമല്ല, ധർമ്മപരായണനായ ഒരു മനുഷ്യനെങ്കിലും, ഉള്ള കാലത്തോളം പാപഭീരുവും സത്യ നിഷ്ടനുമായ മനുഷ്യനെങ്കിലും ഉള്ള കാലത്തോളം ഒരു ചിന്തയും വേണ്ട. ഈശ്വരന്റെ ദൃഷ്ടിഅയാളിലുണ്ടാവും. ധർമ്മ നശിച്ചു പോയ അനേകായിരം ജനങ്ങൾ ഉള്ളതും ഇല്ലാത്തതും ഒരു പോലെതന്നെ.

ഇതെല്ലാം ശ്രദ്ധിച്ചുകൊണ്ട് സൃഷ്ടിയിൻവഴിപോലെ, സംയമത്തോടെ ജീവിക്കുക. താന്തോന്നിത്തം കാണിക്കരുത്. ‘ലോകസംഗ്രഹം’ എന്നതിന്റെ അർത്ഥം ജനങ്ങൾ പറയും പോലെ ചെയ്യുക എന്നല്ല. മനുഷ്യരുടെ എണ്ണം വർദ്ധിപ്പിക്കുക,സമ്പത്തു കൂമ്പാരം കൂട്ടുക— ഇവയല്ല അഭിവൃദ്ധി. വികാസം സംഖ്യയെ അവലംഭിച്ചല്ല. സമുദായം കണക്കിലധികം പെരുകിയാൽ ആളുകൾ അന്യോന്യം കൊലചെയ്യും. ആദ്യം പക്ഷിമൃഗ്ദികളെ നിന്നു മനുഷ്യൻ മദിക്കും, പിന്നെ സ്വന്തം കുട്ടികുഞ്ഞുങ്ങളെ മുറിച്ചു തിന്നാൻ തുടങ്ങും. കാമക്രോധങ്ങളിൽ സാരമുണ്ടെന്നു പറയുന്നതു സ്വീകരിച്ചാൽ, അവസാനം മനുഷ്യൻ മനുഷ്യനെ ചീന്തിപ്പിളർന്നുതിന്നുമെന്നതിൽ എള്ളോളം സംശയം വേണ്ട. ലോകസംഗ്രഹം എന്നു

വെച്ചാൽ സുന്ദരവും വിശൂദ്ധവുമായ നീതിമാർഗ്ഗം ജനങ്ങൾക്കു കാട്ടികൊടുക്കുകയാണ്. കാമക്രോധങ്ങലിൽ നിന്നു മുക്തനായാൽ ഭൂമിയിൽ മനുഷ്യരില്ലാതാകുമെങ്കിൽ, അവർ കുജനിൽച്ചെന്നുജനിയ്ക്കും. അതുകൊണ്ട് ആ പരിഭ്രം വേണ്ട. അവ്യക്തനായ പരമാത്മാവ് സർവ്വത്ര വ്യാപിച്ചിരിക്കുന്നു. അദ്ദഹം നിങ്ങളെപ്പറ്റി ചിന്തിച്ചു കൊള്ളും. ആദ്യം നീ മുക്തനാകുക. അധികം മുന്നോട്ടു നോക്കേണ്ട. മുഴുവൻ സൃഷ്ടിയേയും മാനവജാതിയേയും പറ്റി വിചാരപ്പെടേണ്ട.നീ നിന്റെ നൈതിക ശക്തി വർദ്ധിപ്പിയ്ക്കുക. കാമക്രോധങ്ങളെ വലിച്ചെറിയുക,“ ആപുലാ തുംഗളാഘേ ഈഠം ഉഗവു നീ” നീ സ്വന്തം കഴുത്ത് കുടുക്കിൽപ്പെട്ടത് ആദ്യം വിടുത്തുക. ഇത്രയും ചെയ്താൽത്തന്നെ ധാരാളമായി.

സംസാര സമുദ്രത്തിൽ നിന്നുകേറി കരയിൽ നിന്നുകൊണ്ട് സമുദ്രത്തിലെ തമാശകൾ കാണുന്നതിൽ ആനന്ദമുണ്ട്. സമുദ്രത്തിൽ മുങ്ങിപ്പൊങ്ങുന്നവന്നു, വായിലും മൂക്കിലും വെള്ളം കയറി വിഷമിക്കുന്നവന്നു, സമുദ്രത്തിലെ ആനന്ദമെവിടെ? സത്തുക്കൾ സമുദ്രതീരത്തുനിന്നു കൊണ്ടു ആനന്ദമാസ്വദിക്കുന്നു. സംസാരത്താൽ അസ് പൃഷ്ടനായി നില്ക്കുവാനുള്ള ഈ സദ്വൃത്തി ജീവിതത്തിൽ പരക്കാതെ ആനന്ദമുണ്ടാവില്ല. കമലപത്രം പോലെ അലിപ്തനായിരിക്കുക. ബുദ്ധൻ പറഞ്ഞിട്ടുണ്ട്,“സത്തുക്കൾ ഉയർന്ന പർവ്വതശിഖരങ്ങളിൽ കയറിനിന്നു താഴേയുള്ളസംസാരത്തിലേയ്ക്കു നോക്കുകയാണ്. അപ്പോൾ അവർക്കു ഈ സംസാരം ക്ഷുദ്രമായികാണുന്നു.” നിങ്ങളും മുകളിൽ കയറി നോക്കുവിൻ, എന്നിൽ ഈ വിലാശത ക്ഷുദ്രമായി കാണുന്നു. പിന്നെ സംസാരത്തിൽ ശ്രദ്ധ പതിയുകയേ ഇല്ല.

സാരാംശം: ആസുരിയായ സമ്പത്തി ദൂരികരിച്ചു ദൈവിയായ സമ്പത്തി കരസ്ഥമാക്കണമെന്ന് ഭഗവാൻ ഈ അദ്ധ്യായത്തിൽ നിർബ്ബന്ധമായി പറഞ്ഞിട്ടുണ്ട്. അപ്രകാരം യത്നിക്കുക.

ഞായറാഴ്ച, 5–6–’32

## പതിനേഴാമധ്യായം

# പരിശിഷ്ടം - 2
# സാധകന്റെ പരിപാടി

## (സുബദ്ധമായ ചര്യകൊണ്ടു വൃത്തി മുക്തമാകുന്നു)

പ്രിയപ്പെട്ട സഹോദരരേ! നാം മെല്ലെ മെല്ലെ അറ്റത്തെത്തുകയായി. പതിനഞ്ചാമധ്യായത്തിൽ ജീവിതത്തിന്റെ സമ്പൂർണ്ണശാസ്ത്രം കണ്ടു. പതിനാറാമധ്യായത്തിൽ ഒരു പരിശിഷ്ടവും കണ്ടു. മനുഷ്യന്റെ മനസ്സിലും, അവന്റെ മനസ്സിന്റെ പ്രതിബിംബമായ സമുദായത്തിലും രണ്ടുതരം വൃത്തികൾ, രണ്ടുതരം സംസ്ക്കാരങ്ങൾ, രണ്ടുതരം സമ്പത്തികൾ തമ്മിൽ കലഹം നടക്കുന്നുണ്ട്. അതിൽ ദൈവിയായ സമ്പത്തിയെ വികസിപ്പിക്കണമെന്ന പാഠമാണ് പതിനാറാമധ്യായത്തിലെ പരിശിഷ്ടത്തിൽ നിന്ന് ലഭിച്ചത്. ഇന്ന് പതിനേഴാമധ്യായത്തിൽ രണ്ടാമതൊരു പരിശിഷ്ടം കാണാം. ഈ അധ്യായത്തിൽ കാര്യക്രമയോഗമാണ് വിവരിച്ചിട്ടുള്ളതെന്ന് ഒരു പ്രകാരത്തിൽ പറയാം. ഗീത ഈ അധ്യായത്തിൽ ദിനചര്യാക്രമം സൂചിപ്പിക്കുന്നു. ഇന്നത്തെ അധ്യായത്തിൽ നിത്യകർമ്മങ്ങളെപ്പറ്റിയാണ് ആലോചിക്കുന്നത്.

നമ്മുടെ വൃത്തി പ്രസന്നവും മുക്തവുമാകണമെന്നുണ്ടെങ്കിൽ നാം നമ്മുടെ ചര്യകളെ ക്രമപ്പെടുത്തണം. നമ്മുടെ ദിനചര്യാക്രമം ഏതെങ്കിലും വ്യവസ്ഥിതമായ അടിസ്ഥാനത്തിൽ വേണം നടക്കുക,. നമ്മുടെജീവിതം ആ പരിമിതിയിൽ, ആ നിശ്ചിതനിയമരീതിയിൽ നടന്നാലേ മനസ്സു മുക്തമാകയുള്ളു. നദി സ്വച്ഛന്ദം ഒഴുകുന്നു, എന്നാലും ആ ഒഴുക്കിന് ഒരതിരുണ്ട്. ആ അതിരില്ലെങ്കിൽ അതിന്റെ മുക്തത വ്യർത്ഥമായിപ്പോകും. ജ്ഞാനികളുടെ ഉദാഹരണം നാം കണ്ണിൻ മുമ്പിൽ വെയ്ക്കുക. സൂര്യൻ ജ്ഞാനികളുടെ ആചാര്യനാണ്. ഭഗവാൻ ആദ്യമായി കർമ്മയോഗം പഠിപ്പിച്ചതു സൂര്യനെയാണ്. സൂര്യനിൽ നിന്നാണ് മനുവിന്ന്, അതായത് ചിന്തനം ചെയ്യുന്ന മനുഷ്യനു കിട്ടിയത്. സൂര്യൻ സ്വതന്ത്രനാണ്, മുക്തനാണ്; അദ്ദേഹം നിയമിതനാണെന്നതിലാണ് അദ്ദേഹത്തിന്റെ സ്വാതന്ത്ര്യസാരം. ഒന്നു നമുക്കനുഭവമാണ്-നിശ്ചിത വഴിയിലൂടെ നടക്കാൻ പോകുന്നതു നമ്മുടെ സ്വഭാവമായാൽ, വഴിയെ പറ്റി ശ്രദ്ധി

യ്ക്കാതെ, ആലോചനയിൽ മുഴുകി നടക്കാൻ കഴിയും. നിത്യവും പുതിയ പുതിയ വഴിക്കു നടക്കാൻ പോയാലോ, ശ്രദ്ധയെല്ലാം ആ വഴിയ്ക്കു തിരിയ്ക്കേണ്ടി വരും. അപ്പോൾ മനസ്സിന്നു മുക്തതയു ണ്ടാവില്ല. സാരാംശമിതാണ്. ജീവിതം ഭാരമായി തോന്നരുത്, ജീവി തത്തിൽ ആനന്ദം തോന്നണം, അതിനുവേണ്ടി നമ്മുടെ ചര്യകൾ ക്രമപ്പെടുത്തണം.

തന്നിമിത്തം ഭഗവാൻ ഈ അധ്യായത്തിൽ ചര്യാക്രമം വിധിച്ചി രിയ്ക്കുന്നു. നാം ജനിയ്ക്കുമ്പോൾത്തന്നെ മൂന്നു ഏർപ്പാടുകളുമ ായിട്ടാണ് വരുന്നത് ഈ മൂന്നേർപ്പാടിന്റെയും കാര്യം നല്ല നിലയിൽ നിറവേറ്റി സംസാരത്തെ സുഖമയമാക്കണമെന്നുവെച്ചാണ് ഗീത ഈ കാര്യക്രമം പറയുന്നത്. ഏതാണ് ഈ മൂന്ന് ഏർപ്പാട്? ഒന്നാ മത്തെ ഏർപ്പാട് നമ്മെ കെട്ടിപ്പൊതിഞ്ഞ ഈ ശരീരമാണ്; രണ്ടാ മത്തേത് നമുക്കു ചുറ്റുപാടും വ്യാപ്തമായ ഈ വിശാല ബ്രഹ്മാ ണ്ഡം, ഈ അപാരസൃഷ്ടി-നാം അതിന്റെ ഒരംശമാണല്ലോ. മൂന്നാ മത്തേതാകട്ടെ, നാം ജനിച്ച സമൂദായം, നമ്മുടെ ജനനം പ്രതീക്ഷി ച്ചിരുന്ന മാതാപിതാക്കന്മാർ, സഹോദരീസഹോദരന്മാർ, അയൽവാ സികൾ എല്ലാമാണ്. ഈ മൂന്ന് ഏർപ്പാടുകളും നാം ദിവസേന ഉപ യോഗിക്കുന്നു. അവയ്ക്കു തേമാനം വരുത്തുന്നു. ഈ ഏർപ്പാടു കൾക്കു നാം നിമിത്തമുണ്ടാകുന്ന തേമാനം നികത്തുവാൻ വേണ്ടി നാം പതിവായി പ്രയത്നിച്ചു ജീവിതം സഫലമാക്കണമെന്ന് ഗീത ആഗ്രഹിക്കുന്നു. ഈ ഏർപ്പാടുകളെ സംബന്ധിച്ചു ജന്മസിദ്ധമായ കർത്തവ്യങ്ങളെ നാം അഹങ്കാരമില്ലാതെ അനുഷ്ഠിച്ചു പോരണം.

ഈ കർത്തവ്യങ്ങൾ അനുഷ്ഠിക്കണം, ശരി; എന്നാൽ അതിനുള്ള പരിപാടിയെന്ത്? യജ്ഞം, ദാനം, തപസ്സ് എന്നീ മൂന്നും ചേർന്ന താണ് ഈ പരിപാടി. ഈ വാക്കുകൾ നമുക്കു സുപരിചിതമാണെ ങ്കിലും, അവയുടെ അർത്ഥം നമുക്കു നന്നായറിഞ്ഞുകൂടാ. അർത്ഥം മനസ്സിലാക്കി ആ കാര്യങ്ങൾ ജീവിതത്തിൽ പകർത്തിയാൽ, മൂന്നു ഏർപ്പാടുകളും സാഫല്യമടയും. നമ്മുടെ ജീവിതം മുക്തവും പ്രസ ന്നവുമാവും.

### (അതിനുവേണ്ടി മൂന്നുതരം ക്രിയായോഗം)

ഈ അർത്ഥം മനസ്സിലാക്കുവാനായി ആദ്യം യജ്ഞമെന്നാൽ

എന്തെന്നു നോക്കാം. സൃഷ്ടിയാകുന്ന ഏർപ്പാടിനെ നാം പ്രതിദിനം ഉപയോഗപ്പെടുത്തുന്നുണ്ട്. ഒരിടത്തു നൂറുപേർ താമസിച്ചാൽ, പിറ്റേദിവസം അവിടുത്തെ സൃഷ്ടി ദുഷിച്ചതായി കാണാം. നാം അവിടുത്തെ വായു ദുഷിപ്പിയ്ക്കുന്നു, സ്ഥലം മലിനമാക്കുന്നു. അന്നം കഴിച്ചു സൃഷ്ടിയ്ക്കും തേമാനം വരുത്തുന്നു. സൃഷ്ടിയിലെ ഈ തേമാനം നികത്തണം. അതിനാണ് യജ്ഞമെന്ന ഏർപ്പാട് നിർമ്മിച്ചത്. യജ്ഞത്തിന്റെ ഉദ്ദേശമെന്ത്? സൃഷ്ടിയിൽ വന്ന കുറവു നികത്തുവാനാണ് യജ്ഞം. അനേകായിരം വർഷങ്ങളായി നാം നിലം ഉഴുതുപോരുന്നു, ഭൂമിയിലെ പശിമ കുറഞ്ഞുവരുന്നു. നാം അതിനെ ക്ഷയിപ്പിക്കുകയാണ്. യജ്ഞം പറയുന്നു, "ഭൂമിയുടെ പശിമ തിരിച്ചുകൊടുക്കുക. നിലം ഉഴുക, സൂര്യന്റെ ചൂടു അതിൽ പ്രവേശിയ്ക്കട്ടെ. വളം ചേർക്കുക." ന്യൂനത നികത്തുക എന്നതാണ് യജ്ഞത്തിന്റെ ഒരുദ്ദേശ്യം. ഉപയോഗിച്ച വസ്തുക്കളെ ശുദ്ധീകരിക്കുകയാണ് മറ്റൊരുദ്ദേശ്യം. നാം കിണറുപയോഗിക്കുന്നതിനാൽ അതിനു ചുറ്റുപാടും മനിലമാകുന്നു, വെള്ളം കെട്ടിനിൽക്കുന്നു. കിണററിനടുത്തു ദുഷിച്ചുപോയ ആ സൃഷ്ടിയെ ശുദ്ധമാക്കുക. അവിടുത്തെ വെള്ളം നീക്കം ചെയ്യണം, ചെളി കളയണം. കേടു തീർക്കുക, ശുദ്ധമാക്കുക എന്നിവയോടൊപ്പം പ്രത്യക്ഷമായി വല്ലതും നിർമ്മിക്കുകയെന്നതും മൂന്നാമതൊരു കാര്യം കൂടി യജ്ഞത്തിലുണ്ട്. വസ്ത്രം ഉപയോഗിച്ചാൽ ദിവസേന നൂറ്റു വീണ്ടും അവ നിർമ്മിക്കണം. പരുത്തി കൃഷി ചെയ്യുക, ധന്യമുണ്ടാക്കുക, നൂല്കുക മുതലായവയും യജ്ഞ കർമ്മങ്ങൾ തന്നെ. യജ്ഞമായി നിർമ്മിയ്ക്കുന്ന വസ്തുക്കൾ സ്വാർത്ഥത്തിനു വേണ്ടിയല്ല, നാം വരുത്തിയ ന്യൂനത് നികത്തുക എന്ന കർത്തവ്യ ഭാവനയാണ് അതിലുണ്ടായിരിക്കേണ്ടത്. ഇതു പരോപകാരമല്ല, നാം പണ്ടേ ചെയ്യാൻ കടപ്പെട്ടതാണ്. ജനിക്കുമ്പോൾത്തന്നെ നാം തലയിൽ ഋണവും പേറിയാണ് വരുന്നത്. ഈ ഋണം വിടുവാൻ വേണ്ടി നിർമ്മിക്കുന്നതു യജ്ഞമാണ്, സേവനമാണ്, പരോപകാരമല്ല. ആ സേവനംകൊണ്ട് ഋണം വീട്ടണം. അടിയ്ക്കടി നാം സൃഷ്ടിയാകുന്ന ഏർപ്പാട് ഉപയോഗിക്കുന്നുണ്ട്. അതിന്റെ കുറവ് നികത്തുവാനും, അതു ശുദ്ധീകരിപ്പാനും, പുതിയത് ഉല്പാദിപ്പിക്കാനുമായി നാം യജ്ഞം ചെയ്യണം.

രണ്ടാമത്തെ ഏർപ്പാട് മനുഷ്യസമുദായം. മാതാപിതാക്കന്മാരും,

ഗുരുക്കന്മാരും, മിത്രങ്ങളും നമുക്കുവേണ്ടി പ്രയത്നിക്കുന്നു. സമുദായത്തോടുള്ള ഈ ഋണം വീട്ടുവാനാണ് ദാനം ഏർപ്പെടുത്തിയിട്ടുള്ളത്. സമുദായത്തിനുള്ള കടം വീട്ടുവാൻ വേണ്ടിചെയ്യുന്ന പ്രവൃത്തിയത്രേ ദാനം: ദാനമെന്നുവെച്ചാൽ പരോപകാരമല്ല. സമുദായത്തിൽ നിന്നും ഞാൻ അളവറ്റ സേവനം സ്വീകരിച്ചിട്ടുണ്ട്. ഞാൻ ഈ ലോകത്തിൽ അസഹായകനും ദുർബ്ബലനുമായാണ് വന്നത്. ഈ സമുദായമാണ് എന്നെ ചെറുപ്പത്തിൽ വളർത്തി വലുതാക്കിയത്. തന്നിമിത്തം ഞാൻ സമുദായത്തെ സേവിക്കേണ്ടവനാണ്. ഇങ്ങോട്ടൊന്നുമെടുക്കാതെ അന്യർക്കു ചെയ്യുന്ന സേവനമാണ് പരോപകാരം. ഇവിടെയാകട്ടെ സമുദായത്തിന്റെ പക്കൽ നിന്നു ആദ്യമേ ധാരാളം എടുത്തു കഴിഞ്ഞിരിക്കുന്നു. സമുദായത്തോടുള്ള ഈ കടം വീട്ടുവാൻ വേണ്ടി ചെയ്യുന്ന സേവനമത്രേ ദാനം. മനുഷ്യസമുദായത്തെ അഭിവൃദ്ധിപ്പെടുത്തുവാൻ സഹായിക്കുകയാണ് ദാനം. സൃഷ്ടിയിലെന്യുനത നികട്ടുവാനായി ചെയ്യുന്ന പ്രയത്നം യജ്ഞം.സമുദായത്തിന്റെ ഋണം വീട്ടുവാൻ വേണ്ടി ശരീരം കൊണ്ടും ദ്രവ്യം കൊണ്ടും മറ്റു സാധനങ്ങൾ കൊണ്ടും ചെയ്യുന്ന സഹായം ദാനം.

ഇതിനു പുറമേ മൂന്നാമതൊരേർപ്പാടുള്ളതത്രേ ശരീരം. ശരീരവും നാൾക്കുനാൾ തേമാനപ്പെടുന്നുണ്ട്.നാം മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ എന്നിവകൊണ്ടു വ്യാപരിച്ച് അവയെ ക്ഷീണിപ്പിയ്ക്കന്നു. ഈ ശരീരത്തിലുണ്ടാവുന്ന വികാരങ്ങളേയും ദോഷങ്ങളേയും ശുദ്ധികരിപ്പിക്കാൻ വേണ്ടിയത്ര തപസ്സു വിധിച്ചിരിക്കുന്നത്.

ഇപ്രകാരം സൃഷ്ടി, സമുദായം, ശരീരം എന്നീ മൂന്നേർപ്പാടുകളുടെ കാര്യവും നന്നായി മടക്കത്തക്കവിധം പെരുമാറുകയാണ് നമ്മുടെ കർത്തവ്യം. നാംകൊള്ളുന്നവയും കൊള്ളകരതാത്തവയുമായ അനേകം ഏർപ്പാടുകളുണ്ടാകുന്നു; എന്നൽ ഈ മൂന്നേർപ്പാടും നമുണ്ടാക്കിയവയല്ല.അവ നൈസർഗ്ഗികമായി നമുക്കു ലഭിച്ചതാണ്. അവ കൃത്രിമങ്ങളുമല്ല. ഇങ്ങനെയുള്ള ഈ മൂന്നെണ്ണത്തിന്റെയും ന്യൂനതകൾ യജ്ഞദാനതപസ്സുകളാകുന്ന സാധനങ്ങളെക്കൊണ്ട് നിരത്തുകയെന്നത് എനിക്ക് സ്വഭാവപ്രാപ്തമായ ധർമ്മമാണ്. നാം ഇപ്രകാരം പെരുമാറിത്തുടങ്ങിയാൽ നമുക്കുള്ള ശ

ക്തി മുഴുവൻ അതിലിണങ്ങും. മറ്റുകാര്യങ്ങൾ ചെയ്യാൻ ഇടയ്ക്കൊരു ശക്തിശേഷിയ്ക്കുകയേ ഇല്ല. സൃഷ്ടി, സമുദായം, ശരീരം ഈ മൂന്നേർപ്പാടും സുന്ദരമായിരിപ്പാൻ നമ്മുടെ സർവ്വശക്തിയും ചെലവാക്കേണ്ടി വരും. കബീറിനെപ്പോലെ, " ദേവ, അങ്ങ് എനിയ്ക്കതന്നരുളിയ പുതപ്പ് അതേപടി തിരിച്ചേല്പിച്ചുകൊള്ളുന്നു. ഈ പുതപ്പിനു കേടൊന്നുമില്ലല്ലോ എന്നു നോക്കിക്കോളൂ" എന്നു നമുക്കും പറയാൻ കഴിഞ്ഞാൽ അതെന്തൊരു സാഫല്യമാണ്! ഈ സഫലത പ്രാപ്തമാകണമെങ്കിൽ, യജ്ഞദാനതപസ്സുകളാകുന്ന ത്രിവിധചര്യാക്രമം ആചരിച്ചേ കഴിയൂ.

യജ്ഞദാന തപസ്സുകളെ നാം വെവ്വേറെയാണ് ഗണിച്ചത്. എന്നാൽ വാസ്തവം പറഞ്ഞാൽ അവ വെവ്വേറെയല്ല. കാരണം സൃഷ്ടി, സമുദായം, ശരീരം–എന്നീ മൂന്നും വെവ്വേറെ ഏർപ്പാടുകളല്ല. ഈ സമുദായം സൃഷ്ടിയ്ക്കുപുറമെയല്ല, ഈ ശരീരവും സൃഷ്ടിയ്ക്കുപുറമെയല്ല. മൂന്നും ചേർന്നു ഭവ്യമായ ഒരു സൃഷ്ടിയേർപ്പാടത്രേ. അതിനാൽ ഉൽപാദന പരിശ്രമം ചെയ്യുന്നതുമെല്ലാം വ്യാപകമായ അർത്ഥത്തിൽ യജ്ഞമാണെന്നു തന്നെ പറയാം. ഗീത നാലാമധ്യയത്തിൽ ദ്രവ്യയജ്ഞം, തപോജ്ഞം, മുതലായ യജ്ഞങ്ങൾ പറഞ്ഞിട്ടുണ്ട്. ഗീത യജ്ഞത്തിന്റെ അർത്ഥം വിശാലമായിരിക്കുന്നു.

ഈ മൂന്നെണ്ണത്തിനും വേണ്ടി ചെയ്യുന്നസേവനമേതും യജ്ഞരൂപം തന്നെ, ആ സേവനം നിരപേക്ഷ□മായിരിക്കണമെന്നുമാത്രം. ആ സേവനത്തിൽ ഫലാശ വെയ്ക്കുവാനേ പാടില്ല, കാരണം,ഫലം നാം ആദ്യമേ അനുഭവിച്ചുപോയിരിക്കുന്നു. കടം ആദ്യമേ തലയിലുണ്ട്. എടുത്തതുമടക്കികൊടുക്കുകയേ വേണ്ടു. യജ്ഞംകൊണ്ടു സൃഷ്ടിയിലും ദാനം കൊണ്ടു സമുദായത്തിലും തപസ്സുകൊണ്ട് ശരീരത്തിലും സാമ്യാസ്ഥയുളവാകുന്നു. ഇപ്രകാരം മുന്നേർപ്പാടിലും സാമ്യാവസ്ഥ ഉളവാക്കുവനുള്ള പരിപാടിയാണിത്. ഇതുനിമിത്തം ശുദ്ധിയുണ്ടാവും, ദുഷിപ്പുകൾ ഇല്ലാതാവും.

ഈ സേവനം ചെയ്യേണ്ടതിനു ചില ഭോഗങ്ങളും സ്വീകരിക്കേണ്ടിവരും. ഭോഗവും യജ്ഞത്തിന്റെ ഒരാശമാണ്. ഈ ഭോഗത്തെയാണ് ഗീത 'ആഹാരം' എന്നു പറയുന്നത്. ശരീരമാകുന്ന ഈ യന്ത്രത്തിനു അന്നമാകുന്ന കരി കൊടുക്കണം. ഈ ആഹാരം

സ്വതേ യജ്ഞമല്ലെങ്കിലും, യജ്ഞസിദ്ധിയുള്ള ഒരംശം തന്നെ യാണ്. അതിനാൽ 'ഉദരഭരണനോഹേ ജാണിജേ യജ്ഞം കർമ്മ'* എന്നു നാം പറയന്നു. തോട്ടത്തിൽ നിന്ന് പൂവറുത്തുകൊണ്ടുവന്ന് ഭഗവാന്റെ ശിരസ്സിൽ ചാർത്തുന്നതു പൂജയാണ്; അതുപോലെ പൂക്ക ൾ ഉണ്ടാക്കുവാനായി തേട്ടത്തിൽ പ്രയത്നിക്കുന്നതും പൂജതന്നെ. യജ്ഞം പൂർത്തിയാക്കുവാൻ ചെയ്യുന്ന ക്രിയകളേതും ഒരു തര ത്തിൽ പൂജതന്നെയാണ്. ശരീരത്തിന് ആഹാരം നൽകിയാലേ അതുപയോഗക്ഷമമാകു. യജ്ഞം സാധിപ്പാനുള്ള ഇത്തരം കർമ്മ ങ്ങളും യജ്ഞംതന്നെ. ഗീത ഈ കർമ്മങ്ങളെ 'തദർത്ഥീയകർമ്മം', യജ്ഞാർത്ഥകർമ്മങ്ങൾ, എന്നു പറയുന്നു. ഈ ശരീരം സേവനത്തി നായി സദാ നിലനിൽക്കണം, അതിനാൽ ഈ ശരീരത്തിനു ഞാൻ നൽകുന്ന ആഹൂതിയും യജ്ഞരൂപമാണ്. സേവനാർത്ഥം കഴി ക്കുന്ന ആഹാരം പവിത്രമത്രേ.

ഈ കാര്യങ്ങളുടെയും അടിയിൽ ശ്രദ്ധവേണംതാനും സർവ്വ സേവനവും ഈശ്വരാർപ്പണം ചെയ്യന്നു വെന്നഭാവം മനസ്സിലുണ്ടാവ ണം. ഇതൊരു വലിയ കര്യമാണ്. ഈശ്വരാർപ്പണ ബുദ്ധിയില്ലാതെ സേവാമയത ഉണ്ടാവുകയില്ല. ഈശ്വരാർപ്പണതയാണ് മുഖ്യ വസ് തുവെന്നു മറക്കാൻ പാടില്ല.

## (സാധനയെ സാത്ത്വികമാക്കൽ)

എന്നാൽ നമ്മുടെ കർമ്മങ്ങളെ എപ്പോഴാണ് ഈശ്വരന്നർപ്പിക്കാ ൻ കഴിയുക? അവ സ്വാത്തികമാവുമ്പോൾ , നമ്മുടെ സർവ്വ കർമ്മ ങ്ങളും സാത്വികമാവുമ്പോഴേ അവയെ ഭഗവാന്നർപ്പിക്കാൻ കഴിയു. യജ്ഞദാനതപസ്സുകളെല്ലാം സാത്ത്വികമാവണം. ക്രിയകൾ എങ്ങി നെയാണ് സാത്ത്വികങ്ങളാവുക എന്ന തത്ത്വംനാം പതിന്നാലാമധ്യാ യത്തിൽ കണ്ടു. ഈ അധ്യയത്തിൽ ആ തത്വങ്ങളുടെ വിനിയോഗ മാണ് ഗീത പറഞ്ഞു തരുന്നത്.

സാത്ത്വികതയെ ഇങ്ങനെ ഇണക്കിയതിൽ ഗീതതയ്ക്കു രണ്ടുദ്ദേ ശ്യമുണ്ട്. പുറമേ യജ്ഞദാനതപസ്സുകളായി ഞാൻ നടത്തുന്ന വിശ്വ സേവനത്തിനുതന്നെ അകമേ ആദ്ധ്യാത്മിക സാധനയെന്ന പേർ നൽകാൻ കഴിയണം. സൃഷ്ടിസേവനത്തിനും സാദനയ്ക്കുംവെ വ്വേറെ പരിപാടി ഉണ്ടാകരുത്. സാധനയും സേവനവും രണ്ടും യഥാ

ർത്ഥത്തിൽ വെവ്വേറെ  വസ്തുക്കളെ അല്ല. രണ്ടിനും ഒരെ പ്രയ ത്നം, ഒരേ കർമ്മം. എങ്ങിനെ ചെയ്യുന്ന കർമ്മത്തെ ഒടുവിൽ ഈശ്വ രന്നർപ്പിയിക്കുക. സേവനം + സാധന + ഈശ്വരാർപ്പണം— ഈ യോഗം ഒരേ ക്രിയകൊണ്ടു സാദ്ധ്യമാകണം.

യജ്ഞം സാത്ത്വികമാകുവാൻ രണ്ടു കാര്യങ്ങളാണ് ആവശ്യം; നിഷ്ഫലതയുടെ അഭാവവും സകാമതയുടെ അഭാവവും, രണ്ടും യജ്ഞത്തിൽ ഉണ്ടായിരിക്കണം. യജ്ഞത്തിൽ സകാമതയുണ്ടെ ങ്കിൽ അത് രാജസയജ്ഞമാകും, നിഷേഫലതയണ്ടെങ്കിൽ  താമ സംയജ്ഞവും.

നൂല്പ് ഒരു യജ്ഞമാണ്. നൂൽക്കുമ്പോൾ അതിൽ അത്മാവിനെ കലർത്തിയില്ലെങ്കിൽ, ചിത്തത്തിന് ഏകാഗ്രതയില്ലെങ്കിൽ, ആ സൂത്ര യജ്ഞം ജഡമായിത്തിരും. പുറമെ കർമ്മങ്ങൾ നടന്നുകൊ ണ്ടിരിയ്ക്കേ അകമേ മനസ്സതിൽ  ചേരുന്നില്ലെങ്കിൽ ആകർമ്മങ്ങളെ ല്ലാം വിധിഹീനമാകും. വിധിഹിനമായ കർമ്മം ജഡമാകുന്നു,വിധി ഹീനമായ കർമ്മത്തിൽ  തമോ ഗുണമുണ്ടാകുന്നു; അതിന് ഉൽ കൃഷ്ടമായൊന്നിനെ നിർമ്മിക്കാൻ കഴിയില്ല:  അതിൽ നിന്നു ഫല മുളവാകില്ല. യജ്ഞത്തിൽ സകാമത പാടില്ലെങ്കിലും, അതിൽനിന്നു ഉൽകൃഷ്ടഫലം ലഭിക്കണം. കർമ്മത്തിൽ മനസ്സുചെന്നില്ലങ്കിൽ, ആത്മാവില്ലെങ്കിൽ,അതി ഭാരമായിത്തിരും. അതിൽനിന്നു പിന്നെ ഉൽകൃഷ്ടഫലമെവിടെ?  പുറമെ കർമ്മം ദുഷിച്ചാൽ ഉറപ്പിയ്ക്കാം. അത്മാവിനെ പകരുക, ഉള്ളിൽ ബന്ധം പുലർത്തുക. സൃഷ്ടിയോ ടുള്ള കടം വിട്ടുവാനായി നാംഉൽകൃഷ്ടമായ ഫലം ഉല്പാദിപ്പിക്ക ണം. കർമ്മത്തിൽ ഫലഹീനത വരാതിരിപ്പാൻ  ഈ അന്തരീകമാ യ ബന്ധം വിധിയുക്തമായിരിക്കുകതന്നെ വേണം.

ഇപ്രകാരം നമ്മളിൽ നിഷ്ക്കാമത വളർകത്തുകയും വിധിപൂർ വ്വം യശസ്വിയായ കർമ്മം നടത്തുകയും ചെയ്താലേ ചിത്തശുദ്ധി യുണ്ടാവൂ. ചിത്തശുദ്ധിക്കുള്ള ഉരക്കല്ല്,ഏതാണ്? പുറമേയ്ക്കുള്ള കർമ്മം പരിശോധീക്കുക. അതു സുന്ദരവും നിർമ്മലവുമല്ലെങ്കിൽ, ചിത്തം തന്നെ മലിനമാണെന്നു കരുതുന്നതിൽ വിരോധമില്ല. കർ മ്മത്തിൽ സൗന്ദര്യം വരുന്നത് എപ്പോഴാണ്? ചിത്തശൂദ്ധിയോടും പരിശ്രമത്തോടും കൂടിചെയ്ത കർമ്മത്തിൻമേൽ ഈശ്വരൻ തന്റെ

പ്രീതിയുടെ, തന്റെ പ്രസന്നതയുടെ മുദ്രകുത്തുന്നു. പ്രസന്നമായ ഈശ്വരൻ കർമ്മത്തിന്റെ പുറത്തു പ്രേമത്തോടെ കൈതടവുമ്പോ ഴാണ് അതിൽ സൗന്ദര്യം ഉളവാകുക. സൗന്ദര്യമെന്നാൽ പവിത്ര മായ പ്രശ്രമത്തിനു ലഭിച്ച പ്രമേശ്വര പ്രസാദമാണ്. വിഗ്രഹം നിർ മ്മിക്കുമ്പോൾ തന്മയനായ ശില്പിക്ക് ഇങ്ങിനെ അനുഭവപ്പെടുന്നു — ഈ സുന്ദരമായ വിഗ്രഹം എന്റെ കൈകൊണ്ടു നിർമ്മിച്ചതല്ല. അതിന്റെ ആകൃതി രചിച്ചു വരുമ്പോൾ അവസാന നിമിഷത്തിൽ എവിടെനിന്നറിയാതെ, സൗന്ദര്യം സ്വയമേവ വന്നുചേർന്നതാണ്. ചിത്തശൂദ്ധിയില്ലാതെയുണ്ടോ ഈ ഈശ്വരകല പ്രകടമാകുന്നു! വിഗ്രഹത്തിലെ സാരസ്യമെല്ലം ഇതാണ്—നമ്മുടെ അന്തഃകരണ ത്തിലെ സൗന്ദര്യം അതിൽ പകർത്തുന്നു, വിഗ്രഹമെന്നാൽ നമ്മു ടെ ചിത്തത്തിന്റെ പ്രതിമയാണ്. നമ്മുടെ സർവ്വകർമ്മവും നമ്മുടെ മനസ്സിന്റെ വിഗ്രഹമാണ്. മനസ്സ് സുന്ദരമായാൽ, ആ കർമ്മമയ മായ വിഗ്രഹവും സുന്ദരമാകും. ബാഹ്യകർമ്മത്തിന്റെ ശൂദ്ധി മന സ്സിലെ ശൂദ്ധികൊണ്ടും മനസ്സിലെ ശൂദ്ധി ബാഹ്യകർമ്മം കൊണ്ടും പരിശോധിക്കണം.

ഇനിയൊരു കാര്യം കൂടി പറയാനുണ്ട്. അതിതാണ്: ഈ സർവ്വ കർമ്മത്തിലും മന്ത്രവും വേണം. മന്ത്രഹീനമായ കർമ്മ വ്യർ ത്ഥമാണ്. നൂൽക്കുമ്പോൾ, ഈ നൂലുകൊണ്ട് ഞാൻ ദരിദ്രരുമായി ബന്ധപ്പെടുകയാണ് എന്നമന്ത്രം ഉള്ളിൽ ഉണ്ടാവണം. ഈ മന്ത്രം ഹൃദയത്തിലില്ലാതെ എത്രനേരം പണിയെടുത്താലും അതു വ്യർ ത്ഥമാണ്. ആ ക്രിയ ചിത്തത്തെ ശൂദ്ധമാക്കപകയില്ല. പരുത്തിത്തി രിയിലെ അവ്യക്ത പരമാത്മാവു സൂത്ര രൂപത്തിൽ പ്രകടാമാവുക യാണ് എന്ന മന്ത്രം ആ കർമ്മത്തിൽ പകർന്നു പിന്നെ ആ കർമ്മ ത്തെ നോക്കുക. ആ കർമ്മം അതിസാത്വികവും സുന്ദരവുമാകും. ആ കർമ്മം പൂജയാകും. യജ്ഞ രൂപമായ സവനമാകും. ആ എളിയ നൂലുകൊണ്ട് നാം സമുദായത്തോട്, ജനതയോട്, ജഗദീശ്വരനോട് ബന്ധിക്കപ്പെടും. ഉണ്ണികൃഷ്ണന്റെ പിഞ്ചുവായിൽ അമ്മയായ യശോദരയ്ക്ക് വിശ്വമെല്ലാം കാണുമാറായി. നിങ്ങളുടെ ആ മന്ത്രമയമായ നൂലിൽ നിങ്ങൾക്കും വിശാലമായ വിശ്വം കാണുമ ാറാകും.

## (ആഹാരശുദ്ധി.)

ഇങ്ങിനെയുള്ള സേവനത്തിന് ആഹാരശൂദ്ധിയും വേണം. ആഹാര മെങ്ങിനെയോ അങ്ങിനെയാണ് മനസ്സ്. ആഹാരം പരിമിതമാകണം. ആഹാരം ഏതാവണമെന്നതിനേക്കാൾഅതു എത്ര വേണമെന്ന താണ് അധികം പ്രധാനമായ കാര്യം. ആഹാരം ഇഷ്ടമനുസരിച്ചു നിർണ്ണയിക്കുക വലിയ കാര്യമല്ല. പക്ഷേ, ആഹാരം കഴിക്കുന്നതു തക്ക അളവിലാണോ അല്ലയോ എന്നതാണ് വലിയകാര്യം.

നാം കഴിക്കുന്നതെന്തായാലും അതിന്നൊരു പരിമാണമുണ്ട്, തീർച്ച. നാം എന്തിനാണ് ഭക്ഷിക്കുന്നത്? സേവനം ഉൽകൃഷ്ടമാ വാൻ വേണ്ടി, ആഹാരം യജ്ഞാംഗമാണ്. സേവനരുപമായ യജ്ഞം ഫലപ്രദമാകാനാണ് ആഹാരം. ആഹാരത്തിൽ ഈ ഭാവന ഉളവാ ക്കട്ടേ. അതു സ്വച്ഛവും ശൂദ്ധവുമാകണം. വ്യക്തിക്കു തന്റെ ജീവിത ത്തിൽ എത്രത്തോളം ആഹാരശൂദ്ധി വരുത്തുമെന്നതിന് ഒരറ്റവു മില്ല. നമ്മുടെ സമുദായമാക്കട്ടെ ആഹാരശൂദ്ധിക്കായി വളരെ തപസ്സുചെയ്തിട്ടുണ്ട്. ആഹാരശുദ്ധിക്കായി ഇന്ത്യയിൽ വിപുലമായ പ്രയത്നം നടന്നിട്ടുണ്ട്. ആ പരീക്ഷണങ്ങളിൽ അനേകായിരം വർ ഷങ്ങൾ ചെലവാക്കി. ആ പ്രയോഗത്തിനു എത്ര തപശ്ചര്യവേണ്ടി വന്നു വെന്നു പറയാൻ വയ്യ. ഭൂമണ്ഡലത്തിൽ മാംസം ഭക്ഷിക്കാ ത്ത സമുദായങ്ങളും ജാതിക്കാർതന്നെയുമുള്ള രാജ്യം ഇന്ത്യമാത്ര മാണ്. മാംസം ഭക്ഷിക്കുന്ന ജാതിക്കാരുടെ ആഹാരത്തിലും മാം സം നിത്യവസ്തുവല്ല. മുഖ്യവസ്തുവുമല്ല. മാംസം ഭക്ഷിക്കുന്ന വർക്കും അതിൽ ഹീനതതോന്നുന്നു. അവർ മനസ്സുകൊണ്ടു മാംസം ത്യജിച്ചിരിക്കുന്നു. മാംസഭക്ഷണം തടയുവാനാണ് യജ്ഞം തട ഞ്ഞതും. ശ്രീകൃഷ്ണഭഗവാൻ യജ്ഞത്തിന്റെ വ്യാഖ്യാനം തന്നെ മാറ്റി. കൃഷ്ണൻ പാലിന്റെ മഹിമ വർദ്ധിപ്പിച്ചു. കൃഷ്ണൻ ചെയ്ത അസാമാന്യകാര്യങ്ങൾ കുറച്ചൊന്നുമല്ല. എന്നാൽ ഹിന്ദുക്കൾ ഏതു കൃഷ്ണന്റെ പിറകെയാണ് ഭ്രാന്തപിടിച്ചു പാഞ്ഞു ചെന്നത്? ഭാര തീയ ജനതയ്ക്ക് 'ഗോപാലകൃഷ്ണൻ ഗോപാലകൃഷ്ണൻ' എന്ന പേരാണ് പ്രീയം. ആ കൃഷ്ണൻ, അദ്ദേഹത്തിന്റെ അടുത്തു നിൽ ക്കുന്ന ആ പശൂക്കൾ, അദ്ദേഹത്തിന്റെ ചുണ്ടത്തുചേർത്തു പിടി ച്ചിട്ടുള്ള മുരളി— അങ്ങിനെ പൈക്കളെ പരിചരിക്കുന്ന ആ ഗോ

പാലകൃഷ്ണനത്രേ ആബാലവൃദ്ധം ജനങ്ങൾക്കും സുപരിചിതൻ. ഗോരക്ഷണം അധികവും ഉപയോഗപ്പെട്ടത് മാംസാഹാരം നിർ ത്തുവാനാണ്. പശൂവിൻ പാലിന്റെ മഹിമ വർദ്ധിച്ചു, മാംസാഹാരം കുറഞ്ഞു.

എന്നാലും ആഹാരശൂദ്ധി സംപൂർണമായിട്ടൊന്നുമില്ല. നാമതി നെ പുരോഗമിപ്പിക്കണം. ബംഗാളികൾ മത്സ്യം തിന്നുന്നു ഇതിൽ പലർക്കും ആശ്ചര്യം തോന്നുന്നു. എന്നാൽഇതിലവരെ കുറ്റപ്പെടു ത്തുന്നതു ശരിയല്ല. ബംഗാളിൽചോറുമാത്രമേയുള്ളു. അതുകൊണ്ടു ശരീരത്തിനു വേണ്ടുന്ന എല്ലാ പോഷണവും കിട്ടില്ല. അതിനു പരീ ക്ഷണങ്ങൾ നടത്തേണ്ടിവരും. മത്സ്യം തിന്നാതെ എന്തുവനസ്പതി (പച്ചക്കറി) തിന്നാലാണ് അത്ര പുഷ്ടികിട്ടുക എന്നാലോചിക്കേണ്ടി വരും. അവർ അത്തരം പരീക്ഷണങ്ങൾ നടത്തും. അങ്ങിനെയുള്ള വ്യക്തികളാണ് സമുദായത്തെ മുന്നോട്ടു നയിക്കുക. സൂര്യൻ ജ്വലിച്ചു നിൽക്കുന്നു, അപ്പോഴാണ് ജീവിക്കാനാവശ്യാമായ തൊണ്ണൂറ്റെട്ടു ഡിഗ്രി ചൂട് നമ്മുടെ ശരീരത്തിൽ നില നിൽക്കുന്നത്. സമുദായ ത്തിൽ വൈരാഗ്യംകൊണ്ടു പ്രജ്വലിക്കുന്ന സൂര്യന്മാർ ഉദിയക്കുക യും, അവർ ശ്രദ്ധാപൂർവ്വം പരിസ്ഥിതികളുടെ ബന്ധങ്ങളറുത്ത് ചിറ കില്ലാതെ തന്നെ ധ്യേയമാകുന്ന ആകാശത്തിൽ പറന്നു തുടങ്ങുക യും ചെയ്യുമ്പോഴേ ലൗകികജീവിതത്തിനു പറ്റിയ അല്പസ്വല്പം വൈരാഗ്യം നമ്മളിൽ ഉളവാകൂ. മാംസഭക്ഷണം നിർത്താൻ ഋഷി കൾക്ക് എത്ര തപസ്സു ചെയ്യേണ്ടിവന്നിരിക്കും, എത്ര പ്രാണാർപ്പ ണം ചെയ്യേണ്ടി വന്നിരിക്കും! എന്നെല്ലാമാണ് ഇത്തരം സന്ദർഭത്തി ൽ എന്റെ മനസ്സു ചിന്തിക്കുന്നത്

സാരാംശം: ഇന്നു നമ്മുടെ സമുദായികമായ ആഹാശൂദ്ധി ഇ ത്രത്തോളമെത്തിയിട്ടുണ്ട്. പൂർവ്വികന്മാർ എണ്ണമറ്റ ത്യാഗങ്ങൾ ചെയ്തു നേടിവച്ച ഈ സമ്പാദ്യം പാഴാക്കരുത്. ഭാരതീയ സംസ ്ക്കാരത്തിലെ ഈ സവിശേഷത മുക്കിക്കളയരുത്. നമുക്കു വല്ല പാടും അങ്ങു ജീവിച്ചാൽപോരാ. എങ്ങിനേയെങ്കിലും ജിവിക്കുന്ന വരുടെ പ്രവൃത്തി തുലോം എളുപ്പമാണ്. മൃഗങ്ങളുമുണ്ട് എങ്ങിനെ യെങ്കിലും ജിവിക്കുന്നു. മൃഗങ്ങളെപ്പോലെതന്നെയാണോ നാം? മൃഗങ്ങൾക്കും നമുക്കും തമ്മിൽ വ്യത്യാസമുണ്ട്. ആ വ്യത്യാസം

വർദ്ധിപ്പിക്കുന്നതിനെയാണ് സംസ്ക്കാരവർദ്ധനമെന്നു പറയുന്നത്.നമ്മുടെ രാഷ്ട്രം മാംസഭക്ഷണ ത്യാഗത്തിനുവേണ്ടി വളരെ പ്രയത്നിച്ചിട്ടുണ്ട്. അതിനെ ഇനിയും മുന്നോട്ടു നയിക്കുക.

ഈ സൂചന നൽകുന്നതിനു കാരണമിതാണ്: ഈയിടെയായി ചിലർക്കൊക്കെ മാംസാഹാരം ഇഷ്ടമാകാൻ തുടങ്ങിയിട്ടുണ്ട്. ഇന്നു പൗരസ്ത്യവും പാശ്ചാത്യവുമായ സംസ്ക്കാരങ്ങൾ പരസ്പരം പ്രഭാവമേല്പിക്കുന്നുണ്ട്. ഇതിൽ നിന്നു ഒടുക്കം നന്മയേ ഉണ്ടാവൂ എന്നാണ് എന്റെ വിശ്വാസം. പശ്ചാത്യ സംസ്ക്കരം മൂലം നമ്മുടെ ജഡമായ വിശാവസങ്ങൾക്ക് ഇളക്കം തട്ടുന്നു. അന്ധമായ വിശ്വാസം ഇളകിയാൽ ഒരു നഷ്ടവുമില്ല. നല്ലതു നിലനിൽക്കും, കെട്ടതു കരിഞ്ഞു പോകും. അന്ധമായ വിശ്വാസം പോയി, തൽസ്ഥാനത്തു അന്ധമായ അവിശ്വാസമാണുണ്ടായതെന്നുമാത്രം വരാൻ പാടില്ല. വിശ്വാസമേ അന്ധമായിട്ടുള്ളു എന്നില്ല. വിശ്വാസത്തിനു മാത്രമാണ് അന്ധമെന്ന വിശേഷണത്തിന്റെ കുത്തകയെന്നില്ല. അവിശ്വാസവും അന്ധമാവാം.

മാസാഹാരത്തെപ്പറ്റി ഇന്നു വീണ്ടും ആലോചന തുടങ്ങിയിട്ടുണ്ട്. എന്തുമാവട്ടെ, വല്ല പുതിയ ആലോചനയും പ്രകടമായാൽ എനിക്ക് ആനന്ദം തോന്നുന്നു. ആളുകൾ ഉണർന്നു വരുന്നുണ്ട്, മുട്ടിനോക്കുന്നുണ്ട്. എന്നുതോന്നുന്നു. ഉണർവ്വിന്റെ ലക്ഷണങ്ങൾ കാണുന്നത് നന്നായി തോന്നുന്നു. പക്ഷേ ഉണർന്നു കണ്ണു തിരുമ്മിഅപ്പാടേ നടന്നാൽ വീഴാനിടയുണ്ട്. അതിനാൽ മയക്കം തീരുന്നതുവരെ, കണ്ണുനല്ലപോലെ തെളിയുന്നതുവരെ, കൈകാലുകളെഅടക്കി നിർത്തുന്നത് നന്ന്. നല്ലതുപോലെ ചിന്തിക്കുക, ഇടവും,വലവും,നാലുവശവും ആലോചിച്ചു നോക്കുക. ധർമ്മത്തിന്മേൽ ആലോചനയാകുന്ന കത്തിരി നടത്തുക. ഈ ആലോചനയാകുന്ന കത്തിരികൊണ്ടു മുറിഞ്ഞുപോകുന്നതെല്ലാം തുച്ഛമാണെന്നുകരതണം. മുറിഞ്ഞു പോകുന്നതെല്ലാം പോകട്ടെ. നിന്റെ കത്തിരികൊണ്ടുമുറിക്കാൻ കഴിയാത്ത, മുറിച്ചു നിന്റെ കത്തിരിയെ ഇങ്ങോട്ടു മുറിച്ചു കളയുന്നതെന്തോ, അതാണ് യഥാർത്ഥ ധർമ്മം. ധർമ്മത്തിനു ആലോചനയെ പേടിയില്ല. ആലോചിച്ചോളൂ, എന്നാൽ പെട്ടെന്നു പ്രവർത്തിക്കരുത്. ഉറക്കം തെളിയുന്നതിനുമുമ്പു വല്ലതും പ്രവർത്തിച്ചാൽ വീണു

പോകും. ആലോചന ശക്തിയിൽ നടക്കുമ്പോഴും ആചരണം നിയന്ത്രിക്കുക. പ്രവൃത്തിയിൽ സംയമം ശീലിക്കുക. പൂർവ്വികരുടെ പുണ്യത്തെ പാഴാക്കരുത്.

## (അവിരുദ്ധമായ ജീവിതത്തിനു ഗീതയുടെ പദ്ധതി.)

ആഹാരശുദ്ധികൊണ്ടു ചിത്തശുദ്ധിയുണ്ടാവും. ശരീരത്തിനു ബലവും കിട്ടും. നല്ലതുപോലെ സമുദായസേവനം ചെയ്യാൻ കഴിയും ചിത്തത്തിനു സംതൃപ്തിയുണ്ടാവും. സമുദായത്തിലും സംതൃപ്തി പരക്കും. യജ്ഞദാന തപഃക്രീയകൾ മന്ത്രത്തോടു കൂടി വിധിയാം വണ്ണം അനുഷ്ടിക്കുന്ന സമുദായത്തിൽ പിണക്കമുണ്ടാവില്ല. നേർക്കുനേരെ രണ്ടു കണ്ണാടിവെച്ചാൽ ഇതിലുള്ളത് അതിലും അതിലുള്ളത് ഇതിലും കാണാവുന്നതുപോലെ, വ്യക്തിയിലും, സമുദയത്തിലും ബിംബപ്രതിബിംബന്യായേന സംതൃപ്തി പ്രകടമാകും. എന്റെ സംതൃപ്തിതന്നെ സമുദായത്തിന്റേത്, സമുദായത്തിന്റേതുതന്നെ എന്റേതും. ഇരു സംതൃപ്തിയും നമുക്കു പരിശോധിക്കാം. രണ്ടും ഒന്നുതന്നെ എന്നു കാണാം. സർവ്വത്ര അദ്വൈതവും അനുഭവപ്പെടും. ദ്വൈതവും ദ്രോഹവും അസ്തമിക്കും. അത്തരം ഒരുനല്ല ഏർപ്പാട് സമുദായത്തിലുളവാക്കാൻ തക്ക ഒരു പദ്ധിതിയാണ് ഗീത പ്രതിപാദിക്കുന്നത്. നമ്മുടെ ദിനചര്യാക്രമം ഗീതക്കനുസരിച്ചായാൽ, അതെത്ര രമണീയമാവും!

ഇന്നാകട്ടേ, വ്യക്തിജീവിതവും, സമുദായ ജിവിതവും തമ്മിൽ പിണക്കമാണുണ്ടാകുന്നത്. ഈ പിണക്കം എങ്ങിനെ തീർക്കാമെന്നാണ് സർവ്വത്ര ചർച്ച ചെയ്യുന്നത്. വ്യക്തിയുടെയും സമുദായത്തിന്റെയും അതിരേതാണ്? വ്യക്തിയോ അപ്രധാനം, അതോ സമുദായമോ? ഏതാണ് മുഖ്യം? ചിലർ വ്യക്തിവാദത്തെ പുരസ്കരിച്ചു സമുദായം ജഡമാണന്നു കരതുന്നു.സേനാപതിയുടെ അടുത്തു വല്ല ഭടനും ചെന്നു സംസ്രിക്കുമ്പോൾ സേനാപതി ആ ഭടനോട് സൗമ്യഭാഷ ഉപയോഗിക്കുന്നു. അദ്ദേഹം' താങ്കൾ' എന്നു തന്നെ പറയും. എന്നാൽ സൈന്യത്തോട് അദ്ദേഹം തോന്നിയപോലെ കല്പിക്കും. സൈന്യം അചേതനമാണ്, മരമുട്ടിയാണ് എന്നു തോന്നും. ഇവിടെ നിന്നങ്ങോട്ടും നടത്തിക്കും; അവിടെ നിന്നിങ്ങോ

ട്ടും വ്യക്തിചൈതന്യമായാണ് സമുദായം ജഡവും. ഈ അനുഭവം ഇതാ ഇവിടെത്തന്നെ; നോക്കു, എന്റെ മുമ്പിൽ ഇരുനൂറുമൂന്നുറു ആളുകളിരിക്കുന്നു. അവർക്കു രുചിച്ചാലും ഇല്ലെങ്കിലും ഞാൻ സംസാരിക്കുന്നു. എനിക്കു തോന്നുന്നതു ഞാൻ പറയുന്നു. നിങ്ങ ളെല്ലാ ജഡമാണെന്ന പോലെ, എന്റെ മുമ്പിൽ ഒറ്റ വ്യക്തി വന്നാ ലോ, ഞാൻ ആയാൾ പറയുന്നതുകേൾക്കേണ്ടിവരും, ആലോചിച്ചു ഉത്തരം നൽകേണ്ടിവരും. ഇവിടെയാകട്ടേ, ഞാൻ നിങ്ങളെ മണി ക്കുറുകണക്കിൽ ഇരുത്തിയിരിക്കുന്നു.

സമുദായം ജഡമാണ്, വ്യക്തി ചൈതന്യമയവും, എന്ന ചിലർ വ്യക്തി ചൈതന്യവാദം പ്രതിപാദിക്കുമ്പോൾ, മറ്റു ചിലർ സമുദാ യത്തിന്നു വലുപ്പം നൽകുന്നു. എന്റെ മുടി കൊഴിഞ്ഞു, കയ്യൊ ടിഞ്ഞു, കണ്ണുപോയി, പല്ലുവീണു; എന്നല്ല, ഒരു ശ്വാസകോശവും പോയി, എന്നാലും ഞാൻ ജീവിക്കുന്നു. ഓരോ അവയവും ജഡമാണ്. വല്ല അവയവും നശിച്ചതുകൊണ്ടു സർവവും നശിക്കു ന്നില്ല: സമുദായികമായ ശരീരം നിലകൊള്ളുന്നു, ഇങ്ങിനെ ഈ പരസ്പര വിരുദ്ധമായ രണ്ടു വിചാരസരണിയുണ്ട്. നിങ്ങൾ ഏതു നിലയ്ക്കു നോക്കുന്നുവോ, അതനുസരിച്ച് അനുമാനമുണ്ടാവുന്നു. കണ്ണടച്ചില്ലിന്റെ നിറമേതോ അതേ നിറത്താലാണ് സൃഷ്ടി.

ചിലർ വ്യക്തി മേന്മ നൽകുന്നു: ചിലർ സമൂദായത്തിന്നും. ഇതി നു കാരണം, സമുദായത്തിൽ ജീവിതമത്സരമാണുള്ളതെന്ന സങ്ക ല്ലപ്പം പരന്നതാണ്. എന്നാൽ ജീവിതം മത്സരത്തിനുള്ളതാണോ? എങ്കിൽ നാം എന്തുകൊണ്ടു നശിച്ചുപോകുന്നില്ല? മത്സരം നാശ ത്തിനുള്ളതാണല്ലോ. എന്നിട്ടും സ്വാർത്ഥത്തിനും പരമാർത്ഥത്തി നും തമ്മിൽ ഭേദമുണ്ടെന്നു നാം കല്പിച്ചു.സ്വാർത്ഥത്തിനും പര മാർത്ഥത്തിലും തമ്മിൽ ഭേദമുണ്ടെന്നു നാം കല്പിച്ചു. സ്വാർത്ഥ ത്തിലും പരമാർത്ഥത്തിനും തമ്മിൽ ഭേദമുണ്ടെന്ന് ഭേദമുണ്ടെന്ന് ആദ്യം സങ്കല്പിച്ച ആൾ കേമൻ തന്നെ! വാസ്തവത്തിൽ ഇല്ലാത്ത ഒരു വസ്തു ഉണ്ടെന്നു തോന്നക്കത്തക്ക സാമർത്ഥ്യം ആരുടെ ബുദ്ധിയുണ്ടോ അയാളെപ്പറ്റി അത്ഭുതപ്പെടണം. അയാൾഇല്ലാത്ത ഒരു ഭേദം ഉണ്ടാക്കി, അതു ജനങ്ങളെ പഠിപ്പിക്കയും ചെയ്തു എന്നത് ഒരാശ്ചര്യമാണല്ലോ. ചൈനയിലെ ചുമരുപോലുള്ളൊന്നുതന്നെ.

ചക്രവാളത്തിനും സീമകൽപിക്കുകയും അതിനപ്പുറം ഒന്നുമില്ലെന്നു കരുതുകയും. അതുപോലെയാണിത്. ഇതിന്നെല്ലാം കാരണം ഇന്ന് യജ്ഞമയമയ ജീവിതം ഇല്ലാതിരിക്കുന്നതാണ്. തന്നിമിത്തമാണ് വ്യക്തിയ്ക്കും സമുദായത്തിനും തമ്മിൽ ഭേദം ഉളവായത്.

വ്യക്തിയ്ക്കും സമുദായത്തിനും തമ്മിൽ വാസ്തവത്തിൽ ഭേദ മുളവാക്കുവാൻ കഴിയില്ല. ഒരു മുറി രണ്ടു ഭാഗമായി തിരിയ്ക്കാൻ മറതൂക്കിയാൽ ആ മറ കാറ്റത്ത് മുമ്പോട്ടും പിമ്പോട്ടും ആടി ചില പ്പോൾ ഈ ഭാഗം വലുതാണെന്നും ചിലപ്പോൾ ആ ഭാഗമാണ് വലുതെന്നും തോന്നിക്കുന്നു. അറയുടെ രണ്ടു ഭാഗവും കാറ്റിന്റെ അലയ്ക്കനുസരിച്ചിരിക്കുന്നു. അവ നിശ്ചിതങ്ങളല്ല.ഗീതയ്ക്ക് ഈ മത്സരം അറിഞ്ഞുകൂടാ. ഇവ സാങ്കല്പികമത്സരങ്ങളാണ്. അന്തഃ ശൂദ്ധിയുടെ നിയമമനുസരിയ്ക്കാനേ ഗീത പറയുന്നുള്ളു. അപ്പോൾ വ്യക്തിഹിതത്തിനും സാമുദായികഹിതത്തിനും തമ്മിൽ വിരോദ മുണ്ടാവില്ല. ഒരു ഹിതം മറ്റേതിനുബാധകമാവില്ല. ഈ ബാധയെ, വിരോധത്തെ, ദൂരികരിക്കുന്നു എന്നാണ് ഗീതയുടെ വിശേഷം. ഗീത യുടെ ഈ നിയമം പാലിക്കുന്ന ഒരുവ്യക്തിയുണ്ടായാൽ മതി, ആ യാൾ മൂലം രാഷ്ടം സമ്പന്നാകും. രാഷ്ടമെന്നത് രാഷ്ട്രത്തിലെ വ്യക്തിതന്നയാണ്. ഇത്തരം ജ്ഞാനസമ്പന്നരും ആചാരസമ്പന്നരു മായ വ്യക്തികളില്ലാത്ത രാഷ്ടത്തെ രാഷ്ടമെന്ന് കരുതേണ്ടതെ ങ്ങിനെ? ഇന്ത്യ എന്താണ്? ഇന്ത്യ രവീന്ദ്രനാണ്, ഇന്ത്യ ഗാന്ധിജി യാണ്, അഥവാ ഇങ്ങിനെയുള്ള അഞ്ചു പത്തു പേരുകളാണ്. ബാ ഹ്യലോകം ഇന്ത്യയെ സങ്കല്പിയ്ക്കുന്നത് ഈ അഞ്ചു പത്തു വ്യ ക്തികളിന്മേലാണ്, പ്രാചീനകാലത്തെ രണ്ടു നാലു വ്യക്തികൾ, മദ്ധ്യകാലത്തെ നാലഞ്ചു വ്യക്തികൾ, ഇന്നത്തെ അഞ്ചു പത്തു വ്യക്തികൾ, അവരോടുകൂടി ഹിമാലയത്തേയും ഗംഗയേയും കൂട്ടി ച്ചേർക്കുക എന്നാൽ ഇന്ത്യയായി. ഇതാണ് ഇന്ത്യയുടെ വ്യാഖ്യാനം. ബാക്കിയെല്ലാം ഈ വ്യാഖ്യാനത്തിന്റെ ഭാഷ്യങ്ങളാണ്. ഭാഷ്യമെ ന്നാൽ സൂത്രങ്ങളുടെ വിശദീകരണം. പാലിൽ നിന്നു തൈര് , തൈരിൽ നിന്നു മോരും വെണ്ണയും. പാല്,തൈര്,മോര്, വെണ്ണ ഇവ തമ്മിൽ കലഹമില്ല. പാലിന്റെ ഗുണം മനസ്സിലാക്കാൻ വെണ്ണ യെത്രയുണ്ടെന്നാണ് നോക്കാറ്. അതുപോലെ സമുദായത്തിന്റെ ശക്തി വ്യക്തികളെകൊണ്ടളക്കുന്നു. വ്യക്തിയും സമുദായവും തമ്മി

ൽ വിരോധമില്ല. എങ്ങിനെ വിരോധമുണ്ടാവും? വ്യക്തികൾക്കു തമ്മിൽത്തന്നെ വിരോധം പാടില്ല. ഒരു വ്യക്തിയേക്കാൾ മറ്റൊരു വ്യക്തിസമ്പന്നനായതുകൊണ്ട് ഹാനിയെന്ത്? ആരും വിപന്നാവസ്ഥയിലാവരുത്, സമ്പന്നന്റെ സമ്പത്തു സമുദായത്തിനുവേണ്ടി ഉപയോഗിക്കണം. ഇത്രയെ വേണ്ടൂ. പണം കിടക്കുന്നത് എന്റെ ഇടു കീശയിലായാലെന്താ, വലതു കീശയിലായാലെന്താ, രണ്ടപം കീശയും എന്റേതു തന്നെ, വല്ല വ്യക്തിയും സമ്പന്നനാവുന്നു, രാഷ്ട്രം സമ്പന്നമാകുന്നു എന്ന യുക്തി സാദ്ധ്യമാക്കാവുന്നതാണ്.

നമ്മളാകട്ടേ ഭേദം കാണിക്കുന്നു. ഉടലും തലയും വെവ്വേറെയാണെങ്കിൽ രണ്ടും മരിക്കും. വ്യക്തിക്കും സമുദായത്തിനും തമ്മിൽ വ്യത്യാസം കാണിക്കരുത്. ഒരേ കർമ്മം സ്വാർത്ഥപരമാർത്ഥങ്ങളെ തമ്മിൽ പിണങ്ങാതാക്കുന്നതെങ്ങിനെയെന്നത്രേ ഗീത പഠിപ്പിക്കുന്നത്, എന്റെ അറയിലെ കാറ്റിനും പുറത്തെ അനന്തമായ കാറ്റിനും തമ്മിൽ പിണക്കമില്ല. അതുണ്ടെന്നു സങ്കല്പിച്ചു അറയടച്ചാൽ ഞാൻ ശ്വാസം മുട്ടി മരിച്ചുപോകും. പിണക്കമില്ലെന്നു സങ്കല്പിച്ചു അറ തുറന്നിട്ടാലോ അനന്തമായ കാറ്റു ഉള്ളിൽ പ്രവേശിക്കും. ഞാൻ സ്വന്തം നിലം, സ്വന്തം വീടിന്റെ ഭാഗം, മുറിച്ചു വേറെയാക്കിയാൽ ക്കഴിഞ്ഞു, ഞാൻ അനന്തസമ്പത്തിൽ നിന്നു വഞ്ചിതനായി. എന്നിട്ട് എന്റെ ആ ചെറിയ വീട് കത്തിപ്പോയാൽ ഞാൻ സർവ്വസ്വവും നശിച്ചുപോയല്ലോ എന്നു നിലവിളിക്കുന്നു. എന്തിനിങ്ങനെ പറയണം, എന്തിനു കരയണം? ആദ്യം സങ്കുചിതമായി കല്പിച്ചു: പിന്നെ കരയുക. ഈ അഞ്ഞൂറുറുപ്പിക എന്റേയാണെന്നു കരുതിയാൽ സൃഷ്ടിയിലെ അപാര സമ്പത്തിൽ നിന്നു ഞാൻ അകന്നു: ഈ രണ്ടു സഹോദരൻമ്മാർ എന്റെ എന്നു സങ്കല്പിച്ചാൽ, അനേക സഹോദരൻമ്മാർ അകന്നുപോയി. ഇതൊന്നും നാം ഓർക്കുന്നില്ല. മനുഷ്യൻ തന്നത്താൻ എത്ര സങ്കുചിതനാകുന്നു! മനുഷ്യന്റെ സ്വാർത്ഥംതന്നെ പരാര്ത്ഥമാകണം. ഗീത കാണിച്ചു തരുന്നത് വ്യക്തിക്കും സമുദായത്തിനും തമ്മിൽ തികഞ്ഞ ,സഹകരണമുളവാക്കുന്ന സരളവും സുന്ദരവുമായ യോഗമാർഗ്ഗമാണ്.

നാവിനും വയറിനും തമ്മിൽ എന്തു വിരോധം? വയറന്നു വേണ്ടുന്ന അന്നമേ നാവു കൊടുക്കേണ്ടു. വയറുമതി എന്നു പറഞ്ഞാൽ

നാവു നിർത്തണം. വയറു ഒരേർപ്പാട്, നാവ് മറ്റൊരേർപ്പാട്. ഈ എല്ലാഏർപ്പാടിന്റെയും സാമ്രാട്ടാണ് ഞാൻ. ഈ ഏർപ്പാടുകളിലെ ല്ലാം അദ്വൈതമാണുള്ളത് എവിടെ നിന്നുകൊണ്ടു വന്നു ഈ ഭാഗ്യം കെട്ട വിരോധം? ഒരേ ശരീരത്തിലെ ഈ ഏർപ്പാടുകൾക്കു തമ്മിൽ യഥാർത്ഥവിരോധമില്ല മറിച്ചു സഹകരണമുണ്ട്. അതു പോലെ തന്നെയാണ് സമുദായത്തിന്റെയും കഥ. സമൂദായത്തിൽ ഈ സഹകരണം വർധിക്കണം, അതിന്നാണ് ഗീത ചിത്തശൂദ്ധിപൂ ർവ്വം യജ്ഞദാനതപഃക്രിയകൾ വേണമെന്നു പറയുന്നത്. ഇത്തരം കർമ്മങ്ങൾ വഴി വ്യക്തിക്കും സമൂദായത്തിനും രണ്ടിനും ശ്രേയ സ്സുളവാകുന്നു.

യജ്ഞമയമായ ജീവിതം നയ്ക്കുന്നവൻ എല്ലാവരുടേയും ആളാ കുന്നു. അമ്മ എന്നെ സ്നേഹിക്കുന്നു എന്നു ഓരോ മകന്നും തോ ന്നുന്നതുപോലെ ഈ വ്യക്തി തങ്ങളുടേതാണെന്ന് എല്ലാവർക്കും തോന്നുന്നു. ലോകത്തിന്നാകെ അയാൾ പ്രാണപ്രിയനാണെന്ന് തോന്നുന്നു-അയാൾ പ്രാണനാണ്, മിത്രമാണ്, സഖാവാണ് എന്നു സർവ്വർക്കും തോന്നുന്നു.

“ഐസാ പുരുഷ തോ പഹാവാ
*ജനാംസ വാടേ ഹാ അസാവാ”

എന്നു സമർത്ഥരാമദാസ് പറഞ്ഞിട്ടുണ്ട്. ജീവിതം അങ്ങിനെ യാക്കുവാനുള്ള യുക്തിയാണ് ഗീത നൽകുന്നത്.

## (സമർപ്പണമന്ത്രം)

ജീവിതം യജ്ഞമയമാക്കിയതിനു ശേഷം അതുപിന്നെ ഈശ്വര ന്നർപ്പിക്കുക എന്നു ഗീതവീണ്ടും പറയുന്നു. ജീവിതം സേവാമയ മായാൽപ്പിന്നെ ഈശ്വാരാർപ്പണമെന്തിന്? ജീവിതമാകെ സേവാ മയമാക്കുക എന്ന് എളുപ്പത്തിൽ പറഞ്ഞു തീർക്കാം, എന്നാൽ അങ്ങിനെ ചെയ്യുക വളരെ വിഷമമാണ്. അനേകജന്മങ്ങൾ കൊണ്ടേ കുറച്ചു വല്ലതും സാധിക്കൂ. മാത്രമല്ല, സർവ്വ കർമ്മങ്ങളും സേവാമ യമായാലും, അക്ഷരം പ്രതി സേവാമയമായാലും, അതു പൂജാമയ മായി എന്നില്ല. എന്നാൽ “ഓം തൽ സൽ” എന്ന മന്ത്രത്താൽ എല്ലാ കർമ്മങ്ങളേയും ഈശ്വരന്നർപ്പിക്കുക തന്നെ വേണം.

സേവാകർമ്മങ്ങൾ തികച്ചും സേവാമയമാക്കുക പ്രയാസമാണ്. പരമാർത്ഥത്തിൽ സ്വാർത്ഥം വന്നുകൂടും. കേവലം പരാർത്ഥം എന്നതു അസംഭാവ്യമാണ്. ലേശം മാത്രവും എന്റെ സ്വാർത്ഥമില്ലാതെ ഒന്നു പ്രവൃത്തിക്കുക സാധ്യമല്ല. അതിനാൽ നാൾക്കുനാൾ കൂടുതൽ നിഷ്ക്കാമവും കൂടുതൽ നിസ്വാർത്ഥവുമായ സേവനം ഉളവാകട്ടേ എന്ന് ഇച്ഛിച്ചു കൊണ്ടിരിക്കണം. സേവനം ഉത്തരോത്തരം കൂടുതൽ ശുദ്ധമാവണമെന്ന ആഗ്രഹമുണ്ടെങ്കിൽ, കർമ്മങ്ങളെല്ലാം ഈശ്വരന്നർപ്പിക്കണം. ജ്ഞാനദേവൻ പറഞ്ഞിട്ടുണ്ട്.-

*" നാമാമൃത ഗോഡീ വൈഷ്ണവാം ലാധലീ
യോഗിയാം സാധലീ ജീവനകളാ."

നാമാമൃതത്തിലെ മാധുര്യവും ജീവിതകലയും ഭിന്നമല്ല. അകമേ നാമത്തിന്റെ ഘോഷവും പുറമേ ജീവിതകലയും രണ്ടും തമ്മിലിണങ്ങുന്നു. യോഗിയും വൈഷ്ണവനും ഒന്നുതന്നെ, ക്രിയകൾ പരമേശ്വരന്നർപ്പിച്ചാൽ സ്വാർത്ഥപരാർത്ഥ പരമാർത്ഥങ്ങൾ ഒന്നായിച്ചമയും. ആദ്യം ഞാനും നിങ്ങളും വെവ്വേറെയായതിനെ ഒന്നാക്കണം. 'നിങ്ങളും' 'ഞാനും' ചേർന്നാൽ 'നമ്മളാ'യി. ഇനി നമ്മളേയും അദ്ദേഹത്തേയും ഒന്നാക്കണം. ആദ്യം എന്നെഈ സൃഷ്ടിയിൽ കലർത്തണം, പിന്നെ പരമാത്മാവിൽ; ഇതത്രേ 'ഓം തൽ സൽ' എന്ന മന്ത്രം കൊണ്ടു സൂചിപ്പിയ്ക്കുന്നത്.

പരമാത്മാവിന്നു എണ്ണമറ്റ നാമങ്ങളുണ്ട്. ആ നാമങ്ങളെക്കൊണ്ട് വ്യാസൻ 'വിഷ്ണുസഹസ്രനാമം' രചിച്ചു. സങ്കല്പിക്കാവുന്ന നാമമേതും അദ്ദേഹത്തിന്റെ തന്നെ. മനസ്സിൽ ഏതു നാമം സ്ഫുരിക്കുന്നുവോ അതിന്റെ അർത്ഥത്തിൽ അതിനെ ഈ സൃഷ്ടിയിൽ കാണുക, അതിനൊത്തവണ്ണം ജീവിതം രചിയ്ക്കുക. ഈശ്വരന്റെ നാമം മനസ്സിൽ ഭാവന ചെയ്യണം, അതു സൃഷ്ടിയിൽ കാണണം, അതുപ്രകാരം നാം പെരുമാറുകയും വേണം. ഇതിനെ ഞാൻ ത്രിപദയായ ഗായത്രി എന്നു പറയുന്നു. ഉദാഹരണത്തിന് ഈശ്വരന്റെ 'ദയാമയൻ' എന്ന പേർ എടുക്കം. അവിടുന്ന് രഹീം (ദയാമയൻ) ആണെന്നു കരുതുക, ആ ദയാലുവിനെ ഇനി ഈ സൃഷ്ടിയിൽ നീളെ കണ്ണു തുറന്നു കാണുക. ഭഗവാൻ ഓരോ കുഞ്ഞിനും അതിനെ ശുശ്രൂഷിക്കുവാനായി അമ്മയെ നല്കിയിരിക്കുന്നു. ജീവി

ക്കുവാനായി വായുവും നൽകിയിരിക്കുന്നു. ഇപ്രകാരം ആ ദയാമയൻ സൃഷ്ടിയിലേർപ്പെടുത്തിയ ദയാപരിപാടി നോക്കിക്കാണുക, സ്വന്തം ജീവിതവും ദയാമയമാക്കുക. ഭഗവത്ഗീതാകാലത്തു ഈശ്വരന്നു പ്രസിദ്ധമായിരുന്ന പേരെന്തോ അതാ ണ് ഭഗവദ്ഗീത സൂചിപ്പിച്ചിട്ടുളളത്.  അതത്രേ 'ഓം തൽ സൽ'.

'ഓം' എന്നാൽ 'ഓ' (ഉവ്വ്), പരമാത്മാവുണ്ട്, ഈ ഇരുപതാം നൂറ്റാണ്ടിലും ഈശ്വരനുണ്ട്. "സ ഏവ ആദ്യ സ ഉ ശ്വഃ" അദ്ദേഹം തന്നെയാണിന്ന്, അദ്ദേഹം തന്നെയായിരുന്നു ഇന്നലെ; അദ്ദേഹം തന്നെയാവും നാളെ. അദ്ദേഹം സ്ഥിരമാണ്. സൃഷ്ടിയും സ്ഥിരമാണ്. ഞാനും അരയും മുറുക്കി സാധന ചെയ്വാൻ സന്നദ്ധനാണ്. ഞാൻ സാധകൻ, അദ്ദേഹം ഭഗവാൻ, ഈ സൃഷ്ടി പൂജാദ്രവ്യം-പൂജാസാധനങ്ങൾ. ഈ ഭാവന എന്നിൽ വന്നു നിറയുമ്പോൾ, 'ഓം' എന്ന അക്ഷരം കണ്ഠസ്ഥമായി എന്നു പറയാം. അദ്ദേഹമുണ്ട്, ഞാനുമുണ്ട്, എനിയ്ക്കു വേണ്ടുന്ന സാധനങ്ങളുമുണ്ട്. ഇങ്ങിനെയാണ് ഓം കാരഭാവം സ്ഥിരമാകേണ്ടതും, സാധനയിൽ പ്രകടമാകേണ്ടതും. സൂര്യനെ എപ്പോൾ നോക്കിയാലും കിരണങ്ങളോടുകൂടി കാണാം. അതിന് ഒരിക്കലും  കിരണങ്ങളെ അകറ്റി നിർത്താൻ കഴിയുന്നില്ല. അതു കിരണങ്ങളെ മറയ്ക്കുന്നില്ല.  അതുപോലെ ആരെപ്പോൾ നോക്കിയാലും നമ്മുടെ പക്കൽ സാധനയുളളതായി കാണണം. അങ്ങിനെയായാലേ നാം 'ഓം' എന്ന അക്ഷരം ആത്മസാൽക്കരിച്ചു എന്നു പറയാവൂ .

പിന്നീടു 'സൽ' പരമേശ്വരൻ 'സത്ത്' ആണ്, എന്നുവെച്ചാൽ ശുഭനാണ്, മംഗലനാണ്. ഈ ഭാവന മനസ്സിലുളവാക്കി അദ്ദേഹത്തിന്റെ മംഗളത്ത്വം സൃഷ്ടിയിൽ അനുഭവമാക്കുക. വെള്ളത്തിനു മേലേ നോക്കു! അതിൽ നിന്ന് ഒരു കുടം വെള്ളമെടുക്കു. തന്നിമിത്തം കൊണ്ടുണ്ടാകുന്ന കുഴി ക്ഷണം കൊണ്ടു തൂർന്നു പോകുന്നു. ഇതെത്ര മംഗളമാണ്! എത്ര പ്രീതിയാണ്! നദി കുഴിയുണ്ടാവുന്നതു പൊറുക്കുന്നില്ല, കുഴി നിറയ്ക്കാൻ പാഞ്ഞെത്തുന്നു. 'നദീ വേഗേന ശുദ്ധമായികൊണ്ടിരിക്കുന്നത്.സൃഷ്ടിയാകെ ശുഭവും മംഗ□ലവുമാണ്. സ്വന്തം കർമ്മത്തേയും അങ്ങിനെ തന്നെയാക്കുക. ഈശ്വരന്റെ ഈ 'സത്ത്' എന്ന നാമത്തെ  ആത്മസാത്കരിപ്പാനായി എല്ലാ ക്രിയ

കളും നിർമ്മലവും ഭക്തിമയവുമാകണം. സോമരസം ദർല്ലപ്പുല്ലിൽ അരിച്ചെടുക്കംപോലെ സർവ്വകർമ്മങ്ങളും സാധനകളും നിത്യേന പരീക്ഷിച്ചു നിർദ്ദോഷങ്ങളാക്കണം.

ശേഷിച്ചതു 'തൽ' എന്നു വെച്ചാൽ 'അത് ' കുറഞ്ഞൊന്നു വേറെ. ഈ സൃഷ്ടിയിൽ നിന്നു വിട്ടുനിൽക്കുന്നത് എന്നർത്ഥം, പരമാതമാവ് ഈ സൃഷ്ടിയിൽ നിന്നു ഭിന്നനാണ്. അതായത് അലിപ്തനാണ്, സൂര്യൻ ഉദിയ്ക്കുമ്പോഴേയ്ക്കും താമര വിടരുകയായി, പക്ഷികൾ പറക്കുകയായി, ഇരുട്ടില്ലാതായി. പക്ഷേ സൂര്യൻ എങ്ങോ ദൂരത്താണ്. ഈ എല്ലാ മാറ്റങ്ങളിൽ നിന്നും തീരെ വിട്ടുനില്ക്കുകയാണ്. നമ്മുടെ കർമ്മങ്ങളിൽ അനാശക്തിയുണ്ടാവുമ്പോൽ. അലിപ്തയുളവാക്കുമ്പോൾ, ആ 'തൽ'എന്ന നാമം ജീവിതത്തിൽ കലരും.

ഇപ്രകാരം ഗീത"ഓം തൽ സൽ" എന്ന വൈദികനാമം ചൊല്ലി എല്ലാ ക്രിയകളും ഈശ്വരങ്കൽ അർപ്പിക്കാൻ പഠിക്കുന്നു. സർവ്വ കർമ്മങ്ങളും ഈശ്വരന്നർപ്പിക്കണമെന്ന വിചാരം മുമ്പ് ഒമ്പതാമധ്യായത്തൽ വന്നിട്ടുണ്ട്. യൽകരോമി യദശനാസി എന്ന ശ്ലോകത്തിലാണ് പറഞ്ഞിരിക്കുന്നത്. അതേകാര്യം ഈ പതിനേഴാമധ്യായത്തിലും വിവരിച്ചിരിക്കുന്നു. ഈശ്വരാർപ്പണക്രിയ സാത്ത്വികമാവണം, എന്നാലേ അത് ഈശ്വരാർപ്പണമാകു എന്നതാണ് ഇവിടെ വിശേഷാൽ പറഞ്ഞിട്ടുള്ളത്.

## (പാപം പോക്കുന്ന ഹരിനാമം.)

ഇതൊക്കെ ശരി, എന്നാലും ഒരു വിഷമമുണ്ട്.'ഓംതൽ സൽ' എന്ന നാമം പരിശുദ്ധന്മാർക്കേ ദഹിക്കു. പാപികൾ എന്തു ചെയ്യണം? പാപികളുടെ വായിലും ശോഭിക്കുന്ന വല്ല നാമവുമണ്ടൊ? ഓം സൽ സത്തിൽ ' ആശകതിയുമുണ്ട്. ഈശ്വരന്റെ ഏത് നാമത്തിലുമുണ്ട് അസത്യത്തിൽ നിന്ന് സത്യത്തിലേക്കു നയിക്കുവാനുള്ള ശക്തി. അതിനു പാപത്തിൽ നിന്നു നിഷ്പാപതയിലേക്ക് നയിക്കാൻ കഴിയും ജീവിതത്തെ പതുക്കെപ്പതുക്കെ ശുദ്ധികരിച്ചാൽ മതി. പരമാത്മാവ് തീർച്ചയായും സഹായിക്കും. നീ ക്ഷീണിക്കുമ്പോൾ നിന്റെ കൈ പിടിച്ചുതുണയ്ക്കും.

'ഒരു വശത്തു പുണ്യമയമെങ്കിലും അഹങ്കാരമുള്ള ജീവിതം,

മറുവശത്തു പാപമയമെങ്കിലും, നമ്രമായ ജീവിതം; ഇവയിൽ നിന്ന്ഇഷ്ടമുള്ളതൊന്നെടുത്തോളൂ' എന്നൊരാൾ പറഞ്ഞാൽ, എനിയ്ക്കു തുറന്നു പറവാൻ വയ്യെന്നു വന്നാൽ പോലും,ഞാൻ അന്തഃകരണത്തിൽ പറയും, 'പാപംകൊണ്ടു ഈശ്വര സ്മരണയുണ്ടാകുമെങ്കിൽ ആ പാപം മതി എനിക്ക്'. പുണ്യജീവിതം മൂലം പരമേശ്വരനെ മറക്കുമെങ്കിൽ അദ്ദേഹത്തെ സ്മരിക്കാൻ കഴിയുന്ന പാപജീവിതമാണ് ഞാനെടുക്കുകയെന്ന് എന്റെ മനസ്സ് പറയും. ഇതിനർത്ഥം, ഞാൻ പാപജീവിതത്തെ സമർത്ഥിക്കുന്നു. പുണ്യത്തിന്റെ അഹങ്കാരത്തോളം പാപമല്ല ഏതു പാപവും എന്നാണ്.

*" ബഹുഭിതോം ജാണപണാ
ആഡ നയോ നാരായണാ"

എന്നു തുക്കാറാം പറഞ്ഞിട്ടുണ്ട്. ആ പെരുമ വേണ്ട അതിലും നല്ലത് പാപിയും ദുഃഖിയുമാവുകയാണ്.

" ജാതേതേം ലേം കരും
മാതാ ലാഗേ ദൂരീ ധരും."

അജ്ഞരായ പൈതങ്ങളേയോ, അമ്മ മറോടണയ്ക്കും. എനിക്കു സ്വാവലംബിയായ പുണ്യവാനാകണമെന്നില്ല. ഈശ്വരാവലംബീയായ പാപിയാവുക തന്നയാണ് എനിക്കിഷ്ടം. പരമാത്മാവിന്റെ പവിത്രത എന്റെ പാപം മുഴുവൻ ഉൾക്കൊണ്ടാലും ശേഷിക്കും. നാം പാപം തടയുവാൻ യത്നിക്കണം; അതു നിലയ്ക്കുന്നില്ലെങ്കിൽ ഹൃദയം കരഞ്ഞു തുടങ്ങും: മനസ്സ് വ്യാകലപ്പെട്ടുതുടങ്ങും; അപ്പോൾ ഈശ്വരനെ ഓർമ്മ വരും. അദ്ദേഹമുണ്ടാല്ലോ ഈ നേരമ്പോക്ക് നോക്കിനുൽക്കുന്നു. അദ്ദേഹത്തോടു പറയുക,' ഞാൻ പാപിയാണേ, അതുകൊണ്ടാണേ അവിടുത്തെ പടിക്കൽവന്നത്!' പുണ്യവാൻ ഈശ്വരസ്മരണയ്ക് അധികാരമുണ്ട്,കാരണം ആയാൾ പുണ്യവാനാണ്. പാപിക്ക് ഈശ്വരസ്മരണക്ക് അധികാരമുണ്ട്, കാരണം അയാൾ പാപിയാണ്.

ഞായറാഴ്ച, 12-6-'32

## പതിനെട്ടാമധ്യായം

# ഉപസംഹാരം ഫലത്യാഗത്തിന്റെ പരിപൂർത്തി- ഈശ്വാരപ്രസാദം.

## (അർജ്ജുനന്റെ ഒടുക്കത്തെ ചോദ്യം.)

എന്റെ സഹോദരരേ! ഈശ്വരകൃപയാൽ ഇന്നു നാം പതിനെട്ടാമധ്യായത്തിലെത്തി. പ്രതിക്ഷണം മാറികൊണ്ടിരിക്കുന്ന ഈ വിശ്വാസത്തിൽവല്ല സങ്കല്പവും നിറവെറുന്നതു ഈശ്വരേച്ഛകൊണ്ടു തന്നെയാണ്. ജയിലിലാകട്ടേ, ഓരോ കാൽവെപ്പിലും അനിശ്ചിതതയാണ് അനുഭവപ്പെടുന്നത്. ഇവിടെ വച്ചു നാം വല്ല പ്രവൃത്തിയും ആരംഭിച്ചാൽ, അതിവിടെ വെച്ചുതന്നെ അവസാനിക്കാമെന്നാശിയ്ക്കുക പ്രയാസമാണ്. നമ്മുടെ ഗീത പൂർത്തിയാവുമെന്ന ആശ ആരംഭിക്കുമ്പോൾ ഉണ്ടായിരുന്നില്ല. എന്നാലും ഈശ്വരേച്ഛകൊണ്ടു ഇന്നും നാം സമാപ്തിയിലെത്തി.

പതിന്നാലാമധ്യായത്തിൽ ജീവിതത്തെ അഥവാ കർമ്മത്തെ, സാത്ത്വികരാജസ താമസങ്ങളെന്നു മൂന്നായി തരം തിരിച്ചു: അതിൽ രാജസതാമസങ്ങളെ ഉപേക്ഷിച്ചു സാത്വികം സ്വീകരിക്കണമെന്നു നാം കണ്ടു. തദനന്തരം പതിനേഴാമധ്യായത്തിൽ ഇതേ സംഗതി വോറൊരു രീതിയിൽ പറഞ്ഞു. യജ്ഞദാന തപസ്സുകൾ, അഥവാ ഒറ്റ വാക്കിൽ പറഞ്ഞാൽ യജ്ഞം, തന്നെയാണ് ജിവിതത്തിന്റെ സാരം; യജ്ഞോപയോഗികളായ ആഹാരാദികർമ്മങ്ങൾ കൂടി സ്വാത്തികവും യജ്ഞരൂപവുമാക്കിയേ സ്വീകരിയ്ക്കവൂ, യജ്ഞരൂപവും സ്വാതികവുമായ കർമ്മങ്ങൾ മാത്രം സ്വീകരിച്ചു ബാക്കിയെല്ലാം ത്യജിക്കേണമെന്നും നാം പതിനെഴാമധ്യായത്തിൽ കേട്ടു. ഓം തൽ സൽ എന്ന മന്ത്രം എന്തിന് ഓർമ്മിക്കണമെന്നു നാം കണ്ടു. ഓം എന്നാൽ സാതത്യം, തൽ എന്നാൽ അലിപ്തത, സൽ എന്നാൽ സാത്ത്വികത. നമ്മുടെ സാധനയിൽ സാതത്യം, അലിപ്തത, സാത്ത്വികത—അവ ഉണ്ടാവണം: എന്നാലേ ആ സാധന പരമേശ്വരന്നർപ്പിക്കാൻ കഴിയൂ. ഈ സംഗതികളിൽ നിന്നെല്ലാം മനസ്സിലാക്കുന്നത് ഇതാണ്: ചിലകർമ്മങ്ങൾ ഉപേക്ഷിക്കണം, ചിലതു ചെയ്യണം.

ഗീതയുടെ ഉപദേശമാകെ നോക്കിയാൽ പലേടത്തും കർമ്മം ത്യജിക്കരുതെന്ന ബോധമാണ് കിട്ടുക. കർമ്മം ഫലം ത്യജിക്കാ

നാണ് ഗീത പറയുന്നത്. കർമ്മം സദാ അനുഷ്ടിക്കുക,ഫലം ത്യജിയ്ക്കുക എന്നാണ് ഗീതയിൽ സർവ്വത്ര ഉപദേശിച്ചു കാണുന്നത്. എന്നാൽ ഇതൊരുവശമേ ആയുള്ളു. ചില കർമ്മങ്ങൾ അംഗീകരിക്കണം. ചിലത് ഉപേക്ഷിക്കണം എന്നു രണ്ടാമതൊരു വശം കൂടി കാണുന്നുണ്ട്, തന്നിമിത്തം ഒടുക്കത്തെ പതിനെട്ടാമധ്യായത്തിന്റെ തുടക്കത്തിൽ അർജ്ജുനൻ ചോദിച്ചു:'ഏതുകർമ്മവും ഫലത്യാഗപൂർവ്വം ചെയ്യുക എന്നതു ഒരു വശം; പിന്നെ ചില കർമ്മം തീർച്ചയായും ഉപേക്ഷിക്കുക, ചിലതു ചെയ്യുകഎന്നത് രണ്ടാമത്തെവശം. ഇവ തമ്മിൽ പൊരുത്തപ്പെടുന്നതെങ്ങിനെ? ജിവിതത്തിന്റെ വഴി സ്പഷ്ടമായി അറിവാനാണ് ഈ ചോദ്യം: ഫലത്യാഗത്തിന്റെ മർമ്മം ഗ്രഹിക്കുവാൻ വേണ്ടിയാണ് ഈചോദ്യം. ശാസ്ത്രം സംന്യാസമെന്നു വിളിക്കുന്നതിൽ കർമ്മത്തെ സ്വരൂപേണ ത്യജിയ്ക്കണം, കർമ്മത്തിന്റെ സ്വരുപം തന്നെ ത്യജിക്കണം. ഫലത്യാഗത്തിലാകട്ടെ, കർമ്മത്തെ ഫലം കൊണ്ടു ത്യജിക്കുകയെവേണ്ടു. അപ്പോൾ ഗീതയിലെ ഫലത്യാഗത്തിന്നു പ്രത്യക്ഷകർമ്മം തന്നെ ത്യജിക്കേണ്ടതുണ്ടോ എന്നാണ് ചോദ്യം. ഫലത്യാഗത്തിന്റെ തായ ഉരക്കല്ലിന്മേൽ സംന്യാസത്തെ ഉരച്ചുനോക്കണമോ? സംന്യാസത്തിന്റെ അതിർത്തിയേത്? സംന്യാസത്തിന്റേയും ഫലത്യാഗത്തിന്റെയും അതിർത്തികൾ ഏതുവരെ, എത്രയുണ്ടു? ഇതാണ് അർജ്ജുനന്റെ ചോദ്യം.

## (ഫലത്യാഗം, എല്ലാനിലയിലേയും ഉരക്കല്ല്.)

മറുപടി പറയുമ്പോൾ ഭഗവാൻ ഒരു കാര്യം സ്പഷടമായി പറഞ്ഞു: ഫലത്യാഗമെന്നഉരക്കല്ല് എല്ലാ നിലയിലും പറ്റുന്ന വസ്തുവാണ്. ഫലത്യാഗതത്ത്വം സർവ്വത്ര പ്രയോഗിച്ചുനോക്കാം. സർവ്വകർമ്മങ്ങളുടെ ഫലം ത്യജിയ്ക്കുന്നതിനും രാജസ താമസ കർമ്മങ്ങളെത്തന്നെ ത്യജിയ്ക്കുന്നതിനും തമ്മിൽ വൈരുദ്ധ്യമില്ല. ചില കർമ്മങ്ങളുടെ സ്വരൂപമേ ഇങ്ങനെയാണ്: ഫലത്യാഗത്തിന്റെ യുക്തി പ്രയോഗിക്കുമ്പോഴേയ്ക്കു ആ കർമ്മങ്ങൾ തനിയേ കൊഴിഞ്ഞുപോകുന്നു. ഫലത്യാഗപൂർവ്വം കർമ്മംചെയ്യുകഎന്നതിന്റെ അർത്ഥം തന്നെ, ചില കർമ്മങ്ങൾ ഉപേക്ഷിച്ചേ തീരൂ എന്നണ്. ഫലത്യാഗപൂർവ്വം കർമമം ചെയ്യുന്നതിൽ, ചില കർമ്മങ്ങളുടെ പ്രത്യ

ക്ഷമായ ത്യാഗവും ഉൾപ്പെടുന്നു.

ഇതിനെപ്പറ്റി അല്പം ഗാഢമായി ചിന്തിക്കാം. കാമ്യകർമ്മങ്ങൾ, അടിയിൽ കാമതയുള്ള കർമ്മങ്ങൾ, ഫലത്യാഗപൂർവ്വം ചെയ്യുക എന്നു പറുയുന്നതോടെ അവയുടെ അഠിത്തറ പൊളിയുന്നു. ഫല ത്യാഗത്തിനു മുമ്പിൽ കാമ്യവും നിഷിദ്ധവുമായ കർമ്മങ്ങൾക്കു നിൽക്കുവാനേവയ്യ. ഫലത്യാഗപൂർവ്വം കർമ്മം ചെയ്യുക എന്നതു കേവലം കൃത്രിമവും താന്ത്രികവും യാന്ത്രികവുമായ ക്രിയയല്ല. ഈ ഉരക്കല്ലുകൊണ്ടു ഏതു കർമ്മംചെയ്യാം, ഏതു ചെയ്യരുത് എ ന്ന് സ്വയമേവ മനസ്സിലാകും. ചിലർ പറയാറുണ്ട്." ഗീത ഫലത്യാ ഗപൂർവ്വം കർമ്മം ചെയ്യുവാനേ പറയുന്നുള്ളൂ. ഏതു കർമ്മം ചെയ്യ ണമെന്നു പറയുന്നില്ല." ഇങ്ങനെ തോന്നാമെങ്കിലും,വാസ്തവ ത്തിൽ അതു ശരിയല്ല. കാരണം, ഫലത്യാഗപൂർവ്വം ചെയ്യുക, എ ന്നു പറയയുന്നതിൽ നിന്നുതന്നെ ഏതു ചെയ്യണം ഏതു ചെയ്യരു ത് എന്നു മനസ്സിലാകുന്നു. ഹിംസാത്മകമായ കർമ്മം, അസത്യമയ മായ കർമ്മം, മോഷണകർമ്മം ഇവ ഫലത്യാഗപൂർവ്വം ചെയ്യുവാ ൻ വയ്യ. ഫലത്യാഗത്തിന്റെ ഉരക്കല്ലിന്മേൽ ഉരസുന്നതോടെ ഈ കർമ്മങ്ങൾ പോഴിഞ്ഞുപോകുന്നു. സൂര്യന്റെ പ്രഭ വ്യാപിക്കുന്ന തോടെ സർവ്വവസ്തുവും തെളിഞ്ഞു കാണുമാറാകുന്നു. പക്ഷേ, അന്ധകാരവും തെളിഞ്ഞു കാണുമോ? അതു മാഞ്ഞുപോവുകയാ ണ് ചെയ്യുന്നത്. ഇതുതന്നെയാണ് നിഷിദ്ധകാമ്യകർമ്മങ്ങളുടെ സ്ഥി തിയും. കർമ്മങ്ങളെ ഫലത്യാഗത്തിന്റെ ഉരക്കല്ലിന്മേൽ ഉരച്ചു നോക്കണം. ഞാൻ ചെയ്വാൻ ഉദ്ദശിക്കുന്ന കർമ്മം, ആസക്തി യില്ലാതെ തരിമ്പും ഫലാപേക്ഷയില്ലാതെ, ചെയ്യുവാൻ എനിക്കു കഴിയുമോ എന്നു ആദ്യമേനോക്കണം. ഫലത്യാഗംതന്നെയാണ് കർമ്മം ചെയ്യുന്നതിന്റെ ഉരക്കല്ല്. ഈ ഉരക്കില്ലിനൊത്തു കാമ്യ കർമ്മങ്ങൾ തനിയേ ത്യാജ്യങ്ങളാണെന്നു വരുന്നു. അവയെ സം ന്യാസിക്കുന്നതാണുചിതം. ഇനി ശേഷിക്കുന്നത് ശുദ്ധസാത്ത്വിക കർമ്മങ്ങളാണ്. അവയെ ആസക്തിയില്ലാതെ അഹംകാരം വിട്ടു അനുഷ്ടിക്കുണം. കാമ്യകർമ്മങ്ങളെ ത്യജിയ്ക്കുകയെന്നതും ഒരു കർമ്മമായിരിക്കുന്നു. അതിന്മേലും വേണം ഫലത്യാഗത്തിന്റെ ക ത്തിരിവെയക്കുക. കാമ്യകർമ്മങ്ങളുടെ ത്യാഗവും സ്വാഭവികമാവ

ണം.

ഇപ്രകാരം മുന്നുവസ്ഥനാം കണ്ടു. ഒന്നാമവസ്ഥ, ചെയ്യുന്ന കർമ്മമെല്ലാം ഫലത്യാഗപൂർവ്വം ചെയ്യുക. രണ്ടാമവസ്ഥ രാജസതാമസകർമ്മങ്ങൾ, നിഷിദ്ധകാമ്യകർമ്മങ്ങൾ, ഫലത്യാഗത്തിന്റെ കത്തിരി പ്രയോഗത്താൽ തനിയേ വീണുപോകുന്നത്. മൂന്നാമവസ്ഥ ആ ത്യാഗത്തിന്മേൽ കൂടി ഫലത്യാഗത്തിന്റെ കത്തിരി പ്രയോഗിക്കുക: ഞാൻ ഇത്ര ത്യാഗം ചെയ്തു എന്ന അഹങ്കാരം ഉണ്ടാവാൻ പാടില്ല.

എന്തിനാണ് രാജസതാമസകർമ്മങ്ങൾ ത്യജിക്കന്നത്? കാരണം അവ ശൂദ്ധങ്ങളല്ല! ശുദ്ധമല്ലാത്തിനാൽ അനുഷ്ഠാതാവിന്റെ ചിത്തത്തിൽ അവയുടെ സംസ്ക്കരമുളവാകുന്നു. ചുഴിഞ്ഞാലോചിച്ചാൽ സാത്ത്വികകർമ്മങ്ങൾ കൂടിയും സദോഷങ്ങളാണെന്ന് അറിവാകും. കർമ്മങ്ങിലെല്ലാമുണ്ട് അല്പാല്പം ദോഷം. കൃഷി എന്ന സ്വധർമ്മെടുക്കുക, അതു ശുദ്ധമായ സാത്ത്വിക ക്രിയയാണ്. പക്ഷേ, യജ്ഞമയവും സ്വധർമ്മ രുപവുമായ ഈ കൃഷിയിലും ഹിംസയുണ്ട്. കുന്നു പൂട്ടുമ്പോൾ എത്രയോ ജിവജന്തുക്കൾ ചത്തു പോകുന്നു, കിണറ്റിന്നരികേ ചളികെട്ടാതിരിക്കാൻ ചുറ്റും കല്ലിട്ടുറപ്പിക്കുമ്പോൾ പല ജന്തുക്കൾചാവുന്നു. രാവിലെ വാതിൽ തുറന്നു വെയിൽനാളം വീട്ടിൽ കടക്കുന്നതോടെ അസംഖ്യംഅണുജീപികൾ ചാവുന്നു. നാം ശൂദ്ധികരണമെന്നു പറയുന്നതു തന്നെ ഒരു തരം മാരണക്രിയയാണ്. സാരാംശം: സ്വധർമ്മ രൂപമായ സാത്ത്വിക കർമ്മത്തിലും ദോഷമുണ്ടെങ്കിൽ എന്തുചെയ്യും?.

സർവ്വഗണവികാസം ഇനിയും വരാനിരിക്കുന്നേ ഉള്ളു എന്നു ഞാൻ മുമ്പു പറഞ്ഞു. ജ്ഞാനം, ഭക്തി, സേവനം, അഹിംസ എന്നിവയുടെ ഒരിറ്റുമാത്രമേ നമുക്കനുഭവപ്പെട്ടിട്ടുള്ളു. പണ്ടു എല്ലാം അനുഭവപ്പെട്ടിരുന്നു എന്നില്ല. ലോകം അനുഭവം നേടി നേടി മുന്നോട്ടു പോകയാണ്. മദ്ധ്യയുഗത്തിൽ ഒരു സങ്കല്പമുണ്ടായിരുന്നു.— കൃഷിയിൽ ഹിംസയുണ്ട്, അതിനാൽ അഹിംസകന്മാർ അതു ചെയ്യരുത്, അവർ കച്ചവടം ചെയ്യട്ടെ. ധാന്യം വിളയിക്കുന്നത് പാപമാണ്: ധാന്യം വിൽക്കുന്നതു പാപമല്ല. ഇതിൻ വണ്ണം ക്രിയയുപേക്ഷിച്ചതു കൊണ്ടു ഹിതംസാധിക്കയില്ല.മനുഷ്യൻ ഇങ്ങിനെ കർമ്മം ചുരുക്കി ജീവികക്കുകയാണെങ്കിൽ ഒടുക്കം ആത്മനാശം

വരും. കർമ്മത്തിൽ നിന്നു മുത്കനാവാൻ മനുഷ്യൻ വിചാരിക്കുതോറും കർമ്മത്തിന്റെ വിസ്താരം അധികം വർദ്ധിക്കും. നിങ്ങൾക്കും. നിങ്ങൾക്കു ധാന്യക്കവച്ചവടം ചെയ്വാൻആരെങ്കിലും കൃഷി ചെയ്യേണ്ടേ? അപ്പോൾ ആ കൃഷിയിലെ ഹിംസയിൽ നിങ്ങളും പങ്കാരാവില്ലേ? പരുത്തികൃഷിചെയ്യുന്നതു പാപമാണെങ്കിൽ, കൃഷി ചെയ്ത പരുത്തി വിൽക്കുന്നതും പാപമാണ്. പരുത്തി ഉൽപ്പാദിപ്പിക്കുന്നതിൽ ദോഷമുണ്ടെന്നുവെച്ച് ആ കർമ്മം ഉപേക്ഷിക്കുന്നതു ബുദ്ധി ദോഷമാണ്. സർവ്വകർമ്മങ്ങളും ബഹിഷ്കരിക്കുക, ആ കർമ്മവും വേണ്ട, ആ കർമ്മവും വേണ്ട, ഒന്നും ചെയ്യരുത്— ഇങ്ങിനെ വീക്ഷിക്കുന്ന ദൃഷ്ടിയിൽ യഥാർത്ഥദയാഭാവം ഒട്ടും അവശേഷിക്കാതെ നശിച്ചുവെന്നു കരുതണം. ഇല നുള്ളിയതു കൊണ്ടു മരം ഉണങ്ങുന്നില്ല: അതു വീണ്ടും തളിർക്കും. ക്രിയാസങ്കോചം ആത്മസങ്കോചമാകുന്നു.

## (ക്രിയയിൽ നിന്നൊഴിയുവാനുള്ള നേരായ വഴി)

അപ്പോൾ ചോദിക്കാം, എല്ലാ ക്രിയകളിലും ദോഷമുണ്ടെങ്കിൽ എന്തുകൊണ്ട് എല്ലാം ഉപേക്ഷിച്ചു കൂടാ? ഇതിനു മുമ്പൊരിക്കൽ ഉത്തരം നൽകിയിട്ടുണ്ട്. സർവ്വകർമ്മത്യാഗമെന്ന സങ്കൽപം തുലോം സുന്ദരമാണ്. പക്ഷേ ഈ വിചാരം അന്ധാളിത്തമാണ്. ഈ അസംഖ്യകർമ്മങ്ങൾ എങ്ങിനെ ഉപേക്ഷിക്കാനാണ്? രാജതാമസകാർമ്മങ്ങളുപേക്ഷിക്കേണ്ട രീതി തന്നെ സാത്ത്വികകർമ്മങ്ങളുപേക്ഷിക്കാനും പറ്റുമോ? സദോഷമായ സാത്ത്വികകർമ്മങ്ങൾ എങ്ങിനെ ദുരീകരിക്കാം? തമാശ ഇതാണ്: മനുഷ്യൻ ലോകത്തിൽ "ഇന്ദ്രായ തക്ഷകായ സ്വാഹാ"എന്ന പോലെ ചെയ്യാൻ തുടങ്ങിയാൽ അമരനായ ഇന്ദ്രൻ മരിക്കില്ല. മറിച്ചു തക്ഷകൻ മരിക്കാതെ ബലവാനാകുകയും ചെയ്യും. സാത്ത്വിക കർമ്മങ്ങളിൽ പുണ്യമുണ്ട്. അൽപം ദോഷവുമുണ്ട്. കുറച്ചു ദോഷമുള്ളതിനോടൊപ്പം പുണ്യത്തേയും ആഹുതി ചെയ്വാൻ കരുതിയാൽ പുണ്യക്രിയ ബലവത്താകകൊണ്ട് നശിക്കുന്നില്ല. ദോഷക്രിയ തീർച്ചയായും വർദ്ധിക്കുകയും ചെയ്യും. ഇത്തരം സമ്മിശ്രമായ, വിവേകഹീനമായ ത്യാഗം കൊണ്ട് പുണ്യരൂപമായ ഇന്ദ്രൻ മരിക്കുന്നില്ല. ദോഷരൂപമാകയാൽ മരിക്കാനിടയുള്ള തക്ഷകനും മരിക്കില്ല. അപ്പോൾ അവയെ ത്യജിയ്ക്കേണ്ട

രീതിയെന്തു? പൂച്ച ഹിംസിക്കുമെന്നുവെച്ച് അതിനെ ത്യജിച്ചാൽ എലികൾ ഹിംസിക്കും, പാമ്പ് ഹിംസ ചെയ്യുമെന്ന് വെച്ച് അതിനെ അകറ്റിയാൽ, അനേകശതം ജന്തുക്കൾ വിള നശിപ്പിക്കും. വയലിലെ വിള നശിച്ചാൽ, അനേകായിരം ജനങ്ങൾ മരിക്കും. അതുകൊണ്ട് ത്യാഗം വിവേകയുക്തമാവണം.

ഗോരഖ നാഥനോട് മച്ഛീന്ദ്രനാഥൻ പറഞ്ഞു, "ഈ കുട്ടിയെ കഴുകികൊണ്ടു വരു" ഗോരഖനാഥൻ കുട്ടിയുടെ കാലുപിടിച്ചു കല്ലിന്മേലിടിച്ചു, ഒലുമ്പി, വേലിമേൽ കായാനിട്ടു. മച്ഛീന്ദ്രനാഥൻ ചോദിച്ചു, "കുട്ടിയെ കഴുകിക്കൊണ്ടുവന്നുവോ?" ഗോരഖനാഥൻ പറഞ്ഞു, "അവനെ അലക്കി കായാനിട്ടിട്ടുണ്ട്." ഇങ്ങിനെയാണോ കുട്ടിയെ കഴുകേണ്ട വിധം? വസ്ത്രം കഴുകാനും മനുഷ്യനെ കഴുകാനുമുള്ള രീതി ഒന്നല്ല, രണ്ടും രണ്ടുവിധമാണ്. അതുപോലെ രാജസതാമസ കർമ്മങ്ങളുടെ ത്യാഗത്തിനും, സാത്ത്വിക കർമ്മങ്ങളുടെ ത്യാഗത്തിനും തമ്മിൽ വ്യത്യാസമുണ്ട്. സാത്ത്വിക കർമ്മങ്ങൾ ഉപേക്ഷിക്കേണ്ട വിധം വേറെയാണ്.

വിവേകഹീനമായി പ്രവർത്തിച്ചാൽ ചില അവ്യസ്ഥകളുണ്ടാവും. തുക്കാറാം പറഞ്ഞിട്ടില്ലേ,

*"ത്യാഗേ ഭോഗ മാഝ്യാ യേതീല അന്തമാ
മഗ മീ ദാതാരാ കായ കരൂം"

ചെറിയ ത്യാഗം ചെയ്‌വാൻപോയാൽ വലിയ ഭോഗം കേറിനെഞ്ചത്തിരിക്കുന്നു. അതിനാൽ ആ അല്പമായ ത്യഗവും മിത്ഥ്യയാവുന്നു. ചെറിയൊരു ത്യാഗം നിറവേറ്റാൻ വലിയ വലിയ ഇന്ദ്രഭവനങ്ങൾ നിർമ്മിക്കുന്നു, അതിനേക്കാൾ നല്ലത് ആ കുടിലായിരുന്നു. അതു മതിയായിരുന്നു. ലങ്കോട്ടിയുടുത്തു വിലാസങ്ങളൊക്കെ ശേഖരിക്കുന്നതിനെക്കാൾ ഭേദം കുപ്പായവും ബനിയനുമാണ്. അതിനാൽ ഭഗവാൻ സാത്ത്വിക കർമ്മങ്ങളെ ത്യജിക്കേണ്ടുന്ന രീതി വേറിട്ടു പറഞ്ഞിരിക്കുന്നു. ആ സാത്ത്വിക കർമ്മങ്ങളെല്ലാം അനുഷ്ഠിക്കുക, പക്ഷേ, അവയുടെ ഫലം കൈവെടിയുക, ചില കർമ്മങ്ങൾ സമൂലം വെടിയണം, ചിലതിന്റെ ഫലം മാത്രം വെടിഞ്ഞാൽ മതി. ശരീരത്തിൽ പുറമേ നിന്നു ചളി പറ്റിയാൽ കഴുകിക്കളയാം. സ്വതവേ

തന്നെ തൊലിയുടെ നിറം കറുപ്പാണെങ്കിലോ, അതിൽ വെള്ള യടിച്ചിട്ടെന്തുകാര്യം? ആ കറുപ്പു അങ്ങിനെ തന്നെ ഇരുന്നു കൊള്ള ട്ടെ. അതിനു നേരെ നോക്കുകയേ വേണ്ട. അതു അമംഗളമാണെന്നു പറയരുത്.

ഒരാളുണ്ടായിരുന്നു. അയാൾക്ക് സ്വന്തം വീട് അമംഗളമായിതോ ന്നി. അതിനാൽ അയാൾ അതുവിട്ടു ഒരു ഗ്രാമത്തിൽ ചെന്നു. ആ ഗ്രാമത്തിലും മാലിന്യം കണ്ടതുകൊണ്ടു അയാൾ കാട്ടിലേക്കു പോയി. അവിടെ ഒരു മാവിൻ ചുവട്ടിലിരുന്നപ്പോൾ മുകളിൽ നിന്ന് ഒരു പക്ഷി അയാളുടെ തലയിൽ കാഷ്ഠിച്ചു. ഈ കാടും അമംഗള മെന്നു പറഞ്ഞു അയാൾ നദിയിൽ ചെന്നുനിന്നു. നദിയിൽ ചെറിയ മത്സ്യങ്ങളെ വലിയവ തിന്നിരുന്നു. ഇതു കണ്ടിട്ട് അയാൾക്കു ആകെ വെറുത്തു. സൃഷ്ടി നീളെ അമംഗളമാണ്, ഇവിടെ നിന്നു മരിച്ചു പോവുകയല്ലാതെ വേറെ ഗതിയില്ല എന്നു മനസ്സിൽ നിശ്ചയിച്ച് അയാൾ വെള്ളത്തിൽ നിന്നു കയറി ചിതകൂട്ടി. അവിടെ വെച്ച് ഒരു ഗൃഹനാഥൻ വന്നു ചോദിച്ചു, “എന്തേ മരിക്കാനുണ്ടായത്?” അയാൾ പറഞ്ഞു, “ഈ ലോകം അമംഗളമായതുകൊണ്ട്” എന്ന്. ഗൃഹസ്ഥൻ പറഞ്ഞു, “നിന്റെ ഈ കെട്ട ശരീരം, ഈ മേദസ്സ്, ഇവിടെ വേവാൻ തുടങ്ങിയാൽ എത ദുർഗ്ഗന്ധം പരക്കും? ഞങ്ങൾ ഇവിടെ അടു ത്താണ് താമസിക്കുന്നത്. ഞങ്ങളവിടെ പോകും? ഒരു രോമം കരി ഞ്ഞാൽ എന്തു ദുർഗ്ഗന്ധമാണ്! നിന്റെ മേദസ്സെല്ലാം വേവുമ്പോഴോ! ഇവിടെ എത്ര ദുർഗ്ഗന്ധം പരക്കുമെന്ന് ഒന്നാലോചിച്ചു നോക്കൂ.” അയാൾ വ്യാകുലനായി പറഞ്ഞു, “ഈ ലോകത്തിൽ ജീവിക്കാനും വയ്യ, മരിക്കാനും വയ്യ എന്തു ചെയ്യാം?”.

സാരാംശം: ‘അമംഗളം, അമംഗള’മെന്നു പറഞ്ഞ് എല്ലാം ഉപേക്ഷി ച്ചാൽ കാര്യം നടക്കില്ല. ചെറിയ കർമ്മങ്ങൾ ഉപേക്ഷിക്കാൻ നോ ക്കിയാൽ വലിയവ തലയിൽ വന്നുകേറും. കർമ്മത്തെ ബാഹ്യമായി സ്വരൂപേണ ഉപേക്ഷിച്ചതുകൊണ്ട് അവ വിട്ടുപോകുന്നില്ല. ഒരാൾ പ്രവാഹപ്രാപ്തമായ കർമ്മങ്ങൾക്കെതിരെ പോവാൻ ശക്തിചെല വാക്കിയാൽ, പ്രവാഹത്തിനെതിരെ നീന്താൻ നോക്കിയാൽ അയാ ൾ അവസാനം ക്ഷീണിച്ചു പ്രവാഹത്തിനൊപ്പം ഒഴുകിപ്പോകും. പ്രവാഹാനുകൂലമായ ക്രിയകൾ ചെയ്തുതന്നെ അക്കര പറ്റാൻ

ശ്രമിക്കണം. തന്നിമിത്തം മനസ്സിലെ ലേപം കുറഞ്ഞു ചിത്തം ശുദ്ധ മായി വരും. പിന്നെ മെല്ലെ മെല്ലെ ക്രിയ സ്വയമേവ വീണുപോകും. കർമ്മം ത്യാജിക്കാതെതന്നെക്രിയകൾ ലുപ്തങ്ങളാകും. കർമ്മം വിട്ടുപിരിയില്ല, ക്രിയ ലോപിക്കും.

ക്രിയ, കർമ്മം എന്നീ രണ്ടവസ്ഥയ്ക്കും തമ്മിൽ വ്യത്യാസമുണ്ട്. ഉദാഹരണം ഒരിടത്തു വലിയ ബഹളമുണ്ട്, അതു നിർത്തണം എന്നു കരുതുക. ഒരു പോലീസുകാരൻ വന്നു 'ബഹളം നിർത്തുക' എന്നു അത്യുച്ചത്തിൽ വിളിച്ചു പറയുന്നു. അവിടുത്തെ ബഹളം നിർത്താൻ അയാൾക്ക് ഉറക്കെ വിളിച്ചു പറയുക എന്ന തീവ്രമായ കർമ്മം ചെയ്യേണ്ടി വരുന്നു. മറ്റൊരാൾ മിണ്ടാതെ വന്നു നിന്ന് ഒരു വിരൽ പൊക്കിക്കാണിക്കുമ്പോഴേക്കു ജനങ്ങൾ ശാന്തരാകുന്നു. മൂന്നാമതൊരാൾ അവിടെ എത്തിയാൽ മതി എല്ലാവരും ശാന്ത രായി. ഒരാൾക്കു തീവ്ര ക്രിയ ചെയ്യേണ്ടി വന്നു. രണ്ടാമന്റെ ക്രിയ അൽപം സൗമ്യമായി. മൂന്നാമന്റേതു സൂക്ഷ്മമായി. ക്രിയ പിന്നെ പ്പിന്നെ കുറഞ്ഞു വന്നുവെങ്കിലും ജനങ്ങളെ ശാന്തരാക്കുക എന്ന കർമ്മം തുല്യം തന്നെ. എത്രത്തോളം ചിത്തശുദ്ധി ഉണ്ടാവുന്നുവോ അത്രത്തോളം ക്രിയയുടെ തീവ്രത കുറയും. തീവ്രത്തിൽ നിന്നു സൗമ്യവും സൗമ്യത്തിൽ നിന്നു സൂക്ഷ്മവും, സൂക്ഷ്മത്തിൽ നിന്നു ശൂന്യവുമായി വരും. കർമ്മം വേറെ, ക്രിയ വേറെ. കർത്താവിന് അഭീപ്സിതമായതെന്തോ അതു കർമ്മം എന്നാണ് കർമ്മത്തിന്റെ വ്യാഖ്യാനം. കർമ്മത്തിനു പ്രഥമ വിഭക്തിയും, ദ്വിതീയ വിഭക്തിയു മുണ്ട്. ക്രിയയ്ക്കാകട്ടെ, സ്വതന്ത്രമായ ഒരു ക്രിയാപദം തന്നെ വേണം.

കർമ്മം വേറെ, ക്രിയ വേറെ എന്ന വ്യത്യാസം മനസ്സിലാക്കണം. ക്രോധം വന്നാൽ, ചിലർ കലമ്പൽ കൂട്ടിയും ചിലർ ഒന്നും മിണ്ടാ തെയുമാണ് അതു പ്രകടിപ്പിക്കുക. ജ്ഞാനി തരിമ്പും ക്രിയ ചെയ്യു ന്നില്ലെങ്കിലും അനന്ത കർമ്മങ്ങൾ ചെയ്യുന്നുണ്ട്. അദ്ദേഹത്തിന്റെ കേവലമായ അസ്തിത്വത്തിനു തന്നെ അളവറ്റ ലോകസംഗ്രഹം ചെയ്യാൻ കഴിയും. ജ്ഞാനി അടുത്തുണ്ടായാൽ മതി. അദ്ദേഹത്തി ന്റെ കൈകാലുകൾ അനങ്ങിയില്ലെങ്കിലും അദ്ദേഹം കർമ്മം ചെ യ്യുന്നു. ക്രിയ സൂക്ഷ്മമായിച്ചമയുമ്പോൾ മറിച്ച് കർമ്മം പെരുകുക

യാണ്. ഈ വിചാരഗതിയെ ഇനിയും മുന്നോട്ടു കൊണ്ടുപോയാൽ ചിത്തം തികച്ചും ശുദ്ധമായി, അവസാനം ക്രിയ ശൂന്യമാകുമ്പോ ഴേയ്ക്കു കർമ്മം അനന്തമാകുന്നു എന്നു പറയാം. ആദ്യം തീവ്രം, പിന്നെ തീവ്രത്തിൽ നിന്ന് സൗമ്യം. സൗമ്യത്തിൽ നിന്നു സൂക്ഷ്മം, സൂക്ഷ്മത്തിൽ നിന്നു ശൂന്യം ഇങ്ങിനെ ക്രിയാശൂന്യത്വം പ്രാപ്ത മാകും. എന്നാലപ്പോൾ അനന്തമായ കർമ്മങ്ങളും തനിയേ ഉളവായി വരും.

പുറമേ കർമ്മങ്ങളകറ്റിയതുകൊണ്ട് അവ അകന്നു പോവില്ല. നിഷ്ക്കാമതയോടെ കർമ്മം ചെയ്തു ചെയ്തു മെല്ലെമെല്ലയേ അതി ന്റെ അനുഭവമുണ്ടാകൂ. ബ്രൗണിങ്ങ് കവി 'വഞ്ചകനായ പോപ്പ്' എന്ന ഒരു കവിതയെഴുതിയിട്ടുണ്ട്. ആ പോപ്പിനോട് ഒരാൾ ചോ ദിച്ചു, 'നിങ്ങളീ വേഷം കെട്ടുന്നതെന്തിനാണ്? ഈ നീണ്ട കുപ്പായ മെന്തിനാണ്? ഈ പുറം പകിട്ടെന്തിനാണ്? ഈ ഗംഭീരമുദ്രയെന്തിന്.' അപ്പോൾ അദ്ദേഹം പറഞ്ഞു, 'ഇതൊക്കെ എന്തിനാണെന്നു കേട്ടോ ളൂ. ഈ വേഷം കെട്ടിക്കെട്ടി ഒരു ദിവസം അറിയാതെ എന്നിൽ ഭക്തിയുളവായേക്കാം.' അതിനാൽ നിഷ്കാമക്കർമ്മം ചെയ്തു കൊണ്ടേ ഇരിക്കണം. പതുക്കെപ്പതുക്കെ നിഷ്ക്രിയത്വം പ്രാപ്തമാകും.

## (സാധകന് സ്വധർമ്മ വിശ്ലേഷണം)

സാരാംശം: രാജസതാമസകർമ്മങ്ങൾ തീരെ ഉപേക്ഷിക്കണം. സാത്ത്വികകർമ്മങ്ങൾ അനുഷ്ഠിക്കണം, എന്നല്ലാ സഹജപ്രവാ ഹപ്രാപ്തങ്ങളായ സാത്ത്വികകർമ്മങ്ങൾ സദോഷങ്ങളാണെങ്കിലും ഉപേക്ഷിക്കരുതെന്ന വിവേകവും വേണം. ആ ദോഷമുണ്ടായി കൊ ള്ളട്ടെ. ആ ദോഷം നശിപ്പിക്കാൻ നോക്കിയാൽ, മറ്റനേകം ദോഷ ങ്ങൾ വന്നുചേരും. നിങ്ങളുടെ മുറിമൂക്ക് അങ്ങനെതന്നെ നിന്നോട്ടെ. അതു മുറിച്ച് അഴകിലാക്കാൻ ശ്രമിച്ചാൽ, അതു കൂടുതൽ ഭയാനക വും വിരൂപവുമായേക്കാം. അതുള്ള വിധത്തിൽത്തന്നെയാണ് നല്ലത്. സാത്ത്വിക കർമ്മങ്ങൾ സദോഷങ്ങളായാലും പ്രവാഹപ്രാപ്തങ്ങ ളാകയാൽഅവയെ ഉപേക്ഷിക്കേണ്ടതില്ല. അവയനുഷ്ഠിക്കണം. പ ക്ഷേ, അവയുടെ ഫലം ത്യജിച്ചേയ്ക്കു.

ഇനി മറ്റൊരു കാര്യം പറയാനുണ്ട്. പ്രവാഹ പ്രാപ്തമല്ലാത്ത

ഒരു കർമ്മം നന്നായി ചെയ്യാമെന്നു എത്ര തന്നെ തോന്നിയാലും, അതു ചെയ്യരുത്. സ്വഭാവികമായതുമാത്രം ചെയ്യുക. പണിപ്പെട്ടു മറ്റു പുതിയ കർമ്മമൊന്നും തലയിൽ വലിച്ചേറ്ററുത്. കരുതിക്കൂട്ടി വിശേഷയുക്തിയോടെ ചെയ്യേണ്ട കർമ്മങ്ങൾ എത്ര നന്നെങ്കിലും അവയിൽ നിന്ന് അകന്നിരിക്കണം, അതിൽ മയങ്ങിപ്പോകരുത്. സ്വഭാവ പ്രാപ്തകർമ്മങ്ങളുടെ ഫലമേ ത്യജിക്കാൻ കഴിയൂ. മനുഷ്യൻ ഈ കർമ്മം നല്ലതാണ്, ആ കർമ്മവും നല്ലതാണ് എന്നു കൊതിപിടിച്ച് നാലുപാടും ഓടാൻ തുടങ്ങിയാൽ ഫലത്യാഗമെവിടെ? ജീവിതമാകെ ഒരു ദുരവസ്ഥയാകയെ ഉള്ളൂ. ഫലാശകൊണ്ടാണ് അയാൾ ഈ പരധർമ്മരൂപമായ കർമ്മം ചെയ്യാനാഗ്രഹിക്കുന്നെങ്കിലും ഫലം കയ്യിൽ കിട്ടുകയുമില്ല. ജീവിതത്തിൽ പതിയുകയും ചെയ്യും. സാത്ത്വിക കർമ്മത്തിലാണ് ലോഭം തോന്നിയതെങ്കിലും അതും അകറ്റേണ്ടതാണല്ലോ. നാനാതരം സാത്ത്വികകർമ്മങ്ങൾ ചെയ്യാൻ തുടങ്ങിയാലും അതിൽ രാജസതയും താമസതയും ഉളവാകും. അതിനാൽ നിങ്ങളുടെ പ്രവാഹപ്രാപ്തവും സാത്ത്വികവുമായ സ്വധർമ്മമേ നിങ്ങൾ ചെയ്യേണ്ടൂ.

സ്വധർമ്മത്തിൽ സ്വദേശീയ ധർമ്മവും സ്വജാതീയധർമ്മവും സ്വകാലീന ധർമ്മവും അടങ്ങിയിട്ടുണ്ട്. ഇവ മൂന്നും ചേർന്നാണ് സ്വധർമ്മമുണ്ടാകുന്നത്. എന്റെ വാസനയ്ക്കു അനുകൂലവും അനുരൂപമായതെന്താണ്, ഏതു കർത്തവ്യമാണ് എനിക്കു പ്രാപ്തമായിട്ടുള്ളത് എന്നെല്ലാം സ്വധർമ്മം നിശ്ചയിക്കുമ്പോൾ കാണുമാറാകും. നിങ്ങളിൽ 'നിങ്ങളെന്നെ' ഒരു ഭാവമുള്ളതു കൊണ്ടാണ് നിങ്ങൾ നിങ്ങളായത്. ഓരോരുത്തനുമുണ്ട് അവനവന്റേതായ ചില വിശേഷങ്ങൾ. ആട്ടിന്റെ വളർച്ച ആടായിരിക്കുന്നതിലാണ്, ആടായിത്തന്നെവേണം അതിനു വളരുക. ആടു 'ഞാൻ മാടാകും' എന്നു പറഞ്ഞാൽ അതു നടക്കുന്ന കാര്യമല്ല. അതിനു സ്വയം പ്രാപ്തമായ 'ആടു' എന്ന ഭാവം ത്യജിക്കാൻ കഴിയില്ല. അതു വേണമെങ്കിൽ അതിനു ശരീരം വെടിയേണ്ടിവരും. പുതിയ ധർമ്മം, പുതിയ ജന്മം എടുക്കേണ്ടി വരും. എന്നാൽ ഈ ജന്മത്തിൽ ആ 'ആടെന്ന ഭാവം' തന്നെ പവിത്രമാണല്ലോ. 'കാളയും തവളയു'മെന്ന കഥയില്ലേ? തവളയുടെ വളർച്ചക്കൊരതിരുണ്ട്. അതു കാളയെപ്പോലയാകാൻ ശ്രമിച്ചാൽ ചത്തുപോകും. മറ്റു രൂപങ്ങളെ അനുകരിക്കുന്നതു യോഗ്യമല്ല.

അതിനാലാണ് പരധർമ്മം ഭയാവഹമെന്നു പറഞ്ഞിട്ടുള്ളത്.

സ്വധർമ്മത്തിലുമുണ്ട് രണ്ടു ഭാഗം. ഒന്നു മാറുന്നതും മറ്റേതു മാറാത്തതും. ഇന്നുള്ള ഞാനല്ല നാളെ, നാളെത്തേതല്ല മറ്റന്നാൾ. ഞാൻ നിരന്തരം മാറിക്കൊണ്ടിരിക്കുന്നു. കുഞ്ഞുന്നാളത്തെ സ്വധർമ്മം വളർച്ചമാത്രമാണ്. താരുണ്യത്തിൽ എന്നിൽ കർമ്മശക്തി ധാരാളമുണ്ടെങ്കിൽ, തദ്വാരാ ഞാൻ സമുദായസേവനം ചെയ്യും. പ്രൗഢാവസ്ഥയിൽ എന്റെ ജ്ഞാനം കൊണ്ടുള്ള നേട്ടം മറ്റുള്ളവർക്കു ലഭിക്കും. ഇങ്ങിനെ സ്വധർമ്മങ്ങൾ മാറ്റുന്നവയാണെങ്കിൽ, മറ്റു ചിലവ മാറാത്തവയുമാണ്. ഇവയ്ക്കു പണ്ടത്തെ ശാസ്ത്രീയസംജ്ഞ നൽകുകയാണെങ്കിൽ ഇങ്ങിനെ പറയാം, "മനുഷ്യന് വർണ്ണധർമ്മവുമുണ്ട് ആശ്രമധർമ്മവുമുണ്ട്. വർണ്ണധർമ്മം മാറുന്നില്ല; ആശ്രമധർമ്മം മാറുന്നു."

ആശ്രമധർമ്മങ്ങൾ മാറുന്നു എന്നു വെച്ചാൽ ഞാൻ ബ്രഹ്മചര്യപദം സാർത്ഥകമാക്കി ഗൃഹസ്ഥനാകുന്നു; ഗൃഹസ്ഥനിൽ നിന്നു വാനപ്രസ്ഥനാകുന്നു. വാനപ്രസ്ഥനിൽ നിന്നു സന്യാസിയാകുന്നു. ആശ്രമധർമ്മം ഇങ്ങനെ മാറുമെങ്കിലും വർണ്ണധർമ്മം മാറ്റാൻ കഴിയുകയില്ല. എന്റെ നൈസ്സർഗ്ഗികമായ അതിരു തെറ്റിയ്ക്കാൻ എനിക്കു കഴിയില്ല. അതിനുള്ള പ്രയത്നം മിഥ്യയാണ്. നിങ്ങളിലെ 'നിങ്ങളെ' ന്ന ഭാവം ഇല്ലാതാക്കാൻ നിങ്ങൾക്കു കഴിയുകയില്ലെന്ന അർത്ഥത്തിലാണ് വർണ്ണധർമ്മം ഘടിപ്പിച്ചിട്ടുള്ളത്. വർണ്ണധർമ്മമെന്ന സങ്കല്പം മധുരമാണ്, വർണ്ണധർമ്മം തികച്ചും ഇളക്കരുതാത്തതാണോ? ആടിന്റെ 'ആട്' എന്ന ഭാവംപോലെയും മാടിന്റെ 'മാട്' എന്ന ഭാവംപോലെയുമാണോ ബ്രാഹ്മണന്റെ ബ്രാഹമണത്വവും ക്ഷത്രിയന്റെ ക്ഷത്രിയത്വവും? വർണ്ണധർമ്മം അത്ര ദൃഢമല്ലെന്ന കാര്യം ഞാൻ വകവെയ്ക്കുന്നു; എന്നാലും ഇതിന്റെ സാരസ്യം നാം മനസ്സിലാക്കണം. വർണ്ണധർമ്മത്തെ സാമുദായിക വ്യവസ്ഥയ്ക്കായുള്ള യുക്തി എന്ന മട്ടിലെടുക്കുമ്പോൾ അതിൽ അപവാദങ്ങളുണ്ടാവും. ഈ അപവാദങ്ങളെ വകവെയ്ക്കുകയും വേണം. ഗീതയും ഈ അപവാദങ്ങളെ സ്വീകരിച്ചിട്ടുണ്ട്. സാരാംശം; ഈ രണ്ടുതരം ധർമ്മങ്ങളേയും തിരിച്ചറിഞ്ഞു അവാന്തരധർമ്മം സുന്ദരവും ആകർഷകവുമായി തോന്നിയാലും അതിന്റെ കുടുക്കിൽപെട്ടു പോകരുത്.

## (ഫലത്യഗത്തിനു മൊത്തത്തിലുള്ള ഫലിതാർത്ഥം)

നാം വിവരിച്ചു വന്ന ഫലത്യാഗ സങ്കല്പത്തിൽ നിന്നു താഴെ എഴുതിയ അർത്ഥമാണ് ലഭിക്കുന്നത്:-

1. രാജസതാമസങ്ങളുടെ സമ്പൂർണ്ണത്യാഗം
2. ആ ത്യാഗത്തിന്റെ ഫലവും ത്യജിക്കുക. അതിൽ അഹങ്കാര മരുത്.
3. സാത്ത്വിക കർമ്മങ്ങളെ സ്വരൂപേണ ത്യജിയ്ക്കാതെ കേവലം ഫലം മാത്രം ത്യജിക്കുക.
4. ഫലത്യാഗപൂർവ്വം ചെയ്യേണ്ടുന്ന സാത്ത്വികകർമ്മങ്ങൾ സ ദോഷങ്ങളായാലും ചെയ്യണം.
5. എപ്പോഴും ഫലത്യാഗപൂർവ്വം ആ സാത്ത്വികകർമ്മങ്ങൾ ചെയ്തു ചെയ്ത് ചിത്തം ശുദ്ധമാകും. തീവ്രത്തിൽ നിന്നു സൗമ്യം, സൗമ്യത്തിൽ നിന്നു സൂക്ഷ്മം, സൂക്ഷ്മത്തിൽ നിന്നു ശൂന്യം-ഈ രീതിയിൽ എല്ലാ ക്രിയകളും ലോപിക്കും, കൊഴിഞ്ഞു വീഴും.
6. ക്രിയ ലുപ്തമായിപ്പോയാലും കർമ്മം, ലോകസംഗ്രഹരൂപ ത്തിലുള്ള കർമ്മം, ഉണ്ടായിരിക്കും.
7. പ്രവാഹ പ്രാപ്തമായ സാത്ത്വികകർമ്മമേ ചെയ്യാവൂ. അങ്ങിനെയല്ലാത്തത് എത്ര മികച്ചതായിത്തോന്നിയാലും ദൂരെ നിർ ത്തണം. അതിൽ മയങ്ങരുത്.
8. സഹജമായ സ്വധർമ്മവും രണ്ടുതരമുണ്ട്. മാറുന്നതും മാറാത്തതും, വർണ്ണധർമ്മം മാറുന്നില്ല. ആശ്രമധർമ്മം മാറുന്നു. മാറുന്ന സ്വധർമ്മത്തെ മാറ്റിക്കൊണ്ടിരിക്കണം. തന്മൂലം പ്രകൃതി വിശുദ്ധമാകും.

പ്രകൃതി പ്രവഹിച്ചുകൊണ്ടിരിക്കണം. അരുവി ഒഴുകുന്നില്ലെങ്കിൽ, അതിൽദുർഗ്ഗന്ധമുണ്ടാകും. ആശ്രമധർമ്മത്തിന്റെയും സ്ഥിതി അതാണ്. മനുഷ്യൻ ആദ്യം കുടുംബത്തെ സ്വീകിരക്കുന്നു. സ്വന്തം വികാസത്തിനായി കുടുംബബന്ധനത്തിൽ സ്വയം പെടുന്നു. അതിൽ നിന്നും പലതരം അനുഭവങ്ങളും ഉണ്ടാവാനുണ്ട്. പക്ഷേ കു

ടുംബത്തിൽപ്പെട്ട് എന്നെന്നേക്കും അവിടെ ബന്ധിക്കപ്പെട്ടാൽ വിനാശം സംഭവിക്കും. ആദ്യം ധർമ്മരുപമായിരുന്ന കുടുംബവാസം തന്നെ അധർമ്മ രൂപമാക്കും. കാരണം, ആ ധർമ്മം ബന്ധനകരമായി മാറുന്ന ധർമ്മത്തെ ആസക്തിനിമിത്തം ഉപേക്ഷിച്ചില്ലെങ്കിൽ, സ്ഥിതി ഭയാനകമാകും. നല്ല വസതുക്കളിലും ആസക്തിയരുത്. ആസക്തിനിമിത്തം ഘോരമായ അനർത്ഥമുണ്ടാവുന്നു. ക്ഷയരോഗാണുക്കൾ ശ്വാസകോശത്തിൽ അറിയാതെ കടന്നാലും അവ ജീവിതമാകെ കാർന്നു തിന്നുകളയും. സാത്ത്വിക കർമ്മത്തിലും അശ്രദ്ധ കൊണ്ട് ആസക്തിയുടെ അണുക്കൾ കടന്നു കളഞ്ഞാൽ സ്വധർമ്മം ചീയാൽ തുടങ്ങും. ആ സാത്ത്വിക ധർമ്മത്തിൽ രാജസതാമസങ്ങളുടെ ദുർഗ്ഗന്ധമുളവാകും. കുടുംബം മാറുന്ന സ്വധർമ്മമാണ്. അതു യഥാസമയം ഉപേക്ഷിക്കണം, അങ്ങിനെ തന്നെ രാഷ്ട്രധർമ്മവും. രാഷ്ട്രധർമമത്തിൽ ആസക്തിയിൽ, ഈ നമ്മുടെ രാഷട്രം മാത്രമേ നോക്കേണ്ടതുള്ളു എന്നു നാം നിശ്ചയിച്ചാൽ, രാഷട്ര ഭക്തികൂടി ഭയങ്കരവസ്തുവായിത്തിരും. ആത്മാവിശ്വാസം നിന്നു പോകും ചിത്തത്തിൽ ആസ്കതി വീടുകെട്ടും. അധഃപതിക്കുയും ചെയ്യും.

## (സാധനയുടെ പരാകാഷ്ഠയത്രേസിദ്ധി.)

സാരാശം: ജീവിതത്തിനു സാഫല്യം വരുത്തണമെന്നുണ്ടെങ്കിൽ, ഫലത്യാഗമാകുന്ന ചിന്താമണി കൈക്കൊള്ളുക. അതു നിങ്ങൾക്കു വഴികാട്ടും, ഫലത്യാഗ തത്ത്വം തന്ന അതിന്റെ അതിരും പറഞ്ഞുതരും. ഈയൊരുവിളക്ക് അടുത്തുണ്ടായാൽ, ഏതു കർമ്മം ചെയ്യണം, ഏത് ഉപേക്ഷിക്കണം, ഏതു എപ്പോൾ മാറ്റണം എന്നെല്ലാം മനസ്സിലാകും.

പക്ഷേ, ഇപ്പോൾ മറ്റൊരു വിഷയം ആലോചനക്കെടുക്കാം. എല്ലാ ക്രിയയും ലോപിക്കുക എന്ന അന്തിമാവസ്ഥയക്കുറിച്ച് സാധകൻ ശ്രദ്ധിക്കണമോ? ക്രിയ കൂടാതെയും ജ്ഞാനിയിൽ കർമ്മമുളവാകും എന്ന ഈ സ്ഥിതിയിലേയ്ക്കു സാധകൻ ദൃഷ്ടി പതിപ്പിക്കേണമോ?

വേണ്ട, ഇവിടെയും ഫലത്യാഗത്തിന്റെ ഉരക്കല്ലുതന്നെ കയ്യിലെടുക്കണം. നമുക്കു വേണ്ടുന്നതു ലക്ഷ്യം വെക്കാതെ തന്നെ നമു

ക്കു കിട്ടത്തക്കവണ്ണം നമ്മുടെ ജീവിതത്തിന്റെ സ്വരൂപം അത്ര സുന്ദരമാണ്. ജീവിതത്തിന്റെ സർവ്വശ്രേഷ്ടമായ ഫലം മോക്ഷമാണല്ലോ. ആ മോക്ഷം, ആ അകർമ്മാവസ്ഥ—അതിലും ലോഭമരുത്. ആ സ്ഥിതി അറിയാതെതന്നെ വന്നു ചരും. രണ്ടടിച്ചു അഞ്ചുമിനിട്ടായാൽ പെട്ടെന്നു വന്നെത്തുന്ന ഒരു വസ്തുവല്ല സംന്യാസം, അതു യാന്ത്രിക വസ്തുവല്ല. അതു നിങ്ങളുടെ ജീവിതത്തിൽ എങ്ങിനെ വികസിതമാവുമെന്ന് നിങ്ങൾ അറിയുകയേ ഇല്ല. അതിനാൽ മോക്ഷത്തിന്റെ ചിന്ത വിട്ടേയക്കുക.

ഭക്തൻ ഭഗവാനോടു പതിവായി ഇങ്ങിനെ തന്നെ പറയുന്നു, "എനിക്ക് ഈ ഭക്തി മതി. ആ മോക്ഷം, ആ അന്തിമഫലം, എനിക്കു വേണ്ട."മുക്തി എന്നു വച്ചാൽ ഒരു തരത്തിലുള്ള ഭക്തി തന്നെയാണ്. മോക്ഷം ഭോഗം തന്നെ, ഒരുഫലം തന്നെ. ഈ മോക്ഷമാകുന്ന ഫലത്തിന്മേലും ഫലത്യാഗമാകുന്ന കത്തിരി പ്രയോഗിക്കുക. എന്നു വെച്ചു മോക്ഷമങ്ങു പോയ്പോവില്ല. കത്തിരി പൊട്ടും, ഫലം അധികം ഉറപ്പുള്ളതാകും. മോക്ഷത്തിലുള്ള ആശ വെടിയുമ്പോഴെ, മോക്ഷത്തിലേയ്ക്കു അറിയാതെ തന്നെ ചെല്ലൂ. മോക്ഷത്തെ മറന്നു പോകത്തക്കവണ്ണം അത്ര തന്മയതയോടെ സാധന തന്നെ അനുഷ്ടിക്കുക. മോക്ഷം നിങ്ങളെ അന്വേഷിച്ച് നിങ്ങളുടെ മുമ്പിൽ വന്നു നില്ക്കും. സാധകൻ സാധനയിൽത്തന്നെ മുഴുകിയിരിക്കണം. "മാതേ സംഗോ സ്ത്വ കർമ്മണി" അകർമ്മാവസ്ഥയിൽ, മോക്ഷത്തിൽ സക്തി വെച്ചുകൊണ്ടിരിക്കരുത് എന്നു ഭഗവാൻ ആദ്യമേ പറഞ്ഞിട്ടുണ്ട്. ഇപ്പോൾ വീണ്ടും അവസാനം പറയുന്നു,

"അഹം ത്വാ സർവ്വപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുച:"*.

മോക്ഷം നല്കുവാൻ എനിയ്ക്കേ കഴിയൂ. നീ മോക്ഷത്തെപ്പറ്റി ചിന്തിക്കേണ്ട. നീ സാധനയെപ്പറ്റി മാത്രം ചിന്തിച്ചാൽ മതി. മോക്ഷത്തെ മറന്നാൽ സാധന ഉൽകൃഷ്ടമാകും. മോക്ഷം തന്നെ മോഹിച്ചു നിന്റെ അടുക്കലേക്കു വരും. മോക്ഷനിരപേക്ഷമായ ചിത്തവൃത്തികളുമായി കേവലം സാധനയിൽ മുഴുകിയിരിക്കുന്നവന്റെ കഴുത്തിൽ മോക്ഷലക്ഷ്മി മാലയിടുന്നു.

സാധനയുടെ പരമകാഷ്ഠയെത്തുന്നേടത്തു സിദ്ധി കൈക്കൂപ്പി നിൽക്കുന്നു. വീട്ടിലേയ്ക്കു പോകേണ്ടുന്ന ആൾ "വീട്, വീട്" എന്നു ജപിച്ചുംകൊണ്ട് മരച്ചുവട്ടിലിരുന്നാൽ അയാൾക്കു വീട്ടിലെത്താതെ കാട്ടിൽത്തന്നെ ഇരിക്കേണ്ടിവരും. വീടു സ്മരിച്ചു വഴിക്കു വിശ്രമിച്ചാൽ, ആ അന്ത്യവിശ്രമം കൈവരികയില്ല. ഞാൻ നടക്കാനൊരുങ്ങുക തന്നെ വേണം, അപ്പോൾ വീട് ഉടനെ അടുത്താകും. മോക്ഷത്തെക്കുറിച്ചുള്ള അലസ സ്മരണകൊണ്ടു എന്റെ പ്രയത്നത്തിൽ, എന്റെ സാധനയിൽ ശിഥിലതയുളവായാൽ മോക്ഷം ദൂരത്താകും. മോക്ഷം സമീപിക്കാനുള്ള ഉപായം മോക്ഷത്തിൽഉപേക്ഷ കാണിച്ചു സദാ സാധനാരതനാവുകയാണ്. അകർമ്മസ്ഥിതിയിൽ, വിശ്രാന്തിയിൽ ഉദാസീനനാവണം. സാധനയിൽ പ്രേമമുളവായാൽ മതി, മോക്ഷം തീർച്ചയായും സിദ്ധിക്കും. "ഉത്തരം ഉത്തരം" എന്നു നിലവിളിച്ചാൽ ചോദ്യത്തിന് ഉത്തരം കിട്ടില്ല. എനിക്കു കിട്ടിയ വഴിക്കു മെല്ലെ മെല്ലെ ചെന്നാലേ ഉത്തരത്തിലെത്തൂ. ആ രീതി അവസാനിക്കുന്നേടത്തു ഉത്തരമുണ്ട്. സമാപ്തിക്കുമുമ്പ് സമാപ്തമാകുമോ? രീതിക്കു മുമ്പ് ഉത്തരം കിട്ടുമോ? സാധകാവസ്ഥയിലുണ്ടോ സിദ്ധാവസ്ഥ കൈവരുന്നു? വെള്ളത്തിൽ ആണ്ടുപോകുമ്പോൾ മറുകരയിലെ ആനന്ദത്തെപ്പറ്റി ചിന്തിച്ചിട്ടു കാര്യമെന്ത്? അപ്പോൾ വേണ്ടത്, ഓരോ കയ്യായി നീട്ടിത്തുഴഞ്ഞു മുന്നോട്ടു നീങ്ങുവാൻ ശ്രദ്ധിക്കുകയും മുഴുവൻ ശക്തിയും വിനിയോഗിക്കുകയുമാണ്. സാധന പൂർത്തിയാക്കുക, സമുദ്രം തരണം ചെയ്യുക, മോക്ഷം സ്വയമേവ പ്രാപ്തമാകും.

## (സിദ്ധന്റെ മൂന്നുനില)

ജ്ഞാനിയുടെ അന്തിമാവസ്ഥയിൽ സർവ്വക്രിയകളും കൊഴിഞ്ഞുപോകുന്നു, ശൂന്യരൂപമാവുന്നു. എന്നാലും ഈ അന്തിമ സ്ഥിതിയിൽ ക്രിയ ഇല്ലെന്നില്ല. അയാൾ മുഖേന ക്രിയയുണ്ടായെന്നും വരാം, ഉണ്ടായില്ലെന്നും വരാം. ഈ അന്തിമാവസ്ഥ തുലോം രമണീയവും ഉദാത്തവുമാണ്. ആ അവസ്ഥയിൽ എന്തുണ്ടായാലും അതിനെപ്പറ്റി അയാൾക്കു ചിന്തയില്ല. ഉണ്ടാകുന്നതെല്ലാം ശുഭവും സുന്ദരവുമാവും. സാധനയുടെ പരമകാഷ്ഠയിലാണ് അയാൾ നിൽക്കുന്നത്. അവിടെ അയാൾ സർവ്വ കർമ്മങ്ങളും ചെയ്തിട്ടും ഒന്നും

ചെയ്യുന്നില്ല. സംഹരിച്ചിട്ടും സംഹരിക്കുന്നില്ല. മംഗളം ചെയ്താലും മംഗളം ചെയ്യുന്നില്ല.

ഈ അന്തിമമായ മോക്ഷാവസ്ഥയാണ് സാധകന്റെ സാധനയുടെ പരമകാഷ്ഠ. സാധനയുടെ പരമകാഷ്ഠ എന്നു വെച്ചാൽ സാധനയുടെ സഹജാവസ്ഥ. ഞാൻ വല്ലതും ചെയ്കയാണ് എന്ന സങ്കല്പമേ അവിടെയില്ല. അഥവാ ഈ സ്ഥിതിയെ സാധകന്റെ സാധനയുടെ അനൈതികതയാണെന്ന് പറയാം. സിദ്ധാവസ്ഥ നൈതികാവസ്ഥയല്ല. ചെറിയ കുട്ടി സത്യം പറയുന്നു എങ്കിലും അതു നൈതികമല്ല; കാരണം, അവന് അസത്യമെന്തന്നറിഞ്ഞു കൂടാ. ആസത്യമെന്തന്നറിഞ്ഞു കൊണ്ടു സത്യം പറയുന്നതാണ് നൈതികകർമ്മം. സിദ്ധാവസ്ഥയിൽ അസത്യമെന്ന വസ്തുവേ ഇല്ല. അവിടെ സത്യമേ ഉള്ളു; അതിനാൽ അവിടെ നീതിയില്ല. നിഷിദ്ധ വസ്തുവിന് അവിടെ നില്ക്കാൻ വയ്യ. കേൾക്കരുതാത്തതുകാതിൽ കടക്കുകയേ ഇല്ല. കാണരുതാത്തതു കണ്ണിൽപ്പെടുകയേ ഇല്ല. വേണ്ടതു മാത്രമേ കയ്യു ചെയ്യുകയുള്ളു, അതിനൊന്നും പ്രയത്നമേ വേണ്ട, ഒഴിക്കേണ്ടതു ഒഴിക്കാതെ തന്നെ ഒഴിയുന്നു-ഇതാണ് നീതിശൂന്യമായ അവസ്ഥ. സാധനയുടെ ഈ പരമകാഷ്ഠയാണ് സാധനയുടെ സഹജാവസ്ഥ, അനൈതികത അഥവാ അതിനൈതികത, ഈ അതിനൈതികതയിലാണ് നീതിയുടെ പരമോൽകർഷം. 'അതിനൈതികത' എന്ന വാക്കാണ് എനിക്കു നന്നായി തോന്നുന്നത്, അഥവാ ഈ സ്ഥിതി സാത്ത്വിക സാധനയുടെ നിഃസത്ത്വതയാണെന്നു പറയാം.

എങ്ങിനെയാണ് ഈ സ്ഥിതി വർണ്ണിക്കുക? ഗ്രഹണത്തിനു മുമ്പേ വേധമുണ്ടാകുന്നതുപോലെ ദേഹാവസാനത്തിൽ വരാനിരിക്കുന്ന മോക്ഷാവസ്ഥയുടെ നിഴൽ, ദേഹം വീഴുന്നതിനുമുമ്പേ ഉണ്ടായിത്തുടങ്ങുന്നു. ദേഹാവസ്ഥയിൽത്തന്നെ ഭാവിയിലെ മോക്ഷത്തിന്റെ സ്ഥിതി അനുഭവപ്പെട്ടുതുടങ്ങുന്നു. അത്തരം സ്ഥിതിയെപ്പറ്റി വർണ്ണിക്കുമ്പോൾ വാക്ക് ഇടറിപ്പോകുന്നു. ഈ സ്ഥിതിയിലെത്തിയവൻ എത്ര ഹിംസ ചെയ്താലും ഒന്നും ചെയ്യുന്നില്ല. അയാളുടെ കർമ്മങ്ങളെ ഏതു താപ്പുകൊണ്ടളക്കേണ്ടു? അയാൾ മുഖേന ഉണ്ടാവുന്നതെല്ലാം സാത്ത്വികകർമ്മമാകും; എല്ലാക്രിയാകലാപവും ക്ഷയിച്ചുപോയാലും അയാൾ സർവ്വവിശ്വത്തിന്റേതുമായ ലോക

സംഗ്രഹം നടത്തും. അതിന് ഏതു ഭാഷയാണ് ഉപയോഗിക്കേണ്ട തെന്നറിഞ്ഞു കൂടാ.

ഈ അന്തിമാവസ്ഥയിൽ മൂന്നു ഭാവമുണ്ട്: ഒന്നു വാമദേവന്റെ സ്ഥിതി. അദ്ദേഹത്തിന്റെ പ്രസിദ്ധമായ ഒരരുളപ്പാടില്ലേ, 'ഈ വിശ്വ ത്തിൽ ഉള്ളതെന്തും ഞാനാണു' എന്ന്. ജ്ഞാനി നിരഹങ്കാരനാണ്. അയാളുടെ ദേഹാഭിമാനം ഇല്ലാതാവുന്നു, ക്രിയകൾ മുഴുവനും അവസാനിക്കുന്നു. അതോടൊപ്പം അയാൾക്കു ഒരു ഭാവാവസ്ഥ കൈവരുന്നുണ്ട്. അത് ഒരു ദേഹത്തിലൊതുങ്ങാത്തതാണ്. ഭാവാ വസ്ഥയെന്നതു ക്രിയാവസ്ഥയല്ല. ഭാവാവസ്ഥയെന്നാൽ ഭാവന യുടെ ഉൽക്കടാവസ്ഥയാണ്. ഈ ഭാവാവസ്ഥ ചുരുങ്ങിയ തോതിൽ നമുക്കെല്ലാവർക്കും അനുഭവപ്പെടുന്നു. കുട്ടിയുടെ ദോഷം കൊണ്ടു അമ്മ ദോഷവതിയാകുന്നു, ഗുണം കൊണ്ടു ഗുണവതിയുമാവുന്നു. കുട്ടിയുടെ ദുഃഖം കൊണ്ടു ദുഃഖിതയും സുഖം കൊണ്ടു സുഖി തയുമാകുന്നു. അമ്മയുടെ ഈ ഭാവാവസ്ഥ കുട്ടിയിലൊതുങ്ങുന്നു. കുട്ടിയുടെ ദോഷം അമ്മ തന്റേതല്ലെങ്കിലും താനേല്ക്കുന്നു. ജ്ഞാ നിയും ഭാവനയുടെ ഉൽകടതകൊണ്ടു മുഴുവൻ ലോകത്തിന്റേയും ദോഷത്തെ താനേല്ക്കുന്നു.

അയാൾ ത്രിഭുവനത്തിന്റെ പാപത്താൽ പാപിയും പുണ്യത്താൽ പുണ്യവാനുമാകുന്നു. എന്നിട്ടും അയാൾ ത്രിഭുവനത്തിലെ പാപപു ണ്യങ്ങളാൽ തെല്ലും സ്പൃഷ്ടനാകുന്നില്ല.

രുദ്രസൂക്തത്തിൽ ഋഷി പറയുന്നില്ലേ, 'യവാശ്ചമേതിലാശ്ചമേ ഗോധൂമാശ്ചമേ' എനിയ്ക്കു യവം തരൂ, എള്ളു തരൂ-ഗോതമ്പു തരൂ- ഇങ്ങിനെ സദാ യാചിയ്ക്കുകയാണ്. ആ ഋഷിയുടെ വയറ് എത്രയ്ക്കുണ്ട്? പക്ഷേ ആ യാചിക്കുന്ന ആൾ മൂന്നര മുഴം ശരീര ത്തിലുള്ളവനല്ല. അദ്ദേഹത്തിന്റെ ആത്മാവ് വിശ്വാകാരമായി പറ യുകയാണ്. ഇതിനെ ഞാൻ "വൈദികമായ വിശ്വാത്മഭാവം" എന്നു പറയുന്നു. വേദങ്ങളിൽ ഈ ഭാവനയുടെ പരമോൽക്കർഷം കാണാം.

ഗുജറാത്തിലെ പുണ്യാത്മാവായ നരസീമേത്ത കീർത്തനത്തി ൽ പറയുന്നു:-

“ബാല ജീ പാപമേം കവണ കീധാം ഹശേ;
നാമ ലേതാം താരും നിദ്രാ ആവേ”

(ഭഗവാനേ, കീർത്തനം പാടുമ്പോൾ കൂടി എനിക്കുറക്കം വരാൻ തക്കവണ്ണം ഞാനെന്തു പാപമാണ് ചയ്തത്?) ഇവിടെ നരസീ മേത്തയ്ക്കാണോ ഉറക്കം വന്നിരുന്നത്? ശ്രോതാക്കൾക്കാണ് ഉറക്കം വന്നിരുന്നത്. പക്ഷേ, ആ ശ്രോതാക്കളോടു ഏഖീഭവിച്ചിട്ടാണ് നരസീമേത്ത ഇതു ചോദിച്ചത്. ഇതാണ് നരസീമേത്തയുടെ ഭാവാവസ്ഥ. ഈ ഭാവാവസ്ഥയിൽ സർവ്വ പാപപുണ്യങ്ങളും അയാളിൽ നിന്നാണുളവാകുന്നതെന്ന് നിങ്ങൾക്കു കാണുമാറാകും. അയാൾ താൻ തന്നെ അതു പറയും, ആ ഋഷി പറയുന്നില്ലേ “ചെയ്യരുതാത്ത കാര്യം ഞാൻ എത്ര ചെയ്തു, ചെയ്യുന്നു, ചെയ്യും” എന്ന്. ഈ ഭാവാവസ്ഥ കൈവന്നാൽ ആത്മാവു പക്ഷിയെപ്പോലെ പറന്നു തുടങ്ങുന്നു. അയാൾ ഭൗതികത്വത്തിനപ്പുറത്താകുന്നു.

ഈ ഭാവനയെപ്പോലെ തന്നെ ജ്ഞാനിയ്ക്ക് ഒരു ക്രിയാവസ്ഥയുണ്ട്. ജ്ഞാനി സ്വഭാവികമായി എന്തു ചെയ്യും? അയാൾ ചെയ്യുന്നതെന്തും സാത്ത്വികമേ ആവൂ. അയാൾ അപ്പോഴും മനുഷ്യശരീരത്താൽ അതിരിടപ്പെട്ടവനാണെങ്കിലും അയാളുടെ ദേഹമെല്ലാം, അയാളുടെ ഇന്ദ്രിയങ്ങളെല്ലാം സാത്ത്വികം തന്നെയാകും. വ്യാവഹാരിക ദൃഷ്ട്യാ നോക്കിയാൽ സാത്ത്വികതയുടെ പരമകാഷ്ഠ അയാളുടെ പെരുമാറ്റത്തിൽ കാണാം. വിശ്വാത്മഭാവനയോടെ നോക്കിയാൽ ത്രിഭുവനത്തിലെങ്ങുമുള്ള പാപപുണ്യങ്ങളും അയാളാണ് ചെയ്യുന്നതെന്ന് തോന്നും. എന്നിട്ടും അയാൾ അലിപ്തനായിരിക്കും. കാരണം ഈ ഒട്ടിപ്പിടിച്ചു നില്ക്കുന്ന ശരീരം അയാൾ പിളർന്നു തള്ളിയിരിക്കുന്നു. ക്ഷുദ്രമായ ദേഹം വലിച്ചെറിഞ്ഞാൽ മതി, അയാൾ വിശ്വരൂപനായി.

ഭാവാവസ്ഥയ്ക്കും ക്രിയാവസ്ഥയ്ക്കും പുറമേ ജ്ഞാനിക്കു മൂന്നാമതൊരു സ്ഥിതി കൂടിയുണ്ട്. അതാണ് ജ്ഞാനാവസ്ഥ. ഈ അവസ്ഥയിൽ അയാൾ പാപവും സഹിയ്ക്കുന്നില്ല. പുണ്യവുംസഹിക്കുന്നില്ല. എല്ലാം കുടഞ്ഞ് വലിച്ചെറിയുന്നു. ഈ ത്രിഭുവനത്തിനും തീ കൊടുത്തു ചുട്ടുകളവാൻ അയാൾ തയ്യാറാകുന്നു. ഒരു കർമ്മത്തിന്റെയും ഉത്തരവാദിത്വം വഹിക്കാൻ അയാൾ ഒരുക്കമില്ല.

അതിന്റെ സ്പർശം പോലും അയാൾക്കു സഹിക്കാനാവില്ല. ജ്ഞാനിയുടെ മോക്ഷദശയിൽ, സാധനയുടെ പരമകാഷ്ഠയിൽ, ഈ മൂന്നവസ്ഥയും ഉളവാകുന്നു.

ഈ അക്രിയാവസ്ഥ, അന്തിമദശ, എങ്ങനെ കൈവരുത്താം? നാം ചെയ്യുന്ന കർമ്മങ്ങളുടെയെല്ലാം കർത്തൃത്വം സ്വയം വഹിക്കാതിരിപ്പാൻ അഭ്യസിക്കണം. 'ഞാൻ നിമിത്ത മാത്രമാണ് എനിക്കു കർമ്മത്തിന്റെ കർത്തൃത്വമില്ല,' എന്നു മനനം ചെയ്യണം. ഈ അകർത്തൃത്വവാദസ്ഥിതി ആദ്യം നമ്രതകൊണ്ടാണ് കൈകേകൊള്ളേണ്ടത്. എന്നാൽ അതുകൊണ്ടു എല്ലാ കർത്തൃത്വവും പോയെന്നു വരില്ല. പതുക്കെപ്പതുക്കെ ഈ ഭാവന വികസിച്ചു വരും. ആദ്യം ഞാൻ വെറും തുച്ഛനാണ്, അദ്ദേഹത്തിന്റെ കയ്യിലെ പാവയാണ്, അദ്ദേഹം എന്നെക്കൊണ്ടു നൃത്തം വെപ്പിക്കുകയാണ് എന്നു തോന്നണം. പിന്നെ ചെയ്തതെന്തും ഈ ദേഹത്തിന്റെതാണ്. എന്നെ അതൊന്നും സ്പർശിക്കുന്നില്ല, ഈ ക്രിയകളെല്ലാം ഈ ജഡത്തിന്റെതാണ്, ഞാനാകട്ടെ, ശവമല്ല, ശിവനാണ്-എന്നു ഭാവന ചെയ്യണം. ദേഹലേപത്താൽ തരിമ്പും ലിപ്തനാകരുത്. അങ്ങിനെയായാൽ ദേഹവുമായി ഒരു ബന്ധവുമില്ലെന്നുള്ള ജ്ഞാനിയുടെ അവസ്ഥ പ്രാപ്തമാകും. ആ അവസ്ഥയിൽ തുടർന്നു മുകളിൽ പറഞ്ഞ മൂന്നവസ്ഥയുമുളവാകും. ഒന്ന് അയാളുടെ ക്രിയാവസ്ഥ: അതിൽ അയാൾ മുഖേന അത്യന്ത നിർമ്മലവും ആദർശപരവുമായ ക്രിയ നടക്കുന്നു. രണ്ടാമത്തേതു ഭാവാവസ്ഥ; അതിൽ ത്രിഭുവനത്തിലെ എല്ലാ പാപപുണ്യങ്ങളും താൻ ചെയ്യുന്നുവെന്ന് അയാൾക്കു തോന്നുന്നു; പക്ഷേ, അയാളെ അതു തെല്ലും സ്പർശിക്കയുമില്ല. മൂന്നാമത്തേതാണ് ജ്ഞാനാവസ്ഥ. ആ അവസ്ഥയിൽ തെല്ലെങ്കിലും കർമ്മത്തെ അയാൾ തന്റെ അടുത്തു നിർത്തുകയില്ല. സർവ്വ കർമ്മവും ഭസ്മീകരിക്കുന്നു. ഈ മൂന്നവസ്ഥ കൊണ്ടാണ് ജ്ഞാനിയെ വർണ്ണിക്കാവുന്നത്.

## (നീ......നീ.......നീ)

ഇത്രത്തോളം പ്രവചിച്ചതിനു ശേഷം ഭഗവാൻ അർജ്ജുനനോടു പറഞ്ഞു. “അർജ്ജുനാ, ഞാൻ നിന്നോടീപ്പറഞ്ഞതെല്ലാം ശരിയ്ക്കു ശ്രദ്ധിച്ചു കേട്ടില്ലേ? ഇനി മുഴുവൻ ആലോചിച്ച് ഇഷ്ടം പോ

ലെ ചെയ്യുക." ഭഗവാൻ അർജ്ജുനന് ഉദാരഭാവത്തിൽ സ്വാതന്ത്ര്യം നൽകി. ഇതു ഭഗവത്ഗീതയുടെ വിശേഷമാണ്. പക്ഷേ, ഭഗവാൻ പിന്നെ ദയ തോന്നി നൽകിയ ഇച്ഛാസ്വാതന്ത്ര്യം അദ്ദേഹം പിന്നെ മടക്കിയെടുത്തു. "അർജ്ജുനാ, നിന്റെ ഇച്ഛ, നിന്റെ സാധന, എല്ലാം വലിച്ചെറിഞ്ഞ് എന്നെ ശരണം പ്രാപിയ്ക്കുക." തന്നെ ശരണം പ്രാപിക്കാൻ പറഞ്ഞപ്പോൾ ഭഗവാൻ ആദ്യം നൽകിയ ഇച്ഛാസ്വാതന്ത്ര്യം തിരിച്ചെടുക്കുകയാണ് ചെയ്തത്. ഇതിന്നർത്ഥം നിനക്ക് സ്വതന്ത്രേച്ഛതന്നെ ഉണ്ടാവരുത്. സ്വന്തം ഇച്ഛ നടത്തരുത്. അദ്ദേഹത്തിന്റേതു നടക്കട്ടെ. എന്നാക്കുക' എന്നാണ്. സ്വതന്ത്രത വണ്ട എന്ന സ്വതന്ത്രത എനിയ്ക്കു തോന്നട്ടെ. ഞാൻ ഇല്ല. എല്ലാം നീ, എന്നാവട്ടെ. ആ ആടു ജീവിച്ചിരിയ്ക്കേ 'മേം–മേം–മേം' എന്നു ശബ്ദിക്കുന്നു, ഞാൻ, ഞാൻ, ഞാൻ എന്നു പറയുന്നു. അതു ചത്താലോ, അതിന്റെ ഞരമ്പു കൊണ്ടുണ്ടാക്കിയ ഗട്ട് വില്ലിന്മേൽ കെട്ടിയാൽ, അതു 'തുഹീ–തുഹീ–തുഹീ–നീയേ–നീയേ–നീയേ' എന്നു ശബ്ദിയ്ക്കുന്നു എന്നു ദാദു പറയുന്നു. ഇപ്പോൾ എല്ലാം "നീയേ നീയേ നീയേ".

ഞായറാഴ്ച, 19–6–'32